# സ്നേഹത്തിന്റെ കർമ്മയോഗി

എഡിറ്റർ

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**




**ഐനാംസ്**

**സെന്റ് പോൾസ് മിഷൻ സെന്റർ**

**മാവേലിക്കര-3**

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

MA (മലയാളം), M.Th. (കമ്മ്യൂണിക്കേഷൻ), M.Phil. (സാമൂഹിക ശാസ്ത്രം). മദ്രാസ് ക്രിസ്ത്യൻ കോളജിൽനിന്നും ജേർണലിസം. മലയാള മനോരമയിൽ പത്രപ്രവർത്തനത്തിൽ പ്രായോഗിക പരിശീലനം. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ "ഇന്ത്യൻ മാധ്യമങ്ങളിലെ സാംസ്കാരിക അധീശത്വം" എന്ന വിഷയത്തിൽ Ph.D. ഗവേഷണം പൂർത്തിയാക്കി. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ 1995 മുതൽ 'കമ്മ്യൂണിക്കേഷൻ' വിഭാഗത്തിൽ അദ്ധ്യാപകൻ. 2012 മുതൽ മലങ്കരസഭാ മാസികയുടെ ചീഫ് എഡിറ്റർ. വിവിധ വിഷയങ്ങളിൽ 12 ഗ്രന്ഥം പ്രസിദ്ധീകരിച്ചു.

ഭാര്യ : അഡ്വ. ജെയ്സി കരിങ്ങാട്ടിൽ. മക്കൾ: ബോധിഷ്, ബോധിഷ.

വിലാസം: കരിങ്ങാട്ടിൽ, പന്തളം, 689501
Ph.: 94471 41639
karingattilachan@gmail.com
www.frkaringattil.com

# ആമുഖം

*'സ്വാർത്ഥന്മാരുടെ എണ്ണം കുറയണം. നന്മ ചെയ്യുന്നവരുടെ എണ്ണം കൂടണം. കോടീശ്വരന്മാരെ ആവശ്യമില്ല. ദരിദ്രന്റേത് പിടിച്ചെടുത്തതാണ് കോടീശ്വരന്റെ കൈയിൽ ഇരിക്കുന്നത്. പാവങ്ങൾക്കു കൊടുക്കാത്തവൻ മനുഷ്യനല്ല. സ്വാർത്ഥന്മാർ മൃഗീയത വളർത്തുന്നു. സ്വാർത്ഥത വെടിഞ്ഞ് സ്നേഹത്തിൽ വളരുമ്പോൾ മനുഷ്യനാകും. സ്നേഹത്തിൽ വളരാം. ദൈവം അനുഗ്രഹിക്കട്ടെ".*

*- ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്*

പ്രശസ്ത വേദശാസ്ത്രജ്ഞൻ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ 'മലയാളത്തിന്റെ സ്നേഹ തേജസ്സാണ്'. അറുപത്തഞ്ചിലധികം ഗ്രന്ഥങ്ങളിലും ആയിരത്തിൽപ്പരം പ്രബന്ധങ്ങളിലുമായി അദ്ദേഹം വിളിച്ചറിയിക്കുന്നത് 'സ്നേഹത്തിന്റെ സുവിശേഷമാണ്'. ദൈവം സ്നേഹമാകുന്നു എന്ന സിദ്ധാന്തമാണ് വിശകലനം ചെയ്യുന്നത്. മുതലാളിത്തവും കമ്മ്യൂണിസവും ആഗോളവത്ക്കരണവും എല്ലാം സ്വാർത്ഥതയിൽ കേന്ദ്രീകൃതമാണ്. ധനത്തിന്റെയും അധികാരത്തിന്റെയും അടിസ്ഥാനത്തിൽ ഇവ വർഗ്ഗവിഭജനം നിർവ്വഹിക്കുന്നു. ഇതിനെ പ്രതിരോധിക്കുവാനായി 'സ്നേഹത്തിന്റെ ആഗോളത' വളർന്നു വരണമെന്ന് അദ്ദേഹം പഠിപ്പിച്ചു. ജാതി, വർഗ്ഗ, വർണ്ണ വ്യത്യാസങ്ങൾ ദൈവം സൃഷ്ടിച്ചതല്ല. അതെല്ലാം മനുഷ്യർ സ്വാർത്ഥതയാൽ സൃഷ്ടിച്ചതാണ്. വിവിധ മതങ്ങളെയും മതരഹിതരേയും ഒന്നിപ്പിക്കുന്ന സ്നേഹാധിഷ്ഠിത സാഹോദര്യം ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് സ്വപ്നം കണ്ടു. വിശ്വാസം വ്യത്യസ്തമാണെങ്കിലും സ്നേഹത്തിൽ മാനവസമൂഹം ഒന്നിക്കണം എന്നതാണ് ലക്ഷ്യം.

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ 'അജപാലനശുശ്രൂഷ'യിൽ ജനകീയ സ്വഭാവവും ലളിത ജീവിതക്രമവും പ്രാർത്ഥനാ ജീവിതവും ആഴമായിട്ടുണ്ട്. വേദ ദർശനത്തിൽ അവതരിപ്പിക്കുന്ന സിദ്ധാന്തം (Theory) ജീവിതത്തിൽ പ്രായോഗികമാക്കുന്നതിൽ (Praxis) അതീവ ശ്രദ്ധ പുലർത്തി. ജീവിത ദർശനത്തിൽ ജാതി-വർഗ്ഗ ഭേദങ്ങൾക്ക് അപ്പുറത്തുള്ള കാഴ്ചപ്പാടാണുള്ളത്. 'എല്ലാ മനുഷ്യരും ദൈവികതയിലേക്ക് വളരണം പരസ്പരം സ്നേഹിക്കണം. വിഭവങ്ങളും കഴിവുകളും പങ്കിടണം. സാമൂഹിക ഉത്തരവാദിത്വങ്ങൾ നീതിപൂർവ്വം നിർവ്വഹിക്കണം' എന്ന് പഠിപ്പിച്ചു. ഇതിൽ മതാതീതമായ മനുഷ്യശേഷി വികസനവും സാമൂഹിക പരിവർത്തനവും ലക്ഷ്യമിടുന്നു.

മനുഷ്യനിൽ ദൈവസ്വരൂപവും സാദൃശ്യവും ഉണ്ടെങ്കിലും മനുഷ്യൻ മൃഗീയ സ്വഭാവത്തിലേക്കും മാഫിയാ സംസ്കാരത്തിലേക്കും വീഴുന്നു. സത്യവും നീതിയും ധർമ്മവും പരിപാലിക്കപ്പെടുന്ന മനുഷ്യത്വം വിസ്മ രിക്കപ്പെടുന്നു. സാമ്പത്തികനീതിയും സമത്വവും സ്വാതന്ത്ര്യവും പങ്കി ടീലുമുള്ള ഒരു വ്യവസ്ഥിതിയാണ് മാർ ഒസ്താത്തിയോസ് വികസിപ്പി ച്ചിട്ടുള്ളത്. ഇവയെ ബലപ്പെടുത്തുന്ന ഘടകം മനുഷ്യനിലെ 'ദൈവിക മായ സ്നേഹമാണ്.' ഈ ദൈവികമായ സ്നേഹം മനുഷ്യബന്ധങ്ങ ളിലെ എല്ലാ വേർകൃത്യങ്ങളെയും ശിഥിലമാക്കും. സ്വാർത്ഥത സ്നേഹ ത്തിന്റെ ശത്രുവാണെന്ന് മാർ ഒസ്താത്തിയോസ് വിശ്വസിച്ചു.

സ്വാതന്ത്ര്യം, നീതി, സമത്വം, പങ്കിടീൽ, സ്നേഹം എന്നീ വിഷയ ങ്ങളിൽ വികസിതമായതാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ സ്നേഹദർശനം. ഇത് ത്രിത്വാധിഷ്ഠിതമാണ്. ഇവയുടെ പുനർവായനയാണ് മിഷൻ, സാമൂഹിക നീതി, വർഗരഹിത സമൂഹം, ത്രിത്വാധിഷ്ഠിത പങ്കിടീൽ, മതാതീത ആദ്ധ്യാത്മികത, അദ്വൈത ദൈവ ശാസ്ത്രം എന്നിവ. 'ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി'യെനി ക്കെന്നും 'ത്രീയേക ദൈവം എല്ലാവർക്കും ദൈവം, ഹിന്ദുവിനും മുസൽ മാനും' എന്നും പാടിയ സ്നേഹത്തിന്റെ കർമ്മയോഗിക്ക് പ്രണാമം.

## II

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും വിശദീകരിക്കുന്ന കൃതിയാണ് 'സ്നേഹത്തിന്റെ കർമ്മയോഗി.' ഇതിന്റെ പ്രസിദ്ധീകരണത്തിന് മാർഗ്ഗം പകർന്നത് 1984 ഡിസംബർ 28-നു ഡോ. ഗീവറുഗീസ് മാർ ഒസ്ത്താത്തിയോസ് മെത്രാ പ്പോലീത്താ രൂപംനൽകിയ മിഷൻ പഠനസംഘമായ ഐനാംസ് ആണ്. മാവേലിക്കര കേന്ദ്രമാക്കി പ്രവർത്തിക്കുന്ന ഇന്റർനാഷണൽ അസോ സിയേഷൻ ഫോർ മിഷൻ സ്റ്റഡീസ്, ജീവകാരുണ്യപ്രവർത്തനങ്ങൾ ക്കൊപ്പം മിഷൻ ഗവേഷണ പഠനങ്ങൾക്കും മുഖ്യ പ്രാധാന്യം നൽകുന്നു. വേദസിദ്ധാന്തവും പ്രയോഗവും സമന്വയിപ്പിക്കുന്ന രീതിശാസ്ത്രമാണ് മുഖമുദ്ര.

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ആശീർവാദത്തോടെ ഐനാംസ് 2010-ൽ ആരംഭിച്ചതാണ് 'മാർ ഒസ്താ ത്തിയോസ് ദർശന പഠന പരമ്പര.' മാർ ഒസ്താത്തിയോസിന്റെ രചനക ളിലെ വിവിധ ദർശനങ്ങളുടെ അന്വേഷണവും പഠന സമാഹാരവുമായി രുന്നു മുഖ്യ ലക്ഷ്യം. അനവധി സ്ഥലങ്ങളിൽ ദർശന പഠന ശില്പശാ ലകൾ നടത്തി. അഭിവന്ദ്യ പിതാക്കന്മാരും പ്രഗല്ഭരായ ഗുരുക്കന്മാരും ഇതിന് നേതൃത്വം നൽകി. നിരവധി സമ്മേളനങ്ങളിൽ അഭിവന്ദ്യ ഒസ്താ ത്തിയോസ് തിരുമേനി പങ്കെടുത്ത് ചർച്ചകൾക്ക് മൂർച്ച പകർന്നു.

ഐനാംസിന്റെ ആഭിമുഖ്യത്തിൽ 2010 നവംബർ 9 മുതൽ 12 വരെ ബറോഡായിലെ ഹലോളിൽ, ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ആതിഥേയത്വം വഹിച്ച ദേശീയ മിഷൻ കോൺഫറൻസിന്റെ മുഖ്യ ചിന്താവിഷയവും 'മാർ ഒസ്താത്തിയോസിന്റെ ദർശനങ്ങൾ' എന്നതായിരുന്നു. പ്രഗൽഭരായവർ പ്രൗഢമായ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ഇവയൊക്കെയും ഒസ്താത്തിയോസ് തിരുമേനി 94-ാം വയസ്സിലും മാവേലിക്കരയിൽ കമ്പ്യൂട്ടർ സഹായത്തോടെ കേൾക്കുകയും വിഷയങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുകയും ചെയ്തത് വിസ്മയത്തോടെ സ്മരിക്കുന്നു.

'മാർ ഒസ്താത്തിയോസിന്റെ ദർശന' ക്രോഡീകരണത്തിനും വിശകലനത്തിനും അനുമതി നൽകി ആശീർവദിച്ച അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനിയോടും ഡോ. യൂഹാനോൻ മാർ തേവോദോറോസ് തിരുമേനിയോടുമുള്ള ഹൃദയപൂർവ്വമായ നന്ദി സമർപ്പിക്കുന്നു.

സ്നേഹത്തിന്റെ വേദശാസ്ത്രത്തിന് മതാതീത ഭാഷ്യം രചിച്ച 'സ്നേഹത്തിന്റെ കർമ്മയോഗി'യുടെ രൂപശില്പത്തിലും നിർവ്വഹണത്തിലും പങ്കുചേർന്ന അഭിവന്ദ്യ പിതാക്കന്മാരോടും ഗുരുക്കന്മാരോടും ഐനാംസിന്റെ പ്രവർത്തകരോടുമുള്ള ആദരവ് സമർപ്പിക്കുന്നു. പ്രൊഫ. കെ. സി. മാണി, പ്രൊഫ. പി. കെ. കുര്യൻ, തോമസ് പോൾ, പ്രൊഫ. മേരി കുര്യൻ, എഡിറ്റിങ്ങിൽ സഹായിച്ച ജോയ്സ് തോട്ടയ്ക്കാട്, അഡ്വ. ജെയ്സി കരിങ്ങാട്ടിൽ, ഫോട്ടോ സ്കെച്ച് നല്കിയ ജിനു തലവൂർ, ഗ്രന്ഥസൂചിക തയ്യാറാക്കുന്നതിൽ സഹായിച്ച ഓർത്തഡോക്സ് സെമിനാരി മുഖ്യ ലൈബ്രേറിയൻ ഫാ. സി. സി. ചെറിയാൻ, ജിജോ ജെ. ഏബ്രഹാം, കവർ ലേ-ഔട്ട് ചെയ്ത കോട്ടയം 'ഗ്രീഷ്മ', മുദ്രണം നിർവ്വഹിച്ച കോട്ടയം സോഫിയാ പ്രിന്റ് ഹൗസ് എന്നിവർക്കും നന്ദി.

മലങ്കരസഭയിൽ വേദശാസ്ത്രം, എക്യുമെനിസം, കൺവൻഷൻ, മിഷൻ പ്രവർത്തനം, ആതുര സേവന ശുശ്രൂഷ എന്നിവയ്ക്ക് പുത്തൻ ദിശാബോധം പകർന്ന മലങ്കര ഓർത്തഡോക്സ് സഭയിലെ ക്രാന്തദർശിയായ സഭാരത്നം ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ വിശുദ്ധമായ ജീവിതവും ദർശനവും രുചിച്ചറിയുവാൻ ആദരപൂർവ്വം അക്ഷരലോകത്തേക്ക് 'സ്നേഹത്തിന്റെ കർമ്മയോഗി' സമർപ്പിക്കുന്നു.

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

15-2-2013
ബോധി, പന്തളം

# പ്രസാധകമൊഴി

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ആരംഭിച്ച ഐനാംസിന്റെ ഒരു ചിരകാല സ്വപ്നസാക്ഷാത്കാരമാണ് ഈ കൃതി - സ്നേഹത്തിന്റെ കർമ്മയോഗി. ഇത് പണിപ്പുരയിലായിരുന്നപ്പോൾ, ശിശു തുല്യമായ നൈർമല്യത്തോടെ, “പുസ്തകം പൂർത്തിയായോ?” എന്ന് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി പല പ്രാവശ്യം അന്വേഷിച്ചത് ഓർമ്മിക്കുന്നു. അക്ഷരലോകവും പുസ്തകപ്രസാധനവും എന്നും അദ്ദേഹത്തിന് ഒരാവേശമായിരുന്നു. ഈ ധന്യ മുഹൂർത്തത്തിൽ ഒരു സമ്മിശ്രവികാരമാണ് ഞങ്ങൾക്കുള്ളത്. ഒരാണ്ട് മുമ്പെങ്കിലും മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിതവും ദർശനവും പങ്കിടുന്ന ഒരു ഗ്രന്ഥം ഗുരുപൂജയായി, സ്നേഹപുഷ്പമായി സമർപ്പിക്കാൻ ആഗ്രഹിച്ചു. എന്നാൽ വിവിധ കാരണങ്ങളാൽ ഞങ്ങൾക്കു കഴിഞ്ഞില്ലല്ലോ എന്ന മനസ്താപം ഒരു വശത്ത്. മറുപുറത്ത് ആത്മജരുടെ ഗുരുതർപ്പണമായിട്ടെങ്കിലും ആ ഓർമ്മയ്ക്കു മുമ്പിൽ ഇന്നെങ്കിലും ഇത് അർപ്പിക്കാൻ കഴിഞ്ഞല്ലോ എന്ന ചാരിതാർത്ഥ്യവും.

ഈ ഗ്രന്ഥത്തെക്കുറിച്ചുള്ള ആശയം ജോൺ തോമസ് കരിങ്ങാട്ടിലച്ചന്റെ സദ്ഭാവനയിൽ വിരിഞ്ഞതാണ്. ഐനാംസിന്റെ വിവിധ സമ്മേളനങ്ങളിലും ബറോഡാ കോൺഫ്രൻസിലും ഇതിനായി അച്ചൻ വ്യക്തമായ രൂപരേഖ സമർപ്പിച്ചു. ‘മാർ ഒസ്താത്തിയോസിന്റെ ദർശനം’ പരമ്പരയായി  വിവിധ സ്ഥലങ്ങളിൽ നടത്തി. പല സ്ഥലങ്ങളിലും അഭി. ഒസ്താത്തിയോസ് തിരുമേനി ചർച്ചകൾക്ക് നേതൃത്വം നൽകി. വിവിധ കൺവൻഷൻ വേദികളിലും മാർ ഒസ്താത്തിയോസിന്റെ ദർശനം അവതരിപ്പിക്കാൻ തിരുമേനിയുടെ ശിഷ്യവൃന്ദം പ്രകടമാക്കിയ ശുഷ്കാന്തി ഹൃദയം നിറഞ്ഞ സ്നേഹത്തോടെ അനുസ്മരിക്കുന്നു. ഒസ്താത്തിയോസ് തിരുമേനി കരിങ്ങാട്ടിലച്ചനെ ഭരമേൽപിച്ച ദൗത്യം കൃത്യതയോടെ അദ്ദേഹം നിർവ്വഹിച്ചു.

സമസ്ത ലേഖനങ്ങളും മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ശ്രേഷ്ഠ ശിഷ്യവൃന്ദത്തിന്റെയും, സഹപ്രവർത്തകരുടെയും കാഴ്ചപ്പൂക്കളാണ്. ഗുരുശ്രേഷ്ഠന്റെ ഉള്ളിലുറങ്ങിയിരുന്ന ധ്യാനചിന്തകളാണ് ഇവർ ദർശന രൂപത്തിൽ കണ്ടെടുത്തിട്ടുള്ളത്. ഒസ്താത്തിയോസ് തിരുമേനിയുടെ അറുപതിൽപരം സാഹിത്യസൃഷ്ടികളിലും ആയിരത്തിലധികം ഗവേഷണപ്രബന്ധങ്ങളിലും, അനവധി ധ്യാനപ്രസംഗങ്ങളിലുമായി ചിതറിക്കിടക്കുന്ന മൊഴിമുത്തുകൾ ശേഖരിച്ചെടുക്കുന്നത് എത്ര ശ്രമകരമായ ദൗത്യമായിരുന്നുവെന്ന് ഞങ്ങൾക്കറിയാം. തിരുമേനിയുടെ ഇഷ്ട ശിഷ്യരിൽ ഒരാളായ ഡോ. കെ. എം. ജോർജ്ജ് അച്ചൻ എഴുതിയതു

പോലെ: 'പൂക്കളെല്ലാം തേൻ കരുതിവയ്ക്കുന്നത് ഉള്ളിന്റെ ഉള്ളിൽ കണാമറയത്തുള്ള അറകളിലാണ്. വെറുതെ വഴിപോകുന്നവർക്കാർക്കും ഈ മധുവിന്റെ രുചിയും ഗന്ധവും അറിയാൻ കഴിയില്ല. തേൻ തേടാൻ സഹജമായ അഭിനിവേശമുള്ള തേനീച്ചകളും പൂമ്പാറ്റകളും വണ്ടുകളുമാണ് ഈ പൂവിന്റെ ഹൃദയത്തിൽ കുടികൊള്ളുന്ന മധുകണങ്ങൾ, നീണ്ടു വളഞ്ഞ തങ്ങളുടെ തേൻവാഹിനികളിലൂടെ സമൃദ്ധമായി നുകരുന്നത്.' സമാനമായ, ശ്രമകരമായ ഒരു ദൗത്യമാണ് ലേഖകർ ഇവിടെ നിർവ്വഹിച്ചിരിക്കുന്നത്. അവരുടെ പ്രൗഢ ലേഖനങ്ങൾ കൃത്യസമയത്ത് എത്തിച്ചുതന്നതിലുള്ള സന്തോഷവും ആദരവും അറിയിക്കാൻ വാക്കുകളില്ല. ഇതിന്റെ പിന്നിൽ പണിയെടുത്ത എല്ലാവർക്കും മുന്നിൽ ഞങ്ങൾ അഞ്ജലീബദ്ധരാണ്. ഇതിലെ പിഴവുകളെല്ലാം ഞങ്ങളുടേതാണ്.

മതത്തിന്റെയും, സഭയുടെയും പേരിൽ ഏറ്റുമുട്ടാൻ വെമ്പൽകൊള്ളുന്ന പക്ഷങ്ങളുടെ മധ്യത്തിൽ മാർ ഒസ്താത്തിയോസ് വിന്യസിപ്പിക്കുന്നതാണ് സ്നേഹത്തിന്റെ ഏകമതം. മതത്തിന്റെയും സഭയുടെയും മതാത്മകതയ്ക്ക് പരിമിതപ്പെടാതെ സ്നേഹത്തിന്റെ ആധ്യാത്മികതയിൽ ഒന്നാകാനുള്ള വിളിയാണ് മാർ ഒസ്താത്തിയോസിന്റെ ദർശനം.

ദേശകാലങ്ങളെ കുറുകെ മറികടക്കുന്ന മാർ ഒസ്താത്തിയോസ് ദർശനങ്ങൾ, പുതിയ ഗവേഷണങ്ങൾക്ക് വഴി തുറക്കട്ടെ, വേറിട്ടൊരു ചിന്തയും സംസ്കാരവും രൂപപ്പെടുത്താൻ ഇടയാക്കട്ടെ എന്ന പ്രാർത്ഥന മാത്രം. സ്നേഹാധിഷ്ഠിതമായ ദൈവരാജ്യം ഈ ഭൂമിയിൽ സ്ഥാപിതമാകട്ടെ.

**പ്രൊഫ. പി. കെ. കുര്യൻ**
(ജനറൽ സെക്രട്ടറി,
ഇന്റർനാഷണൽ അസോസിയേഷൻ
ഫോർ മിഷൻ സ്റ്റഡീസ്)

കോട്ടയം
10-2-2012

## അവതാരിക

# കാരുണ്യത്തിന്റെ കർമ്മയോഗി

### ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

സ്നേഹത്തിന്റെ അപ്പോസ്തോലൻ, സാമൂഹ്യനീതിയുടെ പ്രവാചകൻ, പങ്കിടീലിന്റെ പ്രചാരകൻ, മതങ്ങൾക്കും പ്രത്യയശാസ്ത്രങ്ങൾക്കും അതീതമായി മനുഷ്യബന്ധങ്ങളെ മാനിച്ച മഹാത്മാവ്, അഗതികളുടെയും ആലംബഹീനരുടെയും അത്താണി, വേദനിക്കുന്നവരുടെ വേദന ഏറ്റുവാങ്ങിയ മനുഷ്യസ്നേഹി, ജീവിതത്തിന്റെ സമസ്ത മേഖലകളിലും ലാളിത്യവും സുതാര്യതയും സത്യസന്ധതയും കാത്തുസൂക്ഷിച്ച സമർപ്പിതൻ, "പ്രാപ്തിയില്ലാത്തവരെ സഹായിക്കുക. വാങ്ങുന്നതിനേക്കാൾ അധികം കൊടുക്കുക" എന്ന തിരുവചനപ്രമാണം പരമാവധി പ്രാവർത്തികമാക്കുവാൻ ശ്രമിച്ച കാരുണ്യനിധി. "ദരിദ്രലോകത്തു സമ്പന്നനായിരിക്കുന്നതു പാപമാണെന്ന്" വിശ്വസിക്കുകയും, ആരുടെയും മുഖം നോക്കാതെ ആക്രോശിക്കുകയും ചെയ്ത ധൈര്യശാലി. "ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി എനിക്ക്" എന്ന് നിരന്തരം ഉരുവിട്ടും ജീവിതത്തിൽ ജയമാകട്ടെ പരാജയമാകട്ടെ, എന്തു സംഭവിച്ചാലും എല്ലാം നന്മയ്ക്കായി എന്നു പൂർണ്ണമായി വിശ്വസിച്ച് ദൈവത്തെ മുറുകെ പിടിച്ച പരമ ഭക്തൻ. ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ മനുഷ്യസ്നേഹത്തെക്കൊണ്ടു തന്റെ കർമ്മമണ്ഡലത്തെ കാന്തപ്രഭമാക്കിയ ക്രാന്തദർശി. വാക്കും പ്രവൃത്തിയും സമന്വയിപ്പിക്കുവാൻ പരമാവധി ശ്രമിച്ച സ്വാത്വികൻ. "എനിക്കു ഒരു മെഴുകുതിരിപോലെ എരിഞ്ഞടങ്ങണം" എന്ന ആഗ്രഹത്താൽ, ജീവിതയാത്രയുടെ അന്ത്യനാളുകളിലും പുതിയ പദ്ധതികളെ കുറിച്ച് സ്വപ്നം കണ്ട ദർശകൻ. സുവിശേഷീകരണത്തിൽ ഒരു അഖില ഭാരത വീക്ഷണത്തിന്റെ അവതാരകൻ. പ്രാർത്ഥനയിലും തിരുവചന മനനത്തിലും മതിവരാത്ത മഹർഷി.... മിഷനില്ലാത്ത സഭ സഭയല്ല എന്ന ചിന്തയിൽ, മിഷനുവേണ്ടി മനസ്സിൽ ഒരിക്കലും കെടാത്ത തീക്കനലുമായി ജീവിച്ച ഒരാൾ- അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. ആക്ഷേപങ്ങളുടേയും വിമർശനങ്ങളുടേയും നടുവിൽ കെട്ടുപോകാതെ ജീവിച്ച ഈ മൺചെരാതിന്റെ മഹത്വം തലമുറകൾ മനസ്സിലാക്കണം, മാതൃകയാക്കണം, മാർഗ്ഗദീപമാക്കണം. ഭാഗ്യസ്മരണാർഹനായ വലിയതിരുമേനിയെക്കുറിച്ച് ഏതാനും കാര്യങ്ങൾ എടുത്തെഴുതുവാൻ ആഗ്രഹിക്കുന്നു:

## 1. പ്രാർത്ഥനാഭിമുഖ്യം

പ്രാർത്ഥനയുടെ മാധുര്യവും മഹത്വവും അനുഭവിച്ചറിഞ്ഞ ഒരു പിതാവായിരുന്നു അഭി. തിരുമേനി. ഒരിക്കലും താനൊരു പ്രാർത്ഥനാമനുഷ്യനാണെന്ന് അവകാശപ്പെടുകയോ മറ്റുള്ളവരെ അറിയിക്കണമെന്ന് ആഗ്രഹിക്കയോ ചെയ്തിരുന്നില്ല. യാമപ്രാർത്ഥനകൾ മുടക്കില്ല. രാത്രി എത്ര വൈകി എത്തിയാലും അതിരാവിലെ രാത്രിനമസ്കാരത്തിന് ആദ്യം എത്തുന്നത് തിരുമേനിയായിരിക്കും. നവതി കഴിഞ്ഞ കാലത്തും കാര്യങ്ങൾ അങ്ങനെ തന്നെ. ജീവിതാവസാനത്തിൽ, വെളുപ്പിനെ പള്ളിയിൽ എത്താൻ പ്രയാസപ്പെട്ടിരുന്നു. എന്നാലും സന്ധ്യാനമസ്കാരം ചാപ്പലിൽ തന്നെ. ധൂപം വെച്ചുള്ള നമസ്കാരം നിർബന്ധമായിരുന്നു. പ്രഭാത-സായാഹ്നനടത്തയുടെ സമയവും പ്രാർത്ഥനാവേളകൾ ആയിരുന്നു. ഓരോ കാലഘട്ടത്തിൽ ഹ്രസ്വപ്രാർത്ഥനയായിരുന്നു, എല്ലാം തിരുവചനഭാഗങ്ങൾ തന്നെ. ഉദാഹരണം “എനിക്കു ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാണ്,” “യേശുവേ ദാവീദുപുത്രാ പാപിയായ എന്നോടു കരുണ തോന്നേണമേ,” “ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി എനിക്ക്......” പ്രാർത്ഥന ഉരുവിട്ടുള്ള നടപ്പായിരുന്നതുകൊണ്ട് കൂടെ ആരും ചെല്ലുന്നത് ഇഷ്ടമല്ലായിരുന്നു. അവസാനഘട്ടത്തിൽ മാത്രമാണ് ആയതിന് ആൾസഹായം തേടിയത്. തന്റെ വ്യക്തിജീവിതത്തിൽ ദൈവം പരമാനന്ദമായിരുന്നതിനാൽ പ്രാർത്ഥനയും പരമാനന്ദമായിരുന്നു. പരാതിയും പരിഭവവുമായി ചെന്നാൽ പ്രാർത്ഥിച്ച് സമാധാനപ്പെടുത്തി പറഞ്ഞയയ്ക്കും. മറ്റുള്ളവരെക്കുറിച്ച് പറയുവാനാണ് ചെല്ലുന്നതെങ്കിൽ ചെല്ലുന്ന ആളിനെക്കൊണ്ട് അവർക്കുവേണ്ടി പ്രാർത്ഥിപ്പിക്കും. പാതിരാത്രിക്കും മറ്റും ഉണർന്നിരുന്നു പ്രാർത്ഥിക്കും. മറ്റുള്ളവർ ശ്രദ്ധിക്കുന്നു എന്നു കണ്ടാലുടൻ പ്രാർത്ഥന നിർത്തും. പ്രാർത്ഥനയിൽ ഉറ്റിരിപ്പീൻ. സ്തോത്രത്തോടെ അതിൽ ജാഗരിപ്പീൻ (കൊലോസ്സ്യർ 4:2), “ഏതു നേരത്തും ആത്മാവിൽ പ്രാർത്ഥിച്ചു.... ” (എഫെ. 6:18) എന്നതൊക്കെ തിരുമേനിക്ക് അന്വർത്ഥമാണ്. തന്റെ ജീവന്റെ ജീവനായ ക്രിസ്തു കേന്ദ്രമാക്കി ദൈവസ്നേഹത്തിന്റെ റേഡിയസിൽ വരയുന്ന വൃത്തമാണ് തിരുമേനിയുടെ പ്രാർത്ഥന. രോഗികൾ, മദ്യപാനികൾ, അനാഥർ, ദരിദ്രർ, ഭവനരഹിതർ, ഭിക്ഷക്കാർ, അഭയാർത്ഥികൾ, ലോക ഫെഡറൽ ഗവൺമെന്റ്, ശുദ്ധജലത്തിന്റെ ലഭ്യത..... ആരും കടന്നുചെന്നിട്ടില്ലാത്ത മേഖലകളിൽ കൂടി പ്രാർത്ഥനയുടെ ആത്മാവിൽ തിരുമേനി പറന്നുയർന്നു.

## 2. തിരുവചനാഭിമുഖ്യം

പ. സഭാപിതാക്കന്മാരെക്കുറിച്ച് പൊതുവെ പറയാവുന്ന ഒരനുഭവമാണ് “They soaked in the ocean of the world of God”(ദൈവവചനമാകുന്ന

ആഴിക്കടലിൽ നുരഞ്ഞുപൊങ്ങി കിടന്നു). തിരുമേനിയുടെ ജീവിതത്തിലെ ആവേശകരമായ രണ്ടാം തലം തിരുവചനമായിരുന്നു. വളരെ കുഞ്ഞുനാൾ മുതലേ പല ആവർത്തി വായിച്ച് അതിന്റെ ചുരുക്കം എഴുതി മിക്ക ഭാഗങ്ങളും ഹൃദിസ്ഥമാക്കിയ തിരുമേനിക്ക് തിരുവചനം വായിച്ചാലും മതിവരില്ലായിരുന്നു. ഓരോ വായന കഴിയുമ്പോഴും പുതിയ പുതിയ ചിന്തകളുമായിട്ടാണ് തിരുമേനി പുറത്തുവരുന്നത്. എവിടെ പോയാലും വിശുദ്ധ വേദപുസ്തകവും നമസ്കാരപുസ്തകവുമില്ലാതെ യാത്ര ചെയ്യുകയില്ലായിരുന്നു. അവ തിരുമേനിക്ക് 'ഭാര'ക്കൂടുതലല്ലായിരുന്നു. മറിച്ച് അവയുടെ അഭാവം നഷ്ടബോധമായിരുന്നു. യാമപ്രാർത്ഥനകൾക്ക് മുമ്പും പിമ്പും തിരുവചന വായന നടത്തിക്കും. ഇടവേളകളിലും സമയത്തിന്റെ ലഭ്യത അനുസരിച്ച് വായിക്കും. രാത്രിയിൽ ഉണരുന്ന വേളകളിലും വായിച്ചിരുന്നു. കിടയ്ക്കയോട് ചേർത്ത് ഈ രണ്ട് വി. ഗ്രന്ഥങ്ങളും സൂക്ഷിച്ചിരുന്നു. തിരുമേനി ഉപയോഗിച്ചിരുന്ന വേദപുസ്തകം കണ്ടാലറിയാം അതുമായിട്ടുണ്ടായിരുന്ന ബന്ധം. തന്റെ ജീവിതത്തിലെ എല്ലാ കാര്യങ്ങളും തിരുവചനാടിസ്ഥാനത്തിലൂടെയായിരുന്നു തിരുമേനി കൈകാര്യം ചെയ്തിരുന്നത്. തന്നിലെ പ്രവാചക ശബ്ദത്തിലെ ഊർജ്ജവും സ്രോതസ്സും തിരുവചനമായിരുന്നു.

### 3. പ്രബോധനാഭിമുഖ്യം

സഭയുടെ ജീവനും ചൈതന്യവും നിലനിർത്തുന്നതിൽ പ്രബോധന ശുശ്രൂഷയ്ക്കുള്ള സ്ഥാനം വേണ്ടവണ്ണം മനസ്സിലാക്കിയിരുന്ന ഒരു പിതാവായിരുന്നു അഭി. തിരുമേനി. "പരിജ്ഞാനമില്ലായ്കയാൽ എന്റെ ജനം നശിച്ചുപോകുന്നു" (ഹോശയാ 4:16) എന്നത് തിരുമേനിയെ നിരന്തരം അലട്ടിക്കൊണ്ടിരുന്നു. അതുകൊണ്ട് എവിടെയും "രണ്ടു വാക്കു" പറയുക എന്നത് നിർബന്ധമായിരുന്നു. 'ഇടകുർബ്ബാന'യ്ക്കു പോലും അതൊഴിവാക്കിയിരുന്നില്ല. യാമപ്രാർത്ഥനകളോടനുബന്ധിച്ച് പ്രത്യേകിച്ച് സന്ധ്യയിലും പ്രഭാതത്തിലും ശ്രോതാക്കളുടെ എണ്ണം നോക്കാതെയും നടത്തിയിരുന്നു. പ്രബോധന/പ്രസംഗ ശുശ്രൂഷ തിരുമേനിക്ക് ഒരു ഹരമായിരുന്നു, ആവേശമായിരുന്നു. പരുമല പെരുന്നാളിന് പ. ബാവാ തിരുമേനിമാർ പ്രസംഗിച്ചാലും അതോടുചേർന്ന് "രണ്ടു വാക്കു" പറയുവാൻ തിരുമേനി തിടുക്കം കാട്ടിയിരുന്നു. സന്ദർഭത്തിനും സാഹചര്യത്തിനും അനുസരിച്ച് ആനുകാലിക പ്രസക്തിയോടെ തിരുവചനാടിസ്ഥാനത്തിൽ പ്രസംഗിക്കുവാനുള്ള വലിയ കൃപ അദ്ദേഹത്തിനുണ്ടായിരുന്നു. ആ കൃപ ദൈവമഹത്വത്തിനു, അലംഭാവമില്ലാതെ പരമാവധി പ്രയോജനപ്പെടുത്തിയിരുന്നു. "ഞാൻ സുവിശേഷം അറിയിക്കുന്നു എങ്കിൽ എനിക്ക് പ്രശംസിപ്പാൻ ഒന്നുമില്ല. നിർബന്ധം എന്റെ മേൽ കിടക്കുന്നു. ഞാൻ സുവിശേഷം അറിയിക്കുന്നില്ലാ എങ്കിൽ എനിക്കു അയ്യോ കഷ്ടം" (1 കൊരി

ന്ത്യർ 9:16) എന്ന പ. പൗലോസിന്റെ ദർശനം തിരുമേനിയുടെ മനസ്സിനെയും നിരന്തരം മഥിച്ചിരുന്നു. "സത്യവചനത്തെ യഥാർത്ഥമായി പ്രസംഗിച്ചുകൊണ്ട് ലജ്ജിപ്പാൻ സംഗതിയില്ലാത്ത വേലക്കാരനായി ദൈവത്തിന് കൊള്ളാവുന്നവനായി നിൽപ്പാൻ ശ്രമിക്ക" (1 തിമോ. 2:15) എന്ന അപ്പോസ്തോലിക പ്രമാണത്തെ പരമാവധി പാലിക്കുവാൻ ശ്രമിച്ചു. "... വായന, പ്രബോധനം, ഉപദേശം എന്നിവയിൽ ശ്രദ്ധിച്ചിരിക്ക" എന്ന ഗുണദോഷവും അക്ഷരംപ്രതി പാലിക്കുന്നതിൽ പ്രതിബദ്ധനായിരുന്നു.

### 4. മൗന-മനനാഭിമുഖ്യം

എല്ലാ ദിവസവും യാമപ്രാർത്ഥനയോടൊപ്പം മൗനത്തിനും മനനത്തിനും നിശ്ചിത സമയം വേർതിരിച്ചിരുന്നു. "എന്റെ ഉള്ളം ദൈവത്തെ നോക്കി മൗനമായിരിക്കുന്നു" എന്ന് സങ്കീർത്തനക്കാരന്റെ സാക്ഷ്യപ്പെടുത്തലിനെ തിരുമേനി തന്റെ വ്യക്തിജീവിതത്തിൽ സാക്ഷാത്ക്കരിച്ചു. എത്ര തിരക്കിനിടയിലും പ്രശ്നങ്ങളുടെ നടുവിലും ഇതിനായി സമയം കണ്ടെത്തിയിരുന്നു. പല സന്ദർഭങ്ങളിൽ ആരും അറിയാതെ വിശുദ്ധ മദ്ബഹായിൽ ത്രോണോസിന്റെ മുമ്പിൽ ദർഗായിൽ മുട്ടുകുത്തി നിൽക്കുന്ന തിരുമേനിയെ കണ്ടിട്ടുണ്ട്. തന്റെ പ്രശ്നങ്ങളുടെ പരിഹാരം അവിടെനിന്നായിരുന്നു. കൺവൻഷൻ പ്രസംഗങ്ങൾക്കു മുമ്പ് ഈ കർമ്മം കൃത്യമായി നടത്തിയിരുന്നു. ഇടയ്ക്കിടെ ചില ദിവസങ്ങൾ പരിപൂർണ്ണ മൗനത്തിനായി വേർതിരിച്ചിരുന്നു. കഷ്ടാനുഭവ ആഴ്ച കഴിഞ്ഞാലുടൻ ഒരാഴ്ച മൗനത്തിന്റെയും മനനത്തിന്റെയും കാലമായിരുന്നു. അതിനായി ചില പ്രത്യേക സ്ഥലങ്ങളും ഉണ്ടായിരുന്നു. അവിടെനിന്നും വരുന്നത് പുതിയ സുവിശേഷഗാനങ്ങളോ, ഗ്രന്ഥങ്ങൾക്കും, പ്രസംഗങ്ങൾക്കുമുള്ള കുറുപ്പടിയോ ആയിട്ടായിരിക്കും.

"ആടുന്ന കൊമ്പിലെ പാടുന്ന പക്ഷി" ആയിരിക്കുവാൻ കഴിഞ്ഞത് ഇതിലൂടെ ആർജ്ജിച്ച ശക്തികൊണ്ടായിരുന്നു. "ബാല്യക്കാർ ക്ഷീണിച്ചു തളർന്നു പോകും; യൗവ്വനക്കാരും ഇടറിവീഴും; എങ്കിലും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും; അവർ കഴുകന്മാരെപ്പോലെ ചിറകു അടിച്ചു കയറും; അവർ തളർന്നുപോകാതെ ഓടുകയും ക്ഷീണിച്ചുപോകാതെ നടക്കുകയും ചെയ്യും" (യെശയ്യാ 40:30-31) എന്ന പ്രവാചകസന്ദേശം തിരുമേനി സ്വജീവിതത്തിലൂടെ തെളിയിച്ചു.

### 5. വായനാ-പഠനാഭിമുഖ്യം

എത്ര തിരക്കിലും ബഹളത്തിന്റെ നടുവിലും തിരുമേനി മുടക്കാതെ കാത്ത ഒരു കാര്യമാണ് വായനയും പഠനവും. അഞ്ചാറു പത്രങ്ങൾ അരിച്ചുപെറുക്കി വായിക്കും. 'എഡിറ്റോറി'യലുകളും, എഡിറ്റർക്കുള്ള എഴുത്തും എടുത്തു വായിക്കും. പലതിനും മറുപടിയും, പ്രതികരണവും

എഴുതും. ശ്രദ്ധേയമായ പലതും, ചില സ്ഥിതിവിവര കണക്കുകളും 'പേപ്പർ കട്ടിങ്ങായി' ഫയലിൽ സൂക്ഷിക്കും. അല്ലാ എങ്കിൽ അവ ഡയറിയിൽ കുറിച്ചു വെയ്ക്കും. പിന്നീട് അവ പ്രസംഗങ്ങൾക്കോ, ലേഖനങ്ങൾക്കോ പ്രയോജനപ്പെടുത്തും. പരന്ന വായനാനുഭവത്തിന്റെ ഉടമയായിരുന്നതിനാൽ 'വിഷയദാരിദ്ര്യ'മുണ്ടായിരുന്നില്ല. തന്നേക്കാൾ പ്രായവും പരിജ്ഞാനവും കുറഞ്ഞവരാണ് പ്രസംഗിക്കുന്നതെങ്കിലും അതു ശ്രദ്ധിച്ചു കേൾക്കുന്നതിലും ഒപ്പം നോട്ടെഴുതുന്നതിലും ശ്രദ്ധിച്ചിരുന്നു. "മറ്റുള്ളവരെ തന്നേക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണിക്കൊൾവീൻ" (ഫിലി. 2:3) എന്ന മനോഭാവമുള്ളവർക്കേ അതിനുള്ള വിശാലഹൃദയമുണ്ടാകൂ. മറ്റുള്ളവർ തിരുവചനം പ്രസംഗിക്കുമ്പോൾ അതു ശ്രദ്ധിക്കാതെ പല കാര്യങ്ങളിൽ വ്യാപൃതരാകുന്നത് ദൈവവചനത്തോടുള്ള അനാദരവും നിന്ദയുമാണെന്ന് പ്രബോധിപ്പിച്ചതു സഭാപിതാവായ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് (ക്രിസോസ്റ്റമോസ്) ആണ്. തിരുമേനിയെ കാണുവാൻ ചെന്നാൽ താൻ വായിച്ച പ്രധാന വാർത്തകൾ വായിച്ചോ എന്ന് ചോദിക്കും. വായിച്ചില്ലെങ്കിൽ വായിക്കണമെന്നുപദേശിക്കും. വായിച്ചുകഴിഞ്ഞ പ്രസിദ്ധീകരണങ്ങൾ വായിക്കുവാൻ തന്നു വിടും. ദീർഘകാലം പ്രമേഹരോഗിയായിരുന്നതിനാൽ കണ്ണിന്റെ കാഴ്ചയെ അതു ബാധിച്ചിരുന്നു. അതിനെ അതിജീവിക്കുവാൻ പ്രത്യേക ലൈറ്റും ഉപയോഗിച്ചു വായിച്ചു. അതും പരാജയപ്പെട്ടപ്പോൾ മറ്റുള്ളവരെക്കൊണ്ട് വേദപുസ്തകവും, പത്രങ്ങളും വായിപ്പിച്ചു കേൾക്കുമായിരുന്നു. എന്നിട്ടും പഠനം ഒഴിവാക്കിയില്ല. അതു തന്നെ അല്പം അസ്വസ്ഥനാക്കിയിരുന്നു. എന്നാൽ പിന്നീട് നടത്തിയ ചികിത്സയിലൂടെ കണ്ണിന്റെ കാഴ്ച പൂർണ്ണമായി ദൈവം തിരികെ കൊടുത്തു. പഴയപടി വായനയും പഠനവും തുടർന്നു.

### 6. സാമ്പത്തിക-സുതാര്യതാഭിമുഖ്യം

സാമ്പത്തികമുൾപ്പെടെ എല്ലാ കാര്യങ്ങളിലും സുതാര്യതയുടെ ആത്മാവിനെ നിലനിർത്തി. കാര്യവിചാരകത്വബോധം തന്റെ ജീവിതത്തിലെ പ്രധാന ഘടകമായിരുന്നു. കൈമുത്തുൾപ്പെടെ എല്ലാറ്റിനും രസീത് കൊടുക്കുക, വർഷാവസാനം കണക്കുകൾ ഓഡിറ്ററെക്കൊണ്ട് ഓഡിറ്റു ചെയ്യിപ്പിക്കുക, എന്നു തന്നെയല്ല വാർഷിക റിപ്പോർട്ട് അച്ചടിച്ച് സംഭാവന തന്നവർക്കും അഭ്യുദയകാംക്ഷികൾക്കും യഥാസമയം അയച്ചു കൊടുത്തിരിക്കണമെന്നും നിർബന്ധമായിരുന്നു. അന്നന്നു എഴുതേണ്ട രസീതുകൾ അന്നന്നു തന്നെ എഴുതിയിട്ടേ എത്ര ഇരുട്ടിയാലും കിടക്കാവൂ എന്നുള്ളതും tomorrow is not your's എന്ന ഓർമ്മപ്പെടുത്തലും സഹപ്രവർത്തകർക്കും സ്ഥാപനപ്രവർത്തകർക്കും നല്കിയിട്ടുള്ള 'കല്പന' ആയിരുന്നു. സാമ്പത്തികകാര്യങ്ങളിൽ ഒരു 'പോസ്റ്റുമാന്റെ'

ജോലി മാത്രമാണ് തന്റേതെന്ന് തിരുമേനി ആവർത്തിച്ചാവർത്തിച്ച് പറയുമായിരുന്നു. സ്വീകരിച്ചു വിതരണം ചെയ്യുന്ന ഒരു കേവല 'വിതരണക്കാരൻ' എന്ന സ്വയം വിശേഷണം. 'ശർക്കരക്കലത്തിൽ കൈയിട്ടാലും തൊട്ടു നക്കാത്ത' കാർക്കശ്യഭാവം. ഒന്നിനു പിരിച്ചതോ ലഭിച്ചതോ അതിനല്ലാതെ മറ്റൊന്നിനും മാറ്റിമറിക്കരുതെന്ന് നിർബന്ധബുദ്ധി നിറഞ്ഞിരുന്നു. മുഷിഞ്ഞവേഷം ധരിക്കരുതെന്നതൊഴിച്ചാൽ ആഹാരം, വസ്ത്രം, പാർപ്പിടം തുടങ്ങിയവയും ഒരു നിർബന്ധവുമില്ലായിരുന്നു. എന്തു കൊടുത്താലും ഒരു ശാഠ്യവുമില്ലാതെ അമൃതു പോലനുഭവിച്ചു.

### 7. ലളിതജീവിതാഭിമുഖ്യം

എന്നും എളിമയും താഴ്മയും വിനയവുമുള്ളവനായി ലളിതജീവിതശൈലിയെ മുറുകെപിടിച്ചു ജീവിച്ചു. ദരിദ്രലോകത്ത് സമ്പന്നനായിരിക്കുന്നത് പാപമാണെന്ന് പൂർണ്ണമായി വിശ്വസിച്ചിരുന്നു. ഈ തലക്കെട്ടിൽ ഒരു പുസ്തകവും എഴുതിയിട്ടുണ്ട്. പ്രൗഢിയും പത്രാസും തിരുമേനിക്ക് പറഞ്ഞിട്ടുള്ളതല്ലായിരുന്നു. പുറമേയുള്ള ലാളിത്യം പരിവേഷമോ പരീശത്വപ്രകടനമോ അല്ല. ആന്തരിക നൈർമ്മല്യാനുഭവത്തിൽ നിന്നും ബഹിർഗമിക്കുന്ന കളങ്കമില്ലാത്ത പാപമാണ്. അതുകൊണ്ടു തന്നെ മനുഷ്യബന്ധങ്ങൾ താഴ്മയിലും എളിമയിലുമധിഷ്ഠിതമായിരുന്നു. അതുകൊണ്ടാണ് ആരോടും വലിപ്പചെറുപ്പമില്ലാതെ സമഭാവത്തിൽ ഇടപെടാൻ ഈ പിതാവിന് കഴിഞ്ഞത്. ആരോടും വാശിയോ ദേഷ്യമോ ശത്രുതാമനോഭാവമോ ഇല്ലാതെ ഇടപെട്ടു.

ഏതു പരിമിതമായ സാഹചര്യത്തിലും ചേർന്നുപോകുവാൻ ഒരു പ്രയാസവുമില്ലായിരുന്നു. മാവേലിക്കര സെന്റ് പോൾസിലും തിരുവല്ലാ ബഥനി അരമനയിലും തിരുമേനിയുടെ മുറിയിൽ 'ടൈൽസി'ടുവാനുള്ള അനുവാദം കിട്ടിയതിന്റെ പ്രയാസം ചുമതലക്കാർക്ക് അറിയാം. ചിതലിന്റെ ശല്യം ഏറിവന്നപ്പോൾ മറ്റുവഴിയില്ല എന്ന് ബോധ്യമായതിനു ശേഷമാണ് അനുവദിച്ചത്. ഒപ്പം ഒരു കമന്റും കൂടി പാസ്സാക്കി; "നിങ്ങൾ എന്നെ ബൂർഷ്വാ ആക്കിയേ അടങ്ങുകയുള്ളായിരിക്കും."

പരിശുദ്ധ പൗലോസ് അപ്പോസ്തോലൻ ഫിലോമോനെ ഓർമ്മപ്പെടുത്തുന്നതുപോലെ, "ആകയാൽ യുക്തമായതു നിന്നോട് കല്പിപ്പാൻ ക്രിസ്തുവിൽ എനിക്ക് വളരെ ധൈര്യമുണ്ടെങ്കിലും പൗലോസ് എന്ന .... ഈ ഞാൻ സ്നേഹം നിമിത്തം അപേക്ഷിക്കുകയത്രേ ചെയ്യുന്നത്" (വാക്യങ്ങൾ 8, 9). ഇങ്ങനെയുള്ള ഒരു ശൈലിയായിരുന്നു തിരുമേനിക്ക് സ്വീകാര്യം. ആരെയും ആദരിക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന വിശാലഹൃദയത്തിന്റെ ഉടമയായിരുന്നു. മറ്റുള്ളവരെ നിസ്സാരമായി കണ്ടിട്ടില്ല. "കൊച്ചാക്കാൻ" ശ്രമിച്ചിട്ടുമില്ല.

ഒരുപാടു കാര്യങ്ങൾ ഒരു മൂന്നര പതിറ്റാണ്ടു കാലത്തെ അനുഭവത്തിൽ നിന്നും അക്കമിട്ടു നിരത്തുവാനുണ്ട്. വിസ്തരഭയത്താൽ നീട്ടുന്നില്ല. ഏഴു കാര്യങ്ങൾ എഴുതണമെന്നാവശ്യപ്പെട്ടു. അതിനാൽ നിർത്തുന്നു. സഭയെക്കുറിച്ചും മിഷനെക്കുറിച്ചുമുള്ള അടങ്ങാത്ത ആവേശം (സ്വപ്നം) അദ്ദേഹത്തെ സ്നേഹിക്കുന്ന ഏവരിലൂടെയും യാഥാർത്ഥ്യമാക്കുവാൻ പ്രാർത്ഥിക്കാം, പ്രവർത്തിക്കാം.

അഭിവന്ദ്യ വലിയതിരുമേനിയുടെ ജീവിതദർശനങ്ങൾ തിരിച്ചറിയുന്നതിനുള്ള 'സ്നേഹത്തിന്റെ കർമ്മയോഗി' എന്ന കൃതിയിലൂടെ കാരുണ്യത്തിന്റെ കർമ്മയോഗം യാഥാർത്ഥ്യമാക്കുവാൻ ഏവർക്കും പ്രചോദനം ലഭിക്കട്ടെ. ഇതിന്റെ സാക്ഷാത്കാരത്തിനായി യത്നിച്ച ഏവരെയും ദൈവം അനുഗ്രഹിക്കട്ടെ.



# ഉള്ളടക്കം



# ജീവിതരേഖ

## ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

**മാ**വേലിക്കര ചെറുകോൽ മുണ്ടുവേലിൽ വൈദ്യൻ കൊച്ചിട്ടി കൊച്ചിട്ടിയുടെയും ഈഴേക്കടവിൽ മറിയാമ്മ കൊച്ചിട്ടിയുടെയും രണ്ടാമത്തെ മകൻ. ജനനം 1918 ഡിസംബർ 9-ന്. ജോർജ്ജുകുട്ടി എന്നായിരുന്നു ഓമനപ്പേര്.

ചെറുകോൽ സാൽവേഷൻ ആർമി സ്കൂളിൽ ഏഴാം ക്ലാസ്സ് വരെ പഠിച്ചു. പത്തിച്ചിറ സെന്റ് ജോൺസ്, മാവേലിക്കര ബി. എച്ച് എന്നിവിടങ്ങളിൽ ഹൈസ്കൂൾ വിദ്യാഭ്യാസം

ശാസ്താംകോട്ട സെന്റ് ജോൺസ് റൂറൽ ബേസിക് ട്രെയിനിംഗ് സ്കൂളിൽ റ്റി. റ്റി. സി. (1941-43) പാസ്സായി. ഇടയാറന്മുള ഫ്രീ സ്കൂളിലും മാവേലിക്കര ബി. എച്ച് ഹൈസ്ക്കൂളിലും പത്തിച്ചിറ സെന്റ് ജോൺസ് സ്കൂളിലും അദ്ധ്യാപകൻ. മാവേലിക്കരയിൽ ഒരു വാടക കെട്ടിടത്തിൽ 1953-ൽ 'സുവിശേഷാലയം' ആരംഭിച്ചു. ജബൽപ്പൂർ ലേണാർഡ് തിയോളജിക്കൽ സെമിനാരിയിൽ നിന്നും ബി. ഡിയും (1943-47) അമേ

രിക്കയിൽ ന്യൂജേഴ്സിയിലെ ഡ്രൂ (Drew) യൂണിവേഴ്സിറ്റിയിൽ നിന്നും ഫിലോസഫിയിൽ എം.എ. യും ന്യൂയോർക്കിലെ യൂണിയൻ തിയോള ജിക്കൽ സെമിനാരിയിൽ നിന്നും എസ്.റ്റി.എം. ഉം കരസ്ഥമാക്കി (1948–51). സെറാംമ്പൂർ സർവ്വകലാശാലയിൽ നിന്നും 1993–ൽ ഡോക്ടറേറ്റ് നേടി.

പ്രശസ്ത വേദശാസ്ത്രജ്ഞരായ പോൾ ടില്ലിക്ക് (Paul Tillich 1886-1965), റെനോൾഡ് നീബുർ (Reinhold Niebuhr1892-1971), ജോർജസ് ഫ്ളോറോവ്സ്ക്കി (Georges Florovsky 1893-1979), എഡ്വിൻ ലൂയിസ് (Edwin Lewis 1881-1959) എന്നിവരുടെ മുഖ്യ ശിക്ഷണത്തിൽ അമേരിക്ക യിൽ വേദശാസ്ത്രം അഭ്യസിച്ചു. 1952 മുതൽ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ അദ്ധ്യാപകൻ (1952–2008).

1948 ആഗസ്റ്റ് 8–ന് ഔഗേൻ മാർ തീമോത്തിയോസിൽ നിന്ന് പഴയ സെമിനാരിയിൽ വച്ച് കോറൂയോ പട്ടവും ദേവലോകം അരമനയിൽ വച്ച് പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവായിൽ നിന്നും 1956 മെയ് 9–ന് പൂർണ്ണശെമ്മാശുപട്ടവും മെയ് 10–ന് വൈദിക പട്ടവും ലഭിച്ചു. 1965 ഡിസം ബർ 28–ന് കോട്ടയം എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്സിയേഷൻ 'മെത്രാപ്പോലീത്താ സ്ഥാനത്തേക്ക്' തെര ഞ്ഞെടുത്തെങ്കിലും പ. സുന്നഹദോസ് ആ തീരുമാനം വീറ്റോ ചെയ്ത തിനാൽ സ്ഥാനം ലഭ്യമായില്ല. 1974 ഒക്ടോബർ 2–ന് നിരണം സെന്റ് മേരീസ് വലിയപള്ളിയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോ സ്സിയേഷൻ മെത്രാൻ സ്ഥാനത്തേക്ക് വീണ്ടും തെരഞ്ഞെടുത്തു. 1975 ഫെബ്രുവരി 15–ന് ശനിയാഴ്ച പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ വച്ച് ദാനിയേൽ മാർ പീലക്സിനോസ് റമ്പാൻ സ്ഥാനം നൽകി. 1975 ഫെബ്രുവരി 16–ന് ഞായറാഴ്ച നിരണം സെന്റ് മേരീസ് വലിയപള്ളി യിൽ വച്ച് പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ, 'ഗീവറു ഗീസ് മാർ ഒസ്താത്തിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തായാക്കി. 1976 ഏപ്രിൽ ഒന്നിന് നിരണം ഭദ്രാസനാധിപനായി ചുമതലയേറ്റു. 2005 ജൂലൈ മൂന്നിന് ഭദ്രാസന ഭരണത്തിൽനിന്നും വിരമിച്ചു. 2008 ജനുവരി 27 ന് പ. ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ 'മലങ്കരസഭാരത്നം' ബഹുമതി നൽകി ആദരിച്ചു.

കോട്ടയം ഏലിയാ കത്തീഡ്രൽ, കൽക്കട്ട സെന്റ് ജോർജ്ജ്, ചങ്ങ നാശ്ശേരി സെന്റ് തോമസ്, കാരാപ്പുഴ മാർ ഗ്രീഗോറിയോസ് ചാപ്പൽ, കുഴിമറ്റം സെന്റ് ജോർജ്ജ് എന്നിവിടങ്ങളിൽ വൈദിക ശുശ്രൂഷ നിർവ്വ ഹിച്ചു. സൗദി അറേബ്യയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ കോൺഗ്രിഗേഷന്റെയും(1975) 'മരുഭൂമിയിലെ നീരുറവ' എന്ന സഹായ നിധിയുടെയും സ്ഥാപകൻ.

അഖില ലോക സഭാ കൗൺസിൽ ഫെയ്ത്ത് ആൻഡ് ഓഡർ

കമ്മീഷനിലും പ്രോ-ഓറിയന്റേ ഫൗണ്ടേഷനിലും അംഗമായിരുന്നു. കേരളാ കൗൺസിൽ ഓഫ് ചർച്ച്സ്, ബൈബിൾ സൊസൈറ്റി കേരളാ ഓക്സിലറി, ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം, സ്ലീബാ ദാസ സമൂഹം എന്നിവയുടെ പ്രസിഡന്റായിരുന്നു; ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ വൈസ് പ്രിൻസിപ്പലും.

അഖിലലോക സഭാകൗൺസിലിന്റെ വിവിധ സമ്മേളനങ്ങളിൽ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. വിവിധ രാജ്യാന്തര-ദേശീയ സമ്മേളനങ്ങളിൽ 1952 മുതൽ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു.

സാമൂഹിക ആതുര ശുശ്രൂഷാരംഗങ്ങളിൽ വിവിധ പ്രസ്ഥാനങ്ങൾക്കും സ്ഥാപനങ്ങൾക്കും പ്രാരംഭമിട്ടു. 1958-ൽ സെന്റ് പോൾസ് സുവിശേഷ സംഘവും 1959-ൽ പുതുപ്പാടി സെന്റ് പോൾസ് ആശ്രമവും, 1978-ൽ കന്യാസ്ത്രീ മഠവും ആരംഭിച്ചു. മാവേലിക്കര സുവിശേഷാലയം 1979-ൽ, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററായി ഉയർത്തി, മലങ്കരസഭയിൽ മിഷൻ പഠനത്തിനും പ്രവർത്തനത്തിനും പുതിയ ദിശപകർന്നു. മലങ്കര ഓർത്തഡോക്സ് സഭയെ മിഷനറി സഭയാക്കി ഭാരതം മുഴുവൻ സുവിശേഷ പ്രവർത്തനം നടത്തുകയായിരുന്നു മുഖ്യ ലക്ഷ്യം. അതിനായി ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിൽ നിരവധി സ്ഥാപനങ്ങൾക്ക് തുടക്കമിട്ടു.

ക്രിസ്തീയ വേദശാസ്ത്രത്തിലും ഇന്ത്യൻ ഫിലോസഫിയിലും അവഗാഹം നേടി. സ്നേഹത്തിലധിഷ്ഠിതമായ ത്രിത്വ വേദശാസ്ത്രത്തിന്റെ സിദ്ധാന്തവും പ്രയോഗവും ശാസ്ത്രീയമായി ആവിഷ്ക്കരിച്ചു. ഇത് സാമൂഹിക നീതിയിൽ അടിസ്ഥാനമിട്ട ദർശനമാണ്. പ്രമുഖ വേദശാസ്ത്രജ്ഞനും ദാർശനികനും എന്ന നിലയിൽ എക്യുമെനിക്കൽ രംഗത്ത് രാജ്യാന്തര പ്രശസ്തി നേടി. കൺവൻഷൻ പ്രസംഗങ്ങളിൽക്കൂടി അനേകരെ മിഷൻ പ്രവർത്തനങ്ങളിലേക്കും ആതുരശുശ്രൂഷാ രംഗത്തേക്കും വൈദിക ശുശ്രൂഷയിലേക്കും ആകർഷിച്ചു.

Theology of Classless society, The Sin of Being Rich in a Poor World, Sharing God and a Sharing World, One Religion of Love, അദ്വൈത വേദശാസ്ത്രം എന്നീ ഗ്രന്ഥങ്ങൾ അന്തർദ്ദേശീയ പ്രശസ്തി നേടി. ഇംഗ്ലീഷിലും മലയാളത്തിലുമായി 65-ലധികം ഗ്രന്ഥങ്ങളും ആയിരത്തിൽപ്പരം പ്രബന്ധങ്ങളും രചിച്ചു. 1979 മുതൽ മിഷൻ ബോർഡിന്റെയും 1984 മുതൽ നാഷണൽ അസോസ്സിയേഷൻ ഫോർ മിഷൻ സ്റ്റഡീസിന്റെയും പ്രസിഡന്റായി പ്രവർത്തിച്ചു.

2012 ഫെബ്രുവരി 16-നു നിത്യതയിൽ പ്രവേശിച്ചു. അന്ത്യവിശ്രമം മാവേലിക്കര സെന്റ് പോൾസ് ചാപ്പലിൽ. ഓർമ്മ ഫെബ്രുവരി 16-ന്.

(തയ്യാറാക്കിയത്: ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ)

# 1

# ജീവിതം എന്നെ എന്തു പഠിപ്പിച്ചു

**'ഞാൻ** മരണത്തെ ഭയപ്പെടുന്നില്ല. ഏതു സമയത്തും എവിടെവെച്ചു മാകട്ടെ, ഞാൻ മരിക്കുന്നത് അത് ദൈവത്തിന്റെ ഇഷ്ടവും പദ്ധതി യുമാകുന്നു' ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പറഞ്ഞു. എന്റെ ഓട്ടം തികയുകയും മിഷൻ പൂർത്തീകരിക്കുകയും ചെയ്യുമ്പോൾ ദൈവം സ്വന്തം വീട്ടിലേക്ക് എന്നെ വിളിക്കും. രോഗത്തെ പ്പറ്റിയോ മരണത്തെപ്പറ്റിയോ ഒരു ആശങ്കയും ദൈവവിശ്വാസിക്ക് ഉണ്ടാകേണ്ട കാര്യമില്ല – അദ്ദേഹം വിശദീകരിച്ചു.

'ജീവിതം എന്തു പഠിപ്പിച്ചു...'? എന്നന്വേഷിച്ചപ്പോൾ ജീവിതത്തിന്റെ നാൾവഴികളിലൂടെ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് യാത്ര യായി. ഞാൻ ബാലനായ ജോർജുകുട്ടിയായിരുന്നപ്പോൾ ഹൃദയം യേശു വിന് സന്തോഷത്തോടെ നൽകിയതുകൊണ്ട് യാതൊന്നും ഭയക്കുന്നില്ല. 1992 ജൂൺ 16ന് ഹൃദയ ശസ്ത്രക്രിയയ്ക്ക് വിധേയനായപ്പോഴും മരണത്തെ ഭയന്നില്ല. 1992-ൽ ഹൃദയത്തിൽ അഞ്ച് ബ്ലോക്ക് ഉണ്ടായി. ഇന്ത്യയിലെ ഡോക്ടർമാർ പരിശോധിച്ചിട്ടു പറഞ്ഞു വളരെ സീരി യസാണ്. ഒന്ന് ഒന്നര മാസം മാത്രമേ ജീവിക്കൂ. വിദഗ്ധ ചികിൽസക്കായി അമേരിക്കയിൽ എത്തി. അവിടെ വച്ച് വിജയകരമായി ഹൃദയ ശസ്ത്ര ക്രിയ നടത്തി. ഹൃദയം പൂർണ്ണമായും സൗഖ്യമായി.

'ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി എനിക്ക്' എന്നതാണ് പ്രത്യേകമായ മന്ത്രം. പിന്നിട്ട വഴികളിലെ ജീവിത പാഠങ്ങൾ അദ്ദേഹം സംഗ്രഹിക്കുന്നു:

1 കഴിഞ്ഞ 93 വർഷമായി എന്നെ ഏറ്റവുമധികം സ്വാധീനിച്ച വിഷയം വി. ത്രിത്വവും, ത്രിത്വാധിഷ്ഠിതമായ സ്നേഹവും, സാമൂഹ്യനീതി യുമാണ്. ദൈവം വിശ്വാസമല്ല, പ്രത്യാശയല്ല, സ്നേഹമാണെന്ന് പഠിച്ച ആദ്യ കാലങ്ങളിൽ സാമൂഹ്യ നീതിയ്ക്ക് ഊന്നൽ കൊടുത്ത് പ്രസംഗിക്കുമായിരുന്നു. അക്കാലത്തെ എന്റെ പുസ്തകങ്ങളിലെ പ്രധാന വിഷയം ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആഴമായിരുന്നു. എന്നാൽ സ്നേഹത്തിന്റെ ഏകമതം (One Religion of Love) എന്ന പുസ്തകത്തിൽ സ്നേഹമാണ് പ്രധാന ആശയം. ഇപ്പോൾ അധിക മായി സ്നേഹത്തെക്കുറിച്ചാണ് പഠിപ്പിക്കുന്നത്. സ്നേഹത്തിൽ അധിഷ്ഠിതമായ സാർവ്വലൗകിക സാഹോദര്യം വളരണമെന്ന് ഞാൻ പഠിപ്പിച്ചു.

2. ഞാൻ പലരുടേയും സഹായം കൊണ്ട് പഠിച്ചയാളാണ്. ഏഴാം ക്ലാസ്സ് കഴിഞ്ഞ് പഠിക്കാതെയും നിന്നു. ആളുകൾ സഹായിച്ചതു കൊണ്ടാണ് ഞാൻ പഠിച്ചത്. ആ സഹായമാണ് ഞാൻ തിരിച്ചു നൽകുന്നത്. മിഷൻ ദൈവിക സ്നേഹത്തിന്റേതാണ്. യേശു എന്നെ എടുത്തു. എന്നെക്കുറിച്ച് നിങ്ങൾ പറയുന്ന എല്ലാ മഹത്വവും കർത്താവിനുള്ളതാണ്, എനിക്കുള്ളതല്ല. ദൈവം നമ്മെ എടുത്താൽ ദൈവം ഉപയോഗിച്ചുകൊള്ളും. എന്റെ പേരിൽ ഒരു സെന്റ് സ്ഥലം പോലും എഴുതിവെച്ചിട്ടില്ല. എല്ലാം സഭയുടെ പേരിലാണ്. നാം ദൈവ സന്നിധിയിൽ വിശ്വസ്തരായിരുന്നാൽ ദൈവം പണം തന്നുകൊള്ളും.

3. അമ്മയാണ് എന്നെ ദൈവസ്നേഹവും പങ്കുവെയ്ക്കലും പഠിപ്പിച്ചത്. ജീവിതത്തിന്റെ ബാലപാഠങ്ങൾ അമ്മ പകർന്നു തന്നു. അമ്മ എനിക്ക് ആദ്യം വേദപുസ്തകം തന്നു. അത് വായിക്കുവാൻ പഠി പ്പിച്ചു. വേദപുസ്തകം ചില ഭാഗങ്ങൾ എനിക്ക് മനഃപാഠമാണ്. ചെറു പ്പത്തിൽ പഠിച്ചതാണ്. എന്റെ അമ്മയുടെ എല്ലാ ഫോട്ടോയും വേദപുസ്തകം കൈയ്യിൽ പിടിച്ചുള്ളതാണ്. അമ്മയുടെ ദാനസ്വഭാവം എന്നെ പങ്കിടീൽ പഠിപ്പിച്ചു. വിരുന്നുകാർക്ക് ഭക്ഷണം നൽകിയിട്ട് അമ്മ സ്വയം പട്ടിണികിടക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. പങ്കിടീലും (sharing) കരുതലും (caring) അമ്മയിൽ നിന്നും പഠിച്ചു. 95-ാം വയസ്സിൽ മരിച്ച ശുദ്ധ ഹൃദയനായ എന്റെ പിതാവിന്റെ ജീവിതവും എന്നെ ആകർഷിച്ചു. 1975 ജനുവരി 31-ന് എന്റെ അമ്മ മരിച്ചു. 1980 ജനുവരി 11-ന് എന്റെ പിതാവും മരിച്ചു. സുവിശേഷവേലയെപ്പറ്റി എന്റെ മനസ്സിൽ ആഗ്രഹം ജനിപ്പിച്ചത് എന്റെ മാതാപിതാക്കൾ ആയിരുന്നു.

4. വൈദിക സെമിനാരിയിൽ പഠിപ്പിച്ചില്ലായിരുന്നങ്കിൽ ഞാൻ ഒരു ദൈവശാസ്ത്രജ്ഞൻ ആകുകയില്ലായിരുന്നു. ദൈവകൃപയാൽ സെമിനാരിയിൽ അരനൂറ്റാണ്ടിലധികം പഠിപ്പിക്കുവാൻ ദൈവം കൃപ നല്കി. ഓർത്തഡോക്സ് സെമിനാരിയാണ് എന്നെ ഞാൻ ആക്കി യത്. 1965ൽ എന്നെ മെത്രാൻ ആക്കിയിരുന്നെങ്കിൽ ഞാൻ മലബാറിൽ പോകേണ്ടിവരുമായിരുന്നു. 1975-ലാണ് മെത്രാനായത്. അത് ഭാഗ്യം. അതുകൊണ്ട് ദീർഘനാൾ സെമിനാരിയിൽ പഠിപ്പിക്കുവാൻ കഴിഞ്ഞു. ദൈവം തിന്മ ചെയ്യുന്നില്ല, എല്ലാം നന്മയ്ക്കാണെന്നും പഠിച്ചു.

5. ആയിരത്തിൽപരം വൈദികരെ ഞാൻ പഠിപ്പിച്ചു. അതിൽ മുപ്പതോളം മെത്രാച്ചന്മാരുമുണ്ട്. ഇപ്പോൾ എന്റെ ഒരു ശിഷ്യൻ മലങ്കര ഓർത്ത ഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായത് (പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ) കാണുവാനുള്ള ഭാഗ്യവും ലഭിച്ചു. ദൈവത്തെ മഹത്വപ്പെടുത്തുന്നു.

6. ഞാൻ സമ്പന്നനായി ജനിച്ച ആളല്ല, സമ്പന്നനായി മരിക്കുവാനും താല്പര്യമില്ല. എനിക്ക് പ്രശംസിക്കുവാനും മഹത്വപ്പെടുവാനും ഒന്നുമില്ല. എല്ലാം കർത്താവിനുള്ളതാണ്. എന്നെക്കുറിച്ച് എന്തെങ്കിലും പ്രകീർത്തിച്ചാൽ 'അത് കർത്താവാകുന്നു' എന്നു മാത്രം ഉത്തരം (യോഹ 21:7).
7. പ്രസംഗിക്കുന്ന വിഷയങ്ങൾ ജീവിതത്തിൽ പൂർണ്ണമായി പ്രായോഗികമാക്കുവാൻ സാധിക്കുന്നില്ല എന്ന പരമാർത്ഥം എന്നെ ദു:ഖിപ്പിക്കുന്നു. 'അത്യുന്നതനായ ദൈവത്തെ ഞാൻ വിളിച്ചപേക്ഷിക്കുന്നു. എനിക്കുവേണ്ടി സകലവും നിർവഹിക്കുന്ന ദൈവത്തിൽ തന്നേ' (സങ്കീ. 57:2) എന്ന ആശയം ദിവസവും രാവിലെ ഓർക്കും. അത് എനിക്ക് പ്രത്യാശ നല്കുന്നു.
8. സമൂഹത്തോട് വിശിഷ്യാ ദരിദ്രന്മാരോടുള്ള കടപ്പാട് ഞാൻ കൊടുത്ത് തീർത്തിട്ടില്ല. മുതലാളിത്തത്തെ കുറ്റം പറഞ്ഞ് പ്രസംഗിക്കുകയും, എഴുതുകയും, ചെയ്യുന്നുണ്ടെങ്കിലും ഔദാര്യരായ മുതലാളിമാർ വളരെയധികം മിഷൻ പ്രവർത്തനങ്ങളെ സഹായിക്കുന്നു. സ്വാർത്ഥ മുതലാളിമാർക്ക് മാനസാന്തരം ഉണ്ടാകുവാനായി പ്രാർത്ഥിക്കുന്നു.
9. പിശാചിൽ നിന്നും കിട്ടുന്നതാണ് സ്വാർത്ഥത. ദൈവചിന്തയിൽ നിന്നും ലഭിക്കുന്നതാണ് സ്നേഹം. വിശ്വാസം, പ്രത്യാശ, സ്നേഹം, ഇവയിൽ വലുത് സ്നേഹമാണ്. അതിനാൽ സ്നേഹത്തിന്റെ വേദശാസ്ത്രം വളർന്നു വരണമെന്ന് ചിന്തിക്കുന്നു. ആഗ്രഹിക്കുന്നു.
10. മൂന്നാം സഹസ്രാബ്ദത്തിൽ സ്വാർത്ഥത വർദ്ധിച്ച് 'സാമൂഹ്യനീതി' ഉണ്ടാകാതിരുന്നാൽ, സഭയുടെ ഭിന്നത തുടരും. പിന്നെയും കോടതിയിലേക്ക് പോകേണ്ടി വരുമെന്ന് ഭയപ്പെടുന്നു. പരുമല പള്ളിയിലും മറ്റും വീഴുന്ന നേർച്ചപ്പണം ദാരിദ്രം മാറ്റുവാനും സുവിശേഷം പ്രചരിപ്പിക്കുവാനും വിനിയോഗിക്കണം.
11. ദൈവം സ്നേഹമാകുന്നതിനാൽ ലോകത്ത് സ്നേഹത്തിന്റെ നവോത്ഥാനം വരണം. ക്രിസ്തുവിന്റെ സ്നേഹമാണ് ഇതിന്റെ പ്രേരകശക്തി. എല്ലാവരേയും ഉൾക്കൊള്ളുന്ന സ്നേഹകൂടാരം അനിവാര്യമാണെന്ന് ബോധ്യപ്പെട്ടു. പരസ്പരം പങ്കിടുന്ന, പരസ്പരം സ്നേഹിക്കുന്ന സാഹോദര്യമാണ് ഈ കൂടാരത്തിൽ നിലനിൽക്കേണ്ടത്.
12. മനുഷ്യനന്മയും സ്വാതന്ത്ര്യവും സാമൂഹ്യനീതിയും സുരക്ഷിതാവസ്ഥയും ഹനിക്കുന്ന ശാസ്ത്രപുരാഗതിയും നൂതന സാങ്കേതികതയും എല്ലാവർക്കുമുള്ള നീതിപൂർവമായ വികസനം അസാദ്ധ്യമാക്കും. സമ്പത്ത് പങ്കിടാതെ സ്വരൂപിച്ച് വെയ്ക്കുന്ന കോടീശ്വരന്മാർ

മഹാപാപികളാണ്. സമ്പത്ത് പങ്കിടാത്ത എല്ലാവരും വിഢികളാണ്. എല്ലാ കോടിശ്വരന്മാരും പാപികളാണ്. പട്ടിണിപാവങ്ങൾക്കും അവകാശപ്പെട്ട സമ്പത്താണ് അവർ കൂട്ടിവെച്ചിരിക്കുന്നത്. പങ്കിടാൻ മനസ്സില്ലാത്ത മുതലാളി ഒരിക്കലും ഒരു ക്രിസ്ത്യാനിയല്ല. മുതലാളിത്തത്തിൽ ക്രിസ്ത്യാനിക്ക് സ്ഥാനവുമില്ല.

13. ഇന്ത്യയിൽ അധികാരം നിലനിൽക്കുന്നത് മുതലാളിമാരിലാണ്. രണ്ട് തരം ഇന്ത്യയാണുള്ളത്. പട്ടിണിക്കാരുടെ ഇന്ത്യയും, മുതലാളി മാരുടെ ഇന്ത്യയും. ദരിദ്രർക്ക് അധികാരമില്ല. ദരിദ്രരെ പ്രതിരോ ധിക്കുന്ന നിയമവും വ്യവസ്ഥിതികളുമാണ് ഇന്ത്യയിൽ പ്രായോഗി കമാകുന്നത്. ഏത് സർക്കാർ മാറിമാറി വന്നാലും ഇതാണ് സ്ഥിതി.

14. ക്രിസ്ത്യാനികൾ മതമൗലിക വാദികളായിത്തീരുന്നില്ലേ? 'അവൻ വളരണം, ഞാനോ കുറയണം' എന്നാണ് വേദപ്രമാണം (യോഹ. 3:30). ഇപ്പോൾ എല്ലാവർക്കും 'ഞാൻ വളരണം' എന്നാണ് ആഗ്രഹം. വർഗ്ഗീയ വിഷം മനുഷ്യമനസ്സിൽ കുത്തിവെയ്ക്കരുത്. ക്രിസ്ത്യാ നികൾ സ്നേഹത്തിൽ ജീവിക്കണം. അതാണ് ഞാൻ പഠിപ്പിച്ചത്.

15. 'ധനവാന്മാരെ മാനസ്സാന്തരപ്പെടുത്തണമേ' എന്നും 'ധനവാന്മാർ സ്വത്ത് പങ്കിടണമെ' എന്നും വർഷങ്ങളായി പ്രാർത്ഥിച്ചിട്ടും പ്രസം ഗിച്ചിട്ടും ആരും അത് ചെയ്യാഞ്ഞതിൽ എനിക്ക് സങ്കടമുണ്ടായിരു ന്നു. എന്നാൽ ഇപ്പോൾ അമേരിക്കയിലെ 40 കോടിശ്വരന്മാർ സ്വത്തിന്റെ പകുതി ദരിദ്രർക്ക് കൊടുക്കുവാൻ തീരുമാനിച്ചത് എനിക്ക് ആശ്വാസം പകർന്നു. ഈ സമീപനം മറ്റു കോടീശ്വരന്മാരും സ്വീക രിച്ചാൽ 'ദരിദ്രന്മാർ ഇല്ലാത്ത ഒരു ലോകം' ഉണ്ടാകും. കോടീശ്വര ന്മാർ സ്വത്ത് പങ്കിടുന്ന ഒരു വ്യവസ്ഥിതി ഉണ്ടാകുമെന്ന് ഞാൻ പഠി പ്പിച്ചു.

(*15 നവംബർ 2010.* തയ്യാറാക്കിയത്: ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ)



# 2

# മാർ ഒസ്താത്തിയോസിന്റെ ജീവിതോപാസനകൾ

## ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ

ത്രീയേക ദൈവസ്നേഹത്തിന്റെ സത്യോൽഘോഷകനും ആത്മചോദനയുടെ അതുല്യപ്രഭയും സാമൂഹ്യ പ്രതിബദ്ധതയുടെ പ്രവാചക ശബ്ദവും കരുണാർദ്ര ഹൃദയത്തിന്റെ താളലയവുമായ സഭാരത്നം ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയെപ്പറ്റിയുള്ള "മാർ ഒസ്താത്തിയോസ്: അഞ്ചാമത്തെ സുവിശേഷം" എന്ന അനുസ്മരണ ഗ്രന്ഥത്തിന് അവതാരിക എഴുതുവാൻ അവസരം ലഭിച്ചത് ഭാഗ്യമായി കരുതുന്നു. അനുസ്മരണ, അന്വേഷണത്തിന്റെ വാതിൽ തുറക്കലാണ്. ഹൃദയാന്തരത്തിലെ സ്നേഹാലയത്തിൽ നിന്നുള്ള അന്വേഷണമാണത്. ഒരു വ്യക്തിയുടെ ജീവിതത്തിലേക്കുള്ള സമഗ്രമായ ഒരു അന്വേഷണം. വാതായനങ്ങൾ അനവധിയായിരുന്ന ഒരു ജീവിതസൗധത്തിലേക്ക് ഓരോരുത്തരുടെ സത്യാന്വേഷണം. ജീവിതത്തിലേക്ക്, ജീവിതശൈലിയിലേക്ക്, ജീവിതദർശനങ്ങളിലേക്ക്, അവ സമൂഹത്തിലും സഭയിലും ഉളവാക്കിയ പ്രതിഫലനത്തിലേക്ക്, അതിന്റെ ചൈതന്യധാരയൊഴുകിപോകുന്ന ഭാവിയിലേക്ക് അന്വേഷണം നീളുകയാണ്. അന്വേഷണം കണ്ടെത്തലിലേക്കും അനുഭവത്തിലേക്കും എത്തിച്ചേരുകയാണ്. ഇവിടെ അനുസ്മരണ അനുഭവമാകുകയാണ്. ആ കറതീർന്ന അനുഭവങ്ങളെ സ്നേഹാത്മാവിൽ സ്ഫുടം ചെയ്തു ലിഖിതമായി അനുവാചകരിലേക്ക് ഈ ഗ്രന്ഥത്തിലൂടെ എത്തുകയാണ്; സ്വീകരിച്ചാലും.

എന്റെ ഗുരുശ്രേഷ്ഠനും ആത്മികപിതാവുമായ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയോടൊപ്പം നാല്പതു വർഷത്തോളം ജീവിക്കുവാനുള്ള മഹാഭാഗ്യം ലഭിച്ചത് ദൈവസന്നിധിയിൽ കൃതജ്ഞതയോടെ ഓർക്കുന്നു. പിതൃസന്നിധിയിൽ നമ്രശിരസ്ക്കനാകുന്നു. അദ്ദേഹത്തിന്റെ ജീവിതത്തെയും ദർശനങ്ങളെയും ആരെക്കാളുമുപരി അടുത്തുനിന്നറിയാനുള്ള ഭാഗ്യം എനിക്കു ലഭിച്ചു. അടുത്തറിയലിന്റെ അനുഗ്രഹകരമായ അനുഭവങ്ങളെ ഹൃദയത്തിൽ സദാ സൂക്ഷിക്കുന്നു. വളരെയധികം വ്യത്യസ്തത പുലർത്തിയിരുന്ന ഒരു ജീവിതമായിരുന്നു തിരുമേനിയു

ടേത്. ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ ജീവിതോപാസനകളെ സംക്ഷിപ്തമായി മാത്രം ഇവിടെ കുറിക്കുന്നു.

### 1. അനസ്യൂതമായ ത്രിത്വോപാസന

ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ആശയ, ആദർശ ലോകത്തിന്റെയും ഈലോക ദൗത്യനിർവ്വഹണത്തിന്റെയും അടിസ്ഥാനവും ആവേശവും പരിശുദ്ധ ത്രിത്വമായിരുന്നു. ആരാധിക്കുവാനല്ലാതെ ആരാഞ്ഞറിയുവാൻ കഴിയാത്ത അനിർവചനീയമായ ത്രിത്വരഹസ്യത്തെ തിരുവചനത്തിന്റെയും ക്രിസ്തുവിലൂടെയുള്ള വെളിപാടിന്റേയും അടിസ്ഥാനത്തിൽ കാലികപ്രാധാന്യത്തോടെ പുനർവ്യാഖ്യാനിച്ച് ഭൂമിയിൽ ദൈവരാജ്യ വ്യവസ്ഥിതിക്കായുള്ള പോരാട്ടത്തെ ത്വരിതപ്പെടുത്തുവാൻ അദ്ദേഹം പരിശ്രമിച്ചു. ത്രിത്വത്തിൽ ഏകത്വവും ഏകത്വത്തിൽ ത്രിത്വവുമായി സ്ഥിതിചെയ്യുന്ന ആത്യന്തിക യാഥാർത്ഥ്യമാകുന്ന വി. ത്രിത്വത്തിലെ സ്നേഹസത്തയിൽ വ്യാപരിക്കുന്ന ബഹുത്വവും ഏകത്വവും, സമത്വവും, പാരസ്പര്യതയും, പങ്കിടീലും, ത്യാഗാർപ്പണവും എല്ലാം ദൈവസാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യ സമൂഹത്തിൽ അന്വർത്ഥമാകുമ്പോഴുണ്ടാകുന്ന പുതിയ ജീവന്റെ സംസ്കാരം സമസ്ത ലോകങ്ങളിലും സ്നേഹത്തിന്റെ ഏകമതത്തിലേക്കുള്ള പരിണാമമായി തീരുന്ന വിശ്വവിശാലമായ കാഴ്ചപ്പാടിന് ഊടുംപാവും നൽകുന്നതിൽ അദ്ദേഹം വിജയിച്ചു. വിശുദ്ധ ത്രിത്വകുടുംബത്തിന്റെ പ്രതിഛായകളായി കുടുംബവും മനുഷ്യസമൂഹവും തീരുമ്പോഴാണ് ദൈവരാജ്യത്തിന്റെ നീതിയും സമാധാനവും പരിശുദ്ധാത്മ സന്തോഷവും ഭൗമിക ലോകത്ത് പരിലസിക്കുന്നത് എന്നദ്ദേഹം തിരിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ പ്രസിദ്ധമായ ഒരു ഗീതത്തിൽ ഇപ്രകാരം എഴുതി,

> "ത്രീയേക ദൈവം എല്ലാവർക്കും ദൈവം, ഹിന്ദുവിനും മുസൽമാനും
> ശ്രീയാർന്ന ദൈവം സ്നേഹാബ്ദി തന്നെ, നിത്യസത്യ സ്നേഹരൂപി
> വേർപാടുമാറ്റും ഭിന്നതകൾ നീക്കും ലോകമാകെയേകമാക്കും
> ദുർമ്മോഹം മാറ്റി സ്വാർത്ഥതകൾ നീക്കി ധർമ്മമെല്ലാമൊന്നായി തീരും."

അദ്ദേഹത്തിന്റെ ഓരോ ശ്വാസത്തിലും ചിന്തയിലും പരിശുദ്ധ ത്രിത്വവും ത്രിത്വദൈവം സ്നേഹമാകുന്നു എന്ന മൗലിക തത്വവും നിറഞ്ഞുനിന്നിരുന്നു. ത്രിത്വോപാസകനായ തിരുമേനി അദ്വൈത തത്വശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ ത്രിത്വത്തെ വിശകലനം ചെയ്യുവാൻ പരിശ്രമിക്കുക മാത്രമല്ല, അദ്വൈതത്തിനു പകരം 'അത്രൈതം' എന്ന പുതിയ വാക്ക് സമർത്ഥമായി രൂപീകരിച്ച് ഭാരതീയ തത്വശാസ്ത്രത്തിലെ നേതി, നേതി (അല്ല, അതല്ല) സംജ്ഞയെ സന്നിവേശിപ്പിച്ച് നിർവ്വചനാ

തീത സത്യത്തെ നിർവ്വചിക്കുന്നതിനും പരിശ്രമിച്ചു. ത്രിത്വ വ്യാഖ്യാന ത്തിലൂടെ ആത്യന്തികലക്ഷ്യമായ ദൈവീകരണത്തിന്റെ സാമൂഹ്യവ ശത്തെ വ്യക്തമാക്കിയെന്നതിലാണ് തിരുമേനിയുടെ ദൈവശാസ്ത്ര ചിന്ത യുടെ അനന്യത കാണാൻ കഴിയുന്നത്.

## 2. അനർഗളമായ സ്നേഹോപാസന

"ദൈവം സ്നേഹമാകുന്നു" (1 യോഹ. 4:16) എന്ന സത്യത്തിലധി ഷ്ഠിതമാണ് മാർ ഒസ്താത്തിയോസിന്റെ ത്രിത്വദർശനം. കാരണം, പരി പൂർണ്ണ സത്താത്മകത യാഥാർത്ഥ്യമായ ത്രിത്വത്തിൽ മാത്രമെ എല്ലാ തലത്തിലുമുള്ള സ്നേഹത്തിന്റെ പരിണാമം ദർശിക്കാൻ കഴിയൂ. അതാ യത് കൊടുക്കുവാനും വാങ്ങുവാനും പങ്കിടുവാനും കഴിയൂ. അവിടെ യാണ് സ്നേഹത്തിന്റെ പരിവൃത്തി പൂർണ്ണമാകുന്നത്. ഇവിടെ സ്നേഹ ത്തിൽ മൂന്ന് ആളത്വങ്ങൾ ഏകമാകുന്നു. ആകയാൽ സ്നേഹം നിത്യ നായ ദൈവത്തിന്റെ സത്താപരമായ പൂർണ്ണതയാണ്. സമ്പൂർണ്ണ ത്യാഗ പൂർവ്വമായ സ്നേഹത്തിന്റെ വെളിപ്പാടായിരുന്നു യേശുക്രിസ്തു. അദ്ദേഹം രചിച്ച ഒരു പാട്ടിൽ നാം കാണുന്നു:

"സ്നേഹമേ ക്രൂശിൻ സ്നേഹമേ
നിന്റെ ആഴം ഞാനൊന്നു കാണട്ടെ
സ്നേഹഹീനർക്കും ബോധഹീനർക്കും
നീചനീചർക്കും സ്നേഹം തേ...
സ്നേഹമേ ക്രൂശിൻ സ്നേഹമേ
ത്രിത്വസ്നേഹത്തിൻ പാഞ്ഞൊഴുക്കു നീ
സ്നേഹഗംഗയീ ഭൂമിയിൽ
നിന്റെ പാവന സഭ കാട്ടട്ടെ."

യേശുവിൽ വെളിപ്പെട്ട ദൈവിക സ്നേഹം പങ്കിടുന്നതും ശുശ്രൂഷി ക്കുന്നതും കൂട്ടായ്മ ഉണ്ടാക്കുന്നതും സ്വയം ശൂന്യമാക്കുന്നതുമായ സ്നേഹമാണ്. മനുഷ്യനിയോഗം ഈ സ്നേഹത്തിന്റെ ജീവിതത്തിലൂ ടെയുള്ള ആവിഷ്ക്കാരമാണ്. സ്വാർത്ഥ മനുഷ്യൻ ഈ നിയോഗത്തെ തിരിച്ചറിയാതെ തിരസ്കരിക്കയാൽ പാപവും വീഴ്ചയും നാശവും അനീ തിയും ചൂഷണവും അക്രമവും ലോകത്തിൽ വിതയ്ക്കപ്പെടുന്നു. സ്വാമി വിവേകാനന്ദൻ ഒരിക്കൽ പറഞ്ഞു, "മനുഷ്യധർമ്മം എന്നത് അവനിലുള്ള ദൈവീകതയെ ആവിഷ്കരിക്കുക" എന്നതാണ്. സ്വയം ശൂന്യമാക്കുന്ന ദൈവികസ്നേഹം ആവിഷ്ക്കരിക്കുന്നതിലൂടെ മാത്രമെ ദൈവ-മനുഷ്യ -പ്രപഞ്ച അനുരഞ്ജനവും നീതിയും സമാധാനവും സ്വാതന്ത്ര്യവും പുലരുന്ന സുപ്രഭാതവും ഉദയം ചെയ്യൂ എന്ന് മാർ ഒസ്താത്തിയോസ്

വിശ്വസിച്ചിരുന്നു. ശത്രുക്കളെ സ്നേഹിക്ക എന്ന കർത്തൃവചനം അക്ഷരീകമായി നടപ്പാക്കിയ വ്യക്തിയായിരുന്നു തിരുമേനി. ആരോടും തന്റെ ജീവിതത്തിൽ വിരോധം വച്ചുകൊണ്ടിരുന്നില്ല. ആർക്കെങ്കിലും തന്നോടു വിരോധമുണ്ടെന്നു തോന്നിയാൽ നിരന്തരം ആ വ്യക്തിയെയും വ്യക്തിയുടെ ഭവനവും സന്ദർശിച്ച് പ്രാർത്ഥിക്കുകയും സഹായങ്ങൾ ചെയ്യുകയും എത്രയുംവേഗം പിണക്കം തീർത്ത് സ്നേഹത്തിൽ വരുകയും ചെയ്യുന്ന അനിതരസാധാരണമായ ഒരു വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. പ്രസംഗത്തിലും, ക്ലാസ്സുകളിലും, സംസാരത്തിലും, പ്രവൃത്തിയിലുമെല്ലാം നിറഞ്ഞുനിന്നത് ഈ സ്നേഹചൈതന്യമായിരുന്നു. തനിക്കുള്ളത് എന്തും മറ്റുള്ളവർക്കായി പങ്കിടുന്നത് അദ്ദേഹത്തിനു ഹരമായിരുന്നു. പിന്നീടത്തേക്ക് എന്നു പറഞ്ഞ് രോഗത്തിനുള്ള മരുന്നല്ലാതെ ഒന്നും സൂക്ഷിച്ചുവച്ചിരുന്നില്ല എന്നത് മറ്റാരിലും കാണാനാവാത്ത ഒരു ശൈലിയാണ്. സാർവ്വലൗകിക സ്നേഹത്തിന്റെ ഏക മതത്തിലേക്കു ലോകം വരണമെന്നു പ്രസംഗിക്കുക മാത്രമല്ല തന്റെ ജീവിതം തന്നെ ആ സ്നേഹത്തിന്റെ ആവിഷ്ക്കാരമായിരുന്നു. ഊണിലും ഉറക്കത്തിലും മിഷൻ, മിഷൻ എന്ന് ഉരുവിട്ടുകൊണ്ടിരുന്ന പിതാവിന്റെ ഉള്ളം സ്നേഹപ്രവൃത്തികൾക്കായുള്ള ആവേശത്തുടിപ്പായിരുന്നു. അതുകൊണ്ട് അവസാന നിമിഷങ്ങളിൽ അബോധാവസ്ഥയിലേക്കു പോകുന്നതിനു മുമ്പ് രണ്ടു മൂന്നു പ്രാവശ്യം ഒരേ കാര്യം മാത്രം ഉരുവിട്ടു. അതായത് "ദരിദ്രരെ നിങ്ങൾ ഓർത്തുകൊള്ളണം. അവരെ മറക്കരുത്. അതാണ് ജീവിത സംതൃപ്തി." പിന്നീട് ആ ചുണ്ടുകൾ അനങ്ങിയിട്ടില്ല. ഹൃദയം നിറഞ്ഞു നിന്നത് അന്ത്യനിമിഷത്തിലും വായ് പ്രസ്താവിച്ചു. സ്നേഹോപാസനത്തിന്റെ ജീവിതമായിരുന്നു അത്.

### 3. അനുകമ്പാപൂർണ്ണമായ സേവനോപാസന

"പങ്കിടാത്ത സ്നേഹമാർഗ്ഗം-ദൈവമാർഗ്ഗമല്ലാ താനും
പങ്കിടുന്ന ദൈവമക്കൾ കർത്തന്റെ
പങ്കിടാത്ത മർത്യമക്കൾ സാത്താന്റെ...
ജാതി നോക്കി പങ്കിടാതെ
നീതി നോക്കി പങ്കിടണം."

ദൈവം തന്റെ ഏകജാതനെ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കായി പങ്കിട്ടു (യോഹ. 3:16). ദൈവസ്നേഹത്തിന്റെ പങ്കിടീൽ പ്രകൃതിയിലും നാം കാണുന്നു. മനുഷ്യവർഗ്ഗം സകലവും സമസ്തവും സ്വാർത്ഥതയോടെ കൂട്ടിവയ്ക്കാതെ ഇല്ലാത്തവർക്കും കുറവുള്ളവർക്കും പങ്കിടണമെന്ന് അദ്ദേഹം ഉറക്കെ പ്രഖ്യാപിച്ചു. ദരിദ്രലോകത്ത് സമ്പന്നനായിരിക്കുന്നത് പാപമാണെന്ന് ധനവാന്മാരുടെ മുഖത്തു നോക്കി ധൈര്യത്തോടെ

അദ്ദേഹം പറഞ്ഞു. ആ പങ്കിടീലും മനുഷ്യനന്മയ്ക്കായുള്ള സേവന പ്രവൃത്തികളും ദൈവാരാധനയാണെന്ന് ഉറച്ചു വിശ്വസിച്ച വ്യക്തിയായിരുന്നു ഒസ്താത്തിയോസ് തിരുമേനി. സ്വാമി വിവേകാനന്ദൻ പ്രസ്താവിച്ചതുപോലെ "മതം മനുഷ്യ സേവനമാണ്. അനാഥന്റെ വായിൽ ഒരു കഷണം റൊട്ടി വച്ചുകൊടുക്കാത്ത, വിധവയുടെ കണ്ണീർ ഒപ്പുവാൻ കഴിയാത്ത മതം മതമല്ല. അങ്ങിനെ ഒരു മതത്തിൽ ഞാൻ വിശ്വസിക്കുന്നില്ല" എന്ന ആപ്തവാക്യത്തിന്റെ അന്തരാർത്ഥത്തെ സ്വജീവിതത്തിന്റെ ചാലകശക്തിയാക്കിയ വ്യക്തിയായിരുന്നു തിരുമേനി. റോഡിന്റെ ഒരു വശത്ത് ജീവനുള്ള ചോരക്കുഞ്ഞിനെ കാക്ക കൊത്തിപ്പറിക്കുന്ന കാഴ്ച കണ്ട് മനംനൊന്ത യുവ വൈദികന്റെ ഹൃദയാർദ്രതയുടെ ആവിഷ്ക്കാരമായിരുന്നു ആദ്യമായി സഭയിൽ തന്നെ ആരംഭിച്ച പുതുപ്പാടി ബാലഭവനം. തുടർന്ന് അനാഥർ, ആലംബഹീനർ, കുഷ്ഠരോഗികൾ, എയ്ഡ്സ് രോഗികൾ, അവരുടെ മക്കൾ, വൃദ്ധജനങ്ങൾ തുടങ്ങിയവർക്കായി നാല്പതോളം സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും നടത്തി ആയിരക്കണക്കിന് അഗതികൾക്ക് ആശയും ആവേശവുമായിത്തീർന്നു ആ പിതാവ്. അവസാനകാലങ്ങളിൽ ഗുജറാത്തിൽ എയ്ഡ്സ് രോഗികൾക്കായും, ആൻഡമാൻസിലും, ആഫ്രിക്കയിലും മിഷൻ ആരംഭിക്കാൻ തിടുക്കം കൂട്ടിക്കൊണ്ടിരിക്കുകയായിരുന്നു. ആ ഗുരുശ്രേഷ്ഠന്റെ അനുഗ്രഹം നിവർത്തിക്കണമെന്ന ആഗ്രഹത്താൽ പുതുപ്പാടി ആശ്രമ സുപ്പീരിയറായ കെ. ഐ. ഫിലിപ്പ് റമ്പാച്ചൻ ഈ സ്ഥലങ്ങൾ എത്രയുംവേഗം സന്ദർശിച്ച് വേണ്ടതു ചെയ്യുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ദരിദ്രരും, ചൂഷിതരും, രോഗികളും, പാർശ്വവൽക്കരിക്കപ്പെട്ടവരും ആലംബഹീനരുമായവരുടെ അത്താണിയായിരുന്നതിനാൽ ഇന്നും ദേശത്തിന്റെ നാനാഭാഗത്തുനിന്നും അനേകം ജനങ്ങൾ അദ്ദേഹത്തിന്റെ കബറിങ്കൽ എത്തി കണ്ണീരോടെ പ്രാർത്ഥിക്കുകയും അവരുടെ അനുഭവങ്ങൾ കണ്ണീരോടു പങ്കിടുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഓരോ ദിവസവും ദൂരെനിന്നും ചാരെനിന്നും അനേകം ആളുകൾ കബറിങ്കൽ എത്തിക്കൊണ്ടിരിക്കുന്നു. കാലം ആ മഹാനുഭാവന്റെ അതിചൈതന്യവത്തായ ജീവിതത്തെയും ജീവിതദർശനത്തെയും ഹൃദയങ്ങളിൽ നിന്നും ഹൃദയങ്ങളിലേക്ക്, തലമുറകളിൽ നിന്ന് തലമുറകളിലേക്ക് പകർന്നുകൊടുക്കുകതന്നെ ചെയ്യും. രത്ന സമാനമായി ശോഭിച്ച ആ സഭാരത്നത്തെ വരുംതലമുറകൾക്ക് ശോഭയോടെ കാട്ടിക്കൊടുക്കുവാൻ നമുക്കും സഭയ്ക്കും കഴിയട്ടെ.

**4. ആർജ്ജവത്വമുള്ള വചനോപാസന**

തിരുമേനിയുടെ ജീവിതയാത്രയിൽ ഏതു സാഹചര്യത്തിലും എപ്പോഴും വഴികാട്ടിയും കൂട്ടും ആയിരുന്നത് ദൈവവചനമായിരുന്നു. ചെറുപ്രായത്തിൽതന്നെ വേദപുസ്തകം പലയാവർത്തി വായിച്ച്,

അതിന്റെ ചുരുക്കം എഴുതി മുഴുവൻ ഭാഗങ്ങളും വാക്യങ്ങളും ഹൃദിസ്ഥമാക്കിയ ഒരു വ്യക്തി സഭയിൽ ഉണ്ടോ എന്നു സംശയമാണ്. “വചനം ഉടുമ്പുപോലെ നമ്മെ പിടിക്കണം” എന്ന് അദ്ദേഹം എപ്പോഴും പറയാറുണ്ടായിരുന്നു. വേദപുസ്തകം വായിക്കുന്നതും അതെപ്പറ്റി പഠിക്കുന്നതും മനനം ചെയ്യുന്നതും തിരുമേനിക്ക് ഹരമായിരുന്നു. മറ്റു പുസ്തകങ്ങളേക്കാൾ എല്ലാം ഉപരിയായി വേദപുസ്തകം അദ്ദേഹത്തിൽ ചെലുത്തിയ സ്വാധീനം അന്യാദൃശ്യമാണ്. സന്തോഷവേളയിലും സന്താപവേളയിലും പ്രശ്നങ്ങൾ ഉണ്ടാകുമ്പോഴും പ്രതിസന്ധികൾ അഭിമുഖീകരിക്കേണ്ടി വരുമ്പോഴും ഉത്തരം കണ്ടെത്തിയത് ദൈവവചനത്തിലായിരുന്നു. അദ്ദേഹം എഴുതിയ ദൈവവാക്യ ധ്യാനം എല്ലാ ഹൃദയങ്ങളിലും ഇന്നും അലതല്ലുന്നുണ്ട്.

“ദൈവവാക്യമേ എന്നെ നവ്യമാക്കണേ.
ദൈവവാക്യം കേട്ടുവിട്ട് ശിക്ഷയാകല്ലേ.
ദൈവവാക്യമേ എന്നെ സ്പർശിച്ചീടണേ
ദൈവാത്മാവേ പാപബോധം ഏറെ നൽകണേ.
ദൈവവാക്യമേ നിന്റെ ശക്തി കാട്ടണേ.
വാളുകൊണ്ടു വെട്ടുംപോലെൻ ചങ്കിൽ വെട്ടണേ.”

തിന്മയ്ക്കെതിരെ, അനീതിക്കെതിരെ, അസത്യത്തിനെതിരെ, സ്വാർത്ഥതയ്ക്കെതിരെ, പൈശാചിക പ്രവണതകൾക്കെതിരെ, സാമൂഹ്യ, സാമ്പത്തിക സാംസ്കാരിക, രാഷ്ട്രീയ മണ്ഡലങ്ങളിലുള്ള മൂല്യച്യുതികൾക്കെതിരെയെല്ലാം ശക്തമായ സാമൂഹ്യ മനഃസാക്ഷിയായി, പ്രവാചക ശബ്ദമായി നിലകൊണ്ടത് ദൈവിക വചനത്തിന്റെ അടിസ്ഥാനത്തിലും അതു നൽകിയ ശക്തമായ പ്രേരണയിലുമായിരുന്നു. വൈവിധ്യങ്ങളായ കാലികപ്രശ്നങ്ങളെ വിവേചിച്ചറിഞ്ഞ് തൽക്ഷണം വചനാടിസ്ഥാനത്തിൽ പ്രതികരിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് മറ്റാർക്കും ഉണ്ടായിരുന്നോ എന്നു സംശയമാണ്. അദ്ദേഹത്തിന്റെ അനുജൻ ജോഷാക്കുട്ടിച്ചായൻ 35 വർഷങ്ങൾക്കു മുമ്പ് ബ്രെയിൻ ടൂമർ പിടിപെട്ട് മരണത്തെ അഭിമുഖീകരിക്കുന്ന സന്ദർഭത്തിൽ വൈദ്യശാസ്ത്രം വിധിയെഴുതി ഇനി ജോഷാക്കുട്ടി അധികകാലം ജീവിക്കയില്ല. ഏതാനും ദിവസം മാത്രം എങ്കിലും എല്ലാവരുടേയും ആത്മസംതൃപ്തിയ്ക്കായി ജോഷാക്കുട്ടിച്ചായനെ ബോംബെയിലെ പ്രസിദ്ധമായ ഒരു ഹോസ്പിറ്റലിൽ ഓപ്പറേഷനു വിധേയനാക്കാൻ തീരുമാനിച്ചു. ഓപ്പറേഷൻ ദിവസം ബന്ധുമിത്രാദികളും സ്നേഹിതരും സഹപ്രവർത്തകരും എല്ലാം ഓപ്പറേഷൻ തീയേറ്ററിനടുത്ത് നിർനിമേഷരായി നിൽക്കുകയാണ്. പ്രതീക്ഷയറ്റ് വൈദ്യശാസ്ത്ര തീർപ്പും മനസ്സിൽ ഉറപ്പിച്ച് എല്ലാവരും വേദനിച്ചു നിൽക്കുന്ന ആ സന്ദർഭത്തിൽ എം. വി. ജോർജച്ചൻ (ഒസ്താത്തിയോസ് തിരുമേനി) ഏതു പ്രതി

സന്ധിയിലും തനിക്കാശ്വാസം നൽകുന്ന തന്റെ സന്തതസഹചാരിയായ വേദപുസ്തകം തുറന്ന് 46-ാം സങ്കീർത്തനം വായിച്ചു. "ദൈവം നമ്മുടെ സങ്കേതവും ബലവുമാകുന്നു. കഷ്ടങ്ങളിൽ അവൻ ഏറ്റം അടുത്ത തുണ യായിരിക്കുന്നു. .... ഒരു നദി ഉണ്ട്." ഇത്രയും വായിച്ച് വേദപുസ്തകം മടക്കി എം. വി. ജോർജച്ചൻ ജോഷ്വാക്കുട്ടിച്ചായന്റെ ജഡവും കാത്ത് അവിടെ കൂടിയിരുന്ന എല്ലാവരോടും ഉറക്കെ പറഞ്ഞു, "നിങ്ങൾ ആരും വിഷമിക്കേണ്ട. ജോഷ്വാക്കുട്ടി ജീവനോടെ പുറത്തുവരും. കാരണം ഒരു നദി ഉണ്ട്. ദൈവകൃപയാണത്, ദൈവത്തിന്റെ സൗഖ്യദാന നദിയാണ്." അത്ഭുതമെന്നു പറയട്ടെ, വൈദ്യശാസ്ത്രം മരണം വിധിയെഴുതിയ മനുഷ്യൻ വീണ്ടും ഇരുപതിലധികം വർഷം ജീവിച്ചിരുന്നു. ദൈവത്തിന്റെ തിരുവചനത്തിന്റെ ശക്തമായ പ്രേരണയും ആശ്വാസവും പ്രശ്നങ്ങൾക്ക് ഉത്തരങ്ങളും ദൈവവചനത്തിൽ കണ്ടെത്തിയ ഒരു വ്യക്തി സഭയിൽ തന്നെ ഉണ്ടായിട്ടുണ്ടോ എന്നറിയില്ല. ഇടിനാദം പോലെയുള്ള അദ്ദേഹത്തിന്റെ സുവിശേഷ പ്രസംഗത്തിന്റെ ആഘാതത്തിൽ സമ്പന്നർ ദാന ശീലരായിട്ടുണ്ട്. കുടിയന്മാർ കുഞ്ഞാടുകളായി പരിണമിച്ചിട്ടുണ്ട്, നീതി നിഷേധികൾ നീതിക്കായി നിലകൊണ്ടിട്ടുണ്ട്. സ്വാർത്ഥന്മാർ സാമൂഹ്യ താല്പര്യമുള്ളവരായി തീർന്നിട്ടുണ്ട്. അനേകർ ദൈവിക ശുശ്രൂഷയിലേക്ക് ആകർഷിക്കപ്പെട്ടിട്ടുണ്ട്. വചനോപാസന ഒരു വ്യക്തിയിലും തന്മൂലം അനേകരിലും വരുത്തിയ മാറ്റങ്ങൾക്ക് വ്യക്തമായ ഉദാഹരണമാണ് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളും.

## 5. അനുഗൃഹീതമായ ജ്ഞാനോപാസന

നവംനവങ്ങളായ അറിവുനേടാനുള്ള ആഗ്രഹം എപ്പോഴും തിരുമേനിക്കുണ്ടായിരുന്നു. ശ്രദ്ധയോടുകൂടിയുള്ള പരന്ന വായനയും ആശയങ്ങളോടുള്ള വിമർശനാത്മകമായ പ്രതികരണവും ജീവിതത്തിലുടനീളം നിലനിർത്തിയിരുന്നു. എപ്പോഴും പുതിയ വാക്കുകളും പുതിയ ആശയങ്ങളും അവതരിപ്പിക്കുന്നതിലും അത് ജനഹൃദയങ്ങളിൽ എത്തിക്കുന്നതിലും അദ്ദേഹം വിജയിച്ചിരുന്നു. അറുപതിലധികം ഈടുറ്റ ഗ്രന്ഥങ്ങളും ആയിരത്തിലധികം ഈടുറ്റ ലേഖനങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്. തനിക്ക് സത്യമെന്ന് ഉൾബോധമുള്ളത് യാതൊരു സങ്കോചവും കൂടാതെ വെട്ടിത്തുറന്നു പറയുവാൻ അദ്ദേഹത്തിനു യാതൊരു മടിയും ഇല്ലായിരുന്നു. വിമർശനങ്ങളെ അംഗീകരിക്കുന്നതിനും അതിനു തക്ക മറുപടി ഉടൻ നൽകുന്നതിനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. ആര് ഏതു വിഷയത്തെക്കുറിച്ചും എപ്പോൾ ചോദിച്ചാലും അദ്ദേഹത്തിന് മറുപടി ഉണ്ടായിരുന്നു. ആരേയും നിരാശപ്പെടുത്തിയിരുന്നില്ല. അവസാനഘട്ടങ്ങളിൽ മറ്റുള്ളവർ വായിച്ച് കാര്യങ്ങൾ ഗ്രഹിക്കുകയും പിന്നീട് പറഞ്ഞു

കൊടുത്ത് ലേഖനങ്ങളും ഗ്രന്ഥങ്ങളും എഴുതുകയും ചെയ്തിരുന്നു. മരണത്തോടടുക്കുന്ന ദിവസങ്ങൾക്ക് മുമ്പുവരെയും വായനയിലും എഴുത്തിലും അദ്ദേഹം മുന്നിട്ടിരുന്നു എന്നത് അത്ഭുതാവഹമാണ്.

## 6. ഹൃദയപൂർവ്വമായ ക്രിസ്തോപാസന

യേശുക്രിസ്തു മാർ ഒസ്താത്തിയോസ് തിരുമേനിക്ക് കേവലം ഒരു ചരിത്രപുരുഷനോ, ദൈവശാസ്ത്ര പഠനത്തിനായുള്ള വിഷയമോ ആയിരുന്നില്ല. സ്വന്തം ജീവിതത്തിന്റെ അനുഭവമായിരുന്നു. അതുകൊണ്ടാണ് അദ്ദേഹം ഹൃദയഭാഷയിൽ പാടിയത്.

"ജീവിച്ചാലും മരിച്ചാലും യേശു മാത്രം മതി എനിക്ക്
ജീവനും മരണവും ഒരുപോലെ, കാൽവറി തന്നൊരു വൻ ധൈര്യം."

നല്ലൊരു ദൈവശാസ്ത്ര പണ്ഡിതനായിരുന്ന തിരുമേനി എപ്പോഴും യേശുക്രിസ്തുവിന്റെ അദ്വിതീയതയെ ഉയർത്തിപ്പിടിച്ചിരുന്നു. കേവലം ആശയപരമായ സംവാദത്തിനായിട്ടല്ലായിരുന്നു അപ്രകാരം ചെയ്തത്. ജീവിതത്തിൽ തുടിച്ചുനിന്ന അനുഭവ യാഥാർത്ഥ്യത്തിന്റെ സത്യാവിഷ്കാരത്തെ മറ്റുള്ള മതങ്ങളും മതാചാര്യന്മാരുമായുള്ള താദാത്മ്യത്തിൽക്കൂടി പ്രഖ്യാപിക്കുകയായിരുന്നു. "സകലവും വിട്ട് സകലത്തിന്റെയും നാഥനായ യേശുവിനെ പിൻപറ്റണം" എന്ന് എല്ലായ്പോഴും എല്ലാവരോടും ഉരുവിടുന്ന ആഹ്വാനമായിരുന്നു.

"നിനക്കുവേണ്ടി ഞാൻ ധരയിൽ എന്തുവേണമോ
എനിക്കുവേറില്ലാശയൊന്നെന്നേശുമാത്രമേ
എവിടെ പോയി ഞാൻ അവനായി ജീവൻ വക്കണം
അവിടെ തന്നെ പോകാൻ എനിക്കു മനസ്സു നൽകണെ
ലോകരാജ്യങ്ങളാകെ ഇളകിമാറിടും
ലോകമെങ്ങും യേശു എന്ന നാമമായിടും"

എന്ന ഈ ഗീതം ഹൃദയത്തിൽ നിന്നും ഉയർന്നുവന്ന ജീവിതദൗത്യത്തിന്റെ ആവേശത്തുടിപ്പായിരുന്നു. യേശുവിനോടുള്ള സമ്പൂർണ്ണ പ്രതിബദ്ധതയുടെ പ്രഖ്യാപനവുമായിരുന്നു. ഈ ഗീതങ്ങൾ അനേകരെ സ്വാധീനിച്ചിട്ടുണ്ട്. സമസ്തവും യേശുവിനായി, യേശുനാഥന്റെ ഹിതത്തിനായി, അവന്റെ നാമമഹത്വത്തിനായി മാത്രം സമ്പൂർണ്ണമായി സമർപ്പിച്ച മഹാനുഭാവനായ സാക്ഷാൽ മിഷനറിയായിരുന്നു ഒസ്താത്തിയോസ് തിരുമേനി. ദരിദ്രമായ പശ്ചാത്തലത്തിൽ നിന്നും വളർന്ന് സഭയിലും സമൂഹത്തിലും ലോകത്തിലും ഒരു വലിയ വെളിച്ചമായി ശോഭിച്ച തിരുമേനിയിലൂടെ ദൈവം കൊടുത്തതും ചെയ്തതുമായ സകലത്തിനും അദ്ദേഹത്തിനുള്ള മറുപടി ഒന്നു മാത്രമായിരുന്നു "അത് കർത്താവാകുന്നു."

## 7. അർപ്പണബോധത്തോടെയുള്ള ദൈവരാജ്യോപാസന

"നിന്റെ രാജ്യം സ്വർഗ്ഗത്തിലെന്നപോലെ ഭൂമിയിലും ആകണം" എന്ന കർത്തൃപ്രാർത്ഥന ഒസ്താത്തിയോസ് തിരുമേനിയുടെ ഹൃദയത്തിൽ നിറഞ്ഞുനിന്ന അഭിവാഞ്ഛയായിരുന്നു. "വർഗ്ഗരഹിത സമൂഹത്തിന്റെ ദൈവശാസ്ത്രം" എന്ന ഗ്രന്ഥം അനേക ഭാഷകളിൽ വിവർത്തനം ചെയ്യപ്പെട്ട് അനേക രാജ്യങ്ങളിൽ ചർച്ച ചെയ്യപ്പെട്ട ഗ്രന്ഥമാണ്. ധനവാനും ദരിദ്രനും ഇല്ലാത്ത, ഉള്ളവനും ഇല്ലാത്തവനുമെന്ന അന്തരം ഇല്ലാത്ത സമത്വത്തിന്റെയും സമഭാവനയുടെയും എല്ലാവർക്കും നീതിയും സ്വാതന്ത്ര്യവും അനുഭവിക്കാൻ കഴിയുന്ന ഒരു വ്യവസ്ഥിതി ഉണ്ടാകണമെന്ന് അത്യധികമായി ആഗ്രഹിച്ച് അതിനായി ശക്തമായി പ്രബോധിപ്പിക്കുകയും ചെയ്ത പിതാവാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്.

91-ാം വയസ്സിൽ അദ്ദേഹമെഴുതിയ ഗ്രന്ഥമാണ് "നിത്യസ്നേഹ കൂടാരം." പ്രപഞ്ചത്തിന്റെ സന്തുലിതമായ നിലനിൽപ്പിനും മനുഷ്യവർഗ്ഗത്തിന്റെ നീതിപൂർവ്വമായ വളർച്ചയ്ക്കും സമഭാവനയ്ക്കും സ്നേഹത്തിലുള്ള പാരസ്പര്യവും കരുതലും പങ്കിടീലും എല്ലാം ഉൾപ്പെടുന്ന ദൈവരാജ്യ വ്യവസ്ഥിതി ലോകത്തിന് അനിവാര്യമാണെന്ന് അദ്ദേഹം ഈ ഗ്രന്ഥത്തിൽ ഉറക്കെ പ്രഖ്യാപിച്ചു. ഇളകാത്ത കുറ്റിയാകുന്ന ദൈവത്തിലും ദൈവവിശ്വാസത്തിലും ഉറച്ചുനിന്ന് സ്നേഹത്തിന്റെ കയർ സീമകളോളം സീമാതീതമായും നീട്ടിയുള്ള ഒരു പ്രപഞ്ചസ്നേഹകൂടാരം സ്വപ്നം കണ്ട തിരുമേനിയുടെ ബോധമണ്ഡലം അന്തമില്ലാത്ത സാഗരതുല്യമായിരുന്നു.

### ഉപസംഹാരം

ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഹൃദയ ശസ്ത്രക്രിയ കഴിഞ്ഞ ശേഷം നാട്ടിൽ വന്ന് ആദ്യമായി എഴുതിയ ഗാനത്തിന്റെ ആദ്യ വരി ഇപ്രകാരമാണ്:

"പ്രാർത്ഥന കേൾക്കും പ്രാണപ്രിയനെ
യാതൊന്നും വേണ്ട നീ മതി
പ്രാർത്ഥിപ്പാനേക ആഗ്രഹം
നിന്റെ രാജ്യം ഭൂവിലുമാകണം."

നിന്റെ രാജ്യം സ്വർഗ്ഗത്തിലെപ്പോലെ ഭൂവിലുമാകണമെന്ന ഏക ആഗ്രഹം മാത്രം ഹൃദയത്തിലും ജീവിതത്തിലും വെള്ളി വെളിച്ചം പോലെ കൊണ്ടുനടന്ന ഒസ്താത്തിയോസ് തിരുമേനി ആ സ്വർഗ്ഗീയ അനുഭവത്തിൽ വസിച്ചുകൊണ്ട് നമുക്കായി മദ്ധ്യസ്ഥത അണയ്ക്കുന്നു.

❑

# 3

# മാർ ഒസ്താത്തിയോസിന്റെ മതാതീതദർശനം

## ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ

മലങ്കരസഭാരത്നം ഡോ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ദൈവശാസ്ത്രചിന്തകൾക്ക് കാലഘട്ടങ്ങളുടെ ദൈർഘ്യമുണ്ട്. ദൈവവചനവുമായി വളരെ അടുത്ത് ജീവിക്കുകയും ദൈവവചത്തിൽ ഊന്നിയ ചിന്തകൾ ആവിഷ്ക്കരിക്കുകയും ചെയ്ത യൗവ്വനകാലം മുതൽ ജീവിത സായാഹ്നം വരെയുള്ള അദ്ദേഹത്തിന്റെ ജീവിത സരണിയിലൂടെ ആവിഷ്ക്കരിക്കപ്പെട്ട ചിന്തകളാണ് അദ്ദേഹത്തിന്റെ ദർശനം. രണ്ടോ മൂന്നോ ആശയങ്ങളായിട്ട് അദ്ദേഹത്തിന്റെ ദൈവശാസ്ത്രചിന്തകളെ വിലയിരുത്തുകയാണെങ്കിൽ അതിങ്ങനെ കുറിക്കാം.

**മൗലികവാദം:** വേദപഠനത്തിന്റെ ആദ്യ നാളുകൾമുതൽ ക്രമീകൃതമായ സർവ്വകലാശാല വേദശാസ്ത്രപഠനം വരെയുള്ള കാലഘട്ടം എം. വി. ജോർജ്ജ് ഏതാണ്ട് ഒരു മൗലികവാദിയായിരുന്നു. മൗലികവാദം എന്ന പദം കൊണ്ട് വിവക്ഷിക്കുന്നത് എന്താണെന്ന് ഇന്ന് വ്യക്തമാണ്. മൗലികവാദം ഉയർത്തുന്ന അതീവ ഗുരുതരമായ പല പ്രതിസന്ധികളും നേരിടുന്ന ഒരു സമൂഹത്തിലാണ് നാം ജീവിക്കുന്നത്. നാം ആദരിക്കുന്ന അഭി. ഒസ്താത്തിയോസ് തിരുമേനിയുടെ വേദശാസ്ത്രചിന്തയുടെ ആദ്യ കാലഘട്ടങ്ങളിൽ മൗലികവാദ ആശയങ്ങൾ അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. അത് പ്രത്യേകിച്ച് മതപരമായ, വിശ്വാസപരമായ, തലത്തിൽ മാത്രമായിരുന്നു എന്നതു കൊണ്ട് അതിന്റെ തീവ്രമായ ഭാവങ്ങളിൽ സമൂഹത്തിൽ പ്രതിഫലിക്കുകയുണ്ടായില്ല. ഇതുകഴിഞ്ഞ് ജബൽപൂരിലും അമേരിക്കയിലുമൊക്കെയായിട്ട് അദ്ദേഹത്തിന് ലഭിച്ച ക്രമീകൃത ദൈവശാസ്ത്രപഠനവും പരിശുദ്ധ സഭയുടെ പിതാക്കന്മാരുടെ ഗ്രന്ഥങ്ങൾ, എഴുത്തുകൾ എന്നിവയുടെ പഠനത്തിലൂടെ അദ്ദേഹത്തിന് ആർജ്ജിക്കുവാൻ സാദ്ധ്യമായ അറിവിന്റെ പശ്ചാത്തലവും അദ്ദേഹത്തിന്റെ ചിന്തകളെ മാറ്റിമറച്ചു. ഇത് അദ്ദേഹത്തെ കൊണ്ടെത്തിച്ചത് സാമൂഹ്യ നീതിബോധത്തിലേക്കായിരുന്നു.

**സാമൂഹ്യനീതി ദർശനം:** മൗലികവാദത്തിൽ നിന്ന് കുറേക്കൂടി ശ്രേഷ്ഠമായ ഒരു ദൈവശാസ്ത്ര തലത്തിലേക്ക് അദ്ദേഹം ഉയരുകയുണ്ടായി. അത് സാമൂഹ്യ നീതിയിൽ അധിഷ്ഠിതമായ ദൈവശാസ്ത്ര

ചിന്തയായിരുന്നു. സമൂഹത്തിൽ നിലനില്ക്കുന്ന സാമ്പത്തിക - സാമൂഹിക-വിദ്യാഭ്യാസ അസ്സമത്വം കണ്ട് അതിനോട് ദൈവശാസ്ത്രപരമായി പ്രതിക്കരിക്കുവാൻ അദ്ദേഹം തയ്യാറെടുത്തു. ഈ തയ്യാറെടുപ്പ് സാമൂഹികനീതിയിൽ ഊന്നിയ ദൈവശാസ്ത്രദർശനത്തിൽ അദ്ദേഹത്തെ എത്തിച്ചു. ഒരു പക്ഷേ, ഒരു പരിധിവരെയെങ്കിലും, ലോകസമൂഹത്തെ ശക്തമായി സ്വാധീനിച്ച രണ്ട് സാമ്പത്തിക ഭാവങ്ങളായ ക്യാപ്പിറ്റലിസത്തിന്റെയും കമ്മ്യൂണിസത്തിന്റെയും പശ്ചാത്തലവും ഉണ്ടായിരിക്കാം. അതുകൊണ്ട് തന്നെ ഈ രണ്ട് സിദ്ധാന്തങ്ങളെയും വേണ്ടതുപോലെ വിലയിരുത്തിയിട്ട് ഇവ രണ്ടും അതുപോലെ സ്വീകരിക്കുകയല്ല വേണ്ടത്, പ്രത്യുത സമൂഹത്തിന്റെ അഥവാ പ്രകൃതിയുടെ വിഭവങ്ങൾ എല്ലാവർക്കും തുല്യമായി പങ്കിടുന്ന വ്യവസ്ഥിതിയാണ് വേണ്ടത് എന്ന് അദ്ദേഹം വിശ്വസിച്ചു. ഈ പങ്കിടീലിൽ ആർക്കും ആരുടേയും സ്വാതന്ത്ര്യം തടയുവാൻ അനുവാദമില്ല. കമ്മ്യൂണിസത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വലിയ വിമർശനവും ഇതായിരുന്നു; അതായത്, വ്യക്തിസ്വാതന്ത്ര്യത്തിന് കമ്മ്യൂണിസ്റ്റ് ഐഡിയോളജി പ്രാധാന്യം നൽകുന്നില്ല എന്നുള്ളത്. എന്നാൽ കമ്മ്യൂണിസ്റ്റ് ഐഡിയോളജിയിൽ ഉയർത്തിപ്പിടിക്കുന്ന സോഷ്യലിസ്റ്റ് ചിന്തകൾ അദ്ദേഹത്തെ സ്വാധീനിച്ചു. ശ്രദ്ധേയമായിരിക്കുന്ന ഈ രണ്ട് സാമ്പത്തിക വ്യവസ്ഥിതികളെ വേണ്ടതുപോലെ വിശകലനം ചെയ്തുകൊണ്ട് ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി അദ്ദേഹത്തിന്റെ ദൈവശാസ്ത്ര ചിന്തകൾക്ക് ഒരു സാമൂഹികതലം കൂടെ കണ്ടെത്തി. അത് സാമൂഹികനീതി എന്നുള്ള വലിയ ആശയത്തിൽ കേന്ദ്രീകരിച്ചുകൊണ്ടായിരുന്നു. ഇത് അദ്ദേഹത്തിന്റെ വേദശാസ്ത്ര ചിന്താധാരയുടെ മറ്റൊരു പടിയായിരുന്നു.

**ത്രിത്വാധിഷ്ഠിത ദർശനം:** വൈദികസെമിനാരി അധ്യാപകൻ എന്ന നിലയിൽ സഭയുടെ പുണ്യപിതാക്കന്മാരുടെ രചനകൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തതിൽനിന്ന് അദ്ദേഹം ആർജ്ജിച്ചെടുത്ത അറിവ് വേണ്ടതുപോലെ കൈകാര്യം ചെയ്തപ്പോൾ അദ്ദേഹം എത്തിച്ചേർന്നത് ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലായിരുന്നു. അത് പൂർണ്ണമായും ഓർത്തഡോക്സ് ദൈവശാസ്ത്രത്തോടു ചേർന്നുനിൽക്കുന്നതുമായിരുന്നു. ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലായിരുന്നു ദീർഘനാൾ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി വിഹരിച്ചിരുന്നത്.

മൗലീകവാദത്തിൽ തുടങ്ങി സാമൂഹിക നീതിബോധം എന്ന ദർശനത്തിലൂടെ അദ്ദേഹത്തിന്റെ വേദശാസ്ത്രചിന്ത സഞ്ചരിച്ച് പിന്നീട് എത്തിച്ചേർന്നത് ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലാണെന്ന് പറഞ്ഞുവല്ലോ. ത്രിത്വാധിഷ്ഠിത ദൈവദർശനത്തിന് ഊന്നൽ കൊടുക്കുന്ന നാളുകളിൽ നേരത്തെ അദ്ദേഹം പറഞ്ഞുവച്ച സാമ്പത്തികനീതി സമത്വം

എന്ന ആശയത്തിന് പുതിയ ഭാവങ്ങളും വർണ്ണങ്ങളും കൊടുക്കുന്നതിനും അദ്ദേഹത്തിന് സാധിച്ചു. ആ വർണ്ണങ്ങളിൽ ഏറ്റവും ശ്രദ്ധേയമായിരുന്നു 'പങ്കിടീൽ' എന്ന ആശയം. പങ്കിടീലിനെപ്പറ്റി അദ്ദേഹം ഒരുപാടൊരുപാട് പറയുന്നുണ്ട്. ഈ പങ്കിടീലിന്റെ അർത്ഥവും ആഴവും അദ്ദേഹം ദർശിച്ചത് വി. ത്രിത്വത്തിലാണ്. പിതാവ്, പുത്രൻ, പരിശുദ്ധ റൂഹാ എന്ന ത്രിത്വരഹസ്യത്തിൽ നിലനിൽക്കുന്ന പങ്കിടീലാണ് സൃഷ്ടിയ്ക്ക് നിദാനമായത് എന്ന് അദ്ദേഹം വിശ്വസിക്കുന്നു. ചുരുക്കത്തിൽ ഒസ്താത്തിയോസ് തിരുമേനിയുടെ ദർശനങ്ങളിൽ ഏറെനാൾ അദ്ദേഹം കൈമുതലായി സൂക്ഷിച്ച ദർശനമാണ് ത്രിത്വാധിഷ്ഠിതദർശനം.

ത്രിത്വാധിഷ്ഠിതദർശനത്തിൽ ഊന്നിക്കൊണ്ട് സാമൂഹികനീതി എന്ന ആശയത്തിന് പുതിയ മാനം നൽകിയെങ്കിലും വീണ്ടും അദ്ദേഹം തന്റെ ചിന്തയുടെ ചക്രവാളങ്ങൾക്ക് സ്വാതന്ത്ര്യം നൽകുകയുണ്ടായി. നമുക്കൊക്കെ വിവിധ ചക്രവാളങ്ങളുണ്ട്; കാലഘട്ടത്തിന്റെ ചക്രവാളങ്ങളുണ്ട്; സഭയുടെ, മതത്തിന്റെ സംസ്ക്കാരത്തിന്റെ, ഭാഷയുടെ ചക്രവാളങ്ങളുണ്ട്. ഇങ്ങനെയുള്ള ചക്രവാളങ്ങൾ അഥവാ അതിർവരമ്പുകൾക്ക് ഉള്ളിൽക്കിടക്കുന്നവരാണ് സാധാരണക്കാരെങ്കിൽ ഒസ്താത്തിയോസ് തിരുമേനി ക്രിസ്തുവേശുവിലൂടെയുള്ള സ്വാതന്ത്ര്യത്തിന്റെ മധുരം നുണഞ്ഞ് അതിരുകളെ മറികടന്നയാളാണ്. പ. പൗലോസ് ശ്ലീഹാ ഗലാത്യ ലേഖനത്തിൽ പറയുന്നപ്രകാരം 'സ്വാതന്ത്ര്യത്തിനായി ക്രിസ്തു നമ്മെ വിളിച്ചിരിക്കുന്നു' എന്ന പ്രഖ്യാപനം അനുഭവിച്ചയാളാണ് ഒസ്താത്തിയോസ് തിരുമേനി. മൗലികവാദത്തിൽ നിന്ന് സാമൂഹിക നീതിബോധം എന്ന ചിന്തയിലേക്കും അവിടെനിന്ന് ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലേക്കും, പിന്നീട് ത്രിത്വാധിഷ്ഠിത വിശ്വാസത്തിന് കോട്ടം വരാതെ എന്നാൽ അതിലും ഉപരിയായ ചില ആശയങ്ങളിലേക്കും അദ്ദേഹം യാത്ര ചെയ്തത് ഈ സ്വാതന്ത്ര്യബോധം മൂലമായിരുന്നു. അടുത്തകാലത്തായി അദ്ദേഹം തന്നെ രൂപീകരിച്ച ഒരു പദം ഉണ്ട് 'അത്രൈതം'. അദ്വൈതം എന്ന വേദാന്ത സംജ്ഞയ്ക്ക് ഇണങ്ങുന്ന വിധമാണ് അദ്ദേഹം അത്രൈതം എന്ന പദം രൂപീകരിച്ചത്. അദ്വൈതം എന്നാൽ രണ്ടല്ലാത്ത വിധം ഒന്ന്എന്ന് പറയുവാൻ കഴിയില്ലല്ലോ. രണ്ടല്ലാത്തതെല്ലാം ഒന്നാകണമെന്നുമില്ല. അങ്ങനെയൊരു തെറ്റിദ്ധാരണ പണ്ഡിതരുടെയിടയിൽ കടന്നുകൂടിയിട്ടുണ്ട്. ശങ്കരാചാര്യർ അദ്വൈതവാദിയായിരുന്നു. ദ്വൈതത്തെ അദ്ദേഹം നിരാകരിച്ചിരുന്നു. ദ്വൈതഭാവത്തെ മറികടക്കുന്നതെന്തോ അത് അദ്വൈതം. ഈയൊരു പശ്ചാത്തലത്തിൽ വേണം ഒസ്താത്തിയോസ് തിരുമേനിയുടെ അത്രൈതമെന്ന ചിന്തയെ, സംജ്ഞയെ മനസ്സിലാക്കുവാൻ. അദ്വൈതത്തെ വ്യാഖ്യാനിക്കുന്ന രീതി സ്വീകരിക്കാമെങ്കിൽ അത്രൈതം എന്ന പദത്തിന് കൊടുക്കുവാൻ

സാധിക്കുന്ന അർത്ഥം Beyond Trinity എന്നാണ്; ഇതൊരു വലിയ സ്വാത ന്ത്ര്യബോധം തന്നെയാണ്. ദൈവദർശനത്തിലേക്കുള്ള തീർത്ഥാടന ത്തിൽ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യം വളരെ ശക്തമായ നിലയിൽ അദ്ദേഹം ഉപയോഗിച്ചു എന്നുള്ളതിന് തെളിവാണ് അത്രൈതം. അത്രൈതം എന്ന പദത്തിന്റെ സാംഗത്യവും ആ പദത്തിലൂടെ ഒസ്താ ത്തിയോസ് തിരുമേനി ഉദ്ദേശിച്ച എല്ലാ ആശയങ്ങളും സ്വീകരിച്ചു കൊണ്ടല്ല, ഇത് എഴുതുന്നത്; എന്നാൽ അത്രൈതം എന്ന പദം ഉപയോ ഗിക്കുവാനായിട്ടുള്ള ഒരു സ്വാതന്ത്ര്യം അദ്ദേഹം കാണിച്ചതിൽ സന്തോ ഷിക്കുന്നു. അത്രൈതത്തിൽ നിന്ന് ഉരുത്തിരിയുന്ന ബോധ്യമാണ് അദ്ദേ ഹത്തിന്റെ **മതാതീതദർശനം.** ഈ നിലപാടിന്റെ അടിസ്ഥാനത്തിലാ കണം, അദ്ദേഹത്തിന്റെ മതാതീതദർശനത്തെ വിലയിരുത്തേണ്ടത്. ഈ മതാതീത ദർശനം രൂപീകരിക്കുമ്പോൾ തന്നെ അതിനൊരു അടിത്തറ കണ്ടെത്തുവാൻ തിരുമേനി ശ്രമിക്കുന്നത് സ്നേഹമെന്ന ദൈവസ്വഭാവ ത്തിലൂന്നിക്കൊണ്ടാണ്. അതുകൊണ്ട് അദ്ദേഹം ഭംഗിയായിട്ട് പറഞ്ഞു, സ്നേഹമെന്ന ഏകമതമാണ് ആവശ്യം. ഇതു സംബന്ധിച്ച് ഒരു ഗ്രന്ഥം തന്നെ രചിക്കുകയുണ്ടായി One Religion of love. ഇത് അദ്ദേഹത്തിന്റെ മതാതീതദർശനത്തിന്റെ ഉദാത്തമായ പ്രകടനമാണ്. ഈ ദർശനത്തിന് ഈ നൂറ്റാണ്ടിൽ വളരെയേറെ പ്രസക്തിയുണ്ട്.

**സ്നേഹാധിഷ്ഠിത ദർശനം:** നമ്മുടെ രാഷ്ട്രം നേരിടുന്ന ഭയാനക മായ പ്രതിസന്ധി ഇവിടുത്തെ തൊഴിലില്ലായ്മയോ ജനസംഖ്യാ വർദ്ധ നവോ അല്ല, മതതീവ്രവാദവും അതിൽനിന്ന് ഉരുത്തിരിയുന്ന ഭീകരചിന്ത കളും അക്രമങ്ങളും ഒക്കെയാണ്. ഈ മതതീവ്രവാദം ഭാരതത്തിന്റെ യശസ്സിനും പ്രകാശത്തിനും മങ്ങൽ ഏൽപ്പിക്കുന്ന സാഹചര്യത്തിൽ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മതാതീത ദർശന ത്തിന് ഏറെ പ്രസക്തി ഉണ്ട്. അദ്ദേഹം പറയുന്നു ത്രിത്വത്തിനും അപ്പുറ മായി സഞ്ചരിച്ച് സ്നേഹാധിഷ്ഠിതമായ നിലയിൽ ആദ്ധ്യാത്മികതയെ കാണുവാൻ കഴിയും എന്ന്. ആ ഉൾക്കാഴ്ചയിൽ ഹിന്ദുവെന്നോ ക്രിസ്ത്യാനിയെന്നോ ഇസ്ലാമെന്നോ ഉള്ള വ്യതിരിക്തതകളില്ലാതെ ഒരു മിച്ച് ദൈവസ്നേഹത്തെ ഉയർത്തിക്കാട്ടുവാൻ കഴിയുമെന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഒരു പക്ഷേ, സാധാരണക്കാരായ നമ്മുടെ ഉള്ളിൽ ഒരു പാട് സംശയങ്ങൾ ഉണ്ടാകും! ഏതെങ്കിലും ഒരു മതം മതിയല്ലോ! എന്തി നാണ് ക്രിസ്ത്യാനി എന്നറിയപ്പെടുന്നത്? എന്നാൽ ഒസ്താത്തിയോസ് പിതാവിന്റെ ചിന്ത സ്നേഹം എന്ന വലിയ മൂല്യമുണ്ടെങ്കിൽ, സ്നേഹം എന്ന വലിയ സാധ്യതയുണ്ടെങ്കിൽ, മതചിന്തകളെ മറികടക്കുന്ന നില യിൽ മനുഷ്യനെ കാണുവാൻ കഴിയും എന്നാണ്. അതുകൊണ്ട് ഒരു വ്യക്തിയുടെ മതബോധം അപ്രസക്തമാകുന്നില്ല, അത് അസ്ഥാനത്താകു

ന്നുമില്ല, അതിന്റെ പ്രായോഗികതയ്ക്ക് ഭംഗം വരുന്നുമില്ല. ഒരു ക്രിസ്ത്യാനി യഥാർത്ഥ ക്രിസ്ത്യാനിയായി ക്രിസ്തുവേശുവിലൂടെ അനു ഭവിച്ച ദൈവസ്നേഹത്തെ തിരിച്ചറിയുമ്പോഴാണ് ഇസ്ലാമിനെ സ്നേഹി ക്കുവാൻ കഴിയുന്നത്, ഹൈന്ദവനെ സ്നേഹിക്കുവാൻ കഴിയുന്നത്; യഥാർത്ഥമായി ഹൈന്ദവനെ സ്നേഹിക്കുവാൻ ഒരു ക്രിസ്ത്യാനിയ്ക്ക് കഴിയണമെങ്കിൽ ആ ക്രിസ്ത്യാനി ആദ്യം ഒരു യഥാർത്ഥ ക്രിസ്ത്യാനി ആകണം. ക്രിസ്തു യേശുവിലൂടെ വെളിവായ ദൈവസ്നേഹത്തെ വാരി പ്പുണരാൻ കഴിയണം. ഈ മതാതീതദർശനത്തിന് ഈ നൂറ്റാണ്ടിൽ പ്രത്യേകിച്ച് മതസാംസ്കാരിക-ഭാഷാ ബഹുസ്വരങ്ങൾ, നിലനില്ക്കുന്ന ഭാരതം പോലെയുള്ള ഒരു സമൂഹത്തിൽ ഏറെ പ്രസക്തിയുണ്ട്. നിൽക്കു ന്നിടത്ത് ശക്തമായി നിൽക്കുവാനുള്ള നിലപാട് സ്വീകരിക്കുകയും, ചവിട്ടി നിൽക്കുന്ന ഭൂമികയ്ക്ക് കോട്ടം തട്ടാതെ, കാലടികൾ ഇടറാതെ, അയൽക്കാരനെ കാണുവാനും, അയൽക്കാരനും കാലുറപ്പിക്കുവാൻ അവ കാശമുണ്ടെന്ന് തിരിച്ചറിയാനും സാധിക്കണം. അതാണ് നമ്മുടെ രാഷ്ട്രം ആഗ്രഹിക്കുന്ന ശ്രേഷ്ഠമായ ജീവിതശൈലി. ഇതാണ് ഒസ്താത്തി യോസ് തിരുമേനി ഉയർത്തിക്കാട്ടുന്ന മതാതീതദർശനം.

മതങ്ങൾക്ക് പ്രസക്തി ഉണ്ട്; ഈ പ്രസക്തിയ്ക്ക് ഏറ്റക്കുറച്ചിലുകൾ ഉണ്ട്. തേൻതുള്ളിയുടെ മധുരമല്ല സാധാരണ ശർക്കരക്ക് ഉള്ളത്. എല്ലാം മധുരമെന്ന കാറ്റഗറിയിലാണ് ഉൾപ്പെടുത്തുന്നതെങ്കിലും രുചിഭേദങ്ങൾ അതിനുണ്ട്. രുചിഭേദം ആസ്വാദകന്റെ അനുഭവം അനുസരിച്ചാണ്. അതുപോലെ ഓരോ മതത്തിനും അതിന്റേതായ രുചിയുണ്ട്. അതിൽ ഏതാണോ അഭികാമ്യമായത് അതു തിരഞ്ഞെടുക്കുക. അത് വ്യക്തി ഗതമായ ചിന്തയായിട്ട് കാണുമ്പോൾ നമുക്ക് അതിനെ കോർത്തിണക്കു വാനായിട്ട് ശക്തമായ എന്നാൽ വളരെ മൃദുലതയുള്ള ഒരു നൂലു കിട്ടും. ആ നൂലാണ് സ്നേഹം. സ്നേഹം എന്ന ദൃഢവും മൃദുവായ ഈ നൂലിൽ, വിവിധ മതചിന്തകളെ കോർത്തിണക്കി, മതങ്ങളിലൂടെ വ്യാപ രിക്കുന്ന ദൈവസ്നേഹത്തെ (പ്രത്യേകിച്ച് അദ്ദേഹത്തെ സംബന്ധിച്ച് അല്ലെങ്കിൽ നമ്മെ സംബന്ധിച്ച് ക്രിസ്തുവേശുവിലൂടെ വെളിവായ ദൈവ സ്നേഹത്തെ) വ്യക്തമാക്കുവാനാണ് ഗീവർഗ്ഗീസ് മാർ ഒസ്താത്തി യോസ് തിരുമേനി ശ്രമിച്ചുകൊണ്ടിരിക്കുന്നത്. ഇത് അദ്ദേഹത്തിന്റെ മത ദർശനത്തിന്റെ കാതലായ മൂലധനമാണ്. അതുകൊണ്ട് ഒരേ സമയത്ത് തന്നെ ഒരു ക്രിസ്തീയപുരോഹിത ശ്രേഷ്ഠാചാര്യൻ എന്ന നിലയിൽ അദ്ദേഹത്തെ ഏൽപ്പിച്ചിരിക്കുന്ന, ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുകയും എന്നാൽ അതോടൊപ്പം ക്രിസ്തുയേശുവിലൂടെ അദ്ദേഹം അനു ഭവിക്കുന്ന ദൈവസ്നേഹത്തെ ആസ്വദിച്ചുകൊണ്ട് ആ സ്നേഹമാകുന്ന നൂലിലൂടെ ഇതര മതങ്ങളെ കോർത്തിണക്കി വളരെ സുന്ദരമായ ഒരു

പൂമാല നെയ്തെടുക്കുവാനും അദ്ദേഹം ശ്രമിക്കുകയാണ്. എന്തിനായിരിക്കാം വളരെ ശ്രദ്ധയോടെ ഈ പുഷ്പഹാരം അദ്ദേഹം കോർത്തിണക്കുന്നത്? മറ്റൊന്നിനുമല്ല, മനുഷ്യനെ അണിയിക്കുവാനായിട്ടാണ്; ക്രിസ്തുയേശുവിലൂടെ വെളിവായ ദൈവസ്നേഹമെന്ന മാർദ്ദവമുള്ള നൂലിലൂടെ വിവിധ മതങ്ങളെ കോർത്തിണക്കി തയ്യാറാക്കുന്ന ആ പുഷ്പഹാരം മനുഷ്യർക്ക് ചാർത്തുവാനായിട്ടാണ് അദ്ദേഹം ആഗ്രഹിക്കുന്നത്.

മനുഷ്യരിലാണ് ദൈവത്തിന്റെ രൂപവും സാദൃശ്യവും അദ്ദേഹം കാണുന്നത്. മനുഷ്യനിൽ ദൈവത്തിന്റെ രൂപവും സാദൃശ്യവും നിലനിൽക്കുന്നതുകൊണ്ടാണ് മനുഷ്യനെ സ്നേഹിക്കുവാൻ, വേദനിക്കുന്നവന്റെ കണ്ണുനീരൊപ്പുവാൻ ആ ജീവിതം വളരെയേറെ ശ്രദ്ധിച്ചത്. സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് പുതിയ ഊടും ഭാവവും നൽകിയ ആളാണ് ഒസ്താത്തിയോസ് തിരുമേനി. അവിടെയെല്ലാം അദ്ദേഹം ആഗ്രഹിച്ചത് ‘മനുഷ്യനെ സ്നേഹിക്കുക’ എന്നതാണ്. മനുഷ്യനെ അണിയിക്കുവാൻ പുഷ്പഹാരം അദ്ദേഹം കോർത്തുകൊണ്ടിരിക്കുകയാണ്, അതു കോർത്തിണക്കുന്നതിനുള്ള മൃദുവായ നൂലാണ് അദ്ദേഹത്തിനു സ്നേഹം എന്ന സത്യം. ഈ സ്നേഹത്തിൽ മതങ്ങളെ കോർത്തിണക്കിക്കൊണ്ട് അദ്ദേഹം മനുഷ്യനന്മയ്ക്ക് വേണ്ടി പ്രവർത്തിക്കുന്നു. ഒരു ക്രിസ്ത്യാനിയായി, ക്രിസ്തീയ മേലദ്ധ്യക്ഷനായി, അഭിമാനിക്കുകയും ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുകയും ചെയ്തുകൊണ്ട് ക്രിസ്തുയേശുവിലൂടെ വെളിപ്പെട്ട ദൈവസ്നേഹത്തിന്റെ മാഹാത്മ്യം ഉൽഘോഷിച്ച് മതാതീത കാഴ്ചപ്പാട് മനുഷ്യസേവനത്തിനായി പ്രയോജനപ്പെടുത്തുന്നതിന് ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് പിതാവ് ഏറെ പ്രയത്നിച്ചു.



# 4

# പൗലോസിന്റെ പാതയിൽ മാർ ഒസ്താത്തിയോസ്

## ഫാ. ഡോ. റ്റി. ജെ. ജോഷ്വ

യേശുക്രിസ്തു കഴിഞ്ഞാൽ പൗലോസ് ശ്ലീഹാ ആയിരുന്നു, അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് പിതാവിന്റെ റോൾ മോഡലും പ്രചോദന സ്രോതസ്സും. അദ്ദേഹം അമേരിക്കയിലെ ഉപരിപഠനം കഴിഞ്ഞ് മലങ്കരയിലെത്തിയപ്പോൾ ആദ്യം ചെയ്തത് ഒരു സുവിശേഷാലയം സ്ഥാപിക്കുക എന്നതായിരുന്നു. അതിനു നാമകരണം ചെയ്തത് 'സെന്റ് പോൾസ് വയോമിങ്ങ് ഗോസ്പൽ ഹോൾ' എന്നും. എന്താണ് വയോമിങ്ങ് എന്നുള്ള വാക്കിന്റെ പ്രസക്തി എന്ന് ആ പേരു വായിച്ച എല്ലാവർക്കും സംശയമുണ്ടായി. അദ്ദേഹത്തിന്റെ ആ ഉദ്യമത്തിന് സാമ്പത്തിക സഹായം നൽകിയ അമേരിക്കയിലെ ഒരു ചെറിയ സ്ഥലമായിരുന്നു വയോമിങ്ങ്.

പൗലോസ് ശ്ലീഹായുടെ ജീവിതവും ദർശനവുമാണ് അദ്ദേഹത്തെ ഏറെ സ്വാധീനിച്ചത്. ക്രിസ്തുവിനോടുള്ള അദമ്യമായ ഭക്തി, സുവിശേഷത്തിനു വേണ്ടിയുള്ള തീക്ഷ്ണത, സഭകൾ സ്ഥാപിക്കുന്നതിനും വളർത്തുന്നതിനുമുള്ള ജാഗ്രത, ലേഖനങ്ങളിൽ കൂടിയും പ്രഭാഷണങ്ങളിൽ കൂടിയും താൻ മുറുകെപിടിക്കുന്ന തത്വങ്ങളെയും സിദ്ധാന്തങ്ങളെയും പ്രചരിപ്പിക്കുന്നതിലുള്ള ഉത്സാഹം, സാമ്പത്തികമായ ക്ലേശവും കെടുതിയും അനുഭവിക്കുന്നവർക്ക് സഹായത്തിന്റെ കരം നീട്ടി കൊടുക്കുവാനുള്ള തീവ്രമായ താല്പര്യം, നിഷ്ക്രിയമായി എവിടെങ്കിലും പാർക്കുന്നതിനു പകരം ക്ലേശങ്ങൾ സഹിച്ചും ത്യാഗങ്ങൾ വഹിച്ചും കരയും കടലും കടന്ന് സാമ്രാജ്യത്തിൽ ഉടനീളം സഞ്ചരിക്കുവാനുള്ള വ്യഗ്രത, ധനപരമായ കാര്യങ്ങൾ കൈകാര്യം ചെയ്യുമ്പോൾ ഉത്തമകാര്യവിചാരകനെപ്പോലെ സത്യസന്ധതയും സുതാര്യതയും പുലർത്തുക, ഒറ്റയാനായി പ്രവർത്തിക്കുന്നതിനു പകരം, ഉത്തമരായ വ്യക്തികളെ കണ്ടെത്തി, ശിഷ്യത്വത്തിൽ കൂടി വിശ്വസ്ത സഹപ്രവർത്തകരായി നിയോഗിക്കുക - ഇവയൊക്കെയാണ് പൗലോസ് ശ്ലീഹായുടെ ജീവിതത്തെയും പ്രവർത്തനത്തെയും വിലയിരുത്തുമ്പോൾ നമ്മുടെ മുമ്പിൽ തെളിഞ്ഞു വരുന്നത്. ഇക്കാര്യങ്ങളൊക്കെ മാർ ഒസ്താത്തിയോസ് പിതാവിലും പ്രതിഫലിച്ചിരുന്നു. മുകളിൽ ഉന്നയിച്ച ഓരോ വിഷയവും വിശദമായി ചർച്ച ചെയ്യേണ്ടതാണ്.

1. ക്രിസ്തുവിനോടുള്ള അദമ്യമായ ഭക്തി. “എനിക്കു ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നതു ലാഭവുമാകുന്നു” (ഫിലി. 1:21) എന്ന് പൗലോസ് സാക്ഷ്യപ്പെടുത്തി. ‘‘ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവ പുത്രങ്കലുള്ള വിശ്വാസത്താലത്രെ ജീവിക്കുന്നത്” (ഗലാ. 2:20). ഉത്ഥിത നായ ക്രിസ്തുവുമായുള്ള സജീവ ബന്ധമാണ് പൗലോസിന്റെ ചൈത ന്യധാര.

മാർ ഒസ്താത്തിയോസ്, ക്രിസ്തുവുമായുള്ള ഗാഢബന്ധം പുലർത്തു വാൻ ഉത്സാഹിച്ചിരുന്നു. ഇതരമതങ്ങളെപ്പറ്റിയും മതസ്ഥാപകരെപ്പറ്റിയും തുറന്ന മനസ്സോടെ അദ്ദേഹം സംസാരിക്കുകയും ആദരവോടെ വിലയി രുത്തുകയും ചെയ്തു. അപ്പോഴും ക്രിസ്തുവിനെപ്പറ്റി “രണ്ടാമനില്ലാത്ത ഒന്നാമൻ” എന്ന് അദ്ദേഹം വിശേഷിപ്പിച്ചു. അവതാരങ്ങളെപ്പറ്റി പറയു മ്പോൾ ദൈവപുത്രന്റെ മനുഷ്യാവതാരം എപ്രകാരം നിസ്തുലവും അദ്വി തീയവുമായിരുന്നു എന്നു വ്യക്തമാക്കും. ക്രിസ്തുശാസ്ത്രം സെമിനാ രിയിൽ പഠിപ്പിച്ചപ്പോൾ ഇക്കാര്യം പരാമർശിക്കുമായിരുന്നു.

ചില കൺവൻഷൻ യോഗങ്ങളിൽ ഉത്തമഗീതത്തിൽ നിന്ന് ഉദ്ധരിച്ചു കൊണ്ട് ക്രിസ്തുവിന്റെ മഹത്വത്തെ ഉയർത്തി കാണിച്ചിട്ടുണ്ട്. “നിന്റെ പ്രിയനു മറ്റു പ്രിയന്മാരേക്കാൾ എന്തു വിശേഷതയുള്ളൂ. എന്റെ പ്രിയൻ വെണ്മയും ചുവപ്പും ഉള്ളവൻ” (ഉത്തമ. 5:9). മരണത്തിൽ കൂടി മഹത്വ ത്തിലേക്ക് ഉയർത്തപ്പെട്ട ക്രിസ്തുവിന്റെ ചിത്രം അവിടെ കാണാം.

2. സുവിശേഷത്തിനു വേണ്ടിയുള്ള തീക്ഷ്ണത: പൗലോസിന്റെ ജീവി തത്തിൽ ജ്വലിച്ചുനിന്നത് സുവിശേഷത്തിനു വേണ്ടിയുള്ള തീക്ഷ്ണത യാണ്. അദ്ദേഹം എഴുതുന്നു: “ഞാൻ സുവിശേഷം അറിയിക്കുന്നു എങ്കിൽ എനിക്കു പ്രശംസിപ്പാൻ ഒന്നുമില്ല. നിർബന്ധം എന്റെ മേൽ കിടക്കുന്നു. ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്കു അയ്യോ കഷ്ടം!” (1 കൊരി. 9:16). കരയും കടലും കടന്ന് , യഹൂദരോടും യഹൂദേതരരോടും, സുവിശേഷം അറിയിക്കുന്നതിൽ വളരെയധികം വ്യഗ്രത പുലർത്തിയിരുന്നു.

മലങ്കരസഭയിൽ ഒരു മിഷൻ അവബോധം വരുത്തുന്നതിൽ മാർ ഒസ്താത്തിയോസ് അതുല്യമായ ഒരു പങ്കു വഹിച്ചു. ആരാധനയിൽ സംതൃപ്തി കണ്ടെത്തി സുഖസുഷുപ്തിയിൽ ആണ്ടുപോകാതെ, ആരാ ധനയിൽ നിന്ന് ആർജ്ജിക്കുന്ന ആത്മിക പ്രചോദനവും ആത്മികശ ക്തിയും പ്രേഷിതപ്രവൃത്തിയിൽ പ്രതിഫലിക്കണമെന്ന് ശക്തമായി അദ്ദേഹം ഉദ്ബോധിപ്പിച്ചു. അദ്ദേഹത്തിന്റെ പരിശ്രമഫലമായിട്ടാണ് സഭ യിൽ മിഷൻ ബോർഡും മിഷൻ സൺഡേ ആചരണവും ഉണ്ടായത്.

സെമിനാരിയിലെ അദ്ധ്യയനത്തിൽ "മിസ്സിയോളജി" എന്നത് പാഠ്യവിഷയമാക്കി. കൂടാതെ NAMS (നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ്) എന്ന സംഘടന രൂപീകൃതമായി. ദേശീയ തലത്തിൽ മിഷന്റെ വ്യത്യസ്ത തലങ്ങളെയും പ്രവർത്തനങ്ങളെയുംപറ്റി തുടർ പഠനം നടത്തുക എന്നുള്ളതാണ് അതിന്റെ ലക്ഷ്യം.

3. പൗലോസ് ശ്ലീഹാ ഓരോ പട്ടണത്തിലും പ്രദേശത്തിലും സഭകൾ സ്ഥാപിക്കുവാനും അവയെ വളർത്തുവാനും ശ്രമിച്ചു. ആ സ്ഥാനത്ത് മാർ ഒസ്താത്തിയോസ്, ജീവകാരുണ്യ പ്രവർത്തനങ്ങൾ പ്രശസ്തമായി നടത്തുന്ന സ്ഥാപനങ്ങൾ കേരളത്തിനകത്തും പുറത്തും വ്യാപകമായി ആരംഭിക്കുവാൻ ശ്രദ്ധിച്ചു. "യേശുവിന്റെ മനസ്സ് നിങ്ങൾക്കുണ്ടാകണം" എന്ന പൗലോസിന്റെ ഉൽബോധനം പൂർണ്ണമായി അംഗീകരിച്ചു കൊണ്ടുള്ള ഒരു പ്രവർത്തനവേദിയാണ് ഈ സ്ഥാപനങ്ങൾ. സമൂഹത്തിൽ അവശതയും അവഗണനയും സഹിക്കുന്ന നിരാലംബരെപ്പറ്റി നൊമ്പരപ്പെടുന്ന ഒരു ഹൃദയം ആയിരുന്നു അദ്ദേഹത്തിന്റേത്. ഇവിടെയും പൗലോസിന്റെ മാതൃക അദ്ദേഹത്തിന്റെ മുമ്പിലുണ്ടായിരുന്നു. യരുശലേമിലെ സഭ ക്ഷാമബാധിതമായി ദാരിദ്ര്യമനുഭവിച്ചപ്പോൾ, മറ്റു സഭകളിൽ നിന്നെല്ലാം സഹായം സ്വീകരിച്ചുകൊണ്ട് യറുശലേമിലേക്കു പോയ വിവരം നാം വായിക്കുന്നു. പൂഴ്ത്തി വയ്ക്കാതെയും, ഇറുക്കിപ്പിടിക്കാതെയും ഉദാരമായി കൊടുക്കുവാനുള്ള ആഹ്വാനം കൊരിന്ത്യർക്കുള്ള ലേഖനത്തിൽ പൗലോസ് ശക്തമായി നൽകി (2 കൊരി. 8, 9 അദ്ധ്യായങ്ങൾ വായിക്കുക). മാർ ഒസ്താത്തിയോസിന്റെ പ്രസംഗവേദികളിൽ ക്രിസ്തീയ പ്രവർത്തനങ്ങൾക്ക് കൈതുറന്നു നൽകാനുള്ള ആഹ്വാനം ആവർത്തിച്ചു കേൾക്കാമായിരുന്നു.

സാമ്പത്തികകാര്യത്തിൽ കൃത്യതയും, സത്യസന്ധതയും സുതാര്യതയും പുലർത്തിയിരുന്നതുകൊണ്ട്, പണം ധാരാളമായി ഒഴുകി എത്തുമായിരുന്നു. അതിനു കൃത്യമായ കണക്കും വിശദമായ റിപ്പോർട്ടും ദാതാക്കൾക്കു ലഭ്യമായിരുന്നു. പൗലോസ് ചെയ്തത് ഇവിടെ ഓർത്തുപോകുന്നു. വിജാതീയമായ സഭകളിൽ നിന്ന് ധനശേഖരണം നടത്തി യറുശലേമിലേക്കു കൊണ്ടുപോയപ്പോൾ അപ്പോസ്തലൻ മാത്രമായി അതു കൈകാര്യം ചെയ്യാതെ, വിജാതീയ സഭകളിൽ നിന്നുള്ള പ്രതിനിധികളെയും തന്റെ കൂടി ചേർത്തിരുന്നു.

4. പൗലോസ് തന്റെ ചിന്തകളെയും സിദ്ധാന്തങ്ങളെയും പ്രഭാഷണങ്ങളിൽ കൂടിയും, ലേഖനങ്ങളിൽ കൂടിയും പ്രചരിപ്പിച്ചു. കാരാഗൃഹത്തിൽ കിടക്കുമ്പോഴും, പാറാവു നിൽക്കുന്ന പടയാളികളോട് സുവിശേഷം അറിയിക്കുവാൻ ശ്രദ്ധിച്ചു. അതുപോലെ കാരാഗൃഹത്തിൽ കഴിയുമ്പോഴും ലേഖനങ്ങൾ വഴി വിശ്വാസികളെ ആത്മീയതയിൽ ഉദ്ബുദ്ധരാക്കി.

പുതിയനിയമത്തിലെ ഏതാണ്ട് മൂന്നിൽഒന്നു ഭാഗം പൗലോസിന്റെ ലേഖ നങ്ങൾ ആണെന്ന വസ്തുത ഇവിടെ ഓർക്കാം.

മാർ ഒസ്താത്തിയോസിനെപ്പോലെ ഇത്രയധികം പ്രഭാഷണങ്ങൾ നട ത്തിയിട്ടുള്ളവർ നമ്മുടെ സഭയിൽ ഇല്ലെന്നു പറയാം. അതുപോലെ അറു പതോളം കൃതികളും അദ്ദേഹത്തിന്റെ ആശയപ്രചാരണത്തിന്റെ മാധ്യ മങ്ങളായി നിലകൊള്ളുന്നു. ഇംഗ്ലീഷിലും മലയാളത്തിലുമായി ഇത്രയ ധികം എഴുതിയിട്ടുള്ളവരും അധികമില്ല. ചില യൂറോപ്യൻ ഭാഷകളി ലേക്കും അദ്ദേഹത്തിന്റെ കൃതികൾ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ഉള്ളിൽ ഒരാശയം ഉയർന്നാൽ അതു മറ്റുള്ളവരിലേക്കു പകരുക എന്നത് തീക്ഷ് ണമായ ഒരാഗ്രഹമായിരുന്നു. അതിന് ഏതവസരവും അദ്ദേഹം ഉപയോ ഗപ്പെടുത്തും. പ്രവാചകരെ ഭരിച്ച ആത്മാവാണ് ഇക്കാര്യത്തിൽ അദ്ദേ ഹത്തിൽ വെളിപ്പെട്ടത്.

5. പൗലോസിന്റെ വേദശാസ്ത്രത്തിൽ വിശ്വാസത്തിന് വലിയ പ്രാധാന്യം കല്പിച്ചിരുന്നു. ക്രിസ്തുയേശുവിലുള്ള വിശ്വാസത്താലാണ് നാം ദൈവമുമ്പാകെ സ്വീകാര്യരായിത്തീർന്നിട്ടുള്ളത്. നമ്മുടെ പ്രവൃത്തി കളുടെ അടിസ്ഥാനത്തിലോ, അനുഷ്ഠാനങ്ങളുടെ കണക്കിലോ അല്ല. ദൈവത്തിന്റെ കൃപയും, അതിനോടുള്ള നമ്മുടെ പ്രതികരണമായ വിശ്വാ സവുമാണ് രക്ഷയുടെ അനുഭവത്തിൽ നമ്മെ വരുത്തുന്നത്. “കൃപയാ ലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്” (എഫേ. 2:8). “യേശുക്രിസ്തുവിലുള്ള വിശ്വാസത്താലല്ലാതെ ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ മനുഷ്യൻ നീതികരിക്കപ്പെടുന്നില്ല” (ഗലാ. 2:16). “അബ്രഹാം ദൈവത്തെ വിശ്വസിച്ചു. അതു അവനു നീതിയായി കണ ക്കിട്ടു” (റോമ. 4:3). രക്ഷയുടെ അനുഭവത്തിൽ വരുന്നതിന് വിശ്വാ സമാണ് ആധാരമായിട്ടുള്ളത്. “വിശ്വാസത്താലുള്ള നീതീകരണം” (justification by faith) എന്ന സിദ്ധാന്തം മാർട്ടിൻ ലൂഥറും, മറ്റു നവീകരണ കർത്താക്കളും ശക്തിയായി ഉയർത്തിക്കാണിക്കുന്ന ഒന്നത്രേ. കാതോ ലിക സഭകളും പിൻപറ്റുന്ന വിശ്വാസം തന്നെ.

മാർ ഒസ്താത്തിയോസ് പലപ്പോഴും വിശ്വാസത്തേക്കാൾ അധികം പ്രാധാന്യം സ്നേഹത്തിനാണ് നൽകിയിരുന്നത് എന്നു തോന്നുന്നു. പൗലോസും ആ വിധത്തിലാണ് വീക്ഷിച്ചത് എന്നു പറഞ്ഞാൽ അതി നോട് വിയോജിക്കേണ്ടി വരും. രക്ഷയുടെ അനുഭവത്തിൽ എത്തുന്ന തിനു വിശ്വാസം തന്നെ അടിസ്ഥാനം. അതിനെ ഒട്ടും ചെറുതാക്കി കാണി ക്കാവുന്നതല്ല. എന്നാൽ രക്ഷയുടെ അനുഭവത്തിൽ എത്തിയ വിശ്വാസി യുടെ ജീവിതത്തിൽ പ്രധാനമായും വെളിപ്പെടേണ്ടത് സ്നേഹമാണ് എന്നു പറഞ്ഞാൽ അതു ശരിയാണ്. മാർ ഒസ്താത്തിയോസ് ഈ രണ്ടാ

മത്തെ അവസ്ഥയെക്കുറിച്ചാണ് പ്രതിപാദിച്ചിട്ടുള്ളത്. വിശ്വാസത്തെ ഇകഴ്ത്തി, സ്നേഹത്തെ ഉയർത്തിപ്പിടിക്കുന്ന സമീപനം സ്വീകാര്യമല്ല.

6. വിശുദ്ധ ത്രിത്വ രഹസ്യം പൗലോസിന്റെ പ്രബോധനങ്ങളിൽ സ്ഥായിയായി നിലകൊള്ളുന്നു. ത്രിത്വവിശ്വാസം രൂപവൽക്കരിക്കപ്പെടുന്നതിനും, മൗലികമായ ഒന്നായി സഭയിൽ അംഗീകരിക്കപ്പെടുന്നതിനും, പൗലോസിന്റെ പങ്ക് വലുതാണ്. അതു കേവലം ബുദ്ധിയുടെ വ്യാപാരത്താൽ രൂപപ്പെടുത്തിയതല്ല. ഏക ദൈവ വിശ്വാസത്തിൽ അടിയുറച്ച ഒരു യഹൂദനായ പൗലോസ്, പിതാവും, പുത്രനും, പരിശുദ്ധ റൂഹായുമായ ഏകത്വത്തെക്കുറിച്ച് സ്വന്തം അനുഭവത്തിന്റെ വെളിച്ചത്തിൽ വിശ്വാസം വരുത്തുകയായിരുന്നു. അതുകൊണ്ടാണ് ആശീർവാദം നൽകുമ്പോൾ: "കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും, പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങളെല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ" (2 കൊരി. 13:14) എന്നു എഴുതിയത്. എഫേസ്യ ലേഖനത്തിൽ പൗലോസ് നമ്മുടെ രക്ഷയുടെ പ്രവർത്തനത്തിൽ പിതാവും, പുത്രനും, പരിശുദ്ധ റൂഹായും വ്യാപരിക്കുന്നതായി വ്യക്തമാക്കുന്നു. പിതാവു ലോകസ്ഥാപനത്തിനു മുമ്പേ നമ്മെ ക്രിസ്തുവിൽ തിരഞ്ഞെടുത്തു, സ്നേഹത്തിൽ മുന്നിയമിക്കുകയും ചെയ്തു. ക്രിസ്തുവിന്റെ രക്തത്താൽ നമുക്ക് അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെടുപ്പ് ഉണ്ട്. അവകാശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൽ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു" (എഫേ. 1:4-14). സമാനമായ പരാമർശങ്ങൾ മറ്റു ലേഖനങ്ങളിലും കാണാം.

മാർ ഒസ്താത്തിയോസിനെ ആകർഷിച്ച ഒരു നിർവ്വചനം യോഹന്നാന്റെ ലേഖനത്തിലുണ്ട്: "ദൈവം സ്നേഹം ആകുന്നു" (1 യോഹ. 4:16). സ്നേഹമാകുന്നു എങ്കിൽ സ്നേഹിക്കുവാനും സ്നേഹിക്കപ്പെടാനും സാധിക്കുന്ന സാഹചര്യം ഉണ്ടായേ മതിയാവൂ. ദൈവം സൃഷ്ടിക്കു മുമ്പേ അനാദിയായി സ്ഥിതി ചെയ്യുന്നു. അപ്പോൾ സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനും എപ്രകാരം സാധിക്കും? അവിടെയാണ് മൂന്ന് ആളത്തങ്ങൾ ഉൾക്കൊള്ളുന്ന ത്രിത്വത്തിന്റെ രഹസ്യം ചുരുൾ അഴിയുന്നത്. പിതാവ് അനാദിയായി പുത്രനെ സ്നേഹിക്കുന്നു. പുത്രനും പിതാവിനെ സ്നേഹിക്കുന്നു. സ്നേഹത്തിന്റെ ശൃംഖലയായി പരിശുദ്ധാത്മാവും വ്യാപരിക്കുന്നു. അങ്ങനെ സ്നേഹമാകുന്ന ദൈവം ത്രിത്വമാണ്.

ത്രിത്വത്തെക്കുറിച്ച് ക്രിസ്തുവിന്റെ ശുശ്രൂഷയ്ക്കു ശേഷം മാത്രമേ ലോകത്തിനു വെളിവായുള്ളു എന്നു മാത്രം.

ത്രിത്വ വിശ്വാസം പൗരസ്ത്യവേദശാസ്ത്ര പാരമ്പര്യത്തിൽ സുപ്രധാനമാണ്. പൗരസ്ത്യ സഭാപിതാക്കന്മാർ, പ്രത്യേകിച്ച് കപ്പദോക്യൻ

പിതാക്കന്മാർ ത്രിത്വസിദ്ധാന്തത്തെപ്പറ്റി വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. എക്യുമെനിക്കൽ സംവാദങ്ങളിൽ പൗരസ്ത്യ ദർശനത്തിലുള്ള ഈ ഊന്നൽ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. മാർ ഒസ്താത്തിയോസ്, പൗരസ്ത്യ ദർശനത്തിൽ ഊന്നിനിന്നുകൊണ്ട്, ത്രിത്വവിശ്വാസത്തിന്റെ പ്രസക്തി സാമൂഹികനീതിയിലേക്കും, മനുഷ്യബന്ധങ്ങളിലേക്കും കണ്ടെത്തുവാൻ പ്രേരിപ്പിച്ചു. ത്രിത്വമെന്ന പദത്തിനു പകരം അദ്വൈതം എന്ന ഒരു വാക്കു പോലും അദ്ദേഹം രൂപപ്പെടുത്തി. അദ്ദേഹത്തിന്റെ അവസാനകാലത്ത് പ്രബോധനങ്ങളിലും, രചനകളിലും എല്ലാം ഈ ആശയം കടന്നുവരുമായിരുന്നു.

എന്നാൽ അദ്ദേഹം ഒരു വരട്ടുസിദ്ധാന്തത്തിന്റെ വക്താവായിരുന്നില്ല. വിശ്വാസവും പ്രവൃത്തിയും തമ്മിൽ സമന്വയിക്കുന്ന ഒരു ദർശനമായിരുന്നു അദ്ദേഹത്തിന്റേത്.

സാമൂഹ്യനീതിയുടെ വക്താവും, 'ക്ലാസ്ലെസ് സൊസൈറ്റി'യുടെ പ്രവാചകനുമായി അദ്ദേഹം പ്രത്യക്ഷപ്പെട്ടെങ്കിൽ, താൻ വിശ്വസിക്കുന്ന ദർശനത്തോട് നൂറു ശതമാനം നീതി പുലർത്തി. താൻ വിശ്വസിക്കുന്ന ആശയത്തോടും, ആദർശത്തോടും പ്രതിബദ്ധതയില്ലാത്ത ഒരാളിന്റെ ശബ്ദം "മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ" ആയി പോകും. വെറും വാചകക്കസർത്തുകാരനായി അയാൾ തരംതാണു പോകും. എന്നാൽ ശ്രോതാക്കളിൽ രോമാഞ്ചമുളവാക്കുന്ന പ്രതികരണം സൃഷ്ടിക്കാൻ മാർ ഒസ്താത്തിയോസിനു കഴിഞ്ഞത് വാഗ്ധോരണി കൊണ്ടോ, ആവേശപ്രകടനം കൊണ്ടോ അല്ല, അദ്ദേഹത്തിന്റെ ആത്മാർത്ഥതയിലും ആർജവത്തിലുമുള്ള വിശ്വാസം കൊണ്ടാണ്. അദ്ദേഹം ആവശ്യപ്പെട്ട ഏതു പ്രസ്ഥാനത്തിനും പണം നിർലോപം ഒഴുകിയെത്തിയത് ആ വിശ്വാസം ഒന്നു കൊണ്ടു മാത്രം.

7. പൗലോസിന്റെ പാതയിൽ ചരിച്ച കഥാപുരുഷൻ പൗലോസിന്റെ മാതൃക മറ്റൊന്നിലും പിന്തുടർന്നു. അത് സഹപ്രവർത്തകരെ കരുപ്പിടിപ്പിക്കുന്നതിലും, ഉത്തമരായ പിൻഗാമികളെ കണ്ടെത്തുന്നതിലുമാണ്. അങ്ങനെയാണ് തീമോത്തിയോസിനെയും തീത്തോസിനെയും പ്രവർത്തനവേദിയിൽ അവരോധിക്കാൻ കാരണമായത്. പൗലോസ് ഒരിക്കലും ഒരു ഒറ്റയാൻ പ്രവർത്തകനല്ലായിരുന്നു. വലിയ ഒരു നിരയെ അദ്ദേഹം സഹപ്രവർത്തകരായി വാർത്തെടുത്തു. മാർ ഒസ്താത്തിയോസിന്റെ നേട്ടങ്ങളിൽ ഒന്ന് അതു തന്നെയാണ്. പലപ്പോഴും പല പ്രസ്ഥാനങ്ങളും നേതാവിന്റെ കാലത്തോടു കൂടി അന്യം നിന്നു പോവുകയാണ്. എന്നാൽ മാർ ഒസ്താത്തിയോസ് ദീർഘദൃഷ്ടിയോടു കൂടി ഭദ്രാസനത്തിന്റെ കാര്യത്തിലായാലും, സ്ഥാപനങ്ങളുടെ നടത്തിപ്പിനായാലും, വിശ്വസ്തരും,

ആദർശനിഷ്ഠരും അർപ്പണബോധമുള്ളവരുമായ ഒരു വൃന്ദം നല്ല പ്രവർത്തകരെ രൂപപ്പെടുത്തിയിട്ടുണ്ട്. ഗുരുവിന്റെ ആദർശങ്ങളെയും ആശയങ്ങളെയും പിൻപ്പറ്റി, സഭയ്ക്കും സമൂഹത്തിനും ശ്രേഷ്ഠമായ സേവനം നടത്തുവാൻ അവർക്കു കഴിയുന്നു.

**ഉപസംഹാരം**

മാർ ഒസ്താത്തിയോസ് പിതാവിന്റെ ഒരു ദീർഘകാല സഹപ്രവർത്തകനായ എനിക്ക് അദ്ദേഹത്തെപ്പറ്റി ഏറെ സ്മരിക്കുവാനുണ്ട്. എന്നാൽ ഈ ഹ്രസ്വ പ്രതിപാദനത്തിൽ അദ്ദേഹം എപ്രകാരം പൗലോസ് ശ്ലീഹായുടെ പിന്നടികളെ പിന്തുടർന്നു എന്നു കാണിക്കാൻ മാത്രമാണു ശ്രമിച്ചിട്ടുള്ളത്. എന്റെ ജീവിതത്തിലും പ്രവർത്തനങ്ങളിലും പ്രചോദനം നൽകുന്ന പ്രകാശഗോപുരമാണ് പൗലോസ് ശ്ലീഹാ. അദ്ദേഹത്തിന്റെ പ്രാർത്ഥനയിൽ ശരണപ്പെട്ടുകൊണ്ട് വിരാമമിടുന്നു.



# 5

# പ്രവാചകനായ ഒരു ഗുരു

## ഫാ. ഡോ. കെ. എം. ജോർജ്ജ്

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി (പഴയസെമിനാരി) യിൽ അമ്പതു വർഷത്തിലേറെ അദ്ധ്യാപകനായും കുറെ വർഷങ്ങൾ വൈസ് പ്രിൻസിപ്പലായും പ്രവർത്തിച്ച ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ വിദ്യാർത്ഥികൾക്ക് പ്രചോദനത്തിന്റെ വറ്റാത്ത ഉറവയായിരുന്നു. ഈ പ്രചോദകശേഷിയാണ് തിരുമേനിയുടെ വ്യക്തിത്വത്തിന്റെ മുഖ്യ ആകർഷണങ്ങളിലൊന്ന്. അടുത്തുവരുന്ന ആർക്കും പുതിയ ഊർജ്ജവും പ്രവർത്തന സന്നദ്ധതയും നൽകുന്ന സവിശേഷ സിദ്ധിയാണത്. യേശുക്രിസ്തുവിന്റെ ജീവൻ നൽകുന്ന സുവിശേഷമാണ് തന്റെ ആകർഷണീയതയുടെ പ്രഭവസ്ഥാനം. നിരന്തരമായ വേദമനനത്തിലൂടെ ഉരുത്തിരിയുന്ന വാക്കുകൾ വൈദ്യുത തരംഗങ്ങളായി മാറുന്നു. കേൾവിക്കാരുടെ മനോവിഹായസ്സിൽ മിന്നൽപ്പിണരുകൾ സൃഷ്ടിക്കുന്നു. കൺവെൻഷൻ പന്തലിലായാലും ക്ലാസ്സുമുറിയിലായാലും മനുഷ്യമനസ്സുകളിൽ തീപ്പൊരി ചിതറുന്ന പ്രവാചകവീര്യമാണ് ആ ശബ്ദത്തിന്. അത് വെറും വികാരത്തിന്റെ ആളിക്കത്തലായി കെട്ടടങ്ങി ചാമ്പലാകുന്നില്ല. മനുഷ്യസ്നേഹത്തിലേക്കും സാമൂഹിക പ്രതിബദ്ധതയിലേക്കും ശിഷ്യന്മാരെ രൂപാന്തരപ്പെടുത്തുന്ന ചാലകശേഷിയാണ് തിരുമേനിയുടെ വാക്കുകൾക്ക്.

ക്ലാസ്സുമുറിയുടെ നാലു ചുവരുകൾക്കുള്ളിൽ ഒരിക്കലും ഒതുങ്ങിയിരുന്നില്ല ഒസ്താത്തിയോസ് തിരുമേനിയുടെ പ്രബോധനങ്ങൾ. എല്ലാ ചുവരുകളും പൊളിച്ച് തന്റെ വിദ്യാർത്ഥികളെ മനുഷ്യസ്നേഹത്തിന്റെയും സാമൂഹ്യനീതിയുടെയും മതസൗഹാർദ്ദത്തിന്റെയും വിശാല ഭൂമികകളിലേക്ക് അദ്ദേഹം നയിച്ചു. അതിന്റെ ഫലമായി സെമിനാരിയിൽ നിന്നു തനിക്ക് വിശ്വസ്തരായ അനുഗാമികളുണ്ടായി. ഭാഗ്യസ്മരണാർഹനായ തോമസ് റമ്പാനും ഇപ്പോഴും വിപുലമായ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ത്യാഗപൂർവ്വം ചുക്കാൻ പിടിക്കുന്ന ആദരണീയനായ ഫിലിപ്പ് റമ്പാനും പുതിയ തലമുറയിൽപ്പെട്ട പിൻഗാമി മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായും മാർ തേവോദോറോസ് മെത്രാപ്പോലീത്തായുമുൾപ്പെടെ അതിവിപുലമായ ശിഷ്യസമ്പത്തുണ്ട് തിരുമേനിക്ക്.

'ഒസ്താത്തിയോസ്' എന്ന പേരിന് ഗ്രീക്ക് ഭാഷയിൽ 'നന്നായി നിൽക്കുന്നവൻ' എന്നാണർത്ഥം. ഒരു ദീപസ്തംഭം പോലെ അനേകായിരങ്ങൾക്ക് പ്രകാശം വിതറി 'നന്നായി നിന്നു'കൊണ്ട്, സമൂഹ നന്മയ്ക്കു

വേണ്ടി നല്ല നിലപാടുകൾ സ്വീകരിച്ച തിരുമേനിക്ക് ആ പേര് അന്വർത്ഥ മാണ്. ആ പേരിൽ മറ്റൊരു വലിയ സാമൂഹ്യ വിപ്ലവകാരി മലങ്കരയിൽ അദ്ദേഹത്തിന് പൂർവ്വഗാമിയായുണ്ട് - മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ്. തീണ്ടലും തൊടീലും അടിമസമ്പ്രദായവും നിലനി ന്നകാലത്ത് കീഴാള ജനതയുടെ മനുഷ്യാവകാശങ്ങൾക്കുവേണ്ടി പൊരു തുകയും ക്രിസ്തുവിലുള്ള സമത്വത്തിലേക്കും സാഹോദര്യത്തിലേക്കും അവരെ ഉയർത്താൻ ചെറ്റക്കുടിലുകളിൽ കയറിയിറങ്ങി ലളിതമായി ജീവി ക്കുകയും ചെയ്ത ഉന്നതകുലജാതനും അഭ്യസ്തവിദ്യനുമായ ആ ഓർ ത്തഡോക്സ് മെത്രാന്റെ മാതൃക ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോ സിനെ സ്വാധീനിച്ചിരുന്നു. ശെമ്മാശനായിരുന്ന കാലം മുതലേ സാമൂ ഹികനീതിക്കുവേണ്ടി പോരാടിയ പ്രവാചകന്മാരുടെ ആത്മാവാണ് രണ്ടു പേരെയും ആവേശിച്ചിരുന്നത്. “ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടു പോലെയും ഒഴുകണ”മെന്ന ഉൽക്കടമായ പ്രവാചക തൃഷ്ണ മൂലം ക്രിസ്തീയ സുവിശേഷത്തിന്റെ സാമൂഹിക മാനങ്ങൾ ഗീവർഗീസ് മാർ ഒസ്താത്തിയോസ് സെമിനാരി വിദ്യാർത്ഥികളെയും സഭാജനങ്ങളെയും പഠിപ്പിച്ചു. തന്റെ പ്രവർത്തന മണ്ഡലങ്ങളിൽ, നിര വധി പ്രസ്ഥാനങ്ങളിലൂടെ അത് സാധനാപാഠമാക്കുകയും ചെയ്തു. പഴയ സെമിനാരിയിൽ അമ്പതു വർഷങ്ങൾക്കു മുമ്പ് അദ്ദേഹം ആരംഭിച്ച കാര്യ വിചാരകസമിതി, ക്രിസ്തുവിന്റെ ഉപമയിലെ വിശ്വസ്തരായ കാര്യവി ചാരകനെപ്പോലെ, സമൂഹനന്മയ്ക്കുവേണ്ടി ഇന്നും വിദ്യാർത്ഥികളുടെ നേതൃത്വത്തിൽ സജീവമായി പ്രവർത്തിക്കുന്നു.

നവതി കഴിഞ്ഞും യുവജനങ്ങളെ ആവേശഭരിതരാക്കാൻ ഒസ്താ ത്തിയോസ് തിരുമേനിക്കു കഴിഞ്ഞിരുന്നു. ദീർഘമായ സഭാവഴക്കുക ളുടെ പശ്ചാത്തലത്തിൽ, ചെറുപ്പക്കാരുടെ തെളിമനസ്സുകളിൽ സമുദായ വിദ്വേഷത്തിന്റെയും തീവ്രവാദങ്ങളുടെയും പുകപടലങ്ങൾ നിറയ്ക്കാൻ ചില ശ്രേഷ്ഠാചാര്യന്മാർ പോലും ശ്രമിക്കുമ്പോഴാണ് ഒസ്താത്തിയോസ് തിരുമേനി സ്നേഹത്തിന്റെ മതത്തെക്കുറിച്ച് യുവതലമുറയോടു സംസാ രിച്ചത്. മതംമാറ്റമല്ല, മനംമാറ്റമാണ് ലോകത്തിനാവശ്യം എന്ന് മലങ്കര സഭയുടെ മിഷണറിയും പ്രവാചകനുമായ തിരുമേനി നിരന്തരം പ്രബോ ധിപ്പിച്ചു.

ഏറ്റവും പുതിയ ആശയങ്ങൾ വായിച്ചറിയാനും, ലോകത്തിൽ നട ക്കുന്ന മാറ്റങ്ങളെ അതതു സമയത്ത് തിരിച്ചറിയാനും അതുല്യമായ താൽപ്പര്യവും കഴിവുമാണ് തിരുമേനിക്ക്. വാക്കിലും നടപ്പിലും ചിന്ത യിലും ചടുലതയേറിയ തിരുമേനി എല്ലാ പ്രവാചകന്മാരെപ്പോലെയും ഭാവിയിലേക്ക് അതിവേഗം ഓടിക്കയറുന്നവനാണ്. കാലത്തിന്റെ ചുവ രെഴുത്തുകൾ അങ്ങനെയുള്ളവരാണ് ആദ്യം വായിക്കുന്നതും വ്യാഖ്യാ നിക്കുന്നതും. സമൂഹത്തിൽ നിറഞ്ഞാടുന്ന അനീതിക്കും അധാർമ്മിക

തയോടുള്ള ആലസ്യഭാവത്തിനും എതിരെ ഉള്ള് തിളച്ച് പൊന്തുന്നത് പ്രവാചക ലക്ഷണമാണെങ്കിൽ, ഒസ്താത്തിയോസ് തിരുമേനി, നമ്മുടെ കാലഘട്ടത്തിൽ പ്രവാചക ധർമ്മമാണ് നിർവ്വഹിച്ചത്. ദൈവവചനത്താൽ പ്രേരിതമായി അദ്ദേഹത്തിന്റെ ഉള്ളിൽ എരിഞ്ഞ അഗ്നിപർവ്വതം നമുക്ക് അപൂർവ്വ ധന്യതയാണ്.

## രണ്ട്

എന്നും പാവങ്ങളുടെ പക്ഷം പിടിച്ചിരുന്ന ഒരു മെത്രാൻ ആയിരുന്നു കഴിഞ്ഞയാഴ്ച അന്തരിച്ച ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്. 'വിമോചനത്തിന്റെ ദൈവശാസ്ത്ര'മൊക്കെ ഉണ്ടാകുന്നതിന് വളരെ മുമ്പേ തന്നെ; യേശുക്രിസ്തുവിന്റെ സുവിശേഷം മനുഷ്യസ്നേഹത്തിന്റെയും മാനവനീതിയുടെയും മാനിഫെസ്റ്റോ ആണെന്ന് ബോധ്യപ്പെട്ട് മനുഷ്യസേവനത്തിന് ഇറങ്ങിയ ക്രിസ്തീയ പുരോഹിതനായിരുന്നു അദ്ദേഹം.

'ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടുപോലെയും കവിഞ്ഞൊഴുകട്ടെ' എന്ന ബൈബിളിലെ പ്രവാചകവാക്യം മാർട്ടിൻ ലൂഥർ കിങ്ങിനെയും മാർ ഒസ്താത്തിയോസിനെയും ഒരുപോലെ പ്രചോദിപ്പിച്ച മുദ്രാവാക്യമായിരുന്നു. വയസ് തൊണ്ണൂറു കഴിഞ്ഞിട്ടും മാർ ഒസ്താത്തിയോസിന്റെ പ്രവാചകവീര്യം കെട്ടടങ്ങിയില്ല. തന്റെ ഓരോ വാക്കും കേൾവിക്കാരെ പ്രകമ്പനം കൊള്ളിച്ചു. അത് വ്യർത്ഥമായ ശബ്ദമായിരുന്നില്ല. കേട്ടവർ കേട്ടവർ ഏതെങ്കിലുംതരത്തിൽ തങ്ങളുടെ ജീവിതത്തെ പുനഃപരിശോധിച്ച് സാമൂഹ്യനീതിയുടെയും ആർദ്രമായ കരുണയുടെയും മാർഗ്ഗം ഏതാണെന്ന് അന്വേഷിച്ചു. 'മതം മാറ്റമല്ല മനംമാറ്റമാണ് ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ ലക്ഷ്യം' എന്നും നിരന്തരം പറഞ്ഞുകൊണ്ടിരുന്ന മാർ ഒസ്താത്തിയോസ് മനുഷ്യഹൃദയങ്ങളിൽ പരിവർത്തനം വരുത്തി.

അദ്ദേഹമെഴുതിയ 'വർഗ്ഗരഹിത സമൂഹത്തിന്റെ ദൈവശാസ്ത്രം' അന്താരാഷ്ട്രതലത്തിൽ ശ്രദ്ധിക്കപ്പെട്ടു. 'നീതിക്കായി വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ. അവർക്ക് തൃപ്തി വരും' എന്ന ക്രിസ്തു വാക്യം പൂരിപ്പിക്കേണ്ടത് പരലോകത്തിലല്ല. ഇന്നു നമ്മുടെ സമൂഹത്തിലാണ് എന്ന് അടിയുറച്ച് വിശ്വസിച്ച ഈ ജനകീയ മെത്രാൻ പാവങ്ങളെ കരുതുന്ന നിരവധി പ്രസ്ഥാനങ്ങൾക്ക് രൂപംകൊടുത്തു. സമത്വത്തിന്റെയും മനുഷ്യനന്മയുടെയും മാർഗത്തിൽ ചരിക്കാൻ ക്രിസ്തീയ സഭയെയും മതങ്ങളെയും നിരന്തരം ഉൽബോധിപ്പിച്ചു.

ബൈബിളിലെ പ്രവാചകന്മാരുടെ ഗണത്തിൽപ്പെടുത്താവുന്ന ആധുനിക പ്രവാചകനായിരുന്ന മാർ ഒസ്താത്തിയോസ് മുക്കാൽ നൂറ്റാണ്ടു മുമ്പ് യുവാവായി പ്രസംഗിച്ചു തുടങ്ങിയ കാലത്ത് സ്വീകരിച്ച രണ്ട്

പ്രസിദ്ധമായ ബൈബിൾ പ്രഭാഷണ വിഷയങ്ങൾ പിന്നീട് നിരവധി തല മുറകളെ പിടിച്ചു കുലുക്കിക്കൊണ്ടിരുന്നു.

ഒന്ന്, ആമോസിന്റെ തൂക്കുകട്ട. 'ആമോസേ, നീ എന്തു കാണുന്നു? എന്ന് ദൈവം ചോദിച്ചതിന് 'ഒരു തൂക്കുകട്ട' എന്ന് അവൻ പറഞ്ഞു (ആമോസ് 7:8). പ്രവാചകനായിരുന്ന ആമോസ്, അനീതിയിൽ കിടന്നു രുണ്ട തന്റെ ജനത്തിന്റെ അധികാരവർഗ്ഗത്തിനു നേരെ ദൈവം നീതി യുടെ തൂക്കുകട്ട പിടിക്കും എന്ന പ്രഖ്യാപനത്തിലൂടെ ഇസ്രായേൽ രാജാ വിനെയും പുരോഹിതവൃന്ദത്തെയും വിറളി പിടിപ്പിച്ചു. രണ്ട്; രക്തനിലം, നീതിമാനും നിഷ്കളങ്കനുമായ തന്റെ ഗുരുവിനെ ഒറ്റിക്കൊടുത്ത് യഹൂ ദമതാധ്യക്ഷന്മാരോട് പ്രതിഫലമായി മുപ്പതു വെള്ളിപ്പണം വാങ്ങിയ ശിഷ്യൻ യൂദാ പിന്നീട് ദുഃഖിച്ച് ആ പണം ദേവാലയത്തിൽ എറിഞ്ഞു കളഞ്ഞു. മഹാപുരോഹിതന്മാർ ആ പണമെടുത്ത് 'ഇത് രക്തവിലയാ യതുകൊണ്ട് ദേവാലയ ഭണ്ഡാരത്തിൽ ഇടേണ്ട' എന്നു പറഞ്ഞ് പരദേ ശികൾക്കുവേണ്ടി സെമിത്തേരി കെട്ടാൻ ഒരു സ്ഥലം വാങ്ങിച്ചു. അതാണ് രക്തനിലം (മത്തായിയുടെ സുവിശേഷം 27:8).

മാർ ഒസ്താത്തിയോസ് തന്റെ തീ പാറുന്ന വാക്കുകളിലൂടെ തൂക്കു കട്ടയും രക്തനിലവും അവതരിപ്പിച്ചു. 'അദ്ധ്വാനിക്കുന്നവരുടേയും ഭാരം ചുമക്കുന്നവരുടേയും' നിലവിളി ശ്രദ്ധിക്കാതെ സാമൂഹിക വഞ്ചന യിലൂടെ സമ്പത്തെല്ലാം സ്വരുക്കൂട്ടുന്നവർ രക്തനിലത്തിന്റെ മുതലാളി മാരാണ്. അവർക്ക് നേരെ ദൈവം നീതിയുടെ തൂക്കുകട്ട പിടിക്കും എന്ന് ഒരു യുവ വൈദികൻ പ്രഖ്യാപിച്ചപ്പോൾ പ്രമുഖരായ ചിലർ ശത്രുക്കളാ വുകയും മറ്റു ചിലർ മനംമാറി നീതിയുടെ മാർഗം അവലംബിക്കുകയും ചെയ്തു.

നീതിബോധത്തോടൊപ്പം നിറഞ്ഞ മനുഷ്യസ്നേഹത്തിന് ഉടമയാ യിരുന്നു അദ്ദേഹം. ലളിതമായ ജീവിതശൈലി അവലംബിക്കുകയും ഒരു ദരിദ്രനായി മരിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്തു. സ്നേഹത്തിന്റെ മതമാണ് മനുഷ്യന്റെ ഏക മതം എന്ന് എപ്പോഴും ഉരുവിട്ടുകൊണ്ടിരുന്നു.

മനുഷ്യരുടെ വ്യക്തിപരമായ മനംമാറ്റത്തോടൊപ്പം സമൂഹത്തിന്റെ രാഷ്ട്രീയ-സാമ്പത്തിക ഘടനകളിൽ കാര്യമായ പരിവർത്തനം വന്നെ ങ്കിലേ നമ്മുടെ സമൂഹത്തിൽ നീതിയും സമത്വവും കൈവരികയുള്ളു എന്ന് മാർ ഒസ്താത്തിയോസിന് വ്യക്തമായിരുന്നു. നമ്മുടെ ലോകത്തെ നീതിയും സമാധാനവും സ്നേഹവും വസിക്കുന്ന ഇടമായി രൂപാന്തര പ്പെടുത്താനുള്ള അദ്ദേഹത്തിന്റെ സ്വപ്നവും യത്നവും നീതിബോധമുള്ള സകല മനുഷ്യരെയും എന്നും ത്രസിപ്പിച്ചുകൊണ്ടിരിക്കും.

(ദൂതൻ മാസികയിലും - 2012 ഏപ്രിൽ - ദേശാഭിമാനി പത്രത്തിന്റെ വാരാന്ത്യപതിപ്പിലും - ഫെബ്രുവരി 26, 2012 - പ്രസിദ്ധീകരിച്ചത്)



# 6

# What makes Mar Osthathios an Indian Christian Theologian?

**Fr. Dr. Jacob Kurian**

Dr. Geevarghese Mar Osthathios was a theologian with 'universal' outlook. He was distinctively 'Orthodox' with his Trinitarian emphasis. He was passionately a 'social' thinker with his prophetic reminder of 'the sin of being rich in a poor world'. He was also an "Indian" Christian theologian with his typical "atraita" theology. In the following lines I submit my tribute to the Indian Christian Theologian in Mar Osthathios.

The Atraita philosophy of our great guru, Dr. Geevarghes Mar Osthathios is significant and worth-studying. The following is a humble attempt of a disciple to point out five profound possibilities of and five possible criticisms on the "atraita" philosophy. First of all it seems important to give an introduction to the term 'atraita' itself.

1. **An Introduction to "atraita", the term**

The Sanskrit, term 'Atraita' is the opposite of "traita". "Traita" means the state of being in 'three'. 'Atraita', therefore, should mean the state of not being in 'three' or the state that cannot be described as 'three'. Another Sanskrit term 'atreya' also means almost the same.

When this term is used in relation to God, it would mean that God is not three (trimurthi). But in the perspective of Mar Osthathios, "atraita" should carry more meaning in the way that "advaita" carries a deeper meaning in philosophy. Therefore, Atraita gets a meaning far greater than the literal, in Mar Osthathios' thinking. It can be understood better in a Sankarite perspective. According to Sankara, "advaita" Brahaman is not only 'non-dual' Brahman but also the indescrible Brahman beyond 'one' and 'many'. Similarly, "atraita" – God is not only non-tritheism but also the incomprehensible and indescrible God beyond "one" and "three", according to Mar Osthathios.

But Mar Osthathios goes one step further. He sees "Love" as the essence of God and therefore demands an eternal sharing of Love in God's being itself. God being eternally sharing, should imply in His essence, the inner dialectic of one and three. Mar Osthathios writes: "God who is love in

essence cannot be a monad because in a monad there is no possibility of the energia or exercise of love. God who is love in essence and energia cannot be a duality because there is no possibility of the outpouring of love in duality. God who is love in essence and energies cannot be trio because there is no gurantee for the mutuality in a trio. Only when God who is love in trinity, ie, One God in three Persons, there is the possibility of sharing, fruition and mutuality. A Trinitarian God who is love in essence and energia is neither 'one' nor 'three', nor 'many' in a mathematical way".

In brief, according to Mar Osthathios the term "Atraita" when attributed to God should mean that while God is neither three nor one in mathematical categories, God in His essential nature of Love, is One in three, the Triune. It should be admitted here that from a purely linguistic point of view the term Atraita cannot accommodate "the one in three" concept. However, there are innumerable instances of the ongoing impregnation of words. For example, the term "maya" means not only "illusion" but also "concealment" and "projection" and these latter meanings were not there in the original etymological scope.

2. **Five profound possibilities of "Atraita"**

Since the term "Atraita" is a comparatively later addition in Mar Osthathios' theology, there is the scope for a discussion whether "Atraita" has added anything substantial to Mar Osthathios' Trinitarian theology. Before entering into such a discussion, it is necessary to admit the five profound possibilities of the 'Atraita' theology.

(a) "Atraita" Trinitarian theology goes in line with the *apophatism* of Eastern Christian theology and *neti neti* approach of the Indian philosophical tradition. What we can say about God is not what God is, rather what God is not. This is apophatism. The same is connotation of 'advaita' and 'advaya' in the neti-neti philosophical tradition. Similarly, Mar Osthathios uses the term "Atraita" to denote that God is not three and that God is the Triune God who is beyond one and three.

(b) Atraita denotes that God is not simply an absolute One. In Jewish and Islamic thinking, God is the absolute One. But such an absolute oneness for God is denied by Sankara and Mar Osthathios and therefore they avoid using the term "One". At the same time their advaita and atraita concepts are not denying the unity of God which is beyond a mathematical oneness and which is an all-inclusive unity.

(c) Atraita denies the possibility of God being many or plural. If God is not One, the simple logic can imply that God is many. But the terms advaita

and atraita explicitly avoid the possibility of manyness in God. Mar Osthathios holds that in every plural situation there is an inherent challenge of disunity. Real unity is not possible in an exclusive oneness, neither is it possible in a duality or a plurality. Therefore the real unity of communion is possible in a trinity only. By denying plurality, "Atraita" is projecting the unity of communion in a Trinitarian God.

(d) Atraita denotes that love is the essence of God. The uniqueness of Mar Osthathios' Atraitatheology is in projecting the incomprehensibility of God as the incomprehensible love, and in stating that the essence (ousia) of God is Love itself. This is something Mar Osthathios can claim as an advance over Sankara and the apophatic Patristic thinking. While Sankara and the apophatic Patristic tradition keep silence regarding the essence of God Mar Osthathios breaks this silence by declaring that the essence of God is the indescribable love. This courage to touch the essence of God is out of a conviction that love is sacrifice and sharing, and that absolute sacrifice and sharing are possible only to God. Here, Mar Osthathios reiterates the patristic stance against limiting the incarnation to the "energia" of God. The Incarnation, if essential to the nature of God, should be the Incarnation of the love that is the essence of God.

(e) 'Atraita' emphasizes the radical significance of sharing in relation to the goal of deification and the gift of God's image and likeness.

Atraita's final conclusion is that the eastern ideal of deification fulfils only in sharing. If God's essential nature is love and if humans are created in likeness of this divine nature, deification should mean the communion and sharing of perfect love. It is here that Mar Osthathios deviates form the philosophy of Sri Sankara. In Sankara's *advaita,* the ethical qualities of love and service are relevant only at the vyavahariak (empirical) level, not at the *paramarthika* (real) level. But in Atraita view, love and service are real and integral to the essential nature of God. Without sharing and communion there is no sense in growing in divine likeness, according to Mar Osthathios.

3. **Five possible criticisms on Atraita**

The claim of Atraita to be more advanced over Advaita invites criticisms.

(a) Is it not a self-contradiction to accommodate "trio", while denying the trio-possibility in the term *atraita?*

Since *atraita-* concept carries with it the Trinitarian principle, it cannot claim to be consistent, according to the atraita-critics. They would even state that dvaita is more consistent than atraita, because in advaita there is

absolutely no place for advaita or plurality, whereas in atraita theology of Mar Osthathios there is a definite place for traita or threeness.

(b) It is childish to subordinate advaita to atraita by arguing that in advaita there is no sharing-love.

The "sharing", "communion" and "fellowship" are part of empirical experience according to Advaita. "Advaita" is also the state of 'Paramarthika' where there is no 'difference'. If there is no 'difference', what is the relevance for 'sharing', 'communion' and fellowship'?

(c) 'Atraita' cannot add anything to advaita and in fact even atraita is implied in advaita.

Critics of atraita would point out that even "traita" is implied in "dvaita". Therefore, advaita has already accommodated 'atraita', and there is no point in using atraita separately.

(d) 'Atraita' is logically weaker to 'advaita' because 'atraita' does exclude only 'traita' but not plurality.

Advaitins would state that by avoiding "ekam" and by denying "dvaita", Advaita logically establishes itself beyond oneness and manyness. But they would also argue that a similar consistency is absent in 'atraita', because by avoiding 'ekam' and 'advaita', and by denying 'traita', Atraita logically implies dvaita or plurality.

(e) Does 'atraita' add anything substantially to the typical Trinitarian social theology of Mar Osthathios and can Mar Osthathios claim any philosophical superiority over Sankara by using this term?

Excepting this last critical question, we would admit the logical soundness of the other four questions and restrict our comment to the last question. First of all, Mar Osthathios never intended to subordinate Sri Sankara. He was only following Sankara's epistemology in his exposition of 'atraita'. Secondly by the term "atraita", Mar Osthathios is endorsing the significance of 'neti neti' approach in Indian tradition as well as the 'apophatic' approach of the Eastern Fathers. Having been convinced by the strength of negation in theology, Mar Osthathios found out "atraita" as the title of his Trinitarian-social theology. Thirdly, Mar Osthathios is following the Indian tradition of coining the *mulamantra* (basic aphorism) when he is using the term 'atraita'. This mulamantra, summarizes the fact of the essential nature of the Trinitarian God as 'sharing love' and its implication in humans reaching their goal of deification. In brief, "atraita" added beauty and brevity to a profound insight

uniquely articulated by Mar Osthathios. It is a fact of history that words become more meaningful by particular shades of usage.

## Conclusion

'Atraita' Theology is unique among the Indian Christian theologies. It is methodologically in line with **the advaita**. It is theologically an Indian articulation of the Trinitarian concept in line with the **sacchidananda.** It is missiologically a liberation-praxis significantly centred on Love (agape) as the essential nature of God.



# 7

# ദൈവസ്നേഹത്തിന്റെ പ്രഭയിൽ

## റവ. ഡോ. എം. ജെ. ജോസഫ്

സ്നേഹം നാമമായിട്ടല്ല ക്രിയയായി ചിന്തിക്കണമെന്ന് വിശുദ്ധ അഗസ്തീനോസ് നമ്മെ ഉദ്ബോധിപ്പിക്കുന്നു. മനുഷ്യരും സകല ചരാചരങ്ങളുമായിട്ടുള്ള ബന്ധത്തിൽ കൂടി സ്നേഹത്തിന്റെ ഊർജ്ജം ഉല്പാദിപ്പിക്കാം എന്ന ചിന്ത നമ്മെ ഭരിക്കേണ്ടതാണ്. സഭയിലെ ഇടയശുശ്രൂഷ ഈ സത്യത്തെയാണ് വിളിച്ചറിയിക്കുന്നത്. വിശ്വാസസമൂഹം സ്നേഹത്തിൽ വേരൂന്നി അടിസ്ഥാനപ്പെട്ടവരായി “വീതിയും, നീളവും ഉയരവും ആഴവും എന്ത് എന്ന് ഗ്രഹിപ്പാനും പരിജ്ഞാനത്തെ കവിയുന്ന ക്രിസ്തുവിൻ സ്നേഹത്തെ അറിവാനും പ്രാപ്തരാകയും ദൈവത്തിന്റെ എല്ലാ നിറവിനോളം നിറഞ്ഞുവരികയും വേണം” (എഫെ. 3:18–19) എന്നുള്ള വിശുദ്ധ പൗലോസിന്റെ പ്രാർത്ഥന പ്രാദേശിക - ദേശീയതലത്തിൽ വെളിപ്പെടുത്തുവാനുള്ള ഒടുങ്ങാത്ത അഭിവാഞ്ഛയാണ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ സാമൂഹിക പ്രതിബദ്ധതയിൽ കാണുന്നത്. സ്നേഹകൂടാരം, ഇളകാത്ത കുറ്റി, പൊട്ടാത്ത കയർ എന്ന തന്റെ 55–ാമത്തെ കൃതിയിൽ സ്നേഹത്തിൽ അടിസ്ഥാനമുള്ള ഒരു പുതിയ ജീവിതക്രമം സഭയിലും, സമൂഹത്തിലും ഉണ്ടാകണമെന്നാണ് തിരുമേനി ഉദ്ബോധിപ്പിക്കുന്നത്. സ്നേഹമാണ് രക്ഷാമാർഗ്ഗം. ഇളകാത്ത കുറ്റി ക്രിസ്തു എന്ന ലോകരക്ഷകനാണ്. ആ കുറ്റിയിലേക്ക് പൊട്ടാത്ത കയറാകുന്ന സ്നേഹം കൊണ്ട് ബന്ധിക്കണം എന്ന ഉൾക്കാഴ്ചയാണ് ആ ഗ്രന്ഥത്തിലെ മുഖ്യ ശക്തീകരണം. ഒലിവുമരത്തിൽ നിന്നുള്ള എണ്ണ വിളക്കിലേക്ക് ഒഴുകിച്ചെല്ലുന്നത് അതു മുഴുവൻ തിരി വലിച്ചു കുടിക്കുന്നതിനല്ല, വിളക്ക് പ്രകാശിക്കേണ്ടതിനാണ്. ഈ സത്യമാണ് സഭ വെച്ചു പുലർത്തേണ്ടത്.

### ഇടയ ശുശ്രൂഷ - ദൈവസ്നേഹത്തിന്റെ മുഖമുദ്ര

മെത്രാപ്പോലീത്താമാർ പട്ടണത്തിന്റെ (Metropolis) കാവൽ ഭടന്മാരാണ്. അവർ മൂല്യബോധം വെടിയാതെ സംയമനശീലരും വിവേകശാലികളും അന്തസ്സുറ്റവരും ആയിരിക്കണമെന്നാണ് വി. പൗലോസ് തിമോത്തിയോസിനു നൽകുന്ന ഉപദേശം (1 തിമോ. 3:2). ബന്ധങ്ങളിൽ സ്നേഹത്തിന്റെ ശക്തി ഉല്പാദിപ്പിക്കുന്നവരായി അവർ അറിയപ്പെടണം. ആട്ടിൻകൂട്ടത്തിനു മാതൃകകളായി തീർന്നുകൊണ്ട് അദ്ധ്യക്ഷത വഹിക്കുവാൻ വി. പത്രോസും ആഹ്വാനം ചെയ്യുന്നുണ്ട്. ശുശ്രൂഷയുടെ ആത്മാവിനെ

Boiling Point-ൽ നിറുത്തുവാനുള്ള ആദ്ധ്യാത്മികതയാണ് അവർ ആർജ്ജിക്കേണ്ടത്. "ദുരാഗ്രഹത്തോടല്ല ഉന്മേഷത്തോടെ തങ്ങളുടെ കടമകൾ നിർവ്വഹിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്നു" (1 പത്രോസ് 5:2). "നന്നായി ശുശ്രൂഷ ചെയ്തിട്ടുള്ളവർ തങ്ങൾക്കു നല്ല നിലയും ക്രിസ്തുയേശുവിങ്കലുള്ള വിശ്വാസത്തിൽ വളരെ പ്രാഗത്ഭ്യവും സമ്പാദിക്കുന്നു" എന്നാണല്ലോ വി. പൗലോസിന്റെ മൊഴികൾ (1 തിമോ. 2:13).

ഇടയശുശ്രൂഷ നിർവ്വഹിക്കുന്ന സമൂഹത്തിൽ സംഹാരശക്തികൾ വാഴുന്നുണ്ട്. കള്ളന്മാരും, കവർച്ചക്കാരും, ചെന്നായ്ക്കളും, കൂലിക്കാരും ഈ വിഭാഗത്തിന്റെ തലവന്മാരായി വാണരുളുന്ന സമൂഹമാണിത്. "അവർ മോഷ്ടിപ്പാനും കൊല്ലുവാനും നശിപ്പിപ്പാനും അത്രെ നിലകൊള്ളുന്നത്" (യോഹ. 10:10). സത്യം, സ്നേഹം, സഹാനുഭൂതി, സ്വാതന്ത്ര്യം, ശിക്ഷണം എന്നിത്യാദി ആദ്ധ്യാത്മികഗുണങ്ങളെ അവർ നശിപ്പിച്ചുകൊണ്ടിരിക്കും. ലാഭേച്ഛയാണ് അവരെ ഭരിക്കുന്നത്. അവർ കുരുടന്മാരായ വഴികാട്ടികളാണ്. പൊട്ടക്കിണറുകളെ മറ്റുള്ളവർക്കുവേണ്ടി കുഴിക്കുന്നു. "കാറ്റുകൊണ്ടോടുന്ന വെള്ളമില്ലാത്ത മേഘങ്ങളാണവർ" (യൂദാ. 12). അന്ധതമസ്സ് സൂക്ഷിച്ചുവെച്ചിരിക്കുന്ന വക്രഗതിയുള്ള നക്ഷത്രങ്ങൾ (യൂദാ 13). "അവർ ചാഞ്ഞമതിലും, ആടുന്നവേലിയും പോലെ" (സങ്കീ. 62:3) പ്രവൃത്തിക്കുന്നു. ദരിദ്രന്മാരെക്കുറിച്ചു വിചാരമില്ലാതെ അവർക്കുവേണ്ടി പൊള്ളവാക്കുകൾ സംസാരിക്കുന്നു. സ്നേഹശുശ്രൂഷയെ വെറും ചെലവായി മുദ്രകുത്തുന്നു. (യോഹ. 12:1-6).

വികലമായ നേതൃനിരയിൽ മരണശക്തികൾ മൂന്നു രീതിയിലാണ് പ്രത്യക്ഷപ്പെടുന്നത്. 1. ചൂഷണത്തിന്റെ മാർഗ്ഗം അന്വേഷിക്കുന്നവർ ഇത്തിൾക്കണ്ണികളെപ്പോലെ ജീവിക്കുന്നു. 2. കൗശലം കൊണ്ട് കാര്യങ്ങൾ നേടിയെടുത്തവർ. മറ്റുള്ളവരുടെ പ്രയത്നഫലത്തെ എങ്ങനെയെങ്കിലും തട്ടിയെടുത്ത് തങ്ങൾക്കുവേണ്ടി പേരും പെരുമയും സമ്പാദിക്കുന്നു. 3. മത്സരചിന്തകളും, നിഷേധാത്മകമായ മനോഭാവവും വെച്ചു പുലർത്തുന്നവർ. അവർ വെളിച്ചത്തിന്റെ മക്കളല്ല. ഇരുളിന്റെ മക്കളാണ് (1 തെസ്സ. 5:5). അണ്ണാ ഹസാരെ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നവർക്കെതിരെയാണ് പോരാടുന്നത്. "നല്ല ഇടയനായ യേശുവിന്റെ ശൈലിയായിരിക്കണം വിശ്വാസസമൂഹം അവലംബിക്കേണ്ടത്." നല്ലത് എന്ന വാക്കിനു ഗ്രീക്കു മൂലഭാഷയിൽ കൊടുത്തിരിക്കുന്ന പദം "കാലോസ്" (Kalos) എന്നാണ്. ഈ ഗ്രീക്കുവാക്കിനെ Noble, beautiful, attractive എന്നീ ഇംഗ്ലീഷ് വാക്കുകളിൽ വിവക്ഷിക്കാം. ഇടയൻ ഉദാത്തമായ ചിന്തകളുടെ ഉടമയായിരിക്കണം. നന്മയെ പ്രോത്സാഹിപ്പിക്കുകയും തിന്മയെ എതിർത്ത് തോല്പിക്കുകയും വേണം. പരിരക്ഷിക്കുകയും (to protect) എതിർത്തു നില്ക്കുകയും (to protest) ചെയ്യുന്നതിനുള്ള ദർശനമാണ്

നല്ല ഇടയനായ യേശുവിനുള്ളത്. സാമൂഹിക പ്രതിബദ്ധതയുടെ വേരുകളാണവ.

തന്റെ അന്ത്യ അത്താഴവേളയിൽ, സഭാ ശുശ്രൂഷകരുടെ കടമകളെക്കുറിച്ച് യേശു പറഞ്ഞു. "ഞാൻ നിങ്ങൾക്കു ചെയ്തത് എന്താണെന്നു നിങ്ങൾ അറിയുന്നുവോ? നിങ്ങൾ എന്നെ ഗുരു എന്നും കർത്താവ് എന്നും വിളിക്കുന്നു. അതു ശരിയാണ്. കാരണം, ഞാൻ അങ്ങനെയാണ്. അപ്പോൾ, നിങ്ങളുടെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാൽ കഴുകിയെങ്കിൽ, നിങ്ങളും പരസ്പരം കാലു കഴുകണം. ഞാൻ നിങ്ങൾക്ക് ഒരു മാതൃക കാണിച്ചുതന്നിരിക്കുന്നു. ഞാൻ ചെയ്തതു തന്നെ നിങ്ങളും ചെയ്യണം. നിങ്ങൾ ഇക്കാര്യങ്ങൾ മനസ്സിലാക്കി അതനുസരിച്ചു പ്രവർത്തിച്ചാൽ അനുഗൃഹീതരാണ്" (യോഹ. 13:12-17). (കാണുക: മത്താ. 20:20-28; മർക്കോസ് 10:35-45, ലൂക്കോസ് 22:24-30).

ഇടയദർശനം മാനവരാശിയുടെ രൂപാന്തരത്തിനും, സകലജീവജാലങ്ങളുടേയും പരിരക്ഷയും ഉള്ള ദൈവിക മാർഗ്ഗമാണെന്ന് ഒസ്താത്തിയോസ് തിരുമേനിയുടെ എഴുത്തുകളിൽ കാണാം. നിർമനുഷ്യത്വം പ്രചരിപ്പിക്കുന്ന ക്യാപ്പിറ്റലിസവും, നിരീശ്വരത്വം പ്രചരിപ്പിക്കുന്ന കമ്മ്യൂണിസവും, സ്വാർത്ഥത പ്രചരിപ്പിക്കുന്ന അവനവനിസവും ഉപേക്ഷിക്കേണ്ടതാണെന്ന് തിരുമേനി ഊന്നിപ്പറയുന്നു. മിഷനും ആരാധനയും ഇടയദർശനത്തിന്റെയും പ്രവാചകദൗത്യത്തിന്റെയും ഉരകല്ലായിട്ടാണ് തിരുമേനി കരുതുന്നത്. അശരണർക്കും പ്രാന്തവൽക്കരിക്കപ്പെട്ടവർക്കും വേണ്ടി നടത്തുന്ന പ്രവർത്തനങ്ങൾ ക്രിസ്തുദർശനത്തിന്റെ പ്രകാശധാരയാണ്. ജാതിയുടെയും മതത്തിന്റെയും അതിരുകളെ അത് ലംഘിക്കുന്നു.

അമർത്യാ സെന്നിന്റെ welfare Economics-നെ സ്വാഗതം ചെയ്യുന്ന തിരുമേനിയുടെ സാമൂഹിക പ്രതിബദ്ധതയെ വെളിവാക്കുന്ന ചില വാക്കുകൾ ഉദ്ധരിക്കട്ടെ. "അരിയില്ലാത്തതല്ല ഇന്നത്തെ പ്രശ്നം. അരി വാങ്ങുവാൻ പണമില്ലാത്തതാണ്. എല്ലാവർക്കും സാധനങ്ങൾ വാങ്ങിക്കുന്നതിനുള്ള കഴിവ് (Purchasing Power) ആർജ്ജിക്കണം." Economic Globalisation എന്ന ചിന്തയുടെ ഒരു വിമർശകൻ കൂടിയാണ് തിരുമേനി. കാരണം, അവിടെ അനുകമ്പയ്ക്ക് സ്ഥാനമില്ല. ലാഭേച്ഛയാണ് അതിന്റെ കുറിവാക്ക്. ധാർമ്മികതയുടെ പ്രകാശധാരയാണ് നമുക്ക് എല്ലായിടത്തും ആവശ്യം. മഹാത്മാഗാന്ധിയുടെ വാക്കുകൾ ശ്രദ്ധിക്കുക: "ആദർശമില്ലാത്ത രാഷ്ട്രീയം, അധ്വാനമില്ലാത്ത സമ്പത്ത്, ധാർമ്മികതയില്ലാത്ത കച്ചവടം, മനഃസാക്ഷിയില്ലാത്ത സന്തോഷം; സ്വഭാവമഹിമയ്ക്ക് ഊന്നൽ നൽകാത്ത വിദ്യാഭ്യാസം; മനുഷ്യത്വമില്ലാത്ത ശാസ്ത്രം; ആത്മീയത

യില്ലാത്ത മതം.” ഈ ചിന്തകൾ സമൂഹത്തെ അധഃപതിപ്പിക്കുന്നു. ഒസ്താത്തിയോസ് തിരുമേനി ആരംഭിച്ച എല്ലാ പ്രസ്ഥാനങ്ങൾക്കും ക്രിസ്തുദർശനത്തിലെ ധാർമ്മികതയാണ് ഊടും പാവും നൽകുന്നത്. NAMS-ന്റെ ലക്ഷ്യങ്ങൾ ഇതാണ് ചൂണ്ടിക്കാണിക്കുന്നത്.

ചെറിയവർ ഇല്ലാത്ത ലോകവും, ചെറിയവരെ കരുതാത്ത സമൂഹവും തിരുമേനിയുടെ കാഴ്ചപ്പാടിൽ ഇല്ല. കുതിരയ്ക്കു ലാടം ഉണ്ടോ എന്ന് പരിശോധിക്കാതെ യുദ്ധം ചെയ്തവർ തോറ്റ കാര്യം നാം വിസ്മരിക്കരുത്. ചെറുതിന്റെ മഹാത്മ്യത്തെയാണ് Nano Technology എന്ന സാങ്കേതികവിദ്യ വിളിച്ചറിയിക്കുന്നത്. “ചെറിയവരിൽ ഒരുത്തന് ചെയ്തതെല്ലാം നിങ്ങൾ എനിക്കാണ് ചെയ്തത്” (മത്താ. 25:40). തിരുമേനി ആരംഭിച്ച വിവാഹ സഹായനിധിയും, ഭവനനിർമ്മാണ പദ്ധതികളും സഭയ്ക്കു വേണ്ടി നേടിക്കൊടുത്ത നിരവധി ഭൂസ്വത്തും, പുതുപ്പാടിയിലെ ബാലഭവനും, തിരുവനന്തപുരത്തെ കാരുണ്യ ഗൈഡൻസ് സെന്ററും, ആന്ധ്രായിലെ ബാലഭവനും, ബാംഗ്ലൂരിലെ ദയാ ഭവനും ദൈവസ്നേഹത്തിന്റെ പ്രഭയിൽ തിരുമേനി പടുത്തുയർത്തിയ ആത്മീയസുകൃതങ്ങളാണ്. സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ടവരെക്കുറിച്ചുള്ള കരുതൽ ആഗോള ക്രൈസ്തവസഭയുടെയും ഇതര മതവിശ്വാസികളുടേയും പ്രേഷിതവൃത്തിയുടെ മുഖ്യധാരയിൽ കാണാം. പതിനൊന്നാം മണി നേരത്തു ജോലിയിൽ പ്രവേശിച്ച (മത്താ. 20:1-16), വേലക്കാരനോടു യജമാനൻ കാണിച്ച ഔദാര്യവും, കാണാതെ പോയ ഒരാടിനെ അന്വേഷിച്ചു പോയ ആട്ടിടയന്റെ ദർശനവും, കളഞ്ഞുപോയ ദ്രഹ്മ ലഭിക്കുവാൻ വേണ്ടി ആവേശത്തോടുകൂടി വീട് അടിച്ചുവാരിയ സ്ത്രീയും, നഷ്ടപ്പെട്ട മകന്റെ തിരിച്ചുവരവിൽ ആനന്ദംകൊണ്ട് നിറഞ്ഞ പിതാവും ദൈവസ്നേഹത്തിലെ വിപ്ലവാത്മകമായ നാഴികകല്ലുകളാണ്. ‘നഷ്ടപ്പെടുക’ എന്ന വാക്കിന് ‘സ്ഥാനഭ്രംശം വരിക, തെറ്റി സ്ഥിതിചെയ്യുക’ എന്നാണർത്ഥം. അപ്രകാരമുള്ള വ്യക്തിയും, ജീവിതഘടനയും ഫലരഹിതമാണ്. ‘യഥാസ്ഥാനപ്പെടുത്തുന്ന’ വേലയാണ് ദൈവരാജ്യത്തിന്റെ ശുശ്രൂഷ (ഗലാ. 6:1). There is no useless persons, but only used-less persons എന്ന തത്വമായിരിക്കണം സഭ എല്ലായിടത്തും സ്വീകരിക്കേണ്ടത്. ഒരു inclusive community-യുടെ സൃഷ്ടിക്കുവേണ്ടിയുള്ള ക്രിസ്തുദർശനമാണ് ദൈവസ്നേഹത്തിന്റെ മുഖമുദ്ര. അവിടെ വികലാംഗർക്കും സ്ഥാനം ഉണ്ട്. കാരണം സാഹോദര്യമാണ് ക്രിസ്താനുഭവ സത്ത. ടാഗൂറിന്റെ ഗീതാഞ്ജലിയും ഈ കാഴ്ചപ്പാടാണ് ഈശ്വരദർശനമായി ചിത്രീകരിക്കുന്നത്.

“എന്റെ പ്രേമം സേവനത്തിലൂടെ സഫലീകരിക്കാനുള്ള കരുത്ത് എനിക്ക് നല്കേണമേ. അശരണരെ ഒരിക്കലും കൈവിടാതിരിക്കാനും, പ്രതാപഗർവ്വത്തിന്റെ മുന്നിൽ ഒരുനാളും മുട്ടുമടക്കാതിരിക്കാനുമുള്ള

കരുത്ത് എനിക്ക് തരണമേ. ദൈനംദിന നിസ്സാരതകൾക്കുമേൽ മനമുയർത്തിപ്പിടിക്കാനുള്ള കരുത്ത് എനിക്കേകേണമേ. എന്റെ മുഴുവൻ കരുത്തും അങ്ങയുടെ പ്രേമോജ്ജ്വലമായ ഇച്ഛാശക്തിക്ക് മുന്നിൽ സമർപ്പിക്കാനുള്ള കരുത്തും എനിക്ക് നൽകേണമേ.

No one lives in dignity until all live in dignity എന്ന ദൈവശാസ്ത്ര കാഴ്ചപ്പാടാണ് നാം വെച്ചുപുലർത്തേണ്ടത്. ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം (CSS, 2006) എന്ന ഒസ്താത്തിയോസ് തിരുമേനിയുടെ ഗ്രന്ഥത്തിലെ ശക്തീകരണവും ഇതാണ്. ഗ്രന്ഥകാരന്റെ വാക്കുകൾ ശ്രദ്ധിക്കുക: "ധനം അധികമാകുംതോറും സ്വാർത്ഥത കൂടും. സുഖലോലുപതയും, ആഡംബരവും വർദ്ധിക്കും" (New Vision, July 2011).

### സ്നേഹകൂടാരം പണിയുക

ഒസ്താത്തിയോസ് മെത്രാപ്പോലീത്താ വിവിധ കാലഘട്ടങ്ങളിൽ എഴുതിയ മിക്കവാറും എല്ലാ പ്രമുഖ സാഹിത്യ രചനകളിലും ഉൾക്കൊള്ളുന്ന ജീവിതദർശനത്തിലാണ് 'നിത്യസ്നേഹകൂടാരം' എന്ന കൃതി നങ്കൂരമിട്ടിരിക്കുന്നത്. യെശയ്യാ പ്രവചനം 33-ാം അദ്ധ്യായം 20-ാം വാക്യമാണ് ഗ്രന്ഥത്തിന്റെ അടിസ്ഥാനശില. ത്രിത്വദർശനത്തിന്റെ അടിസ്ഥാനമായ സ്നേഹത്തിന്റെ പ്രകാശനമാണ് ഗ്രന്ഥത്തിലെ പ്രതിപാദ്യവിഷയം.

"ശാന്തമായ ഒരു നിവാസം ഇളകാത്ത ഒരു കൂടാരം. അതിന്റെ കുറ്റികൾ ഒരിക്കലും പിഴുതെടുക്കപ്പെടുകയില്ല. അതിന്റെ ചരടുകൾ ഒന്നും പൊട്ടുകയില്ല" (ഓശാന തർജ്ജമ).

അദ്വൈതദൈവത്തിലുള്ള വിശ്വാസം ഉയർത്തിക്കാണിച്ചശേഷം, ഇളകിപ്പോകാത്ത കുറ്റി ക്രിസ്തു ആണെന്നും, പൊട്ടിപ്പോകാത്ത കയർ ക്രിസ്തുവിൽ വെളിപ്പെട്ട ദിവ്യസ്നേഹമാണെന്നും ഉള്ള ഉൾകാഴ്ചയോടുകൂടിയ വ്യാഖ്യാനരീതി മതസൗഹാർദ്ദ സംഭാഷണത്തിനും, മാനവരാശിയുടെ ഐക്യത്തിനും, സൃഷ്ടിയുടെ സമഗ്രതയ്ക്കും സഹായകരമായ പാതകൾ തുറന്നു തരും. "ലോകാ സമസ്താ സുഖിനോ ഭവന്തു", "വസുധൈവകുടുംബകം", "സത്യമേവ ജയതേ" എന്നീ ഭാരതീയ സാംസ്ക്കാരിക സൂക്തങ്ങളുടെ ദൈവശാസ്ത്രപരമായ ഭാഷ്യം ഈ ഗ്രന്ഥത്തിന്റെ താളുകളിൽ കാണാം. അദ്വൈത ദൈവശാസ്ത്രത്തിന്റെ നീർച്ചാലുകൾ സ്നേഹത്തിന്റെ ഏകമതത്തിലേക്കും, വിശ്വസാഹോദര്യത്തിലേക്കും നീട്ടപ്പെടുന്നു. മതാത്മകതയല്ല, ആദ്ധ്യാത്മികതയാണ് മനുഷ്യർക്ക് ആവശ്യം. മതപരിവർത്തനമല്ല, മനപരിവർത്തനമാണ് ദൈവരാജ്യ ദർശനം. സത്യം, ശിവം, സുന്ദരം എന്നീ ഭാരതീയ സാംസ്ക്കാരിക കാഴ്ച്ചപ്പാടുകളെ കൂട്ടിയോജിപ്പിക്കുന്ന കണ്ണിയാണ് സ്നേഹം അഥവാ അഗാപ്പേ.

സ്നേഹത്തിന്റെ ഉണ്മ കണ്ടെത്താനുള്ള തീവ്രമായ ശ്രമം ഗ്രന്ഥത്തിന്റെ എല്ലാ താളുകളിലും കാണാം. മാനവസംസ്ക്കാരത്തിലെ പൊട്ടാത്ത കയർ സ്നേഹമാണെന്നും എല്ലാ മതങ്ങളും, നിരവധി പ്രത്യയശാസ്ത്രങ്ങളും അനുശാസിക്കുന്നുവെങ്കിലും, അതിനനുസരണമായ പ്രതിബദ്ധതയും, കാൽവയ്പും ആവശ്യം തന്നെ. സത്യവും അസത്യവും തമ്മിലുള്ള അതിർവരമ്പുകൾ വളരെ നേരിയതാണ്. അതിന്റെ നിജസ്ഥിതി വെളിപ്പെടുത്താൻ സ്നേഹത്തിനു മാത്രമേ കഴിയൂ. തമ്മിൽ തമ്മിൽ തുറിച്ചു നോക്കുന്നതിനല്ല, ഒരുമിച്ച് ഒരേ ദിക്കിലേക്കു നോക്കുന്നതിനുള്ള ആഹ്വാനമാണ് സ്നേഹം നമ്മെ നിർബന്ധിക്കുന്നത്. സ്നേഹത്തെ സേവനത്തിൽ ഫലദായകമാക്കുവാൻ (ടാഗൂർ) പ്രവർത്തിക്കുന്ന ഏവരും സർവ്വേശ്വരന്റെ സഹപ്രവർത്തകരാണ്. അവർ നീതിയിൽ സർവ്വേശന്റെ മുഖം ദർശിക്കും (സങ്കീ. 17:15). ആ കൂട്ടത്തിൽ മദർ തേരേസയും, ക്രിസ്ത്യാനിയല്ലാത്ത ക്രിസ്ത്യാനിയായ ബാബാ ആംതെയും, ദയാഭായിയും ഉൾപ്പെടുമെന്നുള്ള ഗ്രന്ഥകാരന്റെ ചിന്ത എത്രയോ ആദരണീയം. ദൈവത്തിൽ വിശ്വസിക്കുന്നവർ എപ്പോഴും സൽപ്രവൃത്തികളിൽ ഉത്സുകരായിരിക്കും. മുഖപക്ഷമില്ലാത്ത ദൈവത്തിന്റെ സന്നിധിയിൽ ചെറിയവരിൽ ഒരുത്തനേ ആർ കരുതുന്നുവോ അവനാണ് ശ്രേഷ്ഠൻ. ഗ്രന്ഥകാരന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾ എല്ലാം അതിനു സാക്ഷ്യം വഹിക്കുന്നു.

ഗിരിഗീതയിലെയും, ഭഗവത്ഗീതയിലെയും, ഖുറാനിലെയും ധാർമ്മികത ഒരേ ആദ്ധ്യാത്മിക ദർശനമാണ് നൽകുന്നത്. നിത്യ സ്നേഹകൂടാരത്തിലെ ആദ്ധ്യാത്മികതയ്ക്കു മൂടുപടമില്ല. പങ്കിടൽ, അപരബോധം, സഹിഷ്ണത, കരുണ എന്നീ ദൈവികമൂല്യങ്ങൾ എല്ലാവരുടേയും ജീവിതശൈലി ആയിത്തീരുമ്പോഴാണ് സ്വർഗ്ഗം ഭൂമിയിൽ ആഗതമാകുന്നത്. ദൈവത്തിന്റെ പിതൃത്വവും, മനുഷ്യരുടെ സാഹോദര്യവും അംഗീകരിക്കുമ്പോൾ മാത്രമേ നമുക്കു പൊട്ടാത്ത കയറായി തീരുവാൻ കഴിയൂ (വെളി. 7:9; മത്താ. 25: 32 എന്നീ വേദഭാഗങ്ങൾ ഗ്രന്ഥകർത്താവിന്റെ ഉൾക്കാഴ്ചയ്ക്കു മിഴിവു നൽകുന്നു.

ദൈവത്തിന്റെ ഉണ്മ സ്നേഹമെങ്കിൽ അത് ഏകോപിപ്പിക്കുന്ന ശക്തിയായും, വിധിക്കുന്നതിനുള്ള അളവുകോലായും പ്രത്യക്ഷപ്പെടും. നിത്യത അവകാശപ്പെടാവുന്ന ഏകസത്യമായും എന്നുമെന്നേക്കും നിലനിൽക്കും. ദൈവസ്നേഹത്തിന്റെ പ്രാപഞ്ചികമാനം ഏകതയാണ്. എല്ലാറ്റിനേയും സ്നേഹം നന്നായി യോജിപ്പിക്കുന്നു എന്നാണല്ലോ വിശുദ്ധ പൗലോസ് രേഖപ്പെടുത്തിയിരിക്കുന്നത് (1 കൊലോ. 3:14). ഇളകാത്ത കുറ്റിയാകുന്ന ക്രിസ്തു പ്രതിനിധാനം ചെയ്യുന്ന സ്നേഹസംസ്ക്കാരത്തിന്റെ ഉദയത്തോടു കൂടി ഊഷരഭൂമിയായ മനുഷ്യഹൃദയങ്ങളിൽ സ്നേഹത്തിന്റെ

ഹരിതവിപ്ലവം ഉണ്ടാകുമെന്നുള്ള ഗ്രന്ഥകാരന്റെ പ്രഖ്യാപനം തികച്ചും ആദരണീയമാണ്. “ദൈവരാജ്യമാകുന്ന കുടുംബത്തിൽ സ്വർഗ്ഗീയ പിതാവിന്റെ മക്കൾ ആണ് മനുഷ്യരാശി മുഴുവനും” എന്ന വസ്തുത ആർക്കു നിഷേധിക്കാൻ കഴിയും? “അവനിൽ നാം ജീവിക്കുന്നു, ചരിക്കുന്നു; സ്ഥിതി ചെയ്യുന്നു” എന്ന വിശുദ്ധ ലിഖിതങ്ങളുടെ (അപ്പോ. 17:28) ഭാഷ്യമായി എല്ലാവരും തീരേണ്ടതാണ്. മനുഷ്യനും, പ്രകൃതിയും തമ്മിലുള്ള ബന്ധത്തിന്റെ കൗദാശികഭാവം അപ്പോഴാണ് നാം ഗ്രഹിക്കുന്നത്. സ്നേഹത്തിന്റെ സമന്വയമാണ് വർഗ്ഗരഹിത ദൈവശാസ്ത്രം എന്ന ഗ്രന്ഥകാരന്റെ ഉദാത്തമായ ചിന്തകൾ. ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം (സി.എസ്.എസ്., 2008), അദ്വൈത ദൈവശാസ്ത്രവും സ്നേഹത്തിന്റെ ഏകമതവും (DC Books, 2007), Atraita Theology and one Religion of Love (CSS, 2007) എന്നീ ഗ്രന്ഥങ്ങളിൽ സവിസ്തരം വിവരിച്ചിട്ടുണ്ട്. സ്വാർത്ഥത (അവനവനിസം - ഗ്രന്ഥകാരന്റെ ഭാഷയ്ക്കുള്ള സംഭാവന) നിറഞ്ഞ കമ്പോള വ്യവസ്ഥയിൽ എല്ലാവരും ബാബേൽ ഗോപുര നിർമ്മാണത്തിലാണ് മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ചിരിക്കുന്നത്. എന്നാൽ ഇന്നു ലോകത്തിനാവശ്യം പെന്തക്കുസ്തിയുടെ അനുഭവമാണ്. ദ്രവ്യാഗ്രഹവും, ദാരിദ്ര്യവും തിന്മകളുടെ മൂർത്തീഭാവങ്ങളാണ്. തിന്മയെ കൈവെടിഞ്ഞ് നന്മയെ പ്രേമിക്കാനുള്ള ശക്തിയാണ് മനുഷ്യന് ആവശ്യം. ഈ സത്ചിന്തയാണ് ഫിലോക്കാലിയ എന്ന പുരാതന ഗ്രീക്കു ധ്യാനഗ്രന്ഥത്തിന്റെ പ്രമേയം. ഈ സത്യത്തിന്റെ (നന്മയോടുള്ള സ്നേഹം) ആവിഷ്ക്കാരം സുസാദ്ധ്യമായി തീരുവാനുള്ള ആഹ്വാനം എല്ലാ മതഗ്രന്ഥങ്ങളിലും കാണാം. പക്ഷേ, ചില സ്ഥലങ്ങളിൽ അത് ഘനീഭവിച്ചു കിടക്കുന്നുണ്ട്. അദ്വൈത ദൈവമാകുന്ന സൂര്യന്റെ കിരണങ്ങൾ അതിന്മേൽ വിശേണ്ടതുണ്ട്. ഹൈന്ദവസനാതന വീക്ഷണവും, ഇസ്ലാമിലെ നീതിബോധവും, ക്രൈസ്തവസ്നേഹത്തിന്റെ (അഗാപ്പെ) ചിന്താധാരയെ ശക്തീകരിക്കുന്നുവെന്നുള്ള ഗ്രന്ഥകാരന്റെ വീക്ഷണം പഠനാർഹമാണ്. “ഉണ്മയായ ദൈവം ഒന്നല്ല, രണ്ടല്ല, മൂന്നല്ല, സ്നേഹമാണ്” എന്നതും, ശ്രീ ശങ്കരാചാര്യരുടെ കേവലാദ്വൈതവും മാനവരാശിയെ ഒന്നായി കാണുന്നതിനുള്ള ഗ്രന്ഥകാരന്റെ വീക്ഷണമായി കരുതാം. ദൈവം ശിക്ഷിക്കുന്നത് രക്ഷിക്കുന്നതിനുവേണ്ടിയാണെന്നുള്ള ഗ്രന്ഥകാരന്റെ പ്രഖ്യാപനവും നിത്യനരകത്തെക്കുറിച്ചും, മരണാനന്തര അനുതാപത്തെ സംബന്ധിച്ചും ഉള്ള നിഗമനങ്ങളും ദൈവശാസ്ത്രചർച്ചയ്ക്കു തന്നെ ഇടം നൽകുമെന്നതിൽ സംശയമില്ല.

സഭയാകുന്ന കൂടാരത്തിന്റെ സ്ഥലം ദൈവിക താല്പര്യത്തിനനുസൃതമായി വിശാലമാക്കുന്നതിനും, ക്രിസ്തുവാകുന്ന കുറ്റിയിൽ കെട്ടപ്പെട്ട സ്നേഹമാകുന്ന കയർ നീട്ടുകയും ചെയ്യുവാനുള്ള ആഹ്വാനം

ഗ്രന്ഥത്തിൽ ഉടനീളം കാണാം. അതിൽ പ്രവാചക ദർശനവും, ഇടയപരിപാലന വീക്ഷണവും അന്തർലീനമായിരിക്കുന്നു. സ്നേഹരാഹിത്യം അക്രമത്തിലേക്കും, ചൂഷണത്തിലേക്കും നയിക്കും. സ്നേഹമാകുന്ന ക്രിസ്തു വഴിയും, സത്യവും, ജീവനുമായി തീരുമ്പോഴാണ് ക്രിസ്തു ലോകരക്ഷകനായി പ്രഖ്യാപിതനാകുന്നത്. വേദനയുടെ വഴിയിൽ കൂടിയുള്ള യാത്ര മാനവരാശി മുഴുവനും വേണ്ടി ദൈവം നൽകിയ പാതയാണ്. പ്രേഷിതവൃത്തിക്കൊരു പുത്തൻശൈലിയാണ് ഇന്നിന്റെ ആവശ്യം. മതത്തിനുവേണ്ടി മരിക്കുന്ന മതമൗലികതയല്ല വേണ്ടത്. മനുഷ്യർക്കുവേണ്ടി ജീവിക്കുന്നവരാണ് ലോകത്തിന് ആവശ്യം. അവരാണ് നിത്യസ്നേഹകൂടാരം ലോകത്തിൽ ചമയ്ക്കുവാൻ നിയോഗിക്കപ്പെട്ടവർ. അവർ നിർമ്മിക്കുന്ന സ്നേഹകൂടാരം പുതിയ ആകാശവും, പുതിയ ഭൂമിയും ആയിരിക്കും.

"വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവ ശാശ്വതമായത്; എന്നാൽ ഇവയിൽ പരമോൽകൃഷ്ടം സ്നേഹം തന്നെ."

ഈ സത്യമാണ് നിത്യകൂടാരത്തിന്റെ വിശാല വീക്ഷണം. അമേരിക്കയിലെ Drew യൂണിവേഴ്സിറ്റിയിലെ ത്രിത്വസിദ്ധാന്തക്കുറിച്ചുള്ള തന്റെ ഗവേഷണമാണ് ദൈവസ്നേഹത്തിന്റെ വ്യാപ്തി മനസ്സിലാക്കുവാൻ ഇടയായത് എന്ന് ഒസ്താത്തിയോസ് തിരുമേനി പിൽക്കാലത്ത് രേഖപ്പെടുത്തിയിട്ടുണ്ട്.

*(മാർത്തോമ്മാ സെമിനാരിയുടെ മുൻ പ്രിൻസിപ്പലാണ് ലേഖകൻ)*



# 8

# മാർ ഒസ്താത്തിയോസിന്റെ സാമൂഹിക ദർശനം

## ഫാ. ഡോ. ഒ. തോമസ്

1973. മാസം, തീയതി കൃത്യമായി ഓർക്കുന്നില്ല. ഞാൻ സെമിനാരിയിലെ രണ്ടാം വർഷ വിദ്യാർത്ഥിയാണ്. എം. വി. ജോർജ് അച്ചൻ, ബാങ്കോക്കിൽ വെച്ചു കൂടിയ ഫെയ്ത്ത് ആൻഡ് ഓഡർ മീറ്റിംഗിൽ സംബന്ധിച്ചു വന്ന സമയം. ഏതെങ്കിലും മീറ്റിംഗിൽ സംബന്ധിച്ചു കഴിഞ്ഞാൽ അതിലെ പ്രധാന ആശയങ്ങൾ പിന്നീടുള്ള ചെറിയ സദസ്സിലും പങ്കിടുക എന്നുള്ളത് അദ്ദേഹത്തിന്റെ എപ്പോഴുമുള്ള രീതിയായിരുന്നു. ബാങ്കോക്കിൽ നിന്നു തിരിച്ചുവന്ന ശേഷമുള്ള പ്രധാനപ്പെട്ട ആശയം ഇതായിരുന്നു. മാവോ സേതൂംങ്ങിൽ പ്രവർത്തിക്കുന്നത് ദൈവമാണ്." ദൈവശാസ്ത്രം പഠിപ്പിക്കുന്ന ക്ലാസ്സുകളിൽ ഈ ആശയം അദ്ദേഹം പങ്കിട്ടു. സാമൂഹ്യനീതിക്കു വേണ്ടി പ്രവർത്തിക്കുന്നവരിലൂടെയാണ് ഇന്ന് ലോകത്തിൽ ദൈവം പ്രവർത്തിക്കുന്നത്, ദൈവവിശ്വാസമില്ലാത്ത വരെയും ദൈവം ചിലപ്പോൾ അതിനായി ഉപയോഗിക്കും എന്നൊക്കെയുള്ള ചിന്തകൾ എക്കാലത്തേയും യാഥാസ്ഥിതിക ലോകത്തിനു ഉൾകൊള്ളാൻ വിഷമമാണ്.

എളിയ ചിന്തയിൽ നിന്ന് ഞാനും എം. വി. ജോർജച്ചന്റെ അഭിപ്രായങ്ങളോട് വിയോജിച്ചു. 'മാവോ സേതൂംങ്ങിൽ പ്രവർത്തിക്കുന്നത് ദൈവമോ?' എന്ന് ചോദിച്ചുകൊണ്ട് ഒരു ചെറിയ ലേഖനം അന്നത്തെ ഓർത്തഡോക്സ് യൂത്ത് മാസികയിൽ ഞാൻ എഴുതി. ദൈവസാദൃശ്യവും, ദൈവസ്വരൂപവും ഉള്ള ഏതൊരു വ്യക്തിയിലും അല്പം നന്മ പ്രവർത്തിക്കാനുള്ള സാദ്ധ്യത ഉണ്ടെന്നും, അതിന്റെ പ്രതിഫലനമേ മാവോയിൽ കാണുന്നുള്ളു എന്നും, അല്ലാതെ അതിലധികമായി ദൈവിക പ്രവർത്തനമൊന്നും മാവോയിൽ ആരോപിക്കാനാവില്ല എന്നൊക്കെയായിരുന്നു എന്റെ വാദഗതികൾ. പിന്നീട് ക്ലാസ്സിൽ വന്ന് ഈ ലേഖനത്തെ ചൂണ്ടിക്കാട്ടി സജീവമായ ഒരു ചർച്ച നടന്നു. അനുകൂലമായും, പ്രതികൂലമായും നടന്ന ചർച്ചകൾക്കൊടുവിൽ എം. വി. ജോർജച്ചൻ എന്നോടു പറഞ്ഞു. "One day, Thomas will think like me" (ഒരു ദിവസം തോമസും എന്നെപ്പോലെ ചിന്തിക്കും). വേദശാസ്ത്രം എന്റെ പ്രത്യേക വിഷയമല്ല. എങ്കിൽ കൂടി ഈ പ്രവചനം നിറവേറുന്നവിധത്തിലാണ് പിൽക്കാല അനുഭവങ്ങൾ സൂചിപ്പിക്കുന്നത്.

## 1. വ്യക്തിപരതയിൽ നിന്ന് സാമൂഹികതയിലേക്ക്

ഒസ്താത്തിയോസ് തിരുമേനിയുടെ ചിന്തകൾക്ക് ഒരു Paradigm Shift ഇവിടെ ഉണ്ടാവുകയായിരുന്നു. യേശുക്രിസ്തുവിലുള്ള വ്യക്തിപരമായ രക്ഷയുടെ അനുഭവത്തെ ശക്തിയുക്തം അവതരിപ്പിച്ച തിരുമേനി, രക്ഷ യുടെ സാർവത്രിക സ്വഭാവത്തെപ്പറ്റിയുള്ള ദൈവശാസ്ത്രപരമായ വീക്ഷ ണത്തിൽ ചിന്തകളിൽ മാറ്റം വരുത്തി. അതായത് വി. യോഹ. 3:16-ൽ അതിപ്രധാനമായ ഒരു ദൈവശാസ്ത്ര അടിസ്ഥാനം ഉണ്ട്. "തന്റെ ഏക ജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യ ജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." ഇവിടെ മനുഷ്യാവതാരത്തിന്റെ പ്രധാനപ്പെട്ട ഊന്നൽ ദൈവത്തിന്റെ ലോകത്തോടുള്ള സ്നേഹമാണ്. ലോകത്തെ സ്നേഹിച്ചു എന്നു പറയുമ്പോൾ, അത് വ്യക്തിക്കും, സഭയ്ക്കും, ഏതെ ങ്കിലും മതത്തിനുമൊക്കെ അതീതമാണ്. യഹൂദജാതി തിരഞ്ഞെടുക്ക പ്പെട്ട ജനം എന്ന അവകാശവാദമുന്നയിക്കുമ്പോൾ അത് ദൈവസ്വഭാ വത്തെ തന്നെ പരിമിതപ്പെടുത്തുന്ന ഒന്നാണ്. പഴയനിയമത്തിൽ ദൈവിക വെളിപ്പാടുകൾക്ക് പരിമിതി ഉണ്ടായിരുന്നതിനാൽ യഹൂദന്മാരുടെ വിശ്വാ സത്തെ പഴിക്കേണ്ട ആവശ്യമില്ലെങ്കിലും ക്രിസ്തുവിൽ വെളിവാക്കപ്പെട്ട ദൈവം ഏതെങ്കിലും ജാതിയുടേയോ, സഭയുടെയോ, മതത്തിന്റെയോ ചുറ്റുവട്ടത്തിൽ ഒതുങ്ങി നിൽക്കുന്നതായി ചിന്തിച്ചാൽ വളരെ അബദ്ധ മാണ്. യഹൂദന്മാർക്ക് പറ്റിയ അപകടം വിവിധ സഭകൾക്കും സംഭവിച്ചി ട്ടുണ്ട്. അതായത് തങ്ങളുടെ സഭയെ മാത്രമാണ് ദൈവം തെരഞ്ഞെടു ത്തിരിക്കുന്നതെന്നും, അതിനു പുറത്തു രക്ഷയില്ല എന്നും പഠിപ്പിക്കുന്ന വികലമായ ചിന്താഗതി ഒരു കാലത്തു പ്രബലപ്പെട്ടിരുന്നു. "Outside the Church there is no Salvation" (സഭയ്ക്ക് പുറത്തു രക്ഷയില്ല). വേദ ശാസ്ത്രം ശരിയാംവണ്ണം പഠിച്ചവർ ആരും ഇന്ന് ആ ചിന്താഗതി പുലർത്തുന്നില്ല. അതേസമയം പഴയ ഇസ്രായേലിന്റെ സ്ഥാനത്ത് പുതി യ ഇസ്രയേലായ സഭയെ കർത്താവ് തെരഞ്ഞെടുത്തു എന്നും സഭ ക്രിസ്തുവിന്റെ ശരീരമാണ്, മണവാട്ടിയാണ് എന്ന ചിന്തകൾക്ക് അർത്ഥം ഉണ്ടെന്നും നാം മനസ്സിലാക്കേണ്ടതാണ്. ദൈവം തങ്ങളുടേതാണ് എന്ന മിഥ്യാബോധമല്ല, മറിച്ച് തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള ബോദ്ധ്യം ക്രിസ്തുവിനെക്കുറിച്ചുള്ള സാക്ഷ്യവും, ദൈവരാജ്യമൂല്യങ്ങൾ ലോക ത്തിൽ പ്രതിഫലിപ്പിക്കുവാനുള്ള ഉത്തരവാദിത്വ ബോധവും കൂടുതലായി സഭയും വിശ്വാസികളും ഉൾക്കൊള്ളേണ്ടിയിരിക്കുന്നു.

ലോകത്തിൽ നന്മ പ്രവർത്തിക്കാനുള്ള സാദ്ധ്യത ക്രിസ്തീയ വിശ്വാ സികൾക്കു മാത്രമേ ഉള്ളൂ എന്ന ചിന്തയും വേദശാസ്ത്രപരമായി നീതി കരണമുള്ളതല്ല. കാരണം എല്ലാവരും ദൈവസാദൃശ്യത്തിൽ സൃഷ്ടി

ക്കപ്പെട്ടവരും, ദൈവസ്വരൂപമുള്ളവരുമാണ്. പാപത്തിലേക്കുള്ള വീഴ്ച യിൽ അതിനു കോട്ടം തട്ടിയിട്ടുണ്ടെങ്കിലും, നന്മ ചെയ്യുവാനുള്ള സാദ്ധ്യത എല്ലാവരിലുമുണ്ട്. അതിനാൽ നന്മ എല്ലാ മതവിശ്വാസികളിലും, മതം ഇല്ലാത്തവരിലുമുണ്ട്. മതവിശ്വാസത്തോടു കൂടി നന്മ ചെയ്ത ഗാന്ധി ജിയിലും, വിശ്വാസമൊന്നുമില്ലെങ്കിലും സാമൂഹികനീതിക്കുവേണ്ടി പ്രവർ ത്തിച്ച മാവോ സേ തൂംങ്ങിലും ദൈവം പ്രവർത്തിക്കുന്നു എന്ന് ഒസ്താ ത്തിയോസ് തിരുമേനി ചൂണ്ടിക്കാട്ടുമ്പോൾ, അതിന്റെ അടിസ്ഥാനം നേരത്തെ സൂചിപ്പിച്ച രക്ഷയുടെ സാമൂഹിക ഭാവവും, ദൈവം ലോകത്തെ സ്നേഹിച്ചു എന്ന യാഥാർത്ഥ്യവും സമന്വയിപ്പിക്കുന്ന വേദശാസ്ത്ര ചിന്ത കളിലാണ്.

## 2. ഏകത്വവും ബഹുത്വവും ഒരുമിക്കുന്ന ത്രിത്വം

മാർ ഒസ്താത്തിയോസിന്റെ സാമൂഹിക ദർശനത്തിന്റെ മറ്റൊരടി സ്ഥാനം ദൈവം ത്രിത്വമാണ് എന്ന വെളിപ്പെട്ട സത്യത്തിലാണ്. കപ്പ ദോക്യൻ പിതാക്കന്മാർ അടിസ്ഥാനമിട്ട ഒരു ദർശനമുണ്ട്. അതായത്, ദൈവത്വത്തിൽ ജ്ഞേയവും (മനസ്സിലാക്കാവുന്നത്) അജ്ഞേയവുമായ (മനസ്സിലാക്കാനാവാത്തത്) രണ്ടു ഭാവങ്ങളുണ്ട്. മറ്റൊരുവിധത്തിൽ പറ ഞ്ഞാൽ ഉണ്മയും (being) ഊർജ്ജവും (energia). ഉണ്മ അഥവാ സാരാം ശത്തിൽ ദൈവത്തെ ഒന്നും അറിയാനാവുകയില്ല. ശങ്കരാചാര്യരുടെ അദ്വൈതത്തിലെ നേതി, നേതി പോലെ. ഒന്നും അറിയാൻ പാടില്ല. എന്നാൽ വെളിപ്പെട്ട, വ്യാപരിച്ച ഊർജ്ജത്തിലെ കാര്യങ്ങൾ മനുഷ്യർക്കു കുറച്ചൊക്കെ മനസ്സിലാക്കാവുന്നതാണ്. ക്രിസ്തുവിന്റെ ജീവിതവും, സാക്ഷ്യവും പഠിപ്പിക്കലുമാണ് ദൈവത്വത്തെക്കുറിച്ച് നമുക്ക് കിട്ടിയിരി ക്കുന്ന വെളിപ്പാട്. ദൈവത്തെ ആരാധിക്കുവാനല്ലാതെ യുക്തിപരമായി വിശകലനം ചെയ്യരുത് എന്ന ഒരു തത്വവും പൗരസ്ത്യ ചിന്തകളിൽ ഉണ്ട്. ഈ അടിസ്ഥാനത്തെ തിരുമേനി ചോദ്യം ചെയ്യാതെ തന്നെ ത്രിത്വ ത്തിലെ ആളത്വത്തെക്കുറിച്ച് അല്പം കൂടി വ്യാഖ്യാനിക്കുവാൻ ശ്രമി ക്കുന്നുണ്ട്. പരിശുദ്ധാത്മാവ് വരുമ്പോൾ അവൻ സകല സത്യത്തി ലേക്കും നിങ്ങളെ വഴി നടത്തും എന്ന കർത്തൃവചനത്തെ തിരുമേനി ഗൗരവമായി എടുക്കുന്നു. അതായത് ക്രിസ്തുവിൽ വെളിപ്പെട്ടതിനെ, പരിശുദ്ധാത്മ കൃപയിലും നൽവരത്തിലും കുറച്ചുകൂടി വ്യാഖ്യാനിക്കു വാനും മനുഷ്യരുടെ നന്മയ്ക്കുവേണ്ടി അതിനെ ഉപയോഗിക്കുവാനും ദൈവശാസ്ത്രജ്ഞന്മാർക്ക് ചുമതലയുണ്ട് എന്ന് അദ്ദേഹം വിശ്വസി ക്കുന്നു. അതിന്റെ വെളിച്ചത്തിൽ ത്രിത്വത്തിലെ സാമൂഹികത ലോക യാഥാർത്ഥ്യങ്ങളെ വ്യാഖ്യാനിക്കാവുന്ന നല്ല അടിസ്ഥാനമായി അദ്ദേഹം കണ്ടു. അതായത് ഏകത്വവും ബഹുത്വവും ഒരുപോലെ ത്രിത്വത്തിൽ സമ്മേളിക്കുന്നു. ത്രിത്വത്തിലെ ആളത്വങ്ങൾക്ക് പ്രത്യേക ധർമ്മങ്ങളാ

ണെങ്കിലും (പിതാവ് സൃഷ്ടിക്കുന്നു, പുത്രൻ വീണ്ടെടുക്കുന്നു, പരിശു ദ്ധാത്മാവ് പൂർത്തീകരിക്കുന്നു). ഒരേസമയം ഏകമായും ബഹുത്വമായും പ്രവർത്തിക്കുന്നു എന്നതാണ് ദൈവത്തിന്റെ രീതി. പിതാവ് സൃഷ്ടിക്കു മ്പോൾ പുത്രനും പരിശുദ്ധാത്മാവും കൂടെയുണ്ട്. പുത്രൻ വീണ്ടെടു ക്കുമ്പോൾ പിതാവും, പരിശുദ്ധാത്മാവും കൂടെയുണ്ട്. പരിശുദ്ധാത്മാവ് സകലത്തേയും പൂർത്തീകരിക്കുമ്പോൾ പിതാവും പുത്രനും കൂടെയുണ്ട്. ചുരുക്കത്തിൽ ആളത്വത്തിൽ ഏകത്വവും, ബഹുത്വവും ഉണ്ടായിരിക്കണം. ഇത് ലോകയാഥാർത്ഥ്യങ്ങൾക്കനുസരണമായി വ്യാഖ്യാനിക്കുമ്പോൾ ഒരു സത്യം ബോദ്ധ്യമാകും. സമൂഹത്തിൽ നിന്ന് അന്യമായ ഒരു വ്യക്തിത്വം ആർക്കുമില്ല. അഥവാ അങ്ങനെ ആർക്കെങ്കിലും തോന്നു ന്നുവെങ്കിൽ അവർ ദൈവസ്വഭാവത്തിൽ നിന്ന് അകലുകയാണ്. അവന വനിലേക്കു മാത്രം തിരിയുന്നത് പൈശാചിക സ്വഭാവമാണ്; ദൈവിക മല്ല. അതുകൊണ്ടാണ് ഏറ്റവും വലിയ പാപത്തിന്റെ പട്ടികയിൽ തിരു മേനി സ്വാർത്ഥതയെ പ്രതിഷ്ഠിച്ചത്. ദൈവികസ്വഭാവം എപ്പോഴും ബഹു ത്വത്തിലും, സാമൂഹികതയിലും ഊന്നിയിരിക്കുന്നു.

### 3. ത്രിത്വത്തിലെ യോജിപ്പിന്റെ അടിസ്ഥാനം സ്നേഹമാണ്

പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന മൂന്ന് ആളത്വങ്ങൾ സാരാം ശത്തിൽ എങ്ങനെ യോജിച്ചിരിക്കുന്നു? ഈ ചോദ്യത്തിന് ഉത്തരം കൊടു ക്കുന്നിടത്താണ് ദൈവം സ്നേഹം തന്നെ എന്ന (യോഹ. 4:9, 4:16) വാക്യ ങ്ങൾ തിരുമേനി ഗൗരവമായി എടുക്കുന്നത്. ദൈവം സ്നേഹമാകുന്നു എന്നത് നിത്യമായ ഒരു സത്യത്തിന്റെ വെളിപ്പെടലാണ്. ദൈവത്തിന്റെ പര്യായമായി സ്നേഹമെന്നല്ലാതെ മറ്റൊരു പദവും വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടില്ല എന്ന് ശക്തമായി അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. 1 കൊരി. 13-ാം അദ്ധ്യായത്തിലും "സ്നേഹമില്ല എങ്കിൽ മറ്റൊന്നിനും യാതൊരു അടിസ്ഥാനവുമില്ലെന്ന്" വളരെ വ്യക്തമാക്കിയിട്ടുണ്ടല്ലോ. "ആകയാൽ വിശ്വാസം, പ്രത്യാശ, സ്നേഹം, ഇതു മൂന്നും നില നിൽക്കുന്നു. ഇവയിൽ വലുതോ സ്നേഹം തന്നെ" (1 കൊരി. 13:14) എന്നതിന് വളരെ അർത്ഥവ്യാപ്തിയുണ്ട് എന്നതാണ് തിരുമേനിയുടെ പക്ഷം.

ത്രിത്വത്തിലെ മൂന്ന് ആളത്വങ്ങളുടെ സ്നേഹത്തിലൂടെയുള്ള കൂട്ടായ്മയെ പ്രായോഗികജീവിതത്തിൽ മനസ്സിലാക്കുവാൻ തിരുമേനി ഉപയോഗിക്കുന്ന രൂപകം കുടുംബത്തിന്റേതാണ്. ഭാര്യ, ഭർത്താവ്, കുഞ്ഞുങ്ങൾ അടങ്ങിയ ത്രികോണത്തിലാണ് സ്നേഹത്തിന്റെ നിസ്വാർ ത്ഥരൂപം വെളിപ്പെട്ടു വരുന്നത്. ഭാര്യ, ഭർത്താവ് എന്ന രണ്ട് ആളത്വ ങ്ങൾ മാത്രം സ്നേഹിച്ചാൽ അവിടെ സ്വാർത്ഥതയെന്ന ഘടകം വന്നു ചേരാം. തനിക്കുവേണ്ടി പങ്കാളിയെ സ്നേഹിക്കുക എന്ന സ്വാർത്ഥത.

എന്നാൽ കുഞ്ഞുങ്ങൾ എന്ന മൂന്നാമത്തെ ഘടകം വന്നുചേരുമ്പോൾ സ്വയത്തിൽ നിന്നു വിടുതൽ തേടി രണ്ടുപേരും കുഞ്ഞുങ്ങളിലേക്കു തിരിയുമ്പോൾ സ്വാർത്ഥത ഇല്ലാതാവുകയും, കുഞ്ഞുങ്ങൾക്കു വേണ്ടി ത്യാഗം സഹിക്കേണ്ടതാവശ്യമാകയാൽ ത്യാഗനിർഭരമായ സ്നേഹം ഉടലെടുക്കുകയും ചെയ്യുന്നു. അപരിമേയനും, ഗ്രഹണാതീതനുമായ ദൈവത്തെയും ത്രിത്വത്തെയും ഒക്കെ മനസ്സിലാക്കുവാൻ ശ്രമിക്കുമ്പോൾ ഇത്തരം വ്യാഖ്യാനം അതീവ ലളിതവൽക്കരണമല്ലേ എന്ന് ചിന്തിക്കുന്നവരും ചോദിക്കുന്നവരും കണ്ടേക്കാം. എന്നാൽ ത്രിത്വസ്നേഹത്തെ മാനുഷികബുദ്ധിക്കു മനസ്സിലാക്കുവാൻ ഇതിനേക്കാൾ നല്ല മറ്റൊരു ദൃഷ്ടാന്തവുമില്ല എന്ന് അദ്ദേഹം വിശ്വസിക്കുന്നു.

ദൈവസ്വഭാവം സ്നേഹമാകയാൽ, ദൈവത്തെ അറിയുന്നവർക്കും ഈ ഭാവം സ്വാഭാവികമായി ഉണ്ടാകണം. ദൈവത്തിന്റെ സ്നേഹം ഉപാധികൾ ഇല്ലാത്തതാണ്. ദുഷ്ടനെയും  നല്ലവനെയും ദൈവം ഒരുപോലെ സ്നേഹിക്കുന്നു. ഇത് യുക്തിക്കും ന്യായത്തിനും നിരക്കുന്നതല്ല എന്ന് തോന്നിയേക്കാം. എന്നാൽ പ്രകൃതിയെ നോക്കുക. സൂര്യൻ വെളിച്ചം കൊടുക്കുന്നതും, ചന്ദ്രൻ നിലാവു പരത്തുന്നതും, മേഘങ്ങൾ മഴ വർഷിക്കുന്നതും, മരങ്ങൾ അതിന്റെ തണൽ, ഫലമൂലാദികൾ ഇവ നൽകുന്നതും എല്ലാവർക്കും ഒരുപോലെയല്ലേ? ശിഷ്ടനേയും ദുഷ്ടനെയും എന്ന വേർതിരിവ് അവിടെ കാണുന്നതേയില്ല. പ്രകൃതി ഈ നിയമം പാലിക്കുന്നെങ്കിൽ, പ്രകൃതിയുടെ സ്രഷ്ടാവ് കുറച്ചുകൂടി കൃത്യമായി ഈ നിയമം പരിപാലിക്കുന്നു. ആരെയും വെറുക്കുവാൻ ദൈവത്തിനു സാദ്ധ്യമല്ല. വർഗ്ഗം, വർണ്ണം, ജാതി, മതം, ഭാഷ, സഭ, രാജ്യം തുടങ്ങിയ എല്ലാ അതിർവരമ്പുകളെയും ലംഘിച്ചുകൊണ്ട് മറ്റൊരാളിനെ ഉൾക്കൊള്ളണമെങ്കിൽ അതിനു സഹായകമാവുന്ന തത്വസംഹിതകൾ ഒന്നും തന്നെയില്ല. സ്നേഹത്തിലധിഷ്ഠിതമായ ഒരു പ്രത്യയശാസ്ത്രത്തിനു മാത്രമേ അത്രയും വിശാലമായ ഒരു കാഴ്ചപ്പാടിനെ സ്വീകരിക്കാനാവുകയുള്ളു. വിശ്വാസത്തിനു പോലും സ്നേഹം കഴിഞ്ഞേ തിരുമേനി സ്ഥാനം നൽകുന്നുള്ളു. എന്തുകൊണ്ടെന്നാൽ വിശ്വാസം മനുഷ്യരെ ഭിന്നിപ്പിക്കുന്നു, സ്നേഹമോ യോജിപ്പിക്കുന്നു എന്നതാണ് തിരുമേനിയുടെ അഭിമതം. ഒരർത്ഥത്തിൽ അതു ശരിയുമല്ലേ. വിവിധ സഭാവിശ്വാസികൾ, മതവിശ്വാസികൾ ഇവർക്കൊക്കെ എങ്ങനെ വിശ്വാസത്തെ അടിസ്ഥാനമാക്കി ഒരു കൂട്ടായ്മ വളർത്താനാകും. സാദ്ധ്യമാകില്ല. വിശ്വാസം ഭിന്നമാണെങ്കിലും സ്നേഹിക്കുവാൻ കഴിയുന്നുവെങ്കിൽ അവിടെ ഐക്യത്തിനും കൂട്ടായ്മയ്ക്കും ഒട്ടേറേ സാദ്ധ്യതകളുണ്ട്. ലോകത്തിനു മുഴുവൻ സമാധാനം ആശംസിക്കുന്ന ഋഷി മന്ത്രങ്ങൾ യാഥാർത്ഥ്യമാകണമെങ്കിൽ ക്രിസ്തു വെളിപ്പെടുത്തിയ 'സ്നേഹമാണ് ദൈവം' എന്ന തലത്തിലേക്ക് ഏവരും ഉയരണം. അതുകൊണ്ടാണ് സ്നേഹത്തിന്റെ ഏക

മതം എന്ന ആശയത്തിലേക്ക് അദ്ദേഹം എത്തിച്ചേർന്നത്. സഭകൾ പോലും വിശ്വാസത്തിൽ ഐക്യമുണ്ടാക്കുവാൻ എന്തു പരിശ്രമങ്ങൾ നടത്തുന്നു. എന്നാൽ എല്ലാ സഭകളും, വിശ്വാസികളെ സ്നേഹിക്കാൻ പഠിപ്പിച്ചാൽ, വിശ്വാസത്തിലുള്ള അന്തരം നിലനിൽക്കേ തന്നെ കൂട്ടായ്മയുടെ തലങ്ങൾ എന്തു മാത്രം വികസിക്കുമായിരുന്നു. ഭിന്നതകളുടേയും, അനൈക്യത്തിന്റെയും, അധർമ്മങ്ങളുടേയും നടുവിൽ മനുഷ്യസമൂഹം ഇങ്ങനെയെങ്കിലും മുന്നോട്ടുപോകുന്നത് അല്പമായിട്ടെങ്കിലും സ്നേഹം പ്രാവർത്തികമാക്കുന്നതിലൂടെയാണല്ലോ. ഇതിനെ പരിപോഷിപ്പിക്കുകയാണ് മതങ്ങളുടെ പ്രധാന ധർമ്മമെന്ന് മാർ ഒസ്താത്തിയോസ് വിശ്വസിക്കുന്നു. 'സ്നേഹത്തിന്റെ ഏക മതം' എന്ന പുസ്തകം അതിന്റെ നാനാവശങ്ങൾ വെളിപ്പെടുത്തുന്നുണ്ട്.

## 4. സ്നേഹത്തിലൂടെയുള്ള വർഗ്ഗരഹിത സമൂഹം

പ്രായോഗികമായി എത്തിച്ചേരാൻ വളരെ വിഷമമുള്ള ഒരു തലമാണ് മാർ ഒസ്താത്തിയോസ് കൈകാര്യം ചെയ്യുന്നത്. വർഗ്ഗരഹിത സമൂഹം എന്ന ആശയം ലോകത്തിന് നൽകിയത് കാൾ മാർക്സ് ആകയാൽ തിരുമേനിയുടെ ചിന്തയിൽ മാർക്സിസ്റ്റ് ചായ്വ് ആരോപിക്കുന്നവർ ഉണ്ട്. എന്നാൽ മാർക്സിയൻ ചിന്തയുടെ അടിസ്ഥാനമായ ഭൗതികവാദം, വർഗ്ഗസമരം തുടങ്ങിയ ആശയങ്ങളോടൊന്നും തിരുമേനിക്കു യോജിപ്പുള്ളതായി തോന്നുന്നില്ല. അതേസമയം മുതലാളിത്തത്തിന്റെ ചൂഷണസ്വഭാവത്തെക്കുറിച്ചുള്ള  മാർക്സിന്റെ കാഴ്ചപ്പാടിനോട് തിരുമേനി യോജിക്കുന്നു. ധനിക – ദരിദ്ര അന്തരത്തോട് തിരുമേനി എപ്പോഴും എതിരായിരുന്നു. ഒരു ന്യൂനപക്ഷം സുഖിച്ചു ജീവിക്കുമ്പോൾ ബഹുഭൂരിപക്ഷം വരുന്നവർ പ്രാഥമികാവശ്യങ്ങൾ പോലും നിർവഹിക്കാൻ പാടുപെടുന്ന വ്യവസ്ഥിതി തിന്മയാണെന്നു തന്നെ തിരുമേനി വിശ്വസിച്ചു. വേദപുസ്തകം സാമ്പത്തികശാസ്ത്രം പഠിപ്പിക്കുന്ന ഒന്നല്ലെങ്കിലും ധനം അനീതിയുള്ള മാമോനാണെന്ന കർത്താവിന്റെ പഠിപ്പിക്കലിൽ വെള്ളം ചേർക്കാൻ അദ്ദേഹം ആഗ്രഹിച്ചില്ല. ദൈവാനുഗ്രഹത്തിന്റെ അടയാളം ധനമാണെന്ന  മുതലാളിത്തത്തിന്റെ പഠിപ്പിക്കലുകളെയും ഇപ്പോഴത്തെ 'സമൃദ്ധിയുടെ സുവിശേഷ'ത്തെയും തിരുമേനി തിരസ്ക്കരിച്ചു. ദരിദ്രലോകത്തിൽ ധനികനായി ജീവിക്കുന്നതാണ് ഏറ്റവും വലിയ പാപമെന്ന് വ്യക്തമായി ചൂണ്ടിക്കാട്ടി. ധനികലോകത്തിന്റെ ആർത്തിക്കെതിരായി ഇത്രയും പ്രവാചകവീര്യത്തോടെ സംസാരിക്കുകയും എഴുതുകയും ചെയ്ത മറ്റാരെയും സമകാലിക ക്രൈസ്തവലോകത്ത് തന്നെ കാണുമോ എന്ന് സംശയമാണ്. ദൈവത്തിനു പക്ഷം ചേരലുണ്ടെങ്കിൽ അത് ധനവാനോടല്ല, ദരിദ്രനോടാണ് എന്ന് അദ്ദേഹം ഉറക്കെ പ്രസ്താവിച്ചു. കർത്താവിന്റെ ഉപമയിൽ തന്നെ ധനവാനെയും ലാസറിനെയും വ്യത്യസ്തനിലയിൽ പാർപ്പിച്ചതിൽ നിന്ന് ദൈവത്തിന്റെ കരുണ ദരിദ്രരോടാണ് കൂടുതൽ എന്ന് സമർത്ഥിക്കാൻ ഒട്ടും മടി കാട്ടിയില്ല.

എല്ലാവരെയും സമന്മാരാക്കാമെന്ന ചിന്തയും അദ്ദേഹത്തിനില്ലായിരുന്നു. കൈവിരലുകൾ ചൂണ്ടിക്കാട്ടിയിട്ട്, ചെറിയ വിരലിനും ആവശ്യമായ രക്തവും, ഓക്സിജനും ലഭിക്കണമെന്നതുപോലെ ലോകത്തിൽ ജനിക്കുന്ന ഏതൊരു വ്യക്തിക്കും ആഹാരം, പാർപ്പിടം, വിദ്യാഭ്യാസം, വൈദ്യസഹായം തുടങ്ങിയ പ്രാഥമിക സൗകര്യങ്ങൾ ലഭിക്കുന്ന ഒരു സാഹചര്യമുണ്ടാകണമെന്ന് പഠിപ്പിച്ചു. കമ്മ്യൂണിസ്റ്റ് ഗവൺമെന്റുകൾക്ക് സമത്വം എന്ന ആശയം ഉണ്ടായിരുന്നെങ്കിലും അതു പ്രാവർത്തികമാക്കുവാൻ അവർ പരാജയപ്പെട്ടു. ദൈവത്തെ കൂടാതെ ഇതൊക്കെയും സാദ്ധ്യമാണെന്ന സിദ്ധാന്തം അദ്ദേഹം സ്വീകരിച്ചില്ല. അതുപോലെ തന്നെ ജനാധിപത്യം ഇല്ലാത്ത ഏക പാർട്ടി സമഗ്രാധിപത്യവും മുതലാളിത്തവും പോലെ അപകടകരമാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. മുതലാളിത്തത്തിന്റെ ചൂഷണത്തെ നിയന്ത്രിക്കുന്ന ഉയർന്ന ജനാധിപത്യമൂല്യങ്ങളും, സോഷ്യലിസ്റ്റു മുല്യങ്ങളും നടപ്പാക്കുന്ന, അഴിമതി ഇല്ലാത്ത, ത്യാഗനിർഭരമായ നേതാക്കൾ ഭരിക്കുന്ന ഗവൺമെന്റുകളെ അദ്ദേഹം സ്വപ്നം കണ്ടു. നിർഭാഗ്യവശാൽ അങ്ങനെ ഒരു സംവിധാനം എങ്ങനെ രൂപപ്പെടുത്താം എന്നുള്ള വ്യക്തമായ രൂപരേഖകൾ അദ്ദേഹം സമർപ്പിച്ചുവോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ഏതായാലും സ്നേഹം എന്ന മഹത്തായ മൂല്യത്തിലൂടെ മാത്രമേ ആത്യന്തികമായി വർഗ്ഗരഹിതസമൂഹം ഉണ്ടാകുകയുള്ളു എന്ന് അദ്ദേഹം വിശ്വസിച്ചു. സ്നേഹം പങ്കിടുന്നിടത്തു മാത്രമേ അടിച്ചമർത്തലുകളും, മേൽക്കോയ്മകളും ഇല്ലാതാവുകയുള്ളു. അവിടെ ശുശ്രൂഷിക്കുവാനും ത്യാഗം സഹിക്കാനും ആണ് ഏവർക്കും താല്പര്യം. ശുശ്രൂഷിക്കപ്പെടുവാൻ ആർക്കും ആഗ്രഹമില്ല. അത്തരം ഒരു വ്യവസ്ഥിതി സഭയുടെ ഉള്ളിൽപോലും ഉണ്ടാകാത്ത പരിസ്ഥിതിയിൽ എങ്ങനെ ലോകത്തിൽ അതു സാദ്ധ്യമാകും എന്ന ചോദ്യം അർത്ഥവത്താണ്.

### 5. തൽക്കാലം പങ്കിടലിൽ തുടങ്ങാം

ദൈവം ത്രിത്വമാണ് എന്ന യാഥാർത്ഥ്യം പരിഗണിക്കുമ്പോൾ പങ്കിടൽ ദൈവസ്വഭാവത്തിൽ തന്നെയുള്ളതാണ്. ‘Sharing God and Sharing World’ എന്ന പുസ്തകത്തിൽ ഈ ആശയം ഗൗരവമായി തിരുമേനി വികസിപ്പിച്ചിട്ടുണ്ട്. എല്ലാവർക്കും സാമൂഹ്യനീതി ഉറപ്പാക്കുന്ന ഒരു ലോക ഗവണ്മെന്റ് എങ്ങനെ ഉണ്ടാക്കാം എന്നതിനെപ്പറ്റി വ്യക്തമായ രൂപരേഖകൾ ഒരിടത്തും ഉരുത്തിരിഞ്ഞിട്ടില്ല. എന്നാൽ പങ്കിടൽ എന്ന ആശയം പ്രാവർത്തികമായാൽ സാമൂഹ്യനീതിയിലേക്കുള്ള ഒരു പ്രവേശനമായി അതിനെ കണക്കാക്കാം. അപ്പോസ്തോല പ്രവൃത്തികൾ വരച്ചുകാട്ടുന്ന ആദിമസഭയുടെ ചിത്രം പങ്കിടലിന്റേതായിരുന്നു. “മുട്ടുള്ളവൻ ആരും അവരിൽ ഉണ്ടായിരുന്നില്ല” (അ. പ്ര. 4:32-35). പങ്കിടുന്ന ആ മാതൃകയുടെ പരാജയം ആദ്യ നൂറ്റാണ്ടിൽ തന്നെ ഉണ്ടായിരുന്നെങ്കിലും, ആദിമ

സഭയുടെ ഈ മാതൃക വിട്ടുകളയരുതെന്നാണ് തിരുമേനിയുടെ അഭി പ്രായം. വ്യക്തി, കുടുംബം, ഇടവക, സഭ തുടങ്ങിയവർ പങ്കിടലിന്റെ മാതൃക ഏതെങ്കിലുംവിധത്തിൽ പുനഃസ്ഥാപിക്കാൻ ശ്രമിച്ചുകൊണ്ടി രിക്കും. മനുഷ്യന്റെ സ്വാർത്ഥതയാണ് ഈ പങ്കിടൽ ക്രിയയെ നശിപ്പി ച്ചത്. കൂടാതെ പൈശാചികമായ ആർത്തിയും. ഈ സ്വാർത്ഥതയേയും, ആർത്തിയേയും ഇല്ലാതാക്കാൻ വ്യക്തിപരമായ മാനസാന്തരത്തോടൊപ്പം നിയമത്തിന്റെ പിൻതുണയും ഉണ്ടാകണമെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. തൽക്കാലം ഭരണകൂടങ്ങൾ ഇല്ലാതെയുള്ള ഒരു സാമൂഹ്യ സംവിധാന ത്തെപ്പറ്റി ചിന്തിക്കാൻ സാധ്യമല്ല. എന്നാൽ വ്യക്തിയുടെ സ്വാർത്ഥതയും, ആർത്തിയും, സമൂഹത്തിൽ ദുർബലരായവർ പാർശ്വവൽക്കരിക്കപ്പെടുന്ന അവസ്ഥയിൽ കൊണ്ടുചെന്നെത്തിക്കും. ആഗോളവൽക്കരണത്തിന്റെ വൻ വിപത്ത് ഇവിടെയാണ് തിരുമേനി കാണുന്നത്. സമ്പന്ന മുതലാളി മാരെ നിയന്ത്രിക്കാൻ ഗവണ്മെന്റുകൾ നിസ്സഹായമായിരിക്കുന്ന കാഴ്ച ഏറ്റവും വ്യക്തമായിരിക്കുന്നത് ഇന്ത്യയിൽ തന്നെയാണ്. മിക്കവാറും ഭരണം കോർപ്പറേറ്റുകളുടെ കൈയിൽ ആയിരിക്കുന്നു. അന്യായമായി ചൂഷണവും, ലാഭവും ഉണ്ടാക്കിയിട്ട്, ആ കൊള്ളമുതലിൽ നിന്ന് ധർമ്മം ചെയ്യുന്ന ചാരിറ്റിയല്ല തിരുമേനി വിഭാവനം ചെയ്തത്. ദരിദ്രന്മാരുടെ ലോകത്തിൽ സമ്പന്നന്മാരുടെ ദുർവ്യയത്തിന് നിയന്ത്രണം ഉണ്ടാക്കുന്ന നിയമങ്ങൾ വേണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. കൊട്ടാരസമാനമായ വീടു കൾ, ആഡംബര കാറുകൾ, ധൂർത്ത് തുടങ്ങിയവ നിയന്ത്രണ വിധേയ മാക്കിയാൽ ആ പണം പാവങ്ങൾക്കുവേണ്ടി സ്വാഭാവികമായി പങ്കിടുന്ന സംവിധാനമുണ്ടാകുമെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. അതിനാൽ പങ്കിടൽ ഒരു യാഥാർത്ഥ്യമായിത്തീരണമെങ്കിൽ വ്യക്തിപരമായ മാനസാന്തരവും, നിയമത്തിന്റെ പിൻബലവും ഒരുമിച്ചു വരണമെന്ന് അദ്ദേഹം ചിന്തിച്ചു. സാമൂഹ്യജീവിതത്തെ യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിൽ വീക്ഷിച്ചതു കൊണ്ടാണ് സാമൂഹ്യനീതിക്ക് വ്യക്തിപരവും, സാമൂഹികവുമായ അടി സ്ഥാനം അദ്ദേഹം കണ്ടെത്തിയത്. ആദ്ധ്യാത്മികതയിലൂന്നിയ സാമൂ ഹ്യപരിവർത്തനമാണ് തിരുമേനി ലക്ഷ്യം വച്ചത്. കോർപറേറ്റുകളുടെ ആർത്തിയെ പ്രോത്സാഹിപ്പിക്കുകയും, ചാരിറ്റിക്കു വേണ്ടി അവർ നീക്കി വെക്കുന്ന ചില്ലിക്കാശു വാങ്ങി സാമൂഹ്യസേവനം ചെയ്യുന്ന ക്രിസ്തീയ സഭകൾക്ക് ഒസ്താത്തിയോസ് തിരുമേനിയുടെ സാമൂഹ്യദർശനം ഒട്ടും ദഹിക്കുന്നതായിരുന്നില്ല. അദ്ദേഹത്തിന്റെ തിരോധാനത്തോടുകൂടി സഭ കളെ സാമൂഹ്യനീതിയുടെ പാതയിൽ ചലിപ്പിക്കുന്ന ഒരു പ്രവാചക ശബ്ദം നിലച്ചുപോയതിൽ അത്യന്തം ദുഃഖിക്കുന്നു. അദ്ദേഹത്തിന്റെ കൃതികളിൽ കൂടിയെങ്കിലും ആ ശബ്ദം വരുംതലമുറകളെ ത്രസിപ്പി ക്കട്ടെ. ❑

# 9

# വർഗ്ഗരഹിത സമൂഹത്തിന്റെ ദാർശനിക മാനങ്ങൾ

## ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർഎപ്പിസ്കോപ്പാ

വർഗ്ഗരഹിത സമൂഹത്തെക്കുറിച്ചുള്ള ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ദർശനങ്ങൾ തന്റെ വിവിധ ഗ്രന്ഥങ്ങളിൽ അലിഞ്ഞുചേർന്നിരിക്കുന്നു. അവ ചുരുക്കമായി പ്രതിപാദിക്കുകയാണ്.

വിശുദ്ധ ത്രിത്വത്തിലെ ആളത്വങ്ങളുടെ ഏകത്വം പോലെയുള്ള സാമൂഹിക ഏകത്വം മനുഷ്യരും രാജ്യങ്ങളും തമ്മിലുണ്ടാകണം. സ്നേഹത്തിന്റെ ഏക മതത്തിലൂടെ വിഭവങ്ങൾ പങ്കിടുവാനും എല്ലാ തിന്മകളുടെയും ഉറവിടമായ സ്വാർത്ഥത നീക്കുവാനും ദാരിദ്ര്യവും അജ്ഞതയും അകറ്റുവാനും കഴിയും.

വർഗ്ഗവ്യത്യാസത്തിലൂടെയുള്ള ഐതര്യം (alienation) അകറ്റി അനുരഞ്ജനം പ്രാപിക്കുവാൻ സ്നേഹത്തിലൂടെ കഴിയും. ക്രൂശിലെ പരമയാഗം മാനവരാശിക്കു മുഴുവനും വേണ്ടിയായിരുന്നു. ഏതെങ്കിലും വർഗ്ഗത്തിനുവേണ്ടി മാത്രം ആയിരുന്നില്ല അത്. സ്നേഹത്തിലൂടെയുള്ള സാമൂഹികനീതി എന്നതാണ് ക്രൂശിന്റെ അർത്ഥം.

സാമൂഹികനീതിക്കുവേണ്ടിയും വർഗ്ഗരഹിതസമൂഹം നടപ്പിൽ വരുത്താൻ വേണ്ടിയും ഒരു ലോക ഫെഡറൽ ഗവണ്മെന്റ് വേണം. സ്നേഹം പങ്കിടാനുള്ള ഒരു ഐകമത്യ സംഘടന ആഗോളാടിസ്ഥാനത്തിൽ സ്ഥാപിക്കപ്പെടണം. പ്രാദേശികതലത്തിലും അത് വേരോടണം.

എല്ലാവർക്കും വേണ്ടിയുള്ള ദൈവസ്നേഹത്തിന്റെ സ്വയം വെറുമയാക്കലാണ് ക്രൂശുമരണത്താലുള്ള സ്വയംശൂന്യവൽക്കരണം. സ്വാർത്ഥതയ്ക്ക് അതീതമായി എല്ലാവരുടെയും മനുഷ്യാവകാശം ആഗ്രഹിക്കുന്ന ഉദാത്ത വിചാരം വേണം. അവനവന്റെ മതത്തോടുള്ള ദൃഢവിശ്വാസം എതിരാളികളുടെ മതവിശ്വാസത്തോടുള്ള ബഹുമാനം കുറയ്ക്കുവാൻ പാടില്ല.

അമർത്യാ സെന്നിന്റെ സ്നേഹാധിഷ്ഠിത സാമ്പത്തിക തത്ത്വ

ശാസ്ത്രം ഇന്ന് വളരെ പ്രസക്തമാണ്. സമ്പത്തിന്റെ രാഹിത്യമല്ല, ഹൃദയരാഹിത്യമാണ് ക്ഷാമത്തിന് കാരണമെന്ന് അദ്ദേഹം ഉറപ്പാക്കി. ആവശ്യാനുസരണം വിഭവങ്ങൾ എല്ലാവർക്കും നൽകുന്ന, തൊഴിലും ധന്യജീവിതവും ഉറപ്പുവരുത്തുന്ന ധാർമ്മിക തത്ത്വശാസ്ത്രം സ്വീകാര്യമാകണം. മിക്സഡ് ഇക്കോണമി, ക്യാപിറ്റലിസം, കമ്മ്യൂണിസം, ആഗോളവൽക്കരണം ഇവയ്ക്കെല്ലാം ബദലാണ് മോറൽ ഇക്കണോമിക്സ്. ശിഷ്യത്വമാണ് ദൈവം നമ്മിൽ നിന്നു പ്രതീക്ഷിക്കുന്നത്, വർഗ്ഗവൽക്കരണമല്ല.

ത്രിയേകദൈവം ഒരു നിത്യ കുടുംബമാണ്. എല്ലാ മനുഷ്യരിലും പരിപൂർണ്ണതയിലേക്കുള്ള ദാഹം ഉണ്ട്. മാനവീകരണം ദൈവീകരണത്തിലേക്കുള്ള ഒരു പടിയാണ്. എല്ലാറ്റിന്റേയും ഉറവയും ലാക്കുമായ ത്രിയേകദൈവത്തിലേക്ക് എല്ലാക്കാലത്തുമുള്ള എല്ലാവരേയും രഞ്ജിപ്പിക്കുന്നതാകണം നമ്മുടെ ലക്ഷ്യം.

സൃഷ്ടിക്ക് ആരംഭവും (arche) അന്തിമലാക്കും (telos) നൽകിയത് വിശുദ്ധ ത്രിത്വമായ ദൈവമാണ്. അതേ ദൈവം പരിപൂർണ്ണതയിലേക്ക് ഉയരുവാനുള്ള ശക്തിയും (dunamis) സൃഷ്ടിക്കു നൽകുന്നു.

ദൈവസാദൃശ്യത്തിലുള്ള മനുഷ്യരാശിയുടെ വികസനത്തിനും സൃഷ്ടിയുടെ പൂർത്തിക്കും പരിപൂർണ്ണതയ്ക്കുമായി യത്നിക്കുന്ന എല്ലാ മതേതരപ്രസ്ഥാനങ്ങളോടും ഏകീഭവിച്ചു പ്രവർത്തിക്കേണ്ട ചുമതല സഭയ്ക്കുണ്ട്.

വിശുദ്ധ ത്രിത്വത്തെ മാതൃകയായി കണ്ടുകൊണ്ട് ലോകസാഹോദര്യത്തിനുവേണ്ടി യത്നിക്കണം. ത്രിത്വത്തിലെ ആളത്വങ്ങളുടെ സമത്വം ഉണ്മയിൽ ഒന്ന്, വ്യക്തിത്വത്തിൽ മൂന്ന് എന്ന സഭാപിതാക്കന്മാരുടെ ദർശനം ഇന്നത്തെ സാമൂഹികക്രമത്തിലും ഉൾക്കൊള്ളണം. മാനവരാശിയുടെ ഐക്യം പിരമിഡിക്കൽ പൗരോഹിത്യശ്രേണി പോലെയോ ഏകാധിപത്യ ബൂർഷ്വാശൈലി പോലെയോ ആകരുത്.

സഹവർത്തിത്വം, ജനാധിപത്യം, ലാളിത്യത്തിന്റെ സംസ്കാരം, പങ്കിടലിന്റെ ജീവിതശൈലി എന്നിവ സ്വീകരിക്കണം. ദൈവത്തെ പിതാവായി കണ്ട് ലോകസാഹോദര്യം അർത്ഥവത്താക്കിത്തീർക്കണം. വ്യക്തിയും സമൂഹവും അവിഭാജ്യമായി കണ്ട് രാഷ്ട്രങ്ങളേയും ലോകത്തേയും ഒരു അണുകുടുംബമായി കരുതണം.

പാപമാണ് വർഗ്ഗരൂപീകരണത്തിന് കാരണം. സാമൂഹികനീതി നടപ്പായില്ലെങ്കിൽ നശിക്കും. ഭയത്തിലും ഭീഷണിയിലുമല്ല, സാഹോദര്യവും പങ്കിടലും നടപ്പാക്കേണ്ടത്. പൂർണ്ണ സമത്വം പ്രായോഗികമല്ല. പക്ഷേ,

ഒരു ശരീരത്തിൽ വിവിധ അവയവങ്ങൾക്ക് പ്രത്യേകം ദൗത്യം ഉള്ളതു പോലെ ക്രിസ്തുവിൽ ഐക്യപ്പെട്ട് തങ്ങളുടെ ധർമ്മം സ്നേഹത്തോടെ നിർവ്വഹിക്കണം.

ഏതെല്ലാം തലങ്ങളിലാണ് കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതിയോട് വിയോജിക്കുന്നത്? ഭൗതികവാദവും നിരീശ്വരത്വവും സ്വീകാര്യമല്ല. ദൈവത്തിന്റെ ഉടമസ്ഥത, ആത്മീയത, ദൈവപരിപാലനം ഇവ സ്വീകാര്യമാണ്. തൊഴിലാളിവർഗ്ഗത്തിന്റെ സർവ്വാധിപത്യം സ്വീകാര്യമല്ല. പാർലമെന്ററി ജനാധിപത്യം, സോഷ്യലിസ്റ്റ് രീതിയിലെ പങ്കിടൽ ഇവയാണ് പ്രസക്തം. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കും എന്ന ചിന്ത തെറ്റാണ്. മാർഗ്ഗവും ശുദ്ധമായിരിക്കണം. ലക്ഷ്യവും നിർമ്മലമാകണം. വർഗ്ഗസമരവും രക്തച്ചൊരിച്ചിലും സാധൂകരിക്കുന്ന കമ്മ്യൂണിസ്റ്റ് രീതി സ്വീകാര്യമല്ല. നിയമവ്യവസ്ഥയും സ്നേഹാധിഷ്ഠിത പങ്കിടലും സാദ്ധ്യമാകണം.

ആത്മീയ വിപ്ലവത്തിലൂടെ വർഗ്ഗരഹിത സമൂഹം സൃഷ്ടിക്കണം. ഒരു രാഷ്ട്രീയപാർട്ടി മാത്രം അനുവദിക്കുന്ന വ്യവസ്ഥിതി അർത്ഥപൂർണ്ണമായ ജനാധിപത്യത്തിന് വഴിമാറണം. സ്വയപരിത്യാഗത്തിനും സ്നേഹത്തിനും ഊന്നൽ നൽകണം. കയ്യൂക്കിന്റെ ശക്തിയും ആയുധത്തിലൂടെ അധികാരം എന്ന പ്രമാണവും തെറ്റാണ്. സാമൂഹികനീതി കൈവരിക്കേണ്ടത് സ്വയം വെറുമയാക്കലിലൂടെയും സ്നേഹത്തിലൂടെയുമാണ്.

ഭൂമിയുടെയും വിഭവങ്ങളുടെയും ദേശസാൽക്കരണത്തെ അനുകൂലിക്കേണ്ടതാണ്. ചികിത്സയും വിദ്യാഭ്യാസവും എല്ലാവർക്കും സൗജന്യമായി ലഭിക്കണം. അവസര സമത്വം ഉണ്ടാകണം. ശമ്പളത്തിന്റെ വലിയ വ്യത്യാസങ്ങൾ ഇല്ലാതാക്കണം. ആഢംബരവസ്തുക്കളുടെ ഉല്പാദനത്തിനല്ല പ്രാധാന്യം കൊടുക്കേണ്ടത്. ഭക്ഷ്യവസ്തുക്കൾ, വസ്ത്രം, അടിസ്ഥാനസൗകര്യങ്ങൾ ഇവയ്ക്കാണ് മുൻഗണനന കൊടുക്കേണ്ടത്.

പദവിയല്ല, ആവശ്യകതയാണ് വിതരണ സഹായത്തിന് പരിഗണിക്കേണ്ടത്. എല്ലാവർക്കും തൊഴിൽ ലഭ്യമാക്കണം. നല്ലതുപോലെ അദ്ധ്വാനിക്കുന്നവർക്ക് പ്രോത്സാഹനം കൊടുക്കണം. ഒരു സാംസ്കാരിക വിപ്ലവം നടക്കണം. ദേശനിർമ്മിതിക്ക് സാമൂഹിക അവബോധം മനസ്സിൽ ഉണ്ടാകണം. ഏതാനും കുടുംബങ്ങളുടെ ഉയർച്ചയല്ല, പൊതുവിന്റെ അഭിവൃദ്ധിയാകണം ലക്ഷ്യം.

ത്രിയേകദൈവത്തിന്റെ ഉണ്മയായ സ്നേഹത്തിൽ എല്ലാവരേയും ഐക്യപ്പെടുത്തുന്ന മിഷനാണ് വേണ്ടത്. കർത്താവായ യേശുക്രിസ്തുവിന്റെ കൃപ, ദൈവത്തിന്റെ സ്നേഹം, പരിശുദ്ധാത്മാവിന്റെ കൂട്ടായ്മ എന്ന ആശീർവാദ വാക്യം ദൈവീകരണ പ്രക്രിയയ്ക്കുള്ള ഉപാധിയായി നാം സ്വീകരിക്കണം.

വിശുദ്ധ ത്രിത്വത്തിന്റെ മാനങ്ങളായ ഏകോപനത്തിലേക്കും പങ്കിടലിലേക്കും വിരൽചൂണ്ടുന്ന പദമാണ് അദ്വൈത ദൈവശാസ്ത്രം. ദ്വൈതം അന്യോന്യമുള്ള അഭിമുഖീകരണമാണെങ്കിൽ ത്രൈതം പങ്കിടലാണ്. സംഖ്യയ്ക്കപ്പുറമായ നിത്യസ്നേഹമാണ് ദൈവം. ദൈവം നിത്യസ്നേഹമാണെങ്കിൽ ഏകമാത്രം ആകാനാവില്ല. ഭാര്യയും ഭർത്താവും കുഞ്ഞും ചേരുമ്പോഴാണ് പങ്കിടുന്ന സ്നേഹത്തിന്റെ പൂർത്തീകരണം ആകുന്നത്. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഏകോപനം പൂർണ്ണമാകുന്നില്ല. സ്നേഹത്തിന്റെ നിത്യമായ പങ്കിടൽ കൂടി ചേരുന്നതാണ് പൂർണ്ണത. പങ്കിടാത്ത സ്നേഹം സ്നേഹമല്ല.

മതാതീതമായ സ്നേഹത്തിന്റെ ദൈവശാസ്ത്രം പ്രഘോഷിക്കുന്ന പാകത വന്ന ചിന്തകനായി മാർ ഒസ്താത്തിയോസ് സ്വയം വിലയിരുത്തുന്നു. അദ്ദേഹം പറയുന്നു. “ദുഷ്ടന്മാരുടെമേലും നീതിമാന്മാരുടെ മേലും മഴ പെയ്യിക്കുന്ന എല്ലാവരുടെയും ദൈവം എന്ന ചിന്തയാണ് മതാതീതമായ സ്നേഹത്തിന്റെ ദർശനം എനിക്കു നൽകിയത്.” മതം മാറ്റുന്ന മിഷൻ മാറി മനം മാറ്റുന്ന പ്രവർത്തനങ്ങളിൽ സ്നേഹത്തിന്റെ ഏകലോകം നിർമ്മിക്കണം. മക്കൾക്ക് സമ്പത്ത് മുഴുവൻ നൽകുന്നതിൽ അർത്ഥമില്ല. അത് അവരുടെ ജീവിതം താറുമാറാക്കും. കോടീശ്വരന്മാർ പങ്കിടുന്നതിൽ സന്തോഷം കണ്ടെത്തണം. ക്രിസ്തീയ സോഷ്യലിസം സ്നേഹത്തിന്റെ പങ്കിടലാണ്. വിശ്വാസവും പ്രത്യാശയും വ്യക്തിപരമാണ്. സ്നേഹം സാമൂഹികമാണ്. ത്രിയേക ദൈവം എല്ലാവർക്കും ദൈവമാണ്. സഭയുടെ ഐക്യം മാത്രം പോരാ, മാനവരാശിയുടെ ഐക്യം വേണം. അത്യാഗ്രഹം അടിസ്ഥാനമാക്കിയ സമൂഹം ആവശ്യകത അടിസ്ഥാനമാക്കിയ സമൂഹമാകണം. പ്രകൃതിയെ നിലനിർത്തുന്ന പാരിസ്ഥിതിക സന്തുലനം കാത്തുസൂക്ഷിക്കണം.

സാമൂഹിക വികസനത്തിന് നാലു മുഖങ്ങൾ ഉണ്ടാകണം. 1. പണം ഉണ്ടാക്കുന്ന മാർഗ്ഗം ധാർമ്മികമാകണം. 2. അവനവന്റെ ജീവിതനിലവാരം മറ്റുള്ളവരുടേതുപോലെ ആയിരിക്കണം. ധനവാന്മാരെ ധനവാന്മാരാക്കുന്നതായിരിക്കരുത്. 3. ജോലി ചെയ്തു പണമുണ്ടാക്കുകയല്ലാതെ മടിയന്മാരായിരുന്ന് ധനം ഉണ്ടാക്കരുത്. 4. വരുമാനത്തിന്റെ മിനിമവും മാക്സിമവും തീരുമാനിച്ച് സാമ്പത്തിക വികസനം നടത്തണം.

ആഗോള സാഹോദര്യം വേണമെങ്കിൽ എല്ലാവരുടെയും പിതാവ് ദൈവമാണെന്നു സമ്മതിക്കണം. സമ്പത്ത് പങ്കിടാതിരിക്കുന്നത് പാപമാണ്. ദൈവസ്നേഹമില്ലാത്തതുകൊണ്ടാണ് പങ്കിടാൻ വൈഷമ്യം. സമ്പത്ത് അധികമായി ഉണ്ടാകുന്നത് ദൈവകല്പനകളും പ്രമാണങ്ങളും അനുസരിക്കാത്തതുകൊണ്ടാണ്. സ്വാർത്ഥലാഭം ലക്ഷ്യമാക്കാതെ ദൈവം

തന്ന വിഭവങ്ങൾ നീതിക്കായി പങ്കിടണം. സുഖലോലുപ ജീവിതം ദൈവ നിഷേധമാണ്. സ്വയപരിത്യാഗത്തിലൂടെയും ശൂന്യവൽക്കരണത്തിലൂടെയും ദരിദ്രരുമായി താദാത്മ്യപ്പെടണം.

സമ്പന്നർ കൂടുതൽ സമ്പന്നരും ദരിദ്രർ കൂടുതൽ ദരിദ്രരുമാകുന്ന വ്യവസ്ഥിതിക്ക് മാറ്റം വരണം. ശാസ്ത്രനേട്ടങ്ങൾ കുത്തകയാക്കുന്നത് സ്വാർത്ഥതയും പാപവുമാണ്. വർഗ്ഗരഹിത മാനവികതയും സ്നേഹത്താലുള്ള ദൈവീകരണവും സ്വാർത്ഥരഹിത പങ്കിടലും ദരിദ്രന്മാർ ഇല്ലാത്ത ലോകത്തെക്കുറിച്ചുള്ള പ്രതീക്ഷയും കഷ്ടപ്പെടുന്നവരോട് പറ്റിച്ചേരുന്ന മനസ്സും ആണ് മാർ ഒസ്താത്തിയോസിന്റെ സാമൂഹിക വീക്ഷണം.



# 10

# മാർ ഒസ്താത്തിയോസിന്റെ മതാതീത കാഴ്ചപ്പാടുകൾ

ഫാ. ഡോ. റജി മാത്യു

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ആശയങ്ങളിൽ മുഖ്യപങ്കു വഹിച്ച ഒന്നാണ് 'മതാതീത ദർശനം.' ബഹുവിധ ദർശനങ്ങളും മതങ്ങളും പരസ്പരബന്ധത്തോടെ നിലകൊള്ളുന്ന ഭാരതത്തിന്റെ ഉത്തമ സന്താനമായി തിരുമേനി തന്നെത്തന്നെ അവതരിപ്പിക്കുകയായിരുന്നു. ആഴമായ ദൈവശാസ്ത്ര ചിന്തകളും, കറയില്ലാത്ത മനുഷ്യസ്നേഹവും, തികഞ്ഞ സാമൂഹ്യബോധവുമാണ് അദ്ദേഹത്തിന്റെ ആശയങ്ങളെ കരുപ്പിടിപ്പിച്ചത്. മാർ ഒസ്താത്തിയോസിന്റെ മതാതീത ദർശനങ്ങൾ എന്തായിരുന്നു?

**മതാതീത ദർശനം: മാർ ഒസ്താത്തിയോസിന്റെ വീക്ഷണത്തിൽ**

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി തന്റെ ജീവിതവും ചിന്തകളും അടിസ്ഥാനപ്പെടുത്തിയത് പുതിയനിയമ ദൈവശാസ്ത്രത്തിലാണ്. അദ്ദേഹം എല്ലാ മനുഷ്യർക്കും പിതാവായും ദൈവത്തിങ്കലേക്കുള്ള കൈചൂണ്ടിയായും ജീവിച്ചു. തന്റെ സെമിനാരിയധ്യാപന കാലത്ത് ശിഷ്യഗണങ്ങളിൽ സംവേദനം ചെയ്തത് മതാതീത ദർശനമാണ്. ഒസ്താത്തിയോസ് തിരുമേനിയെ സംബന്ധിച്ചിടത്തോളം "ദൈവശാസ്ത്രം" എന്നത് സകല മനുഷ്യരെയും ഒരുപോലെ കാണുന്ന ദൈവത്തെപ്പറ്റിയുള്ള ജ്ഞാനമാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ കൃതികളിലും പ്രസംഗങ്ങളിലും മാനവസ്നേഹം, എല്ലാവരുടെയും നീതി, പാർശ്വവൽക്കരിക്കപ്പെട്ടവരുടെ അവകാശ സംരക്ഷണം എന്നിവയെല്ലാം കടന്നുവരാറുണ്ടായിരുന്നു. ഒരു തികഞ്ഞ ഓർത്തഡോക്സ് വിശ്വാസിയായി ജീവിക്കുമ്പോഴും മറ്റു മതങ്ങളിലുള്ളവരുടെ ആത്മീയതയും, വിവിധതരത്തിൽ ദൈവത്തെ അന്വേഷിക്കുന്നവരുടെ ഉള്ളിലുള്ള "ദൈവാംശവും" ഒസ്താത്തിയോസ് തിരുമേനി അംഗീകരിച്ചിട്ടുണ്ട്. 'രക്ഷ ക്രിസ്തുവിൽ മാത്രമോ?' എന്ന തന്റെ ആദ്യകാല കൃതിയിലും ശതാഭിഷേകം കഴിഞ്ഞെഴുതിയ 'മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏക മതം' എന്ന പുസ്തകത്തിലും ഒരുപോലെ വ്യക്തമാക്കുന്ന ഒന്നാണ് അദ്ദേഹത്തിന്റെ മതാതീതദർശനം. ദൈവം സകല മനുഷ്യർക്കും പിതാവാണെന്നു പഠിപ്പിച്ച അദ്ദേഹം വർഗ്ഗീയവാദവും, മതപരമായ ഉൽക്കർഷേചരയും ഒരുപോലെ തള്ളിക്കളയുന്നുണ്ട് തന്റെ കൃതികളിലൂടെ.

'ക്രിസ്തീയ രക്ഷാസിദ്ധാന്ത'ത്തിന്റെ പ്രമുഖനായ ഒരു വക്താവായി നിലകൊള്ളുമ്പോഴും ഒസ്താത്തിയോസ് തിരുമേനി ഇതര 'രക്ഷാ സിദ്ധാന്ത'ക്കാരുടെ യാഥാസ്ഥിതിക വാദങ്ങളെ അപ്പാടെ തള്ളിക്കള യുന്നു. ദൈവമനുഷ്യനായി ജീവിച്ചതുകൊണ്ടാണ് അദ്ദേഹത്തിന് ഇത് സാധിച്ചത് എന്നു പറയേണ്ടിയിരിക്കുന്നു. ഒരു വശത്ത് അദ്ദേഹം ത്രിത്വ ദൈവ വിശ്വാസത്തെയും, ക്രിസ്തുവിൽ കേന്ദ്രീകൃതമായ രക്ഷാസിദ്ധാ ന്തത്തെയും മുറുകെ പിടിയ്ക്കുമ്പോൾ മറുവശത്ത് ഇവയുടെ സാമൂഹിക പ്രതിഫലനങ്ങൾക്കാണദ്ദേഹം കൂടുതൽ ഊന്നൽ നൽകുന്നത്. 'ഞങ്ങൾ വിശ്വസിക്കുന്നു', 'മൂന്നു വിശ്വാസസത്യങ്ങൾ' എന്നിങ്ങനെയുള്ള തന്റെ ആദ്യകാല കൃതികളിൽ തന്നെ തിരുമേനി വിശ്വാസ സംഹിതകളുടെ (dogmas) സമകാലീന പ്രസക്തിയെ നല്ലവണ്ണം വിശദീകരിക്കുന്നുണ്ട്. ഗ്രീക്കു തത്വശാസ്ത്രത്തിന്റെ ചുവടുപിടിച്ച് ത്രിത്വത്തെ വിശദീകരിക്കു വാൻ ശ്രമിക്കുന്ന പലർക്കും ഇരുപതാം നൂറ്റാണ്ടിൽ വലിയ പ്രസക്തി യില്ലായെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. ഇന്ത്യയെപ്പോലെയൊരു രാജ്യ ത്തിൽ ഒരു dogmatic theory യെക്കാൾ ഉത്തമം വിശ്വാസ സംഹിതക ളുടെ കാലിക പ്രസക്തിയെ വിശദീകരിക്കുന്നതാണെന്ന് മനസ്സിലാക്കിയ തിരുമേനി "അത്രൈത ദൈവശാസ്ത്രം" എന്ന ഒരു സിദ്ധാന്തം അവ സാനകാലത്ത് രൂപപ്പെടുത്തിയെടുത്തു. ഇതു പ്രത്യക്ഷത്തിൽ വളരെ അപകടകരമായ ഒരു ശ്രമമായിട്ടാണ് തിരുമേനിയെ സ്നേഹിച്ച പലരും കരുതിയത്. കാരണം ചരിത്രം പരിശോധിച്ചാൽ ത്രിത്വത്തെ കൂടുതൽ വിശദീകരിക്കുവാൻ ശ്രമിച്ച ദൈവശാസ്ത്രജ്ഞരുടെയൊക്കെ കൈ പൊള്ളിയ കഥകളാണ് ധാരാളം; അവരിൽ പലരും വിശ്വാസ സംരക്ഷ കരുടെ പട്ടികയിൽ നിന്ന് വേദവിപരീതികളുടെ നിരയിലേക്കു തരംതാ ഴ്ത്തപ്പെട്ടു. പക്ഷേ, ഒസ്താത്തിയോസ് തിരുമേനിയുടെ നിരന്തരമായ ദൈവാന്വേഷണത്തിന്റെ ഭാഗമായി വായനക്കാർ തന്റെ പുതിയ സിദ്ധാ ന്തത്തെയും സ്വീകരിച്ചു. ത്രിത്വത്തിലെ മൂന്ന് ആളത്വങ്ങളെ സമന്വയിപ്പി ക്കുന്ന "സ്നേഹ"മെന്ന പ്രമാണത്തെയാണ് ഒസ്താത്തിയോസ് തിരു മേനി ലോകത്തിന്റെ മുമ്പിൽ അവതരിപ്പിച്ചത്. "അദ്വൈത സിദ്ധാന്ത" ത്തിന്റെ വാദഗതികളുടെ ചുവടുപിടിച്ചാണ് തിരുമേനി "അത്രൈത" എന്ന വാക്കു പോലും ക്രോഡീകരിക്കുന്നത്. ദൈവത്തെ സംഖ്യകളുടെ പരി മിതികളിൽ നിന്നു വിമുക്തനാക്കി സർവ്വലോകത്തെയും സമന്വയിപ്പിക്കു കയും, പരസ്പരം കൂട്ടായ്മയിലേക്കു നയിക്കുകയും ചെയ്യുന്ന "സ്നേഹ" മെന്ന തത്വത്തിൽ കൂടെ വെളിപ്പെടുത്തുകയും ചെയ്യണമെന്നുള്ളതാണ് തിരുമേനിയുടെ വാദഗതികളുടെ രത്നചുരുക്കം. വിവിധ മതങ്ങൾ ദൈവ ത്തിനു പേരുകൾ നൽകിയും, ദൈവികശക്തികൾക്ക് ആൾരൂപം നൽ കിയും പരിമിതപ്പെടുത്തുന്നതിന്റെ അർത്ഥശൂന്യതയാണ് തിരുമേനി വ്യക്തമാക്കുന്നത്.

'ക്രിസ്തീയ രക്ഷാസിദ്ധാന്തം: ഒരു പുനർവായന' എന്ന പേരിൽ 2004-ൽ പ്രസിദ്ധീകരിച്ച പുസ്തകത്തിൽ ശ്രദ്ധേയമായ ഒരു സമർപ്പണ വാക്യമുണ്ട്. അതിപ്രകാരമാണ്: "വി. വേദപുസ്തകത്തിന്റെയും സഭാ പിതാക്കന്മാരുടെയും കേന്ദ്രവിഷയമായ മനുഷ്യാവതാര ത്രിത്വരഹസ്യ ങ്ങളിൽ പൂർണമായി വിശ്വസിച്ചുകൊണ്ട് 'ക്രിസ്തീയ രക്ഷാസിദ്ധാന്തം ഒരു പുനർ വായന' എന്ന കൃതിയിൽ പഴയ രക്ഷാസിദ്ധാന്തങ്ങളെക്കാൾ പ്രാധാന്യമർഹിക്കുന്ന, സകലരുടെയും സ്നേഹാധിഷ്ഠിതമായ, രക്ഷ യെക്കുറിച്ച് പ്രതിപാദിച്ചിരിക്കുന്നത് ചില യാഥാസ്ഥിതികരെ എന്നിൽനി ന്നകറ്റുമെങ്കിലും, അഭിപ്രായ സ്വാതന്ത്ര്യം മതസ്വാതന്ത്ര്യത്തിന്റെ ഒരു ഭാഗമാകയാൽ ദൈവദത്തമെന്നു ഞാൻ വിശ്വസിക്കുന്ന ഇതിലെ ആശ യങ്ങൾ സർവ്വജാതിമതസ്ഥർക്കും, മതേതരർക്കും സവിനയം പ്രാർത്ഥ നാപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു." തനിക്ക് വെളിപ്പെട്ടു കിട്ടിയ സത്യ ങ്ങൾ ധൈര്യത്തോടെ പ്രഖ്യാപിക്കുമ്പോഴും തിരുമേനി പ്രതിപക്ഷ ബഹു മാനവും പൂർണ വിനയവും കൈവിടുന്നില്ല. അസഹിഷ്ണുത എന്നും തീവ്രവാദികളുടെ ഭാഷയാണ്. ദൈവത്തെ അനുഭവിച്ചറിഞ്ഞവർ എന്നും സഹിഷ്ണുക്കളും പൂർണ വിനയം കാട്ടുകയും ചെയ്യുന്നവരാണ്. "സ്നേഹ"മെന്നുള്ളതു തിരുമേനിക്ക് ഒരു പ്രസംഗവിഷയം മാത്രമല്ല, മറിച്ച് ദൈവത്തിന്റെ "അവതാര രഹസ്യ"മാണ്. വിശ്വാസികളുടെ ഹൃദ യത്തിൽ ദൈവം സ്നേഹത്തിന്റെ രൂപത്തിലാണ് അവതരിക്കുന്നത് എന്നദ്ദേഹം തിരിച്ചറിഞ്ഞു. ഫാ. ജി. ജോൺ പറയുന്നു: "ദൈവാത്മാ വാണ് മനുഷ്യനിൽ സ്നേഹാഗ്നി കൊളുത്തുന്നത്" എന്നും അത് ഒരേ സമയം "ദൈവോന്മുഖവും പരോന്മുഖവും പ്രപഞ്ചോന്മുഖവുമാണ്" എന്നും മാർ ഒസ്താത്തിയോസ് വിശ്വസിച്ചു (ക്രിസ്തീയ രക്ഷാസി ദ്ധാന്തം: 2004, പേജ് 29). വൈവിധ്യങ്ങളെ ഉൾക്കൊള്ളുന്ന ഏകത്വം വിശുദ്ധ ത്രിത്വത്തിലെന്നതുപോലെ മാനവകുലത്തിലും പ്രത്യക്ഷീഭവി ക്കുവാൻ എല്ലാ മതങ്ങളിലുമുള്ള സത്താത്മകമായ ആത്മസംസ്ക്കാര ത്തിന്റെ ഭിന്നത ഉളവാക്കുന്ന സങ്കുചിത തത്ത്വങ്ങൾക്കും വിശ്വാസങ്ങ ൾക്കും മതസംവിധാനങ്ങൾക്കും അതീതമായ സർവ്വസൃഷ്ടിയിലുമുള്ള സ്വാധീനം സമാദരിച്ച് സമ്യക്കായ ആത്മീയ മതത്തിനായി നിലകൊ ള്ളണം" എന്നതാണദ്ദേഹത്തിന്റെ ആഹ്വാനം എന്നും ഫാ. ജി. ജോൺ സമർത്ഥിക്കുന്നു (ക്രിസ്തീയ രക്ഷാസിദ്ധാന്തം: 2004, പുറം 29). "വിശ്വാ സത്താലുള്ള നീതീകരണത്തേക്കാൾ ഉത്തമം സ്നേഹത്താലുള്ള ദൈവീ കരണമാണ്" എന്ന് അദ്ദേഹം വിശ്വസിച്ചു. "ത്രിയേക ദൈവം എല്ലാ വർക്കും ദൈവം; ഹിന്ദുവിനും മുസൽമാനും" എന്ന തിരുമേനിയുടെ ഗാനം വിശ്വപ്രസിദ്ധമാണല്ലോ. ക്രിസ്തുവിലൂടെ വെളിപ്പെട്ടത് ക്രിസ്ത്യാനി കൾക്കു മാത്രമുള്ള സത്യമല്ല; മറിച്ച് അത് എല്ലാ മതസ്ഥർക്കും എന്തി നേറെ നിരീശർക്കുവേണ്ടി കൂടിയാണ് എന്ന് തിരുമേനി വിശ്വസിച്ചിരുന്നു.

നിരീശ്വരരേക്കാൾ തിരുമേനി ഭയന്നിരുന്നത് "നിർമ്മനുഷ്യത്വ"മുള്ളവരെയാണ്. ദൈവത്തെയറിയുന്നവർ മനുഷ്യസ്നേഹികളാകണമെന്നും അവർക്ക് ഒരു മതത്തിന്റെയും അതിർവരമ്പുകൾക്കകത്ത് മാത്രം കഴിയുവാൻ സാധിക്കില്ലായെന്നും തിരുമേനി പഠിപ്പിച്ചു. ദൈവത്തെ അന്വേഷിക്കുന്നവൻ മനുഷ്യസ്നേഹിയായിത്തീരണം. ഇന്നത്തെ സമൂഹത്തിലെ ഉച്ചനീചത്വങ്ങൾ മാറുകയും സാമൂഹികനീതി പരിപാലിക്കപ്പെടുകയും ചെയ്യുന്നിടത്താണ് ദൈവമുള്ളത്. തിരുമേനിയുടെ വിശ്വവിഖ്യാത ഗ്രന്ഥങ്ങളായ "വർഗ്ഗരഹിതസമൂഹത്തിന്റെ ദൈവശാസ്ത്രം" (Theology of a classless Society), "ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം" (Sin of Being Rich in a poor World) എന്നിവകളിൽ സാമൂഹികനീതി കൈവരിക്കുന്നതിൽ ക്രൈസ്തവചിന്തയുള്ളവരുടെ പങ്ക് വിശദമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഇവയിൽ ആദ്യത്തെ ഗ്രന്ഥം 1979-ൽ ലണ്ടനിലും, 1980-ൽ ജർമ്മനിയിലെ ഹംബർഗ്ഗിലും (Hamburg) 1981-ൽ അമേരിക്കയിലെ ന്യൂയോർക്കിലും പ്രസിദ്ധീകരിക്കപ്പെട്ടു. ലോകപ്രശസ്ത ദൈവശാസ്ത്രജ്ഞനായ യൂർഗൻ മോൾട്ട്മാനാണ് (Juergen Moltmann) അത് ജർമ്മൻ ഭാഷയിലേക്ക് തർജ്ജമ ചെയ്തത്. 'പങ്കിടുന്ന ലോകവും പങ്കിടുന്ന ദൈവവും' (Sharing God and a Sharing World) എന്ന പുസ്തകത്തിൽ ദൈവത്തെ തന്നെ ആരും സ്വന്തം മുതലായി മാത്രം കൈവശം വച്ചുകൊണ്ടിരിക്കാനുള്ളതല്ല, മറിച്ച് പങ്കിടുവാനുള്ളതാണ് എന്ന് അദ്ദേഹം പഠിപ്പിക്കുന്നു. തങ്ങൾക്കുള്ളതെല്ലാം സമൂഹത്തിനുവേണ്ടി പങ്കുവച്ച വലിയ മാർ ബസേലിയോസും, സാമൂഹികനീതിക്കായി തന്റെ പ്രസംഗങ്ങൾ ഉപയോഗിച്ച സ്വർണ്ണനാവുകാരനായ ഈവാനിയോസും ആണ് തിരുമേനിയുടെ മാതൃകകൾ. വി. ത്രിത്വത്തിനുള്ളിലുള്ള പങ്കിടീൽ എന്താണെന്നു (Perichoresis) പഠിപ്പിച്ച ദമാസ്കസിലെ വി. യോഹന്നാൻ (St. John of Damascus) തിരുമേനിയുടെ പങ്കിടീൽ ദൈവശാസ്ത്രത്തിന്റെ ആദിമസഭയിലെ വക്താവാണ്. പങ്കിടീലിന്റെ വിശ്വാസസംഹിത (Doctrine of Preichoresis) ഒരു വശത്ത് ത്രിത്വത്തിലെ ആളത്വങ്ങൾ തമ്മിലുള്ള ബന്ധത്തെ അരക്കിട്ടുറപ്പിക്കുകയും മറുവശത്ത് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ആളത്വങ്ങളുടെ ഉണ്മ ഒട്ടും കുറയാതെ സൂക്ഷിക്കുകയും ചെയ്യുന്നു എന്നതാണ് തിരുമേനിയുടെ സാക്ഷ്യം (Sharing God and a Sharing World: 1999, Page 53-54). ഈ ത്രിത്വമാതൃകയിലാണ് ഇന്ത്യയിലെ ജനങ്ങൾ ജീവിക്കേണ്ടതെന്നാണ് തിരുമേനി ആഹ്വാനം ചെയ്യുന്നത്. ക്രിസ്തുമതം ഉൾപ്പെടെയുള്ള മതങ്ങളിലെ യാഥാസ്ഥിതികത്വം (fundamentalism) അവസാനിപ്പിക്കുകയും ഒരു മതത്തിന്റെയും ദൈവത്തെപ്പറ്റിയുള്ള പഠിപ്പിക്കലുകൾക്കുള്ള തെറ്റിക്കൂടായ്മ (absolutism) നിർത്തലാക്കുകയും ചെയ്യുന്നിടത്തേ ദൈവം പ്രവർത്തിക്കുകയുള്ളു എന്നതാണ് ഒസ്താത്തിയൻ വാദം.

ദൈവത്തെപ്പറ്റിയുള്ള ധാരണകളും ദൈവത്തിനു നൽകിയിരിക്കുന്ന പേരുകളും പലതാകാം. എന്നാൽ ദൈവം ഒന്നു മാത്രമേയുള്ളൂ. പല മതങ്ങളിൽ ദൈവത്തെപ്പറ്റിയുള്ള ധാരണകൾ പലതായിരിക്കാം. എന്നാൽ “സ്നേഹം” നിറഞ്ഞു മനുഷ്യൻ എവിടെ ജീവിക്കുന്നുവോ അവിടെയാണ് ദൈവം കുടികൊള്ളുന്നത്. ആഗോളവൽക്കരണത്തിന്റെയും, കച്ചവടസംസ്ക്കാരത്തിന്റെയും പിടിയിലകപ്പെട്ട മതങ്ങൾ മനുഷ്യനെ ഭിന്നിപ്പിക്കുകയാണ് ചെയ്യുന്നത്. യെശയ്യാ പ്രവചനം 33-ാം അദ്ധ്യായം 20-ാം വാക്യത്തെ വിശദീകരിച്ചുകൊണ്ട് അദ്ദേഹം പറയുന്നു. “യേശുക്രിസ്തു ക്രിസ്ത്യാനികളുടെ മാത്രം രക്ഷിതാവാണെന്ന് വേദപുസ്തകം പഠിപ്പിക്കുന്നില്ല. വിശുദ്ധ സ്നേഹത്താൽ നീട്ടപ്പെട്ട കയറിനാൽ എല്ലാവരെയും ദൈവം ക്രിസ്തു മുഖാന്തിരം യോജിപ്പിച്ച് രക്ഷയിലേക്ക് വലിച്ചടുപ്പിക്കും” (നിത്യസ്നേഹ കൂടാരം: 2009, പേജ് 33). സകല മാനവജാതിയും ആത്യന്തികമായി യേശുക്രിസ്തു മൂലം “നിത്യസ്നേഹകൂടാരത്തിൽ സ്വർഗ്ഗീയ പിതാവിന്റെ മക്കളായി പരസ്പരം സഹോദരീസഹോദരങ്ങളായി കാണപ്പെടുന്ന ദൈവരാജ്യത്തിന്റെ വരവിനായിട്ടാണ് അദ്ദേഹം സ്വപ്നം കണ്ടത്. ദൈവികസ്നേഹമാകുന്ന അഗാപ്പേ (Agape) ആണ് മനുഷ്യനിലുണ്ടാവേണ്ടത്. ഇത് സ്വാർത്ഥതയെയും, അഹങ്കാരത്തെയും, വെട്ടിപ്പിടിക്കലുകളെയും, അടിച്ചമർത്തലുകളെയും ഒക്കെ അതിജീവിക്കുന്ന “ദൈവികസ്നേഹമാണ്.” ഒരു തരത്തിൽ പറഞ്ഞാൽ ക്രിസ്തുവിൽ വിശ്വസിക്കുന്നവരുടെ സ്നാനത്തെ (baptism) പോലും തിരുമേനി ചോദ്യം ചെയ്യുന്നുണ്ട്. ക്രിസ്തുവിന്റെ ആഹ്വാനമനുസരിച്ച് അനുതാപവും പശ്ചാത്താപവും പൂണ്ട് സ്നാനമേൽക്കുന്നവർക്ക് മാമോദീസാ ഒരു ബാഹ്യഅടയാളമായി മാത്രം പരിണമിക്കുന്നില്ല. സ്നാനത്തെ ബാഹ്യഅടയാളമായി മാത്രം കാണുന്നവർ പരിഛേദനയെപ്പറ്റി വാദിച്ച യഹൂദമത തീവ്രവാദികളുടെ പക്ഷത്താണ്. സ്നാനം ഹൃദയത്തിലാണുണ്ടാവേണ്ടത്. തന്റെ തെറ്റുകളെപ്പറ്റി ബോധ്യമുള്ളവനും, ജീവിതം മുഴുവൻ അനുതാപത്തിൽ കഴിയുന്നവനും, തന്റെ ജീവിതം മറ്റുള്ളവരുടെ ഉയർച്ചയ്ക്കായി വിനിയോഗിക്കുന്നവനുമാണ് ക്രിസ്തുവിന്റെ പിൻഗാമി. സഭകൾക്കുള്ളിലെ തിന്മകളും ദൈവികനീതിയുടെ മുമ്പിൽ കണക്കു ബോധ്യപ്പെടേണ്ട പാപങ്ങളാണ്. പാശ്ചാത്യസഭകൾ ഏഷ്യയിലും, ആഫ്രിക്കയിലും, ലാറ്റിൻ അമേരിക്കയിലും സുവിശേഷമറിയിച്ച് ലക്ഷക്കണക്കിനാളുകളെ മാമോദീസാ മുക്കി ക്രിസ്തുസഭയിൽ ചേർത്തത് ഒസ്താത്തിയോസ് തിരുമേനിക്ക് ഒരിക്കലും പിന്തുടരേണ്ട ഒരു മാതൃകയായിത്തീർന്നില്ല. മറിച്ച് പാശ്ചാത്യസഭകളുടെ കോളണിവൽക്കരണത്തെ അദ്ദേഹം നഖശിഖാന്തം എതിർക്കുകയാണ് ചെയ്തത്. ബലം പ്രയോഗിച്ചുള്ള സ്നാനത്തിന് അദ്ദേഹം എന്നും എതിരായിരുന്നു. അദ്ദേഹത്തിന്റെ സുവിശേഷ പ്രവർത്തനങ്ങളിൽ ഒരിയ്ക്കലും ‘‘മറ്റുള്ളവരെ സ്നാനപ്പെടു

ത്തേണ്ട"യാവശ്യം അദ്ദേഹം പറഞ്ഞിട്ടില്ല. മറിച്ച് ലോകമൊക്കെയിലും നമ്മുടെ സ്നേഹത്തിന്റെ പ്രതിസ്ഫുരണങ്ങളായ പ്രവർത്തനങ്ങൾ വ്യാപിപ്പിക്കേണ്ടതിന്റെയാവശ്യമാണ് അദ്ദേഹം പഠിപ്പിച്ചത്. ക്രിസ്തുമതത്തിന്റെ സംഘടനാബലം വർദ്ധിപ്പിക്കുകയും, മതത്തിന്റെ പേരിൽ അവകാശങ്ങൾ സ്ഥാപിക്കുകയും ചെയ്യുന്നതിലെ തിന്മയെ അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. സ്നേഹമുള്ളിടത്താണ് അദ്ദേഹം ക്രിസ്തുവിനെ ദർശിച്ചത്; അല്ലാതെ മതപരമായ ചിഹ്നങ്ങളിലല്ല അദ്ദേഹം ആകൃഷ്ടനായത്.

### ആധുനിക ഭാരതത്തിൽ ഒസ്താത്തിയൻ മാതൃകയിലുള്ള മതനിരപേക്ഷതയുടെ പ്രസക്തി

ഇന്നത്തെ ഭാരതത്തിൽ 'മതനിരപേക്ഷത'യുടെ പ്രസക്തി വളരെ വലിയതാണ്. ഭൂരിപക്ഷ സമൂഹമായ 'ഹൈന്ദവമത'ത്തിലെ യാഥാസ്ഥിതികരും തീവ്രവാദികളും ഇന്ത്യയിലുള്ളവരെല്ലാം ഹൈന്ദവാചാരങ്ങളുടെയും സംസ്കാരത്തിന്റെയും ചട്ടക്കൂട്ടിനുള്ളിലേക്ക് ശ്രദ്ധതിരിക്കണമെന്നാവശ്യപ്പെടുമ്പോൾ ന്യൂനപക്ഷങ്ങളുടെയിടയിലെ വലിയ വിഭാഗമായ ഇസ്ലാം മതത്തിലെ തീവ്രവാദികൾ ഭാരതത്തെ തങ്ങളുടെയാധിപത്യമുറപ്പിക്കുവാൻ കിണഞ്ഞു പരിശ്രമിക്കുന്നു. ഇന്ത്യൻ ഭരണഘടനയുടെ 25 മുതൽ 30 വരെയുള്ള ഖണ്ഡികകൾ എല്ലാ ഭാരതീയരുടെയും സ്വാതന്ത്ര്യത്തെ ഉറച്ചു പ്രഖ്യാപിക്കുന്നു. ഇരുപത്തിയഞ്ചും ഇരുപത്തിയാറും ഖണ്ഡികകളനുസരിച്ച് ആർക്കും അവനവനു ബോധിച്ച മതത്തിൽ വിശ്വസിക്കുവാനും അതിന്റെ ആചാരമുറകൾക്കനുസരിച്ച് ജീവിക്കുവാനുമുള്ള സ്വാതന്ത്ര്യമുണ്ട്. 27-ാം വകുപ്പനുസരിച്ച് മതപരമായ സ്ഥാപനങ്ങളെ നികുതിയിൽ നിന്നും ഒഴിവാക്കിയിട്ടുണ്ട്. 28-ാം വകുപ്പിൽ ഓരോ വ്യക്തിക്കും തനിക്കിഷ്ടപ്പെട്ട മതം തിരഞ്ഞെടുക്കുവാനും അതിൽ അംഗത്വം നേടുവാനുമുള്ള സ്വാതന്ത്ര്യം വ്യക്തമാക്കിയിരിക്കുന്നു. 29-ഉം 30-ഉം വകുപ്പുകളിൻപ്രകാരം ഇന്ത്യയിൽ ഭാഷയുടെയും, മതത്തിന്റെയും, സംസ്കാരത്തിന്റെയും അടിസ്ഥാനത്തിൽ ന്യൂനപക്ഷക്കാരായവരുടെ പ്രത്യേക അവകാശങ്ങൾ സംരക്ഷിക്കപ്പെടുന്നുണ്ട്. ചുരുക്കത്തിൽ, ആർക്കും ഇന്ത്യയിൽ സ്വതന്ത്രമായി ജീവിക്കുവാനുള്ള സാധ്യതയാണ് മഹാത്മാഗാന്ധിയുടെയും, ജവഹർലാൽ നെഹ്റുവിന്റെയും, ബാബാസാഹിബ് അംബേദ്കറുടെയും ഇന്ത്യ വിഭാവനം ചെയ്തത്. എന്നാൽ ഇന്ന് എല്ലാ രാഷ്ട്രീയ സംഘടനകളും തങ്ങൾക്കധികാരം ലഭിക്കുന്നതിനുവേണ്ടി ഭൂരിപക്ഷ സമൂഹമായ ഹൈന്ദവരെ പ്രീണിപ്പിക്കുവാൻ ശ്രമിക്കുന്ന കാഴ്ചയാണ് നാം കാണുന്നത്. മതനിരപേക്ഷകർ എന്ന് തങ്ങളെത്തന്നെ മുദ്രകുത്തിയ മാർക്സിസ്റ്റ് പാർട്ടിപോലും ഇന്നു സമുദായ സംഘടനകളെ പ്രീണിപ്പിക്കുവാൻ കച്ചകെട്ടി ഇറങ്ങിയിരിക്കുകയാണ്.

ഡി.വൈ.എഫ്.ഐ. യുടെ പുതിയ പോസ്റ്ററുകളിൽ വിശുദ്ധന്മാരും, ആൾ ദൈവങ്ങളും ഇടംപിടിച്ചിരിക്കുന്നു.

മറുവശത്ത് ക്രൈസ്തവസഭകളും ക്രിസ്തുവിനെ കച്ചവടച്ചരക്കാക്കി മാറ്റിയിരിക്കുകയാണ്. ന്യൂനപക്ഷ അവകാശങ്ങളുടെ പേരിൽ സാമൂഹിക നീതി നശിപ്പിക്കുന്ന പ്രവണതകൾ അവരുടെയിടയിലും ഉണ്ടാവുന്നു. ക്രൈസ്തവസഭകൾ നടത്തുന്ന സ്ഥാപനങ്ങളിലും മുതലാളിമാർക്കാണ് സ്ഥാനം എന്നു വന്നിരിക്കുന്നു. ക്രിസ്തുവിനെ കണ്ണാടിക്കൂട്ടിൽ ബന്ധി തനായിടുവാനും, തങ്ങളുടെ ലാഭേഛകൾക്കനുസരിച്ച് കച്ചവടച്ചരക്കാക്കി മാറ്റുവാനുമുള്ള ശ്രമം വർദ്ധിച്ചു വരുന്നു. ഇത് ഒസ്താത്തിയൻ ചിന്ത കൾക്കുള്ള പ്രസക്തി വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്. “സ്നേഹം” നഷ്ടപ്പെട്ട ഏതു സമൂഹവും, അതു ക്രൈസ്തവ സമൂഹമായാൽപോലും, ക്രിസ്തീയമല്ലായെന്നുള്ളതാണ് ഒസ്താത്തിയൻ ദൈവശാസ്ത്രം.

ഇന്ത്യൻ മണ്ണിൽ ജീവിക്കുന്ന മനുഷ്യൻ ഭാരതീയതയുള്ളവനുമായി രിക്കണമെന്നത് ഒസ്താത്തിയൻ ചിന്തയുടെ മറ്റൊരു വശമാണ്. ഉദയം പേരൂർ സുന്നഹദോസ് തീരുമാനമനുസരിച്ച് സാംസ്കാരിക ചിഹ്നങ്ങളെ യുപേക്ഷിച്ച് പാശ്ചാത്യവൽക്കരിക്കപ്പെടുന്നവരല്ല യഥാർത്ഥ ക്രിസ്ത്യാ നികൾ. മറിച്ച് ഈ നാടിന്റെ മണ്ണിനോടും, സംസ്കാരത്തോടും ചേർന്നു നിന്നുകൊണ്ട് സ്നേഹത്തിന്റെ സുവിശേഷമറിയിക്കുന്നവരാണ് യഥാ ർത്ഥ ക്രിസ്ത്യാനികൾ. “സഭയുടെ ദൗത്യം വിശുദ്ധ ത്രിത്വത്തിന്റെ സ്നേഹം ലോകത്തിൽ അവതരിപ്പിക്കുക എന്നതാണ്. പരിശുദ്ധ ത്രിത്വ ത്തിന്റെ നാമത്തിൽ സ്നാനം ഏൽക്കുന്നവരെ ദൈവീകരിക്കുക എന്ന തായിരുന്നു (ദൈവത്തിന്റെ) രക്ഷാകര പദ്ധതി. മനുഷ്യവർഗ്ഗത്തിന് അതിന്റെ പൂർണതയിൽ എത്തിച്ചേരുവാൻ വിശുദ്ധ ത്രിത്വവുമായുള്ള കൂട്ടായ്മയിലൂടെ കഴിയുന്നു” (ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം: 2008, പേജ് 74).



# 11

# മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനം

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

പ്രശസ്തവേദശാസ്ത്രജ്ഞൻ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലിത്തായുടെ ഇംഗ്ലീഷിലും മലയാളത്തിലുമുള്ള 65-ലധികം ഗ്രന്ഥങ്ങളിലും ആയിരത്തിലധികം ലേഖനങ്ങളിലുമായി തന്റെ മനുഷ്യ ദർശനം അവതരിപ്പിക്കുന്നു.[1]

മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന്റെ അന്വേഷണത്തിന്റെ അടിസ്ഥാനം അദ്ദേഹത്തിന്റെ രചനകളും പ്രഭാഷണങ്ങളുമാണ്. വിവിധ കാലഘട്ടങ്ങളിൽ ഇവ എഴുതിയെങ്കിലും മനുഷ്യദർശനം എല്ലാ രചനകളിലും സ്ഥായിയായി നിലനിൽക്കുന്നു. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ വേദശാസ്ത്ര ദർശനവും മിഷൻ ദർശനവും വികസിപ്പിക്കുന്നതിന്റെ അന്തർധാര മനുഷ്യനെക്കുറിച്ചുള്ള കാഴ്ചപ്പാടാണ്. മനുഷ്യ ദർശനം മാർ ഒസ്താത്തിയോസിന്റെ രചനകളിൽ എങ്ങനെ വെളിപ്പെടുന്നു എന്ന അന്വേഷണമാണ് ഈ പഠനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

### 1. മനുഷ്യൻ വേദപുസ്തക ദർശനത്തിൽ

മനുഷ്യൻ സൃഷ്ടിയുടെ മകുടമാണ്. വേദപുസ്തകത്തിൻ ഉല്പത്തി 1:26,27 ലും ഉല്പത്തി 2:7, 21-23 ലും മനുഷ്യസൃഷ്ടിയെക്കുറിച്ച് പ്രതിപാദിക്കുന്നു. സൃഷ്ടി വിവരണത്തിൻ മനുഷ്യന്റെ സവിശേഷതകൾ വിവരിക്കുന്നുണ്ട് : [2]

> 1. മനുഷ്യനെ സൃഷ്ടിക്കുന്നതിൽ ദൈവികമായ ആസൂത്രണം (ഉല്പ 1:26) 2. മനുഷ്യനെ ദൈവം സൃഷ്ടിക്കുന്നു (ഉല്പ 1:27) 3. മനുഷ്യന് മാത്രം ദൈവസ്വരൂപവും സാദൃശ്യവും (ഉല്പ 1:26,27) 4. മനുഷ്യനിൽ ദേഹം (Body), ദേഹി (Soul), ആത്മാവ് (Spirit) (ഉല്പ 2:7) 5. മനുഷ്യൻ സൃഷ്ടിയുടെ മകുടം (ഉല്പ 1:28)

മനുഷ്യന് മാനസികമായി (Mentally) യുക്തിയോടെ ചിന്തിക്കുവാനും ധാർമ്മികമായി (Morally) പൂർണ്ണനീതിയിലും വിശുദ്ധിയിലും വളരുവാനും സാമൂഹികമായി (Socially) കൂട്ടായ്മയിൽ ജീവിക്കുവാനും കഴിയും[3]. ദൈവിക സാദൃശ്യം മനുഷ്യനിൽ ഭരമേൽപ്പിച്ചിരിക്കുന്നത് ഈ ഉത്തര

വാദിത്വം പൂർണ്ണതയിലേക്ക് ഉയർത്തുവാനാണ്. ദൈവസ്വരൂപവും സാദൃ ശ്യവും നിരന്തരം നവീകരിച്ച് ദൈവികതയിലേക്ക് വളരുവാൻ മനുഷ്യന് കഴിയണം. മനുഷ്യനെക്കുറിച്ചുള്ള വിശകലനം സൃഷ്ടിവിവരണത്തിലെ മനുഷ്യന്റെ സവിശേഷതകളുടെ അടിസ്ഥാനത്തിലാണ് ക്രിസ്തീയ വേദ ശാസ്ത്രത്തിൽ വികസിപ്പിച്ചിട്ടുള്ളത്[4].

**2. മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന്റെ അടിസ്ഥാനങ്ങൾ**

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ 'മനുഷ്യദർശനം' രൂപപ്പെടുന്നത് വേദപുസ്തക അടിസ്ഥാനത്തിലാണ്. ആദിമ സഭയിലെ ഗുരുക്കന്മാരുടെ എഴുത്തുകളിലും പഠിപ്പിക്കലുകളിലുമുള്ള (Early teachers of the faith) പാശ്ചാത്യ പൗരസ്ത്യ വേദശാസ്ത്രചിന്തകളും ഇന്ത്യൻ തത്ത്വശാസ്ത്രത്തിലെ ദർശനങ്ങളും അദ്ദേഹത്തിന്റെ മനുഷ്യദർശനത്തെ സ്വാധീനിച്ചിട്ടുണ്ട്[5].

**1. മനുഷ്യനിലെ ദൈവസാദൃശ്യവും സ്വരൂപവും**

ദൈവം മനുഷ്യനെ സ്വന്തം സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടി ച്ചു. "നാം നമ്മുടെ സ്വരൂപത്തിൽ (Our image), നമ്മുടെ സാദൃശ്യപ്രകാരം (Our likeness) മനുഷ്യനെ ഉണ്ടാക്കുക" (ഉല്പ 1:26) എന്നതിൽ ത്രിയേ കദൈവത്തിന്റെ സ്വരൂപവും സാദൃശ്യവും മനുഷ്യന് ലഭ്യമായി എന്ന് വ്യക്തം. ത്രിയേക ദൈവത്വത്തിന്റെ പ്രത്യേകത കൂട്ടായ്മ, തുല്യ സമത്വം, പങ്കിളിത്തം എന്നിവയാണ്. ഇതുപോലെ മനുഷ്യനിലെ ദൈവസ്വരൂപം (image of God) സർവ്വ നന്മകളുടെയും പ്രതീകമാണ്. സർവ്വ സത്ഗുണ ങ്ങളും ഇതിൽ ഉൾപ്പെടുന്നു. ദൈവസാദൃശ്യം (Likeness of God) സർവ്വ നന്മകളിലും ജീവിക്കുവാനുള്ള കഴിവാണ്. അതായത് സത് കർമ്മങ്ങൾ അനുഷ്ഠിക്കുവാനുള്ള സിദ്ധിയാണ്[6].

ഏദനിലെ പാപ വീഴ്ചയിൽ ദൈവസാദൃശ്യം (image) 'വികലമായി' എന്നോ 'വികൃതമായി' എന്നോ പറയാം, എന്നാണ് മാർ ഒസ്താത്തി യോസ് സമർത്ഥിക്കുന്നത്. 'നഷ്ടപ്പെട്ടു' എന്നു പറയുവാൻ കഴിയില്ല[7]. മനുഷ്യനിലെ വരദാനങ്ങളായ സ്വാതന്ത്ര്യം, വിവേചനാശക്തി, നീതി, വിശുദ്ധി, സ്നേഹം തുടങ്ങിയ നന്മകൾക്ക് വീഴ്ചയിൽ ഭംഗം സംഭവി ച്ചു. പാപത്തിന്റെ ഫലമായി വർഗ്ഗീയതയും ചേരിതിരിവും ചൂഷണവും മുതലാളിത്ത മനോഭാവവും ധനവാനും ദരിദ്രനും തമ്മിലുള്ള അകലവും യുദ്ധവും ജാതിവ്യത്യാസവും ഉളവായതായി മാർ ഒസ്താത്തിയോസ് വിശദീകരിക്കുന്നു.[8]

ദൈവസ്വരൂപത്തിന്റെ മേന്മയായി മാർ ഒസ്താത്തിയോസ് വിശദീക

രിക്കുന്ന വിശേഷണ പദം 'സ്നേഹമാണ്'. "സ്നേഹം അസാദ്ധ്യമായിടത്ത് ദൈവത്തിന്റെ പ്രതിച്ഛായയില്ല" (image) എന്ന് അദ്ദേഹം പ്രഖ്യാപിക്കുന്നു[9]. ദൈവസ്വരൂപത്തിന്റെ വിവിധങ്ങളായ പ്രത്യേകതകളിൽ ഏറ്റവും പ്രമുഖമായത് സ്നേഹമാണ്. മനുഷ്യനിലെ ദൈവസ്വരൂപം (പ്രതിച്ഛായ) ദൈവത്തോടുള്ള ഏകീഭാവം മാത്രമാണ്. എന്നാൽ പൂർണ്ണ ആളത്വമാകുകയില്ല. ദൈവത്തിന്റെ ആളത്വം മാത്രമാണ് പൂർണ്ണ ആളത്വം. ദൈവസ്വരൂപത്തിൽ (image of God) അന്തർലീനമായ 'സ്നേഹം' മനുഷ്യൻ സഹജീവികൾക്ക് കാരുണ്യ പ്രവൃത്തികൾ വഴി പങ്കിടുമ്പോൾ ദൈവസാദൃശ്യത്തിന്റെ (Likeness of God) പൂർണ്ണതയിലേക്ക് ഉയരുന്നു.

'മനുഷ്യനിലെ ദൈവസാദൃശ്യവും സ്വരൂപവും' എന്ന ദർശനം മാർ ഒസ്താത്തിയോസ് വിശദീകരിക്കുമ്പോൾ സ്നേഹത്തിൽ അധിഷ്ഠിതമായ ദൈവികമായ മാനവരാശി ഉണ്ടാകണം എന്ന് ആഗ്രഹിക്കുന്നു. ഇതിനെ 'ത്രിയേകീകരണം' എന്ന് വിശേഷിപ്പിക്കുന്നു[10]. ത്രിത്വത്തിൽ ബഹുത്വവും ഏകത്വവും ഉള്ളതുപോലെ മനുഷ്യനിൽ ആളത്വത്തിന്റെ പ്രത്യേകത നഷ്ടപ്പെടാതെ ഏകത്വവും ബഹുത്വവും സ്നേഹത്തിൽ സംയോജിതമാകണം. ഇതാണ് മനുഷ്യത്വത്തിലെ ത്രിയേകീകരണം. ഇത് വ്യക്തിക്കും സമൂഹത്തിനും പ്രാധാന്യമുള്ള ഒരു നൂതന മാനവികതയാകുന്നു (New humanity). ബഹുത്വത്തിൻ (Plurality) ഏകത്വവും ഏകത്വത്തിൻ (Unity) ബഹുത്വവും ഉൾക്കൊള്ളുന്ന ദർശനമാണ്. ഇതിന്റെ തായ്‌വേര് സ്നേഹമാണ്.

**2. മനുഷ്യത്വത്തിന് മാതൃക യേശുക്രിസ്തു**

ദൈവമനുഷ്യബന്ധം പാപം വഴി വിച്ഛേദിതമായി. മനുഷ്യവീണ്ടെടുപ്പിനായി ദൈവം താണിറങ്ങിവന്നതാണ് മനുഷ്യാവതാരം. യേശുക്രിസ്തുവിൽ മാത്രമേ ദൈവത്തിന്റെ തികവ് മനുഷ്യരൂപത്തിൽ വെളിവായുള്ളൂ (കൊലോ 2:9). മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിൽ ദൈവപുത്രനായ യേശു ക്രിസ്തുവിനെയാണ് 'മാതൃകയായി സ്വീകരിക്കുന്നത്[11] .

ന്യായാധിപനായ പീലാത്തോസ് 'കണ്ടാലും ആ മനുഷ്യൻ' (Behold the Man) എന്ന് യേശുവിനെ ചൂണ്ടികാണിക്കുന്നു (യോഹ 19:5). യേശുവിനെ ശ്രദ്ധിക്കുക (to watch), കാണുക (to see), നോക്കുക എന്നർത്ഥം. മനുഷ്യവർഗ്ഗത്തിനുവേണ്ടി 'മുൾക്കിരീടവും ചുവന്ന അങ്കിയും ധരിച്ച് പുറത്തു' നിൽക്കുന്ന യേശു മാനവരാശിക്കു മുഴുവൻ മാതൃകയാണ്. യേശു സ്വമനസ്സാലെ മാനവരാശിക്കായി ക്രൂശും കിരീടവും വഹിച്ചു. യേശു പൂർണ്ണ ദൈവവും പൂർണ്ണമനുഷ്യനും ആയിരുന്നതിനാൽ ആത്മപരിത്യാഗം പൂർണ്ണമാക്കി. പൂർണ്ണ മനുഷ്യത്വത്തിലേക്കുള്ള വളർച്ചയ്ക്ക്

മാതൃക യേശുക്രിസ്തുവാണ്. അതിനുള്ള ഉപാധി പാപത്തിൽ വീഴാതെയുള്ള സ്വയം ത്യജിക്കലും ക്രൂശുവഹിക്കലുമാണ്.

### 3. സ്വാർത്ഥരഹിതനായിത്തീരുന്ന മനുഷ്യൻ

മനുഷ്യ സൃഷ്ടിയിൽ ദൈവ സ്വരൂപവും സാദൃശ്യവും ഉണ്ട്. വീഴ്ചയുടെ ഫലമായി സ്വാർത്ഥത ശക്തിപ്പെട്ടു. മനുഷ്യനിലെ ദൈവികരണ പ്രക്രിയ തടസ്സപ്പെടുത്തുന്നതാണ് സ്വാർത്ഥത. 'സ്വാർത്ഥത' യിൽ പാപമുണ്ട്. ഇത് സ്നേഹരാഹിത്യമാണ്.

മനുഷ്യനിൽ ദേഹം, ദേഹി, ആത്മാവ് എന്നിങ്ങനെ ത്രിഭാഗികത്വം ഉണ്ട് (Trichotomy). മനുഷ്യനിലെ ആത്മാവ് (Spirit) ദേഹിയോടൊപ്പം ആണ്. മനുഷ്യന്റെ സമ്പൂർണ്ണമായ വളർച്ചയെ തടസ്സപ്പെടുത്തുന്നതിൽ പ്രധാനഘടകം സ്വാർത്ഥതയാണ്. ഇത് ദൈവസ്വഭാവത്തിന് എതിരാണ്ത്. 'മൃഗീയത', 'പൈശാചികത', 'സുഖലോലുപത' തുടങ്ങിയ വാക്കുകളിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് 'സ്വാർത്ഥത'യെ വിശദീകരിക്കുന്നു.

മനുഷ്യത്വത്തിന്റെ അടിസ്ഥാന സ്വഭാവം സ്വാർത്ഥരഹിതതയാണ്. മനുഷ്യൻ സ്വാർത്ഥരഹിതനാകുമ്പോൾ (being) സ്നേഹം, നീതി, പങ്കീടീൽ എന്നിവയാൽ മനുഷ്യത്വം പ്രകാശ പൂർണ്ണമാക്കും. ഈശ്വരന് ആയിത്തീരലില്ല. മനുഷ്യൻ 'ആയിത്തീരൽ' ഉണ്ട്. അങ്ങനെ മനുഷ്യനാകുവാൻ സാധിക്കൂ. നന്മയുടെ നിറവിലേക്ക് ആയിതീരുവാൻ മനുഷ്യനു കഴിയണം[12]. സ്വാർത്ഥരഹിതമായ ജീവിത സാക്ഷ്യത്തിൽ മാത്രമേ ഇതു സാധ്യമാകൂ. മനുഷ്യന് ലഭ്യമായ സ്വാതന്ത്ര്യം തിന്മയ്ക്കല്ല, നന്മയ്ക്കായി വിനിയോഗിക്കണം.

പാരസ്പര്യത, പങ്കീടിൽ, കൂട്ടായ്മ, നീതി, സ്നേഹം എന്നിവ മനുഷ്യത്വത്തിൽ ഉൾച്ചേരുമ്പോൾ മനുഷ്യസാഹോദര്യവും കൂട്ടായ്മയും വിശാലമാകുമെന്ന് അദ്ദേഹം പഠിപ്പിക്കുന്നു. യഥാർത്ഥ മനുഷ്യത്വത്തിന്റെ തകർച്ച സ്വാർത്ഥതയിൽ ആരംഭിക്കുന്നു.

### 3. മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനം

വേദശാസ്ത്രവും സഭാ ശാസ്ത്രപരവുമായ ദർശനങ്ങൾ സ്വാംശീകരിച്ച് മനുഷ്യത്വത്തിന്റെ പ്രായോഗികത നിർണ്ണയിക്കുന്നതിൽ ഡോ. ഗീവറുഗീസ് മാർ ഒസ്തത്തിയോസ് പ്രത്യേകം ശ്രദ്ധിക്കുന്നു. മനുഷ്യ ദർശനങ്ങൾ സിദ്ധാന്തങ്ങളിൽ നിന്നും പ്രയോഗത്തിൽ എത്തിക്കുന്നതിലാണ് പ്രാധാന്യം. മനുഷ്യ ദർശനത്തിൽ അദ്ദേഹം നിർണ്ണയിക്കുന്ന പ്രായോഗികതകൾ ശ്രദ്ധേയമാണ്.

**1. മനുഷ്യസ്വഭാവവും ഗുണവും വർദ്ധിക്കണം.**

മനുഷ്യത്വത്തിലെ ദൈവസ്വഭാവവും ദൈവിക ഗുണങ്ങളും വർദ്ധിപ്പിക്കണമെന്ന് മാർ ഒസ്താത്തിയോസ് പഠിപ്പിക്കുന്നു. മനുഷ്യനിലെ ദൈവസ്വരൂപവും സാദൃശ്യവും അനുദിനം പൂർണ്ണതയിലേക്ക് വളർത്തണം. മനുഷ്യദർശനത്തെക്കുറിച്ച് അദ്ദേഹം അഭിമുഖത്തിൽ പറയുന്നു:

"മനുഷ്യനെ ദൈവീകരിക്കുന്നതിനായിട്ടാണ് ക്രിസ്തുവന്നത്. പരിശുദ്ധാത്മാവിന്റെ അഭിഷേകമാണ് ദൈവീകരണം. ദൈവസ്വരൂപം (image of God) മനുഷ്യനിൽ ഉള്ളതുതന്നെ ദൈവികരണമാണ് (ഉല്പ 1:26–27) 'മനുഷ്യന്റെ നിലനിൽപ്പ്' പ്രകൃതിക്കും ദൈവത്തിനും മദ്ധ്യേയാണ് (between nature and God). പ്രകൃതിയിൽ നിന്നു ശരീരം എടുക്കപ്പെടും. ആത്മാവ് ദൈവത്തിങ്കൽ ചേരും. 'നീ മണ്ണാകുന്നു. മണ്ണിലേക്ക് ചേരും'. ഇത് ഭൗതിക ശരീരത്തേക്കുറിച്ചാണ് (Physical body). ആത്മീയ ശരീരം ഉണ്ട് (Spiritual body). അതാണ് വ്യക്തിത്വം (Personality). 'ആത്മീയ സാദൃശ്യം' എന്നത് എപ്പോഴും ദൈവവുമായുള്ള കൂട്ടായ്മയാണ് (Fellowship with God). അത് എപ്പോഴും, നിത്യമായി ദൈവവുമായുള്ള സംസ്സർഗ്ഗത്തിൽ നിലനിൽക്കുന്നതായിരിക്കും. ഈ കൂട്ടായ്മ (fellowship) മനുഷ്യർക്ക് മാത്രം. ഇത് മൃഗങ്ങൾക്കില്ല. മൃഗങ്ങളിൽ ഇല്ലാത്ത അമൂർത്തമായ യുക്തിയാണ് മനുഷ്യനിൽ ശോഭിക്കുന്ന വിശ്വാസം.

സൃഷ്ടികർമ്മത്തിന്റെ ആദ്യഭാഗത്ത് സമാന്തരമായ ബന്ധങ്ങൾക്ക് (horizontal) സാധ്യമാകുന്ന സസ്യ-മൃഗാദികളെ സൃഷ്ടിക്കുന്നു. എന്നാൽ സൃഷ്ടിയുടെ അന്ത്യത്തിൽ ദൈവബന്ധം സാധ്യമാകുന്ന വിധം മനുഷ്യനെ (Vertical) സൃഷ്ടിച്ചു. അതിനാൽ മനുഷ്യൻ സൃഷ്ടിയിലെ 'രാജ്ഞിയാണ്' (Queen of Creation). ശേത്തിന്റെ കാലത്ത് ദൈവാരാധന ആരംഭിച്ചു (ഉല്പ. 4:26). ദൈവം മനുഷ്യനെ സൃഷ്ടിച്ചിട്ട് 'ആദാം' എന്ന് പേരിട്ടു. 'ആദാം' എന്നത് മനുഷ്യരാശിയാണ് (humanity). മനുഷ്യവർഗ്ഗത്തിന് ആരാധനയുണ്ട്. മൃഗങ്ങൾക്ക് ആരാധനയില്ല. ദൈവസ്വരൂപം (image of God) മനുഷ്യന് ഉള്ളതുകൊണ്ടാണ് ആരാധിക്കുന്നത്."[13]

മനുഷ്യസ്വഭാവവും ഗുണവും വർദ്ധിക്കുന്നത് ദൈവിക ആരാധനയിൽ കൂടിയാണ്. ദൈവ മനുഷ്യബന്ധം ശക്തിപ്പെടുമ്പോൾ മനുഷ്യത്വത്തിലെ നന്മകൾ പൂർണ്ണതയിലേക്ക് വളർച്ച പ്രാപിക്കും. മനുഷ്യനിലെ നന്മയും ഗുണവും വർദ്ധിപ്പിക്കുക എന്ന ഉത്തരവാദിത്വം മനുഷ്യദർശനത്തിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ഉയർത്തിപ്പിടിക്കുന്നു.

**2. മനുഷ്യശേഷി വികസിപ്പിക്കണം**

മനുഷ്യ ദർശനത്തിൽ മനുഷ്യശേഷി വികസനത്തിന്റെ അനിവാര്യത ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് വിശദീകരിക്കുന്നു:

> മനുഷ്യർ 'വിഭവങ്ങൾ' വർദ്ധിപ്പിക്കണം, 'മനുഷ്യശേഷി' വിവിധ തരത്തിൽ വികസിപ്പിക്കണം, മാനവരാശിയുടെ വിഭവങ്ങൾ മുഴുവനായി വികസിക്കണം. മനുഷ്യശേഷി വികസനം വഴി ലഭ്യമാകുന്നത് ആളത്വ വികസനമാണ്. ഇത് മനുഷ്യനിലുള്ള ദൈവസാദൃശ്യവികസനമാണ്. 'മനുഷ്യത്വത്തിന്റെ പ്രത്യേകത ദൈവസ്വരൂപവും സാദൃശ്യവും' (image and likeness of God) ഉൾക്കൊള്ളുന്നതാണ് മനുഷ്യശേഷി വികസനം വഴി ദൈവികതയിൽ വളരുവാൻ കഴിയണം എന്ന് അനുശാസിക്കുന്നു[14].

മനുഷ്യശേഷി വികസനത്തെ തകർക്കുന്നത് മൃഗീയതയും സ്വാർത്ഥതയുമാണ്. മാർ ഒസ്താത്തിയോസ് വിശദീകരിക്കുന്നു: 'സ്വാർത്ഥതയിൽ അധിഷ്ഠിതമായ മനുഷ്യത്വരഹിതമായ പ്രവർത്തനങ്ങൾ അനീതിയുള്ള വികസനവും സന്മാർഗ്ഗച്യുതിയും സൃഷ്ടിക്കുന്നു.'[15]

മനുഷ്യശേഷി വികസനത്തിന് എതിരായ പ്രവണതകൾ ശക്തിപ്പെടുന്നതിനെ അദ്ദേഹം ശക്തമായി വിമർശിക്കുന്നു. നീതിരഹിതമായ വികസനമാണ് എല്ലായിടവും. മനുഷ്യത്വത്തിൽ നഷ്ടപ്പെടുന്ന സ്നേഹവും നീതിയും സമഗ്രമായ മനുഷ്യശേഷിയെ വികൃതമാക്കുന്നു. മനുഷ്യശേഷിയേ തടയുന്നത് സുഖലോലുപത, അലസത, മടി, സ്വാർത്ഥത എന്നിവയാണ്. മനുഷ്യശേഷി വികസനത്തിന് അത്യുത്സാഹം, ആത്മാർത്ഥത, ത്യാഗം, സത്യസന്ധത എന്നിവ എപ്പോഴും എല്ലാവരിലും വളർന്നു വരണമെന്ന് അദ്ദേഹം നിർദ്ദേശിക്കുന്നു.

**3. സമഗ്രമായ മനുഷ്യത്വം വളരണം**

'മനുഷ്യനാകുക' എന്നാൽ മനുഷ്യത്വത്തിന്റെ പൂർണ്ണതയിലേക്കു വളരുക എന്നാണ്. അതായത് പൂർണ്ണ മനുഷ്യത്വമാണ് ഉൾക്കൊള്ളേണ്ടത്. ഇത് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ലൂക്കോ 2: 40, 52 വാക്യങ്ങൾ ഉദ്ധരിച്ച് വളർച്ചയുടെ പടവുകൾ അവതരിപ്പിക്കുന്നു[16]. ശാരീരികവും (Physical Growth) ബൗദ്ധികവും (Intellectual Growth) ദൈവികവും (gracial growth) ദൈവമനുഷ്യ കൃപയിലും (Divine - Human Unity) മനുഷ്യൻ വളരണമെന്ന് നിർദ്ദേശിക്കുന്നു. അദ്ദേഹം പറയുന്നു:

> 'ദൈവത്തിന്റെയും മനുഷ്യരുടെയും കൃപ ക്രിസ്തുവിൻ മുതിർന്നുവന്നു. നമ്മിൽ തളർന്നു വരുന്നു. ദൈവസാദൃശ്യം നമ്മിൽ വികസിക്കുമ്പോൾ മനുഷ്യബന്ധങ്ങളും വികസിക്കും. ലംബമായും (Vertical), സമാന്തരമായുമുള്ള (Horizondal) വികസനമാണിത്.'[17]

'സമഗ്രമായ മനുഷ്യത്വം' എന്നതിൽ ദൈവികവും സാമൂഹികവുമായി മനുഷ്യത്വം വികസിക്കണമെന്ന് പഠിപ്പിക്കുന്നു.

**4. മനുഷ്യത്തിലെ സാമൂഹിക ഉത്തരവാദിത്വം നിർവ്വഹിക്കണം**

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന്റെ പ്രധാന ദർശനമാണ് 'മനുഷ്യത്വത്തിലെ സാമൂഹികത'. അതായത് സാമൂഹിക ഉത്തരവാദിത്വങ്ങൾ നീതിപൂർവ്വം നിർവ്വഹിക്കുവാൻ മനുഷ്യന് കഴിയണം. മനുഷ്യത്വത്തിലെ സാമൂഹിക ഉത്തരവാദിത്വം സ്നേഹത്തിലധിഷ്ഠിതമാണ്. മാർ ഒസ്താത്തിയോസ് പറയുന്നു:

> "മനുഷ്യത്വം മനുഷ്യർക്ക് നഷ്ടപ്പെടുന്നു. മനുഷ്യർ മൃഗമായി തീരുന്നു. മനുഷ്യൻ കുഞ്ഞുങ്ങളെ സ്നേഹിക്കുന്നത് ജീവശാസ്ത്രപരമായാണ് (biological). മനുഷ്യൻ വേദശാസ്ത്രപരമാകുമ്പോൾ (Theological) അയൽക്കാരന്റെ കുഞ്ഞിനേയും സ്നേഹിക്കണം. മൃഗങ്ങൾ അയൽക്കാരനേ സ്നേഹിക്കുന്നില്ല കുഞ്ഞുങ്ങളേ മാത്രം സ്നേഹിക്കുന്നു. മനുഷ്യകുഞ്ഞിനെ മാത്രം സ്നേഹിച്ചാൽ സമാധാനം ലഭിക്കത്തില്ല. അയൽക്കാരനേയും സ്നേഹിക്കണം. മനുഷ്യൻ സാമൂഹികനാകുമ്പോൾ (Sociological) മാനവരാശിയെ മുഴുവൻ സ്നേഹിക്കും. മനുഷ്യനിലെ സാമൂഹിക ഉത്തരവാദിത്വം ഇവിടെ വർദ്ധിക്കുകയാണ്. വിശാലമായ കാഴ്ചപ്പാടുകളും നടപടികളും പ്രവർത്തനങ്ങളിൽ ഉണ്ടാകണം. മനുഷ്യൻ സ്വയം ചുരുങ്ങാതെ സാമൂഹികമായി വളരണം. മനുഷ്യനിലെ ദൈവത്വം ശക്തിപ്പെടുമ്പോൾ മാത്രമേ സാമൂഹികമായി ജീവിക്കുവാൻ കഴിയൂ"[18].

വ്യക്തിയും സമൂഹവും പരസ്പരം ഇണങ്ങിപ്പോകുന്ന ഒരു വ്യവസ്ഥിതിയാണ് സാമൂഹിക നീതിയിൽ അദ്ദേഹം വിഭാവനം ചെയ്യുന്നത്.[19] ഇന്നത്തെ പുതുപുത്തൻ മാധ്യമങ്ങളും (New media) നൂതനവിവര സാങ്കേതികതയും (New Information technology) മനുഷ്യനെ സാമൂഹിക ബന്ധങ്ങളിൽ നിന്നും അകറ്റുന്നു. ഇവ ഏകാന്തതയും സ്വകാര്യതയും മൃഗീയതയും വർദ്ധിപ്പിക്കുന്നതിന് അവസരം സൃഷ്ടിക്കുന്നു. അതിനാൽ പുതുതലമുറ സാമൂഹിക ഉത്തരവാദിത്വങ്ങൾ വിസ്മരിക്കുന്നു.

**5. മനുഷ്യത്വത്തിൽ ദൈവികത ശക്തിപ്പെടണം**

മനുഷ്യത്വത്തിലെ 'ദൈവികത നഷ്ടപ്പെടുന്നു' എന്ന് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് പഠിപ്പിക്കുന്നില്ല. വീഴ്ചയിലും ഇപ്പോഴും ദൈവസ്വരൂപം വികലമായി (defaced) എന്നൊ 'വികൃതമായി' എന്നോ പറയാം. പൂർണ്ണമായും നഷ്ടപ്പെട്ടു എന്നു പറയുവാൻ കഴിയുകയില്ല.

ദൈവസ്വരൂപം നഷ്ടപ്പെട്ടാൽ മനുഷ്യൻ മൃഗമാകും. "ദൈവസ്വരൂപം അല്പമെങ്കിലും ഉള്ളതിനാലാണ് വീണ്ടെടുപ്പും അനുതാപവും സാധ്യ മാകുന്നതും പുതിയ സൃഷ്ടിയാകുന്നതും"[20] മനുഷ്യത്വത്തിലെ ദൈവി കത ശക്തിപ്പെടുത്തുവാൻ കഴിയണം എന്ന ആഹ്വാനം എല്ലാ രചനക ളിലും ഉണ്ട്. മാനവരാശി മുഴുവനും ഒരു കുടുംബമായി തീരണം. [21]

മനുഷ്യത്വം വികലമാകുന്ന പ്രവണതയെ ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് 'നിർമ്മനുഷ്യത്വം' എന്ന പദം വിശകലനം ചെയ്തു അവതരിപ്പിക്കുന്നു. 'നിർമ്മനുഷ്യൻ' എന്ന വാക്ക് നിഘണ്ടുവിൽ ഇല്ല. മനുഷ്യനെ മനുഷ്യനായി കാണാത്തതാണ് നിർമ്മനുഷ്യത്വം (ahumanity)[22]. മനുഷ്യത്വം നഷ്ടപ്പെടുന്നതാണ് നിർമ്മനുഷ്യത്വം. നിർമ്മ നുഷൻ (ahuman) എന്നാൽ മനുഷ്യനിലെ മനുഷ്യത്വം വികൃതമാക്കി തീർക്കുന്നതാണ്. 'നിർ' എന്ന സംസ്കൃത പദത്തിന് നഷ്ടപ്പെട്ടുപോ കുന്നത്, ചോർന്നുപോകുന്നത് എന്നർത്ഥം. 'നിർമ്മനുഷ്യൻ' എന്നാൽ മനുഷ്യത്വം നഷ്ടപ്പെടുന്നത്. മനുഷ്യത്വം ചോർന്നു പോകുന്നത് എന്ന ർത്ഥം. ഇവിടെ മനുഷ്യത്വം പൂർണ്ണമായി നഷ്ടപ്പെടുന്നില്ല. വികലമാകു കയാണ്. മനുഷ്യനിൽ എപ്പോഴും കുറച്ച് മനുഷ്യത്വമെങ്കിലും നില നിൽക്കും. അനുതാപത്തിനും ആരാധനയ്ക്കും മനുഷ്യനെ സന്നദ്ധമാ ക്കുന്നത് മനുഷ്യത്വം അല്പമെങ്കിലും ഉള്ളതിനാലാണ്.

മനുഷ്യനിലെ മനുഷ്യത്വം ദൈവികതയിലേയ്ക്കുള്ള വളർച്ച സാധ്യ മാക്കുന്നതാണ്. എന്നാൽ മനുഷ്യത്വം വികൃതമാക്കുന്ന ആർഭാടത്തി ന്റെയും വിവേചനത്തിന്റെയും സ്വഭാവങ്ങൾ മനുഷ്യത്വത്തിൽ ശക്തിപ്പെ ടുന്നതിനെ അദ്ദേഹം വിമർശിക്കുന്നു.

**4. മനുഷ്യ ദർശനത്തിന്റെ പ്രസക്തി**

ആഗോളവൽക്കരണവും മാധ്യമ സംസ്കാരവും സൃഷ്ടിക്കുന്ന പുത്തൻ സാമൂഹിക പശ്ചാത്തലത്തിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താ ത്തിയോസിന്റെ മനുഷ്യദർശനത്തിന് സാമൂഹിക പ്രസക്തി വളരെയാ ണ്. മനുഷ്യനിലെ ദൈവികതയും സാമൂഹികതയും വികൃതമാക്കുന്ന സാഹചര്യങ്ങളാണ് ഇന്ന് ശക്തിപ്പെടുന്നത്. ആദ്ധ്യാത്മിക നവീകരണവും ആരാധനയും, കൺവൻഷനും ടെലിവിഷൻ സുവിശേഷ പ്രസംഗങ്ങളും വളരെയാണെങ്കിലും മനുഷ്യത്വം വികൃതമാക്കി മനുഷ്യർ തമ്മിലുള്ള ശത്രുതയും വർഗീയതയും വിഭാഗിയതയും വർദ്ധിപ്പിക്കുകയാണ്. സ്ത്രീ-പുരുഷ അധികാര ഭേദങ്ങളും ദലിത്, ആദിവാസി പീഡനങ്ങളും ശക്തിപ്പെടുത്തുന്ന സമൂഹത്തിൽ മനുഷ്യത്വം യഥാർത്ഥമായും മരവി ക്കുന്നില്ലെ?

മനുഷ്യദർശനത്തെക്കുറിച്ച് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് അഭിമുഖത്തിൽ പറയുന്നു:

"മനുഷ്യന് ഒരു സാമൂഹിക ദർശനം അനിവാര്യമാണ് (Social Vision). മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത് സാമൂഹിക വീക്ഷണ ത്തിലാണ്. അത് നഷ്ടപ്പെടുന്നതാണ് മുതലാളിത്തം (Capitalism). ഏദൻതോട്ടത്തിലെ വീഴ്ചയോടുകൂടി മനുഷ്യൻ മൃഗീയ സ്വഭാവ ത്തിലേക്ക് വീണു. പാപത്തിന്റെ ആധിക്യം വർദ്ധിക്കുന്നതുവഴി മനുഷ്യനിൽ മുതലാളിത്ത സ്വഭാവം ശക്തിപ്പെടുന്നു. സാമൂഹിക പ്രതിബദ്ധത നഷ്ടമാകുന്നു. എല്ലാ തിന്മകൾക്കും അടിമയായി തീരുന്നു. മനുഷ്യൻ ജീവിക്കുന്നത് സാമൂഹിക ഉത്തരവാദിത്വ ത്തോടു കൂടിയാകണം. പ്രകൃതിയോടും സമൂഹത്തോടും ദൈവ ത്തോടുമുള്ള കാര്യവിചാരക ബോധത്തോടെയുള്ള ഉത്തരവാദിത്വം നിർവ്വഹിക്കപ്പെടണം. എന്റെ കാഴ്ചപ്പാടിൽ മനുഷ്യൻ ദൈവിക തയിലേയ്ക്ക് വളരുമ്പോൾ മനുഷ്യത്വത്തിന്റെ പൂർണ്ണതയിലേക്ക് ഉയരും. മനുഷ്യൻ ദൈവത്തിൽനിന്നു അകലുന്നതിനാൽ നിർമ്മ നുഷ്യൻ ആയിത്തീരുന്നു. ഇവിടെ മനുഷ്യത്വം നഷ്ടപ്പെടുത്തുക യാണ്.

എന്റെ മനുഷ്യ ദർശനത്തിൽ 'സാമൂഹിക ദർശനവും' 'പ്രകൃ തി ദർശനവും' ആഴമായി സമന്വയിച്ചിരിക്കുന്നു. ഇതു രണ്ടും ഉണ്ടെ ങ്കിലെ മനുഷ്യൻ മനുഷ്യനാകുകയുള്ളു. മനുഷ്യൻ പരസ്പരം സ്നേഹിക്കണം. ആദരിക്കണം. 'മനുഷ്യനെ പൂർണ്ണ മനുഷ്യത്വ ത്തിലേക്ക് ഉയർത്തുക' എന്ന ഉത്തരവാദിത്വം സഭകൾക്ക് ഉണ്ട്. മനുഷ്യനിലെ ദൈവിക സ്വഭാവത്തിന്റെ വികസനവും വളർച്ചയു മാണ് യഥാർത്ഥ മനുഷ്യത്വത്തിൽ ഉൾക്കൊള്ളുന്നത്."[23] ഇത് സ്നേഹമാണ്. ശത്രുക്കളെയും സ്നേഹിക്കണം. ശത്രുക്കളെ സ്നേഹിക്കുന്ന നിരീശ്വരന്മാരെയും ദൈവം സ്നേഹിക്കുന്നു.

### 5. ഉപസംഹാരം

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ 'മനുഷ്യദർശനത്തിൽ ജനകീയ സ്വഭാവവും ലളിത ജീവിത ക്രമവും ആഴമായിട്ടുണ്ട്. മനുഷ്യ ദർശനത്തിൽ അവതരിപ്പിക്കുന്ന സിദ്ധാന്തം (Theory) ജീവിതത്തിൽ പ്രായോഗികമാക്കി (Praxis) തീർക്കുന്നതിൽ അതീവശ്രദ്ധ പുലർത്തുന്നു. ജീവിത ദർശനങ്ങൾ 93 വയസ്സിൽ അവതരിപ്പിക്കുമ്പോൾ ജാതി-വർഗ്ഗ ഭേദങ്ങൾക്ക് അപ്പുറത്തുള്ള കാഴ്ചപ്പാടാണുള്ളത്. എല്ലാ മനുഷ്യരും ദൈവികതയിലേക്ക് വളരണം പരസ്പരം സ്നേഹിക്കണം. വിഭവങ്ങളും കഴിവുകളും പങ്കിടണം. സാമൂഹിക ഉത്തരവാദിത്വങ്ങൾ നീതിപൂർവ്വം നിർവ്വഹിക്കണം' എന്ന് പഠിപ്പിക്കുന്നു. ഇതിൽ മതാതീതമായ മനുഷ്യ ശേഷി വികസനവും സാമൂഹിക പരിവർത്തനവും അഭിവൃദ്ധിയും ലക്ഷ്യ

മിടുന്നു. മനുഷ്യനിലെ നന്മയുടെ നിറവിലേക്കുള്ള വളർച്ചയാണ് ആത്യന്തികമായി ഉണ്ടാകേണ്ടത്. ഇത് പ്രകൃതിയോടും സമൂഹത്തോടുമുള്ള ക്രിയാത്മകവും നീതിപൂർവ്വവുമായ ഉത്തരവാദിത്വം നിർവ്വഹിക്കുന്നതിന്റെതാണ്.

മനുഷ്യനിൽ ദൈവസ്വരൂപവും സാദൃശ്യവും ഉണ്ടെങ്കിലും മനുഷ്യൻ മൃഗീയ സ്വഭാവത്തിലേക്കും മാഫിയ സംസ്കാരത്തിലേക്കും വീഴുന്നു. സത്യവും നീതിയും ധർമ്മവും പരിപാലിക്കപ്പെടുന്ന മനുഷ്യത്വം വിസ്മരിക്കപ്പെടുന്നു. സാമ്പത്തിക നീതിയും സമത്വവും സ്വാതന്ത്ര്യവും പങ്കിടിലുമുള്ള ഒരു വ്യവസ്ഥിതിയാണ് മനുഷ്യദർശനത്തിൽ വികസിപ്പിച്ചിട്ടുള്ളത്. ഇവയെ ബലപ്പെടുത്തുന്ന ഘടകം മനുഷ്യനിലെ 'ദൈവികമായ സ്നേഹമാണ്'. ഈ ദൈവികമായ സ്നേഹം മനുഷ്യബന്ധങ്ങളിലെ എല്ലാ വേർകൃത്യങ്ങളെയും ശിഥിലമാക്കും. സ്വാർത്ഥത സ്നേഹത്തിന്റെ ശത്രുവാണെന്ന് മാർ ഒസ്താത്തിയോസ് വിശ്വസിക്കുന്നു.[24] മനുഷ്യർ സ്വാർത്ഥതവിട്ട് ദൈവത്തോടും പ്രകൃതിയോടും സമൂഹത്തോടും നീതിപൂർവ്വം ദൈവികസ്നേഹത്തിൻ ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കണം. അപ്പോൾ ദൈവരാജ്യം ഭൂമിയിൽ യാഥാർത്ഥ്യമാകും.

**അടിക്കുറിപ്പുകൾ**

1. മനുഷ്യദർശനം വിശകലനം ചെയ്യുന്ന പ്രമുഖമായ ഗ്രന്ഥങ്ങൾ വർഗ്ഗരഹിത സമൂഹം (1979:1990) നിർമ്മനുഷ്യത്വം അഥവാ പ്രായോഗിക നിരീശ്വരത്വം (1981), ഇതോ മനുഷ്യശേഷി വികസനം(1991), മാഫിയ, സോഫിയ, ഗ്ലോറിയ (1993), മനുഷ്യദർശനത്തിന്റെ നീർച്ചാലുകൾ (1995) ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം (1983:2008) തുടങ്ങിയവയാണ്.
2. Karl Rahner (ed), Sacramentum mundi An Encyclopedia of Theology, Burns & Oates, London, 1969, pp.361-363; cf. Vladimir, Lossky; In the Image and Likeness of God, St. Vladimirs Seminary Press, New York, 1974.
3. http//www.gotquestions.org/image-of-god.html
4. Joseph A Komonchak et al (eds), The New Dictionary of Theology, Michael Glazier, USA, pp27-28.
   cf Sinclair B Ferguson et al (eds,) New Dictionary of Theology, Inter-Varsity, USA, pp 3-4.
5. പൗരസ്ത്യ-പാശ്ചാത്യ ദർശനങ്ങളും മാർക്സിയൻ കാഴ്ച്ചപ്പാടുകളും സ്വാധീനിച്ചിട്ടുണ്ടെങ്കിലും മനുഷ്യദർശനം മാർ ഒസ്താത്തിയോസ് വികസിപ്പിച്ചത് വേദപുസ്തക അടിസ്ഥാനത്തിലാണ്.
6. വർഗ്ഗരഹിത സമൂഹം, 1990, പേജ് 26-30
7. വീഴ്ചയിൽ ദ്രവത്വവും മരണവും എല്ലാവരിലും ഉണ്ടായി. എന്നാൽ മനുഷ്യ

സ്വഭാവത്തിൽ പാപം ഒരു ഘടകമായി തീർന്നു എന്ന് പൗരസ്ത്യ പാരമ്പര്യം പഠിപ്പിക്കുന്നില്ല.

8. മനുഷ്യദർശനത്തിന്റെ നീർച്ചാലുകൾ, പേജ് 23
9. Ibid
10. Ibid
11. Ibid, P. 24; cf. Talks to Modern Youth, Malaysia, 1972, pp 6-7
12. മനുഷ്യദർശനത്തിന്റെ നീർച്ചാലുകൾ, പേജ് 27–28
13. ലേഖകനുമായുള്ള അഭിമുഖം 10.10.2010
14. ഇതോ മനുഷ്യശേഷി വികസനം, v-vi
15. Ibid
16. Ibid, p.50
17. Ibid, p.52
18. ലേഖകനുമായുള്ള അഭിമുഖം : 10.10.10
19. ചിന്തകൾ സ്വപ്നങ്ങൾ, 1995, പേജ് 11
20. മനുഷ്യദർശനത്തിന്റെ നീർച്ചാലുകൾ, പേജ് 23
21. Ibid, p.32
22. നിർമ്മനുഷ്യത്വം അഥവാ പ്രായോഗിക നിരീശ്വരത്വം, പേജ് 5
23. ലേഖകനുമായുള്ള അഭിമുഖം: 10.10.10
24. ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം, 2008, പേജ് 8

*(4 ഒക്ടോബർ 2010)*



# 12

# Mar Osthathios and Mission Training Centre

**Fr. Jacob Mathew Karichal**

Where exactly does Mar Osthathios stand among the pantheon of great Christian Missionaries? More pertinently, by most of the yardsticks, shall we bestow His Grace with greatness? The glean of half a century well established organisations, of which half the number in outside kerala regions, and one humanly organised Mission Training Centre (here after MTC) let His Grace an enter into the rich aura of people's acceptance. But this greatness cannot be confined to any conferring of doctorate in Missiology or the hundreds of crores of ruppees being lavishly donated through the numerous accounts in His Grace's official capacity.

His Grace is a curious blend with virtues that are part of the most orthodox spirituality and the much reformed interest to spread the Gospel and the much of a spirited philanthropist to help one and all. He blends within himself the cherubic passion for mission like St. Paul, the austere persistence like Fr. Damien and the polished aggression of a badminton player. For him the flutter of mission flag was all he needed to impel himself to transcend his energy. Also, for him, speaking to budding missionaries has not been just duty or commitment, rather a fulfilling of himself. Such remains a fact, but HG's contributions to the church and the wider society now to be seen in relation to the MTC developed at Pulimoodu, Mavelikkara, the thousands being motivated through it, the hundreds of its missionary workers involved in and outside Kerala.

Regarding the course of development of the much acclaimed MTC at Mavelikkara which is the mother organisation and launching pad of quite a lot of organisations & people's gathering and the contributions of the emeritus bishop to the society through this missionary arm, it would be analysed at the 5 stages stretching through the last five decades.

### First Stage (1936-1951)

A spirited youngster, Georgekutty with his zeal for Gospel of Jesus Christ was studying in Bishop Hodges High School at Mavelikkara during 1936-39, and later working in the very same place as librarian and teacher. He also

worked voluntarily at the elementary school of 'saadhu Kochunju Upadesi' Mothampakkal, near Kozhencherry. During that period the young boy regularly attended and gave lead role in the Sunday sermons in the thickly packed Sundays at the prime time of Holy Qurbana in his home parish at St. Johns, Pathichira near Mavelikkara. Revd. M. A. Alexander Achen Mamoottil, the vicar who continuously promoted this spirited youngster Georgekutty, was performing a historic act. It was customary for the young man to attend and lead the *prarthana yogam* (Prayer Meeting) and *Martha Mariam Samajam* (Women's Forum) regularly on Saturdays and Sundays. Families were very much happy to have this tempestuous preacher in the making, for noon meals on such days. His occasional visits to the families around Mavelikkara and his willingness to share his most true convictions and personal moments with the family members were very well taken. His interaction with the elderly folk and the youth, and the canonically mingled prayers extempore were in fond memories of many. His house being located far away at Eezhakkadavil at the other side of river Achenkovil and his family visits till night provided some adventures like swimming across the 80 foot wide river, when he arrived late to catch the ferry which was operated from morning till evening. Anyway, the boy's enthusiasm for preaching and his unmatched missionary zeal surpassed all torrents.

During 1940-41 he completed TTC from Rural Boys Training Institute Sasthamcotta near Kollam, after which he was actively involved in convening fellowship meetings along with upadesy Punnamootil Kunjappi, T. C. John Aviyottu and Polachirackal Valiachayan. He was the most active secretary of the United Christian Fellowship, Mavelikkara. Travelling in bicycles for fellowship meetings and convention preachings is kept in the fond memories of the ever present and busy bishop who travels extensively even today in his Ambassador.

It was in 1942 that Georgekutty's oratory impressed the Suffrogon Metropolitan of the Mar Thoma Church, who sponsored him for theological studies at Leonard Theological College, Jabalpur. Before his going out for that course in the very next year, he hired a room belonged to Mr. Ninan Kaimoottil, Mavelikkara, for Rs. 5/month. This facilitated and the fellowship meetings with the prime attraction of the sermons, bible classes, and presence and prayers of Georgekutty. It is learned that many a youth and the sensible elderly folk cutting across all barriers thronged for the meetings which continued regularly till he went for Jabalpur during 1943-44 and later to USA during 1948-51 during which the bible classes were conducted in his absence by Rev. Dr. V. P. Thomas. The prayer hall was named FACF (Far Away Christian Fellowship) since it found support through the fellowship of ceratin

Christian friends working at a far away place; supported regularly with the rent by two nurses (Miss. Marykkutty & Kunjamma) working at Mumbai, who were impressed by Georgekutty's sermons at Pathichira, St. Johns. Though there were criticisms that the prayer meetings were conducted with the mood & tenor of sheer Protestantism, H.H. Mathews Second, the Catholicos, and the common public wholeheartedly supported him. This, in addition to the voluntary giving of sovereigns and other gifts by the faithful, fetched the needed financial support to build a permanent place for prayer meetings.

## Second Stage (1951-1975)

After the successful completion of STM course in USA, Georgekutty who was ordained as Korooyo by Mar Augen Thimothios before his going out to USA, he became more daring, popular and convinced of the need for mission in Christ's way. The second stage in the history of St. Pauls MTC can be perceived with this post STM period in Kerala. The scholarship and the voluntary giving by the believers in America made him to have a balance in his wallet of $1000, which he subsequently used for buying some land for constructing a Gospel hall at the present site (1953). Since the balance amount was made possible mostly because of the help from the churches at Wyoming County in the US, the Gospel hall established in that land was named 'St. Paul's Wyoming Gospel hall.' Other tangible helps for construction of the hall came from varied quarters; which included one widow's contribution amount which she got through the sale of her bread winning cow, ornaments of hearers which they volunteered to give away after his fiery speeches and one lady's canalizing of her husband's gift to buy an 'Easter Cap.' All those contributions and the cautious supervision of Dr. K. Mathews and P. K. Mathai were of great help for the speedy completion of the first floor in 1954 and the second in the subsequent year. It was in 1954 the first systematic 'summer camp for divine call' was organised in the new Gospel hall, attended by 40 people, converting the upper floor as dormitories and the ground floor as class-mess-prayer area.

Simultaneous to his teaching ministry in Orthodox Seminary, Kottayam from 1952 onwards, the St. Paul's Gospel Hall was organised in 1953 with N. Geevarghese as its animator who along with K.G. Oommen organised the same in Kundara area, attracting many a youth to the cause of mission. Among the pioneers to assemble from Kundara were Fr. C. Alexander and T. J. Alexander, who later proved their commitment to the cause of mission. The classes were taken by H.H Mathews II, Mar Paulose Gregorios, Mar Ivanios, Mar Severios, Fr. T. J. Joshua, Fr. Jacob Kurian, Fr. Mathew Vaidian,

Fr. O. Thomas, Fr.Varghese John (presently Mar Chrysostomos), Fr. Dr. G. John (presently Mar Theodoros), Fr. John Mathews (presently Mar Demetrios), and others.

It is to be noted that among the known convention preachers who began their first debut in the stage at MTC were Fr. M. C. George, Fr. V. John, and Fr. T. P. Elias. Aboon Mar Chrysostomos got established in the call to become a celibate priest through the classes at MTC. It is a history that Mar Osthathios was at the supreme part of the Orthodox Seminary for the last 55 years and most of the students in the seminary and outside were being motivated by HG. It is all the more important to remember here that some of the seminary students like P. M. Thomas and K. I. Philip were being attracted for full time ministry through their association with HG at MTC. Both of them subsequently were being used by the divine hands in plentiful ways, and in relation to MTC, they (both conferred Remban subsequently) acted in the capacity of secretary to it for a couple of terms and their commitment to fulfill the dreams of their mentor. Their committed works in relation to the Ashram at Puthupady (1958 onwards), in relation to some missionary parishes like Port Blair are commendable. Very. Rev. Philip Remban was deeply involved in converting the vision of Mar Osthathios to extent helping hand to the victims of cyclone affected people of Andhra (1977), who lived with the physical scars and emotional trauma. All this was effected and imparted through the MTC.

## Third Stage (1958-1976)

Unlike the previous two stages, MTC experienced in the third stage, much more generous support of the faithful for construction of the buildings in its campus. It was during this Stage that the MTC ventured with confidence to buy 14 cents from the adjacent plot to the chapel cite, construction of the three storied building was undertaken, bought 19 cents of land in the road side and constructed a new press building and began its functioning.

It was during this stage that the MTC faced its all through sudden death of most beloved MG Paul Achen (1983). He was widely acclaimed as a good orator with biblical and societal basis. All the more, he kept good rapport with thousands of people across the country. He was simply venerated as a saint all through. He was definitely the product of MTC and his public relation skill while he operated as secretary to MTC was impeccable.

It was during this period that major help for its developmental initiations

came from the West Phalia Church of Germany through Most Rev. Hans Thimme, its president who helped this centre with nearly one lakh German Mark and further with several lakhs of ruppees. This was because of the good impression which Mar Osthathios created among Thimme and others when HG visited Germany on his way to the Pro-Oriente Catholic and Orthodox consultations in Vienna, thrice during 1972-75. The help and introduction which the late lamented Fr. Korah Varghese extended in this is commendable. The West Phalian help was useful in establishing a printing press and the book house in own building at MTC. It is to be noted that all the landed properties (nearly 2 acres) belonging to the MTC and of all the allied organisations were bought or later transferred to the title head of the Malankara Orthodox Church, H.H. the Bava Thirumeni.

### Three Year Missionary Training Course

The period following 1976 can be treated as a new phase of MTC with the permission from the Holy Episcopal Synod (1979) to start Three Year Missionary Training Course, and this period marks the commencement of Mission Board cover collection from MTC itself. Regarding the Course, committed teachers from the Seminary and reputed teachers of theology, religion, languages and the Bible teach here for the course, and awards diploma certificates. More than hundred missionaries passed out of this course in 16 batches, and are working at the varied mission centers under the Mission Board. Few of them (more than 25), after some liturgical and practical training, have been ordained and working as parish priests. Distinguished scholars like Fr. Dr. Mathew Vaidian, Fr. Dr. O. Thomas, Fr. Dr. Varghese John and Fr. Dr. G. John served as principals in respective terms.

### Sneha Sandesam

Mar Osthathios was an ardent lover of the word of God and was an apostle of love. His message for the society at large was beautifully and creatively conveyed through the ministry of Sneha Sandesam, a mobile mission troupe, which moved around in regions in all the States of India and in addition to the Persian Gulf, Europe and America for the last 17 yrs. The method of operation of this troupe being based at its central office at MTC with its musical presentations, artistic shows, sermons and visits attracts the children, youth and the elder people alike. The troupe sings traditional songs along with the new fusions and the lyrics of Mar Osthathios in an appealing manner.

## Excerpts from the interview

***Your Grace's visions and efforts are being materialised in hundreds of ways evident in and through the institutions, the parishes and through the spirit filled disciples, but how would you assess the success of MTC and its contributions to the church and society at large?***

By God's Grace my sermons/classes are not mine but the power of the word of God that touches me and those who listens to the Word of God; The message touches my heart before it touches the hearts of the people. By reading about the five visions of Amos, the vision of plumline touched my heart and it definitly touched the hearts of so many hearers in MTC just as it influenced the people who thronged at the famous convention centres at Makkamkunnu, Kallooppara, Haripad, Perumpavvoor and where not. First I spoke about this while I was a deacon and few hearers began to call me plumline Deacon because I began to teach the people that Jesus Christ is the real plumline from above showing the mercy and Judgement of the Gospel. If not used the wall will falldown. Messages from OT with NT meaning really touches. I'm sure Holy Spirit imparted through MTC and the convention centres and the institutions will definitely continue to influence others.

***Your Grace asserts that trust, commitment to the call and concern for the poor are what defines Your Grace's life. Is that what makes it different from other bishops, teachers and spiritual leaders? How do you think this being implemented through the former students at MTC?***

My most important message is 'preferencial option for the poor,' which the Liberation Theologians learned from the Nazareth Manifesto in Lk. 4:18. In my humble study of the Bible, the Gospel is Good News to the poor. Whether other bishops emphasise it or not, my students in MTC & at the Seminary, I hope, teaches with emphasis on good news to the poor. The Mission Board has 13 Childrens homes, 5 Old Age Homes, few hospitals and hospices for AIDS patients and cancer Patients to show that the poor must be attended to with love.

***Where do you think the new & future leadership will go from here? And what all challenges you perceive both within and without?***

It is a miracle that in my 92$^{nd}$ year one Bicentine Catholic by name Ryan Michael Chegwin has joined the Orthodox Church due to the influence of the scripture and two of my books 'Theology of a classless society' and 'The sin of being rich in a poor world.' Chegwin is a representative of new

leadership who has already started a book club to spread the idea of Theology of a classless society as the theological basis of socialism. In his booklet included in the apendix of this book will show you this as the theological basis of socialism is going to spread all through. He even quotes William Temple who wrote in 1908, 'any alternative to socialism is heresy.' All these can bring in certain good vibes in future leadership.

***You said somewhere, let's not focus on business models on the internet but focus on what we do best- or what we can do. Is this because there are simply no good models at the moment? Will your model remain alive in the future course of MTC?***

The only role model for me is Jesus Christ. No human is perfect, not even the disciples have absolute nature. They all depend on the God who only is perfect: 'two absolutes cancel each other.' This is the reason; all prayers are addressed to God and only invocations for the saints. I do not want to present myself as a model. Jesus Christ is the only perfect model for the whole human race. If someone finds in me some aspects of the divine model, let them follow the only perfect model little more closely. Just as Moon reflects the rays of the Sun, all people should reflect the grace of God.

## Conclusion

This writer, just like the other well-wishers is fascinated by the impeccable reputation of Mar Osthathios & MTC and its oneness with the society. HG's interventions in discussions, presentations and speeches to the students, his soothing and encouraging involvement in the sorrowful situations, his loud and lofty responses at the joys and achiements of others, great sense of humour, sentitivity to the needs and problems around are unmatched. In this person one could see the beguiling mixture of simplicity and complexity in the matters of religious observance and theology, able blending of ancient purity and latter day practicality, and a captivating mix of professionalism and amatuareity. Even when he was signed with the church's priesthood, episcopacy and one diocese, and with the organised theological and priestly formation through its ancient theological seminary for more than half a century, he was really concerned that life should be at Kottayam real witness to the Lord.

Thank god for the opportunity to get acquainted with him and get to know him closer, to be taught by this enthusiastic teacher and get ordained by this person with a life lived in the power of the Holy Spirit; all my previleges. He is a person who motivates all who comes in the halow of his

spell to keep the movement character of the church alive even in the midst of all odds and winds.

The life in relation to MTC has gone through varied phases in the 25 years of my experience with this simple, homely centre of missionary, theologic and cultic excellence. It is the abode where the students were exposed to the world of bibical and other books which one need to read and change him/herself for a 'brave new world'. It is the one which provided a pioneering experience of open air meetings, a place which extended hospitality for scores of visitors, including priests and bishops every day and provided simple but homely food with fishkary in the most traditional Keralite manner. We are thankful to many, including the present manager the bonafide member of St. Pauls Ashram Puduppady, Rev. Fr. Jacob Mathew for all that has been achieved in the period of the last 50 yrs.

Just like the sparkling book by young Indian author Daman Singh being curiously titled as the "Sacred Grove," the much acclaimed MTC is really a grove where many youngsters and few elders are being inculcated with the societal, spiritual, ethical and the ecclesial aspects needed for their growing up in the most orthodox and the extremely progressive expression of Christian tradition.



# 13

# Mar Osthathios' Theology; A Passionate Re-Reading of Classical Theology for a Just and Peaceful Society

**Fr. Dr. Bijesh Philip**

Kerala has produced great gurus like Sri Sankaracharya,Sri Narayana Guru,Nitya Chaitanya Yati, Dr.Paulos Mar Gregorios etc. The name of H.G. Geevarghese Mar Osthathios, the senior bishop of Malankara Orthodox Church, can also be included in such a list. He is a Great Guru who has synthesized the ways of *jnana*(wisdom), *bhakti*(Devotion to God), and *karma*(acts of love)and it is not easy to find out which among them is the strongest in him. Perhaps this difficulty is the beauty of the vision of Mar Osthathios. He is a unique visionary who synthesizes beautifully worship and mission, theology and activism, classical theology and liberation theology, text and context etc. This paper is a humble attempt to have a small taste of the ocean of Mar Osthathios' theology which absorbs various rivers of sources and concerns and synthesizes them for the glory of the kingdom of God.

**Inhumanity as Practical Atheism**

Mar Osthathios thinks of inhumanity as practical atheism. The so-called believers who accumulate wealth for selfish purposes and are insensitive to the dire needs of the poor are practically atheists. The triune God who is eternal love and sharing in action is the source, inspiration and example for the believers to practice love and sharing in day to day life. So the hypocrites among the believers who do not practice this can be considered as atheists. This gap between the theory and practice in the believers alienated many from God and religion and encouraged them to be atheists. His hope is that genuine holiness, love and commitment to justice of the believers will inspire even the communists to be believers. Theoretical arguments for the existence of God may not convince anybody to embrace faith in the transcendent. But the life of the believers in tune with the theory or the original core teaching of the religion is the best proof for the existence of God.

Mar Osthathios criticizes the western Christians' approach to exaggerate the atheistic aspect of communism while disregarding the lack of their own

Christian discipleship. They create an impression that God himself is in a crisis or trap because of communism. He opines that the atheist who rejects God but does the will of God is better than the theist who believes that God exists but does not follow His will. He quotes the parable of the Lord regarding the two sons of a father who are requested by him to go to the farm.

**Theology of wealth**

Mar Osthathios is able to appreciate certain ideals of communism because they are in tune with the Christian tradition. Ancient Christian fathers like Clement of Alexandria, St.Basil the Great, St.John Chrysostem etc. have taught the just distribution of the sources of the world because they are the gifts of God for all His children. Liberation theologians of modern period have also exposed the root causes of the injustices and continuing poverty and empowered the marginalized poor to get out of the exploitation. We can see a mixing of the ancient Christian wisdom and various aspects of the liberation theology in the theology of Mar Osthathios.

The major thrust of modern contextual theologies like the Latin American liberation theology, Black theology, Dalit theology etc. is the empowerment of the victims of injustices. Even if this thrust is in Mar Osthathios, the major focus in his theology seems to be on the repentance (*metanoia*) of the rich. He tries to convince the rich of the evil of accumulating wealth disregarding the poverty of the fellow beings.

The concept of sin is elaborated to include ‘being rich in a poor world’ without a concern for sharing the resources with the poor. So capitalism is criticized vehemently in his theology. He critics Capitalism which enhances selfishness thus: “Capitalism has brain washed us to justify our selfish profit motive and accumulation of wealth and concentration of power for ourselves”.[1]

He appreciates the welfare economics of Amartya Sen as a comparatively sound approach because of its concern for the justice of the poor.

The sharing of the early Christian community for a welfare community was the result of the abundant experience of the Holy Spirit in Pentecost. Even if this perfect community life failed due to various reasons, such an ideal was shown to the world as a perfect model by God himself.

Majority of the members of Malankara Orthodox Church of which he was a bishop were belonging to middle or upper middle class. This may be the reason why he focuses more on the liberation of the rich from their greed.

**Critique of cults**

The way Mar Osthathios distinguishes cultic Christian groups from the Catholic Churches is commendable. While appreciating the universal outlook of the Orthodox Christian tradions, he critizes the narrow-mindedness of the cults. Jehovah witnesses, members of Sabath mission, brethrens, Pentecostal groups, *Viduthal* community etc. have the cultic tendencies. Such cults oppose progress in society, critical study of the scripture, ecumenism and are not ready to appreciate the good aspects of other religions and ideologies like communism etc. He goes on to expose their craze for the salvation of the soul alone without any concern for welfare nation, social justice, democracy etc. Such topics are left to "The secular" or "The worldly". They are eager to get out of this evil world as early as possible. The eagerness for the Second Advent in which they alone will be taken away is also noticeable. Mar Osthathios' attempt is not to condemn them but to invite them also to the all inclusive broad outlook of the ancient churches which upholds the Catholicity of faith**.** In other words his theology of love does not permit him to condemn the sectarian groups but to him they must get out of parochialism.

**Re-reading Of Theology For a Classless Society**

All major topics of the classical theology are reinterpreted so as to bring about perfect harmony and classless society.

**Creation** is interpreted to highlight the original unity of mankind. There is only one class in creation. Unity of humanity and nature is also emphasized in the light of creation theology, created existences. World "can maintain its classlessness and unity only in relation to the creator who alone holds it together".[2] The **concept of fall** is interpreted in terms of division and conflicts. It was a shift from one family to many warring families. The creation story in Genesis teaches that fall was a shift from loyalty to the absolute to loyalty to selfishness. "All selfishness is sin and therefore is divisive".[3] So redemption from this fallen state is reconciliation to Triune God and consequently to one another. If the **church** is redeemed community, it should be a classless society. But because of the discrimination and quarrels in the church, he admits that it is "a poor missionary of classless society".[4] So he says that even if we are saved in Christ we are also in the process of salvation guided by the Holy Spirit. He goes on to portray church as nuclear family of God "consisting of God the father, the church guided and used by the Holy Spirit the mother, Jesus Christ the eldest eternal brother and all Christians direct brothers and sisters. As all are reborn in baptism there are only brothers and sisters in Christ and no first cousins or second cousins."[5]

ദൈവകരുതലും സ്നേഹവും എല്ലാവർക്കും ഉള്ളതാണ് എന്നതായിരുന്നു.

സാധുജന സംരക്ഷണ ചിന്തയും ദൈവകരുതലും ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിതത്തിലും ദർശനത്തിലും പല അനുഭവങ്ങളും ഉണ്ടാക്കി. അദ്ദേഹം എഴുതുന്നു: "ഞാൻ സണ്ടേസ്കൂളിൽ പഠിക്കുന്ന കാലത്ത് എന്റെ ഹൃദയം ദൈവത്തിനു കൊടുത്തതാണ്. എന്റെ ഹൃദയശാസ്ത്രക്രിയയ്ക്ക് 17 ലക്ഷം രൂപ ചെലവാക്കി. എന്നാൽ എനിക്ക് ഒന്നും നൽകേണ്ടി വന്നില്ല."[11] ഈ അനുഭവം താൻ നന്മ ചെയ്തതിന്റെ ഫലമായിട്ടാണ് എന്നതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത.

ക്രിസ്തീയതയുടെ അടിസ്ഥാനം "ഞനോ കുറയേണം അവനോ വളരേണം" എന്ന സ്നാപകയോഹന്നാന്റെ ദർശനമാണെന്ന് മാർ ഒസ്താത്തിയോസ് പഠിപ്പിച്ചു. "ദൈവസ്നേഹം അനുഭവിക്കുന്ന ഒരു ലോകം വളരണം" ലോകപ്രകാരം ജീവിക്കുന്ന വെറും ജഢീക മനുഷ്യനു മാത്രമേ തന്റെ അയൽക്കാരനും സഹജീവികളും ദാരിദ്ര്യത്തിലും സാമ്പത്തിക പരാധീനതയിലും ജീവിക്കുമ്പോൾ തിന്നുപുളച്ചു നിർജ്ജീവമായ മനസ്സോടെ ജീവിക്കുവാൻ സാധിക്കുകയുള്ളു. "നശ്വരമായ ലോകത്തിൽ ധനവാന്മാരും നിത്യതയിൽ ദരിദ്രന്മാരും പാപികൾ തന്നെ."[12]

ജോർജ്ജുകുട്ടിയുടെ മനസ്സിൽ സുവിശേഷവും, മിഷനും ബാലഭവനും ഇടം നേടിയപ്പോൾ 1956-ൽ പുതുപ്പാടിയിൽ ബാലഭവൻ ആരംഭിക്കുന്നതിനായി 25 ഏക്കർ സ്ഥലം കണ്ടെത്തി (ഇപ്പോൾ അവിടെ 90 ഏക്കർ സ്ഥലം ഉണ്ട്). ഇതിനെത്തുടർന്ന് ഏകദേശം 50-ൽ പരം ആതുര സ്ഥാപനങ്ങൾ സ്ഥാപിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.[13]

സഭയുടെ ദൗത്യത്തിൽ അന്യരോടുള്ള കരുതലിന് പ്രാധാന്യം നല്കണം. "ഞാനും അയൽക്കാരനും എന്നത് സാഹോദര്യത്തിന്റേതാണ്. സാമൂഹിക ശുശ്രൂഷകളും ഇടവക ശുശ്രൂഷകളും നിർവഹിക്കേണ്ടത് ശമ്പളം നോക്കിയോ, നിയമം നോക്കിയോ അല്ല. സ്നേഹം നോക്കിയാകണം. അപ്പോൾ മാത്രമേ ദൈവസ്നേഹം പങ്കിടുവാൻ കഴിയുകയുള്ളു. ദൈവസ്നേഹം പങ്കിടുന്ന ഇടമായിരിക്കണം ഇടവക. എല്ലാവർക്കും സ്നേഹം പങ്കിടുന്ന വ്യവസ്ഥിതി ഇടവകയിൽ ഉണ്ടാകണം. അത് സമൂഹത്തിലേക്ക് വ്യാപിപ്പിക്കണം എന്ന വിശാലചിന്തയിൽ അധിഷ്ഠിതമായിരുന്നു പിതാവിന്റെ ദർശനം.

ഭാരതത്തിലെ ദലിത് വിഭാഗങ്ങൾ അനുഭവിക്കുന്ന കഷ്ടതകൾ അമേരിക്കയിലെ കറുത്ത വർഗ്ഗങ്ങൾ അനുഭവിക്കുന്നതിനേക്കാൾ കൂടുതലാണെന്നും, അവർ സംഘടിക്കുന്നത് വിമോചന ദൈവശാസ്ത്രത്തിന്റെ അടിസ്ഥാനത്തിലാണെന്നും അദ്ദേഹം മനസ്സിലാക്കിയിരുന്നു. ഇന്ത്യയിലെ

ഹരിജന-ഗിരിജനങ്ങൾക്ക് ഇന്ത്യൻ ഗവൺമെന്റ് ഭാരിച്ചതുക ചിലവ ഴിക്കുന്നുണ്ടെങ്കിലം ഈ വിഭാഗങ്ങളുടെ ഉന്നമനത്തിനായി അവ ഉപയോ ഗിക്കുന്നില്ല എന്നു ഗ്രഹിച്ച ഒസ്താത്തിയോസ് പിതാവ് 'ഇന്ത്യൻ മിഷൻ' എന്ന ചിന്തയിൽ പ്രവർത്തിക്കുകയും ഓർത്തഡോക്സ് സഭയുടെ മിഷൻ പ്രവർത്തനം ഇന്ത്യയിൽ അറിയപ്പെടുന്ന ഒന്നാക്കി മാറ്റുകയും ചെയ്തു. "ക്രൈസ്തവസഭകൾ മുഴുവനും സ്വാർത്ഥതവെടിഞ്ഞ് ദാരിദ്ര്യം മാറ്റു വാൻ ശ്രമിക്കുന്നതുവരെ യേശുവിന്റെ ശരീരമായ സഭയെന്ന് അവകാ ശപ്പെടുവാൻ കഴിയില്ല."[14] എന്ന് തിരിച്ചറിവാണ് അദ്ദേഹത്തെ ഒരു മിഷ ണറിയാക്കി മാറ്റിയത്.

സഭയുടെ ഉത്തരവാദിത്വം മതപരിവർത്തനമല്ല, മറിച്ച് ക്രിസ്തു സ്നേഹം കാണിക്കുക എന്നതാണ് അദ്ദേഹം വിശ്വസിച്ചിരുന്നത്. തന്റെ ജീവിത പശ്ചാത്തലത്തെ മറക്കാതെ ജീവിതാവസാനംവരെ മറ്റുള്ള വർക്കായി ജീവിച്ച താപസശ്രേഷ്ഠനായ ഈ പിതാവിനെപ്പോലെ മറ്റൊരു യുഗപുരുഷൻ എന്നാണ് മലങ്കരയിൽ ഇനി ഉണ്ടാവുക എന്നതാണ് വിശ്വാസികൾ പ്രതീക്ഷയോടെ കാത്തിരിക്കുന്നത്. ഈ പിതാവിന്റെ കബ റടക്കശുശ്രൂഷയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നടത്തിയ പ്രസംഗത്തിൽ നടത്തിയ പരാമർശം തന്നെ ഈ ചിന്തയായിരുന്നു. "നമുക്ക് ഒരു നൊമ്പരം ഉള്ളിൽ ഉണ്ട്. തിരുമേനിയേപ്പോലെയുള്ള മറ്റൊരു പിതാവ് നമുക്ക് ഇല്ലാതെ പോകുമോ? അന്യംനിന്നു പോകുന്ന വ്യക്തിത്വമാണ് തിരുമേനിയുടേത്." ഈ ശബ്ദം ഇന്നിന്റെ നിലവിളിയാണ്. അശരണരേയും ദരിദ്രരേയും അവഗണിക്കപ്പെട്ടവരേയും രോഗികളേയും നിരാലംബരേയും ക്രിസ്തു സ്നേഹത്തിലൂടെ നേടിയ ഈ പിതാവ് സഭയ്ക്ക് പ്രചോദനമാകട്ടെ.

**അടിക്കുറിപ്പുകൾ**

1. മാർ ഒസ്താത്തിയോസ്, 'ക്രിസ്തീയ രക്ഷാസിദ്ധാന്തം ഒരു പുനർവായന' ക്രൈസ്തവ സാഹിത്യ സമിതി, തിരുവല്ല, 2004, പേജ് 58-60.

2. മാർ ഒസ്താത്തിയോസ്, 'ദരിദ്രലോകത്തിൽ ധനവാനായിരുന്നത് പാപം', ക്രൈസ്തവ സാഹിത്യസമിതി, തിരുവല്ല, 2008.

3. മാർ ഒസ്താത്തിയോസ്, 'സോഷ്യലിസത്തിന്റെ ദൈവശാസ്ത്രം'. ക്രൈസ്തവ സാഹിത്യസമിതി, തിരുവല്ല, 2011.

4. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, 'സ്നേഹസംവേദനം', ബോധി ബുക്സ്, പന്തളം, 2010.

5. മാർ ഒസ്താത്തിയോസ്, 'മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏക മതം', മലങ്കര ഓർത്തഡോക്സ് സഭാ മിഷൻ ബോർഡ്, മാവേലിക്കര, 1999.

6. മാർ ഒസ്താത്തിയോസ്, 'നിത്യസ്നേഹകൂടാരം' (എഡിറ്റർ നഥാനിയേൽ റമ്പാൻ), ക്രൈസ്തവ സാഹിത്യ സമിതി, തിരുവല്ല - 2009.
7. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, 'സ്നേഹസംവേദനം', പേജ് 73.
8. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, 'സ്നേഹസംവേദനം', പേജ് 61-62.
9. മാർ ഒസ്താത്തിയോസ്, 'ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം.'
10. മാർ ഒസ്താത്തിയോസ്, 'ദരിദ്രലോകത്തിൽ ധനവാനായിരക്കുന്നത് പാപം' പേജ് 101.
11. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, 'സ്നേഹസംവേദനം', പേജ് 47.
12. മാർ ഒസ്താത്തിയോസ്, 'ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം', p. 30.
13. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, 'സ്നേഹസംവേദനം', പേജ് 56-57.
14. മാർ ഒസ്താത്തിയോസ്, 'മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏകമതം', 1999.



# 17

# മാർ ഒസ്താത്തിയോസിന്റെ സ്നേഹദർശനം

## പ്രൊഫ. ഡി. മാത്യു

2012 ഫെബ്രുവരി 16-ാം തീയതി ദൈവസന്നിധിയിൽ ചേർക്കപ്പെട്ട ഭാഗ്യസ്മരണാർഹനായ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ സ്നേഹം എന്നും മനുഷ്യഹൃദയങ്ങളിൽ ജീവിക്കും. മാർ ഒസ്താത്തിയോസിന്റെ എല്ലാ ദർശനങ്ങളുടേയും അടിത്തറ സ്നേഹദർശനമായിരുന്നു. തിരുമേനിയുടെ പ്രസംഗങ്ങളിലും ക്ലാസുകളിലും ശക്തമായി പറയുന്ന കാര്യമാണ് സ്നേഹം പങ്കിടുന്നതിനെക്കുറിച്ച്. ദൈവം സ്നേഹം തന്നെ (1 യോഹ. 4:16) എന്ന വാക്യം തിരുമേനി പലപ്പോഴും ആവർത്തിക്കുമായിരുന്നു. ത്രിത്വ സ്നേഹം അഥവാ 'അഗാപ്പെ' നമ്മിലും വളരണമെന്നും അത് മറ്റുള്ളവരിലേക്ക് കവിഞ്ഞ് ഒഴുകുന്നതാണ് ആതുര സേവനമെന്നും തിരുമേനി പഠിപ്പിച്ചു. മാത്രമല്ല, "താൻ ദൈവത്തെ സ്നേഹിക്കുന്നു എന്ന് പറയുകയും തന്റെ സഹോദരനെ പകെക്കുകയും ചെയ്യുന്നവൻ കള്ളനാകുന്നു" (1 യോഹ. 4.20) എന്നും തിരുമേനി ബോദ്ധ്യപ്പെടുത്തുമായിരുന്നു.

"ത്രിത്വം സ്നേഹമാണ്. സ്നേഹം ത്രിത്വമാണ്." തിരുമേനി സാധാരണ പറയുന്ന ഒരു കാര്യം. പിതാവ് തനിയെ എങ്കിൽ സ്നേഹിക്കാൻ ആരുമില്ല. മാതാവും പിതാവും കൂടിയാകുമ്പോൾ പരസ്പര സ്നേഹമാകും എന്നും മാതാപിതാക്കളും മക്കളും കൂടുമ്പോഴാണ് സ്നേഹത്തിന്റെ പൂർണ്ണതയാകുന്നുള്ളു എന്നുമാണ് തിരുമേനി പഠിപ്പിക്കുന്നത്. കാരണം, അവിടെ സ്നേഹം കൊടുക്കുവാനും പങ്കിടുവാനും കഴിയുന്നു. അതുപോലെയാണ് ത്രിത്വത്തിൽ സ്നേഹത്തിൽ പരിവൃത്തി പൂർണ്ണമാകുന്നത് വ്യക്തമായി കാണുവാൻ കഴിയും. ശ്രീ ശങ്കരാചാര്യരുടെ അദ്വൈതത്തിന്റെ പിന്നാലെ മാർ ഒസ്താത്തിയോസിന്റെ അത്രൈതം കടന്നുവരുന്നു. ഭാഷയിൽ ഒരു പുതിയ പദവും അതിന് ഒരു പുതിയ അർത്ഥവും തിരുമേനി നൽകി. ദൈവത്വത്തിൽ സംഖ്യയേക്കാൾ സ്വഭാവത്തിന് പ്രാധാന്യം ഉള്ളതുകൊണ്ട് മൂന്നല്ല, സ്നേഹമാണ് ദൈവം എന്ന് പറയുന്നത് ഉചിതം എന്ന് തിരുമേനി ചിന്തിച്ചു. പിതൃപുത്ര പരിശുദ്ധാത്മാവിന്റെ നിഷേധമല്ല നേരെമറിച്ച് സംഖ്യയ്ക്ക് അതീതമാണ് ദൈവം എന്ന് ചൂണ്ടിക്കാട്ടുന്നു എന്നു മാത്രം. ഏതായാലും 'ത്രിയേക ദൈവം എല്ലാവർക്കും

ദൈവം, ഹിന്ദുവിനും, മുസൽമാനും' എന്നാണല്ലോ തിരുമേനിയുടെ വിശ്വാസം.

പൂർണമായ സ്നേഹത്തിന്റെയും സമ്പൂർണ്ണമായ ത്യാഗത്തിന്റെയും വെളിപ്പെടുത്തലാണല്ലോ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം. നീളവും വീതിയും അളക്കുവാൻ പാടില്ലാത്ത ദൈവസ്നേഹത്തെക്കുറിച്ച് തിരുമേനി തന്റെ ഒരു പാട്ടിൽ അവതരിപ്പിക്കുന്നത് പരിചയമുണ്ടല്ലോ. "സ്നേഹമേ, ക്രൂശിൻ സ്നേഹമേ, നിന്റെ ആഴം ഞാനൊന്നു കാണട്ടെ." നീതിയും സമാധാനവും സ്വാതന്ത്ര്യവും ലോകത്തിൽ ഉണ്ടാകണമെങ്കിൽ സ്വയം ത്യജിക്കുന്ന സ്നേഹം ലോകത്തിൽ കാണിച്ചു കൊടുക്കണം.

ശത്രുക്കളെ സ്നേഹിക്കണമെന്ന് കർത്താവ് പഠിപ്പിച്ചത് ജീവിതത്തിൽ പ്രായോഗികമായി കാണിച്ചു തന്നത് തിരുമേനിയാണ്. തന്നോട് ആർക്കെങ്കിലും വിരോധം ഉണ്ടെന്നു തോന്നിയാൽ അത് നിരപ്പിക്കുന്നതിന് ആ വിരോധം പൂർണ്ണമായി നീക്കുന്നതിന് തിരുമേനി ഉടനെ പ്രവർത്തിക്കും. തന്നെ നിശിതമായി വിമർശിക്കുന്നവരോട് തിരുമേനി കാണിക്കുന്ന ശാന്തമനോഭാവം കണ്ട് പലപ്പോഴും അത്ഭുതപ്പെട്ടിട്ടുണ്ട്. സ്നേഹം എന്തെന്ന് തിരുമേനിയിൽ നിന്നും പഠിക്കേണ്ട ഒരു വലിയ പാഠം ആണ്.

"സ്നേഹത്തിന്റെ ഏകമത"ത്തെക്കുറിച്ച് എഴുതുക മാത്രമല്ല, അതിനുവേണ്ടി പ്രാർത്ഥിക്കുകയും അതിനുവേണ്ടി ജീവിക്കുകയുമായിരുന്നു. ജാതി, മത വ്യത്യാസമില്ലാതെ താൻ സഹായിച്ചുകൊണ്ടിരുന്ന ദരിദ്രർക്കുവേണ്ടി താൻ എന്നും മറ്റുള്ളവരോട് യാചിച്ചിരുന്നു. തന്റെ ജീവിതാന്ത്യത്തിൽ അബോധാവസ്ഥയിലാകുന്നതിനു മുമ്പ് പറഞ്ഞ വാക്കുകൾ ഹൃദയത്തിൽ നിറഞ്ഞു നിൽക്കുന്ന തന്റെ ആഗ്രഹം നമുക്ക് കാണിച്ചു തരുന്നു. ആ വായിൽ നിന്നും അവസാനം വീണ വാക്കുകൾ "ദരിദ്രരെ നിങ്ങൾ ഓർത്തുകൊള്ളേണം. അവരെ മറക്കരുത്" എന്നായിരുന്നു. തന്റെ എല്ലാ പ്രസംഗങ്ങളിലും സ്നേഹത്തിന്റെ ദൂത് ശക്തമായിരുന്നു. 2011 ഡിസംബർ 9-ന് കോട്ടയം തിരുവാതുക്കൽ ആരംഭിച്ച ബാലഗ്രാമിന്റെ ഉദ്ഘാടനത്തിന് തന്റെ സന്ദേശം ഇങ്ങനെയായിരുന്നു. "പാപിയായ എനിക്കു വേണ്ടി പ്രാർത്ഥിക്കണം. സഭയ്ക്കു വേണ്ടിയും പ്രാർത്ഥിക്കണം. സ്വാർത്ഥന്മാരുടെ എണ്ണം കുറയണം. നന്മ ചെയ്യുന്നവരുടെ എണ്ണം കൂടണം. കോടീശ്വരന്മാരെ ആവശ്യമില്ല. ദരിദ്രന്റെ പിടിച്ചെടുത്തതാണ് കോടീശ്വരന്റെ കൈയിൽ ഇരിക്കുന്നത്. പാവങ്ങൾക്ക് കൊടുക്കാത്തവൻ മനുഷ്യനല്ല, മൃഗമാണ്. സ്വാർത്ഥന്മാർ മൃഗങ്ങളാണ്; കോടീശ്വരന്മാരും. ആ മൃഗീയത വെടിഞ്ഞ് സ്നഹത്തിൽ വളരുമ്പോൾ മനുഷ്യനാകും. സ്നേഹത്തിൽ വളരും. ദൈവം അനുഗ്രഹിക്കട്ടെ."

തന്റെ അറുപതിലധികം ഗ്രന്ഥങ്ങളും ആയിരത്തിലധികം പ്രബന്ധ

ങ്ങളും വിളിച്ചറിയിക്കുന്നത് സ്നേഹത്തിന്റെ ദൈവശാസ്ത്രമാണ്. താൻ വിശകലനം ചെയ്യുന്നത് "ദൈവം സ്നേഹമാകുന്നു" എന്ന സിദ്ധാന്ത മാണ്. വിവിധ മതങ്ങളെയും മതരഹിതരെയും ഒന്നിപ്പിക്കുന്ന സ്നേഹാ ധിഷ്ഠിത സാഹോദര്യമാണ് മാർ ഒസ്താത്തിയോസിന്റെ സ്വപ്നം. ഫാദർ ജോൺ തോമസ് കരിങ്ങാട്ടിൽ തിരുമേനിയുമായി നടത്തിയ അഭിമുഖ ത്തിൽ തിരുമേനിയുടെ ദർശനത്തെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം സംക്ഷിപ്തമായി പറഞ്ഞ മറുപടി ഇതാണ്.

"ഇന്ന് എല്ലായിടവും ക്യാപ്പിറ്റലിസത്തിന്റെ മനോഭാവമാണ്. സ്വാർത്ഥ തയും സുഖലോലുപതയും വളർത്തുന്നതിന്റേതാണ്. ക്യാപ്പിറ്റലിസം വന്ന് കുടുംബം നശിപ്പിച്ചു. വ്യക്തിബന്ധങ്ങളും തകർത്തു. അതിനാൽ ക്യാപ്പി റ്റലിസം ചാകണം. വ്യക്തിപ്രഭാവം മാറണം. സാഹോദര്യം വളരണം. ആഗോള സാഹോദര്യം ശക്തിപ്പെടണം." ഇവിടെ തിരുമേനിയുടെ സ്നേഹദർശനത്തെക്കുറിച്ച് വ്യക്തമായ ഒരു ചിത്രം നമുക്കു കാണാം.

തിരുമേനി ധാരാളം വായിക്കുകയും അതിനെപ്പറ്റി പ്രതികരിക്കുകയും ചെയ്യുമായിരുന്നു. തൊണ്ണൂറ്റിനാലാം വയസ്സിൽ നടത്തിയ ഒരു പ്രതിക രണം ശ്രദ്ധിക്കൂ. W.C.C. യുടെ അടുത്ത സമ്മേളനം 2013-ൽ കൊറിയ യിൽ നടക്കുകയാണ്. അതിന്റെ മുഖ്യ ചിന്താവിഷയം "God of life lead us to justice and peace" എന്നതാണ്. ഇതു വായിച്ച ഉടനെ തിരുമേനി പറഞ്ഞു, 'ഇതിനോട് യോജിക്കാൻ കഴിയുകയില്ല' എന്ന്. ഈ വിഷയ ത്തിന്റെ തലക്കെട്ട് മാറ്റണം. God of life എന്നത് യഹോവയാണ്. ജീവ ന്റെയും മരണത്തിന്റെയും ദൈവം എന്നത് പഴയനിയമചിന്തയാണ്. എന്റെ ദർശനത്തിൽ ഈ വാചകം പുതുക്കി എഴുതേണ്ടതാണ്. പുതി ക്കിയ വാചകം തിരുമേനി തന്നെ നിർദ്ദേശിച്ചു. "God of Agape: Lead us to social justice and peace" (സ്നേഹത്തിന്റെ ദൈവമേ ഞങ്ങളെ സാമൂ ഹ്യനീതിയിലേക്കും സമാധാനത്തിലേക്കും നയിക്കണമെ). പുതിയനിയ മത്തിന്റെ അടിത്തറയാണ് സ്നേഹവാനായ ദൈവം. ദൈവത്തിന്റെ ത്രിത്വ ദർശനം വെളിപ്പെടുത്തുന്നത് സ്നേഹത്തിലൂടെയാണ്. അത് പങ്കിടീ ലിന്റെ സ്നേഹമാണ്. അതിൽകൂടി മാത്രമേ ലോകത്തിൽ സാമൂഹിക നീതിയും സമാധാനവും വരുത്തുവാൻ കഴിയുകയുള്ളൂ. ഇതിന്റെ അടി സ്ഥാനത്തിൽ തിരുമേനി ഒരു പുസ്തകം എഴുതുകയും ചെയ്തു.

തിരുമേനിയുടെ ഗ്രന്ഥങ്ങളിൽ തന്റെ സ്നേഹദർശനം കൂടുതൽ വ്യക്തമാക്കുന്ന ചിലത് മാത്രം ചൂണ്ടിക്കാണിക്കാൻ ശ്രമിക്കാം. ഒന്നാമ തായി മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏക മതം എന്ന ഗ്രന്ഥം. ഇതിൽ സ്നേഹത്തിലൂടെ സർവ്വലോകത്തിനും അനുരഞ്ജനം പ്രാപിക്കാൻ കഴിയും എന്ന് ശക്തമായി ഉദ്ബോധിപ്പിക്കുന്നു. കർത്താ വിന്റെ ക്രൂശിലെ പരമത്യാഗം മുഴുവൻ മാനവരാശിക്കും വേണ്ടിയാണ്.

സ്നേഹത്താലുള്ള സാമൂഹികനീതി എന്നതാണ് ക്രൂശിന്റെ അർത്ഥം. സ്നേഹം പങ്കിടാനുള്ള ഒരു ഐക്യമത്യ സംഘടന വേണം എന്ന് തിരുമേനി ആഗ്രഹിക്കുന്നു. അമർത്യാ സെന്നിന്റെ സ്നേഹാധിഷ്ഠിത സാമ്പത്തിക തത്വശാസ്ത്രം ഇന്ന് പ്രസക്തമാണ്. ലോകത്തിലുള്ള ക്ഷാമത്തിന് കാരണം സമ്പത്തിന്റെ രാഹിത്യമല്ല, ഹൃദയരാഹിത്യമാണ് എന്ന് അനുഭവത്തിലൂടെ അമർത്യ സെൻ ഉറപ്പായി പറയുന്നു. ഒരു പുതിയ തത്വശാസ്ത്രം സ്നേഹത്തിൽ അധിഷ്ഠിതമായി ഉണ്ടാകണം. ആവശ്യാനുസരണം വിഭവങ്ങൾ എല്ലാവർക്കും ലഭിക്കണം.

രണ്ടാമതായി വർഗ്ഗരഹിതസമൂഹം വളരെ ഗഹനമായ പുസ്തകമാണ്. വിശുദ്ധ ത്രിത്വത്തെ മാതൃകയാക്കി ഒരു ലോക സാഹോദര്യത്തിന് ആഹ്വാനം ചെയ്യുന്നു. ദൈവത്തെ പിതാവായി കണ്ട് മനുഷ്യരെല്ലാം സഹോദരങ്ങളായി കരുതി, സ്നേഹത്തിൽ അധിഷ്ഠിതമായി, ഈ ലോകത്തെ ഒരു അണുകുടുംബമായി കരുതുന്ന വ്യവസ്ഥിതി ഒരു ആത്മീയ വിപ്ലവത്തിലൂടെ വർഗ്ഗരഹിതസമൂഹം സൃഷ്ടിക്കണം. സ്വയം പരിത്യാഗത്തിനും സ്നേഹത്തിനും ഊന്നൽ കൊടുക്കണം. സ്നേഹത്തിലൂടെ, ത്യാഗത്തിലൂടെ, സഹനത്തിലൂടെ, ഒരു സ്നേഹസാഹോദര്യം ഉളവാകണം എന്നാണ് തിരുമേനിയുടെ വലിയ ആഗ്രഹം. ഭൂമിയുടെയും വിഭവങ്ങളുടേയും ദേശവത്ക്കരണത്തെ മാർ ഒസ്താത്തിയോസ് അനുകൂലിക്കുന്നു. വിദ്യാഭ്യാസവും ചികിൽസയും എല്ലാവർക്കും സൗജന്യമായി ലഭിക്കണം. പൊതുവിന്റെ ഉയർച്ച എന്ന ലക്ഷ്യത്തോടെ ഒരു സാംസ്ക്കാരിക വിപ്ലവം ഉണ്ടാകണം. ധാർമ്മിക മൂല്യങ്ങളും ശിക്ഷണബോധവും വളർത്തിയെടുക്കണം.

'ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപം' എന്ന ഗ്രന്ഥം വളരെ വിമർശന വിധേയമായി. സമ്പത്ത് നീതിപൂർവ്വം ലോകത്തിൽ മുഴുവൻ പങ്കിടണം എന്നാണ് സന്ദേശം. ദരിദ്രർ കൂടുതൽ ദരിദ്രരും സമ്പന്നർ കൂടുതൽ സമ്പന്നരും ആയിത്തീരുന്ന ഇന്നത്തെ വ്യവസ്ഥിതിക്ക് മാറ്റം വരണം. സുഖലോലുപജീവിതം ദൈവനിഷേധമാണ്. ഇത് ഉപദേശിക്കുക മാത്രമല്ല അത് നടപ്പിൽ വരുത്തുകയും ചെയ്തു തിരുമേനി എന്നത് സന്തോഷകരമാണ്. തന്റെ പഴയ അംബാസിഡർ കാർ മാറുന്നതിനും തന്റെ മുറിയിലെ തറ പുതുക്കുന്നതിനോ സമ്മതിക്കാതിരുന്നത് ഇതിന്റെ തെളിവാണ്. തനിക്ക് ഡയാലിസിസ് ചികിൽസ വേണമെന്ന് പലതവണ ഡോക്ടർമാർ പറഞ്ഞിട്ടും തിരുമേനി സമ്മതിച്ചില്ല. ആഗ്രഹം പോലെ ഡയാലിസിസ് ചികിൽസ കൂടാതെ തിരുമേനി സ്വർഗ്ഗത്തിലേക്ക് പോയി.

2011-ൽ തന്റെ അൻപത്തിയേഴാമത്തെ ഗ്രന്ഥമായി തിരുമേനി രചിച്ച 'സോഷ്യലിസത്തിന്റെ ദൈവശാസ്ത്രവും' വളരെ അർത്ഥവത്താണ്.

തന്റെ സ്വന്തം ജീവിതത്തിൽ വന്ന രീതിശാസ്ത്രപരമായ വ്യതിയാന ത്തെക്കുറിച്ച് തിരുമേനി അതിൽ സൂചിപ്പിക്കുന്നു. അദ്ധ്യാപനത്തിലൂ ടെയും സംവാദത്തിലൂടെയും താൻ വളർന്നപ്പോൾ മതാതീതമായ സ്നേഹത്തിന്റെ ദൈവശാസ്ത്രം തന്നിൽ വന്നതിനെക്കുറിച്ച് പ്രതിപാ ദിക്കുന്നു. ദുഷ്ടന്മാരുടെ മേലും നീതിമാന്മാരുടെ മേലും മഴ പെയ്യിക്കുന്ന എല്ലാവരുടേയും ദൈവം എന്ന ചിന്ത ഒരു മതാതീതമായ സ്നേഹത്തിന്റെ വിശാല ദർശനം തിരുമേനിക്കു നൽകി. മതം മാറ്റുന്ന മിഷനു പകരം മനം മാറ്റുന്ന പ്രവർത്തനങ്ങളിൽ കൂടി സ്നേഹത്തിന്റെ ഏകലോകം നിർവഹിക്കാനുള്ള തീവ്രമായ ആഗ്രഹം കാണുന്നു.

മാർ ഒസ്താത്തിയോസിന്റെ സ്നേഹദർശനം ഏറ്റവും വ്യക്തമായും ഭംഗിയായും കാണുന്നത് തന്റെ 'നിത്യസ്നേഹകൂടാരം' എന്ന ഗ്രന്ഥ ത്തിലാണ്. ഇതിൽ ദൈവസ്നേഹത്തിന്റെ ഏകതാഭാവത്തേയും അതി ലുപരി പ്രാപഞ്ചിക മാനത്തെയും കാണിച്ചു തരുന്നു. സ്വാർത്ഥതയും ധാർമ്മിക തകർച്ചയും കൊണ്ട് ഊഷരഭൂമിയായിത്തീർന്ന മനുഷ്യഹൃദ യങ്ങളിൽ സ്നേഹത്തിന്റെ ഒരു ഹരിത വിപ്ലവം നടക്കേണം എന്നാണ് തിരുമേനിയുടെ വലിയ ആഗ്രഹം. ഹൃദയനിലങ്ങളെ വിശുദ്ധിയിൽ ഒരു ക്കുന്നതാണ് ഇതിന്റെ ആദ്യപടി. ആദ്ധ്യാത്മിക ശിക്ഷണത്തിന്റെ മൂർച്ച യുള്ള കലപ്പ കൊണ്ട് ഹൃദയനിലങ്ങൾ ഉഴുതു മറിക്കണം. പാപത്തിന്റെ മുള്ളും പറക്കാരയും അകൃത്യത്തിന്റെ കല്ലുകളും പെറുക്കി മാറ്റണം. അങ്ങനെ വിശുദ്ധമായ ഹൃദയനിലങ്ങളിൽ വിശ്വാസത്തിന്റെ വിത്ത് വിത ക്കണം. അതിന് ദൈവകൃപയാകുന്ന മുന്മഴയും പിന്മഴയും ലഭിക്കുമ്പോൾ ആ വിത്ത് മുളച്ച് വളരും. അതിന് ആരാധനയും പ്രാർത്ഥനയും എന്ന വളം കൊടുക്കുമ്പോൾ അത് ശക്തമായി വളർന്ന് നല്ല സമൃദ്ധമായ ആത്മികമൂല്യങ്ങളുടെ ഫലങ്ങൾ ഉളവാകും. അങ്ങനെയാണ് സ്നേഹ ത്തിന്റെ ഹരിത വിപ്ലവം നടക്കേണ്ടത്.

സ്നേഹത്തിന്റെ ഈ നവോത്ഥാനം എല്ലാ മേഖലകളിലും മാറ്റ ത്തിന്റെ കാറ്റായി വീശണം. വ്യക്തികളും സമൂഹങ്ങളും രാജ്യങ്ങളും ധനത്തിന്റെ പങ്കിടീൽ ഒരു കടമയായി കാണണം. ചൂഷണം, അനീതി, അക്രമം, അസമത്വം എന്നിവയ്ക്കെതിരെ ശക്തിയായി പ്രതികരിക്കണം. മനുഷ്യവർഗ്ഗത്തെ ഒന്നായി കാണുമ്പോൾ, ഒരു പിതാവും ദൈവത്തിന്റെ മക്കളുമായി വിശ്വസാഹോദര്യത്തിന്റെയും സ്നേഹപൂർണ്ണമായ ത്യാഗ ത്തിന്റെയും സഹവർത്തിത്വത്തിന്റെയും ഒരു പുതിയ വ്യവസ്ഥിതി വള ർന്നു വരും. ഓരോരുത്തരും എല്ലാവർക്കും വേണ്ടിയും എല്ലാവരും ഓരോ രുത്തർക്കുവേണ്ടിയും പങ്കു വെച്ചും ത്യാഗം സഹിച്ചും സ്നേഹിച്ചു ജീവി ക്കുന്നതാണ് നിത്യസ്നേഹ കൂടാരത്തിൽ കാണുന്ന നവോത്ഥാനം.

നിത്യസ്നേഹ കൂടാരത്തിന്റെ ആശയത്തിന് ആധാരമായി തിരുമേനി തിരഞ്ഞെടുത്ത വാക്യം യെശയ്യാവ് 33:20 ആണ്. "യെരുശലേമിനെ സ്വൈര്യനിവാസമായും, ഒരിക്കലും നീങ്ങിപ്പോകാത്തതും, കുറ്റി ഒരു നാളും ഇളകിപ്പോകാത്തതും കയറ് ഒന്നും പൊട്ടിപ്പോകാത്തതുമായ കൂടാരമായും കാണും." ഇളകാത്ത കുറ്റി, പൊട്ടാത്ത കയർ, ഇവ സ്നേഹ കൂടാരത്തിന്റെ ഉപശീർഷകങ്ങളാണ്. തിരുവചനത്തിലെ ആശയങ്ങളെ സുന്ദരമായി അവതരിപ്പിക്കുന്ന തിരുമേനി ഈ വാക്കുകളിലൂടെ ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധവും മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധവും എങ്ങനെയായിരിക്കണം എന്ന് നമ്മെ പഠിപ്പിക്കുകയാണ്. സമത്വ സുന്ദരമായ ഒരു വ്യവസ്ഥിതിയിലേക്ക് മാറണമെങ്കിൽ ഒരു ഇള കാത്ത കുറ്റി അനിവാര്യമാണ്. ഒരിക്കലും ഇളകാത്ത കുറ്റി ദൈവ വിശ്വാ സമാണ്. അല്ലെങ്കിൽ അദ്വൈത ദൈവത്തിലുള്ള ഉറപ്പാണ്. അനശ്വര നായ ദൈവത്തിലുള്ള പരമമായ വിശ്വാസവും വ്യക്തമായ ആശ്രയവു മാണ് നമ്മെ ഉറപ്പിച്ചു നിർത്തുന്നത്. ഈ ഇളകാത്ത കുറ്റിയിൽ നിന്നും നാലു ഭാഗത്തേക്കും വലിച്ചുകെട്ടുന്ന പൊട്ടാത്ത മുപ്പിരി ചരടാണ് സ്നേഹത്തിന്റെ കയർ. ആ സ്നേഹത്തിന് ബലക്ഷയം വന്നാൽ സ്നേഹ കൂടാരം തകർന്നു പോകും. സ്നേഹത്തിന്റെ കയർ നീട്ടും എന്നതു കൊണ്ട് തിരുമേനി ഉദ്ദേശിക്കുന്നത് മനുഷ്യൻ തമ്മിലുള്ള സാഹോദര്യവും അന്യോന്യമുള്ള സ്നേഹവും തമ്മിൽ തമ്മിലുള്ള കരുതലുമാണ്. സുഖ ലോലുപതയിൽ സ്വാർത്ഥമായി ജീവിക്കുന്ന ഇന്നത്തെ മനുഷ്യൻ നാശ ത്തിന്റെ വഴിയിലാണ് പോകുന്നത്. അതിന് പകരം ത്യാഗപൂർവ്വമായ സ്നേഹത്തിലൂടെ പരസ്പരം കരുതുമ്പോഴാണ് മാനവകുലത്തിന്റെ സാഹചര്യത്തിനും പ്രകൃതിയുടെ സന്തുലിതാവസ്ഥയ്ക്കും കാരണമാ കുന്നത് സ്നേഹത്തിന്റെ ഈ പൊട്ടാത്ത മുപ്പിരിച്ചരട് എല്ലാ ജാതി മത വിഭാഗങ്ങളിലേക്കും കടന്നുചെന്നാൽ സ്നേഹത്തിന്റെ ഒരു മാനവ സമൂഹം ഉടലെടുക്കും. "സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാസമായി രിക്കും രക്ഷയുടെ അടയാളം" എന്നും തിരുമേനി പഠിപ്പിക്കുന്നു.

മാർ ഒസ്താത്തിയോസിന്റെ സ്നേഹദർശനത്തിന് അതിർവരമ്പുക ളില്ല. എല്ലാ ജാതിമതക്കാരും തന്റെ സ്നേഹവലയത്തിൽ വരുന്നു. യേശു ക്രിസ്തു ക്രിസ്ത്യാനികളുടെ മാത്രം രക്ഷിതാവാണ് എന്ന് വേദപു സ്തകം പഠിപ്പിക്കുന്നില്ല. വിശുദ്ധ സ്നേഹത്താൽ നീട്ടപ്പെട്ട കയറിനാൽ എല്ലാവരെയും ദൈവം ക്രിസ്തു മുഖാന്തിരം യോജിപ്പിച്ച് രക്ഷയിലേക്ക് വലിച്ച് അടുപ്പിക്കും. സകല മാനവജാതിയും ആത്യന്തികമായി യേശു ക്രിസ്തു മൂലം രക്ഷ പ്രാപിക്കും എന്നാണ് തന്റെ വിശ്വാസം.

ലോകത്തിലെ സമസ്ത ജനതയും നിത്യസ്നേഹകൂടാരത്തിൽ സ്വർഗീയ പിതാവിന്റെ മക്കളായി പരസ്പരം സഹോദരീസഹോദരന്മാ

രായി കാണപ്പെടുന്ന സ്നേഹത്തിൽ അധിഷ്ഠിതമായ ഒരു ദൈവരാജ്യത്തിന്റെ വരവിനായി മാർ ഒസ്താത്തിയോസ് കാംക്ഷിക്കുന്നു. ഭഗവദ്ഗീതയിൽ ജാതി വ്യവസ്ഥക്ക് സ്ഥാനമില്ല. അപ്രകാരം തന്നെ ഇസ്ലാമിന്റെ വിശുദ്ധ ഖുറാനിലും മാനവരാശി മുഴുവൻ ആദാമിന്റെയും ഹവ്വായുടെയും മക്കൾ എന്ന നിലയിൽ ഒരു കുടുംബമാണ് എന്ന് കാണുന്നു. ഈ മാനവരാശിയുടെ ഏക കുടുംബ സങ്കല്പം തിരുമേനിയുടെ എഴുത്തുകളിലെല്ലാം വ്യക്തമായി കാണാം.

മാർ ഒസ്താത്തിയോസിന്റെ അഭിപ്രായത്തിൽ വിശ്വാസവും സ്നേഹവും വിശുദ്ധിയും പരസ്പരം ബന്ധപ്പെട്ടവയാണ്. വിശുദ്ധിയുടെ നിലത്ത് വിശ്വാസത്തിന്റെ വിത്ത് വളർന്നാൽ സ്നേഹത്തിന്റെ ഫലം പുറപ്പെടുവിക്കും. വിശുദ്ധിയുടെ സത്തയാണ് സ്നേഹം. വിശ്വാസം അനസ്യൂതം ഒഴുകിക്കൊണ്ടിരിക്കുന്ന അരുവിയാണ്. തിരുമേനിയുടെ സ്നേഹാധിക്യത്തിൽ നിന്നു പുറത്തേക്കുവന്ന ഫലങ്ങളാണ് തന്റെ ആതുര സേവന പ്രവർത്തനങ്ങളെല്ലാം. അറിയപ്പെടാതെ ലോകത്തിലേക്കു കടന്നുവന്ന നിരവധി കുഞ്ഞുങ്ങൾ, കുഷ്ഠരോഗികളുടേയും എയിഡ്സ് രോഗികളുടേയും ആർക്കും വേണ്ടാത്ത മക്കൾ, അനേകം അനാഥ ബാലർ, മക്കൾക്കു വേണ്ടാത്ത ഉപയോഗശൂന്യമായ വൃദ്ധർ,കാൻസർ രോഗികൾ, മരണാസന്നർ, ഇവർക്കെല്ലാം, ഒരു ബലമുള്ള അത്താണിയായി തിരുമേനി കൈ നീട്ടി നിന്നു. അവർക്ക് അഭയമായി ആശ്വാസമായി, പ്രത്യാശയായി, ഇതാ സ്നേഹത്തിന്റെ ഒരു പ്രവാചകൻ അവർക്കു തുണക്കായി എത്തി. ഭാരതത്തിന്റെ വിവിധ ഭാഗത്തായി നിരവധി കേന്ദ്രങ്ങൾ ഉയർന്നു വന്നു. ജാതിയും മതവുമില്ല. എല്ലാവരും നമ്മുടെ മക്കൾ. ഇതാണ് ആ സ്നേഹദർശനത്തിന്റെ ആഴം.

പ്രകൃതിക്ഷോഭത്താൽ കഷ്ടപ്പെടുന്നവരുടെ കണ്ണുനീരു കണ്ടപ്പോൾ തിരുമേനിയുടെ മനസ്സ് അലിഞ്ഞു. ആ സ്നേഹാധിക്യം പ്രവർത്തനങ്ങളിലേക്ക് നയിച്ചു. ലോകത്തിന്റെ ഏതു ഭാഗത്തായാലും ഒരു ആപത്തുണ്ടായാൽ അതു ശ്രദ്ധിക്കുവാനും ഉടനെതന്നെ പ്രതികരിക്കുവാനും തിരുമേനിക്ക് കഴിഞ്ഞിരുന്നു. കരയുന്നവരുടെ കണ്ണുനീരു തുടയ്ക്കുവാൻ സ്നേഹത്തിന്റെ ഹൃദയം വേണം എന്ന് തിരുമേനി പഠിപ്പിച്ചു.

ആന്ധ്രയിലെ ചുഴലിക്കാറ്റ്, ആഫ്രിക്കയിലെ പട്ടിണി മരണം, ഒറീസ്സായിലെ വെള്ളപ്പൊക്കം, ഗുജറാത്തിലെ ഭൂകമ്പം, സുനാമി ദുരന്തം എന്നിവയ്ക്കെല്ലാം ദുരിതാശ്വാസ പ്രവർത്തനങ്ങൾക്ക് കോടിക്കണക്കിന് രൂപ ശേഖരിച്ച് തക്കസമയത്ത് അവർക്ക് ആശ്വാസം പകരുവാൻ തിരുമേനിക്ക് സാധിച്ചു. ഈ വമ്പിച്ച പദ്ധതികൾ എങ്ങനെ നടന്നു എന്ന് അൽഭുതത്തോടെ തിരിഞ്ഞു നോക്കാറുണ്ട്. ദൈവസ്നേഹത്തിന്റെ പേരിൽ സ്നേഹം പകർന്നുകൊടുക്കുവാൻ ശ്രമിക്കുമ്പോൾ വലിയവ

നായ ദൈവം അൽഭുതം പ്രവർത്തിക്കും എന്നതിന്റെ ഉദാഹരണമായി രുന്നു ഈ പദ്ധതികൾ. തിരുമേനിയുടെ ജീവിതത്തിലെ നിരവധി സംഭ വങ്ങൾ ആ ദൈവനടത്തിപ്പിന്റെ വ്യക്തമായ ചിത്രമാണ്.

ദൈവസ്നേഹം നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടത് ക്രിസ്തുവിൽ കൂടി യാണ്. നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കേണം എന്ന് കർത്താവ് പഠിപ്പിച്ചു. ഈ ലോകത്തിലെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്താൻ ഈ ഒരു ചെറിയ ഉപദേശം പ്രവൃത്തിയിൽ വന്നാൽ മതി. കർത്താവിന്റെ ശിഷ്യന്മാരും സ്നേഹത്തെക്കുറിച്ച് വളരെ വ്യക്തമായി അറിയിച്ചു. അവസാന അത്താഴത്തിൽ കർത്താവിന്റെ നെഞ്ചോട് ചാരിയിരുന്ന് ഗുരുവിന്റെ സ്നേഹം എന്തെന്ന് അറിഞ്ഞ ശിഷ്യ നാണ് യോഹന്നാൻ. ശിഷ്യന്മാരുടെ കൂട്ടത്തിൽ ഏറ്റവും പ്രായം കുറ ഞ്ഞവനാണെങ്കിലും ദീർഘകാലം ജീവിച്ചു. സെബെദി പുത്രന്മാരായ യാക്കോബിനേയും യോഹന്നാനെയും പടകിൽ നിന്നും വിളിച്ചുകൊണ്ട് പോയതായി നമുക്കറിയാം. യോഹന്നാൻ ശ്ലീഹായുടെ ജീവിതത്തെക്കു റിച്ച് വ്യക്തമായി ഒന്നുമില്ല. ഒസ്താത്തിയോസ് തിരുമേനി പറഞ്ഞ കാര്യ ങ്ങൾ മനസിലുണ്ട്. ഒരു നാംസ് മീറ്റിംഗിൽ ദൈവസ്നേഹത്തെക്കുറിച്ച് ക്ലാസ്സ് എടുക്കുമ്പോൾ തിരുമേനി യോഹന്നാന്റെ ലേഖനത്തിൽ നിന്ന് ഉദ്ധരണികൾ തന്നു. അതിനോട് ചേർന്ന് യോഹന്നാൻ ശ്ലീഹായുടെ അന്ത്യകാലത്തെക്കുറിച്ച് പറഞ്ഞു. ഐറേനിയോസ്, ജെറോം എന്നീ രണ്ട് ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ യോഹന്നാൻ വളരെ വർഷം എഫേസൂസിൽ താമസിച്ചിരുന്നു. ജെറോം പറയുന്നത് വളരെ പ്രായമായി തീരെ നടക്കാൻ സാധിക്കാതിരുന്ന കാലത്തും വിശ്വാസികൾക്ക് യോഹ ന്നാനെ കാണാനും അവനിൽ നിന്ന് കേൾക്കുവാനും വലിയ കസേര യിൽ ഇരുത്തി നാലു പേർ എടുത്തുകൊണ്ടു പല കൂടിവരവിലും കൊണ്ടു പോകുമായിരുന്നു എന്നാണ്. അവിടെയെല്ലാം താൻ പ്രസംഗിക്കും. പക്ഷേ, എല്ലായിടത്തും ഒരേ വാചകം മാത്രം. 'കുഞ്ഞുങ്ങളെ നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം.' ഇങ്ങനെ സ്നേഹത്തെക്കുറിച്ച് പ്രസംഗിച്ച ശ്ലീഹായെപ്പറ്റി തിരുമേനി ആവേശത്തോടെ പറയുമായിരുന്നു. അതുപോലെ തിരുമേനിയും സ്നേഹത്തിന്റെ സന്ദേശവാഹകനായിരുന്നു. അത് വാക്കിലും പ്രവൃത്തിയിലും ഒരുപോലെ. തിരുമേനി ആവർത്തിച്ച് പറയുന്ന വാക്യം ആയിരുന്നു 1 കോരി. 13:12. "വിശ്വാസം, പ്രത്യാശ, സ്നേഹം ഇവ മൂന്നും നിലനിൽക്കും. അവയിൽ വലുതോ സ്നേഹം അത്രേ."

2009 ഡിസംബർ 28 മുതൽ തടാകം ക്രിസ്തു ശിഷ്യാശ്രമത്തിൽ വച്ച് നടത്തിയ നാംസ് ജൂബിലി സമ്മേളനത്തിൽ ഡോ. ഒസ്താത്തിയോസ് തിരുമേനിയുടെ 'നിത്യസ്നേഹകൂടാരം' എന്ന ഗ്രന്ഥമായിരുന്നു പഠന

വിഷയം. വളരെ നല്ല പ്രബന്ധങ്ങൾ അവിടെ അവതരിപ്പിച്ചു. തിരുമേനിയുടെ സ്നേഹദർശനത്തെക്കുറിച്ച് വ്യക്തമായ ഒരു ചിത്രം ലഭിക്കാൻ സാധിച്ചു. ഇംഗ്ലീഷിൽ ഒരു പ്രബന്ധം അവതരിപ്പിച്ച റവ. ഡോ. ആന്റണി പുത്തനങ്ങാടി, നിത്യസ്നേഹകൂടാരവും പോപ്പ് ബനഡിക്ട് പതിനാറാമന്റെ ദൈവം സ്നേഹമാകുന്നു എന്ന ലേഖനവും തമ്മിൽ താരതമ്യപഠനം നടത്തി. ഏഴു ഗ്രൂപ്പുകളായി തിരിഞ്ഞ് ചർച്ച നടത്തുകയും ചെയ്തു. ചർച്ചയിൽ ഉയർന്നുകേട്ട ഒരു ചോദ്യം, 'ആശയം വളരെ നല്ലതാണ്. പക്ഷേ, ഇത് പ്രായോഗികമാണോ എന്നതായിരുന്നു.' അങ്ങനെയൊരു ചോദ്യം സ്വാഭാവികമാണ്. ലോകത്തിലുള്ള മനുഷ്യരെല്ലാം സ്നേഹിച്ച് സഹോദരന്മാരായി കഴിയുന്ന ഒരു ഭാവി ഉൾക്കൊള്ളാൻ പ്രയാസമാണ്. പ്രത്യേകിച്ച് മനുഷ്യന്റെ സ്വാർത്ഥതയും ധൂർത്തും വർദ്ധിച്ചിരിക്കുന്ന ഇന്നത്തെ ലോകത്തിൽ. മതബഹുലതയുള്ള ഇൻഡ്യയിൽ ഈ നവോത്ഥാനത്തിന് സാദ്ധ്യതയുണ്ടോ എന്ന ചോദ്യം ഉയരുന്നു. തിരുമേനി അതിന് മറുപടിയായി പറയുന്നത് 'ഇന്നത്തെ സമ്പന്നന്മാർ, കോടീശ്വരന്മാർ തുടങ്ങിയവർ അവരുടെ സമ്പത്ത് പങ്കുവെക്കാൻ തയ്യാറായാൽ തീർച്ചയായും മാറ്റമുണ്ടാകും എന്നത്രെ. 'അസാദ്ധ്യം' എന്നൊരു വാക്ക് ദൈവത്തിന്റെ നിഘണ്ടുവിൽ ഇല്ല. ദൈവം മനസ്സു വച്ചാൽ ഈ വ്യവസ്ഥിതിക്ക് മാറ്റം വരും, സംശയമില്ല.

ചെറിയതോതിൽ ഇങ്ങനെ ഒരു സമൂഹത്തെ വാർത്തെടുക്കുവാൻ ഒസ്താത്തിയോസ് തിരുമേനിക്ക് കഴിഞ്ഞല്ലോ. യാച്ചാരം ബാലഗ്രാമിൽ നൂറിലധികം കുഷ്ഠരോഗികളുടെ മക്കൾ താമസിക്കുന്നു. അവർ വിവിധ ജാതിയിൽപെട്ടവരാണ്. പക്ഷേ, അവരെല്ലാം സഹോദരങ്ങളെപ്പോലെ അന്യോന്യം സ്നേഹത്തിൽ കഴിയുന്നു. ഒന്നിച്ച് പാടുന്നു, പ്രാർത്ഥിക്കുന്നു. ദൈവത്തെ സ്തുതിക്കുന്നു. ഒന്നിച്ച് ജോലി ചെയ്യുന്നു, ഒന്നിച്ച് ആഹാരം കഴിക്കുന്നു.

കോടീശ്വരന്മാരുടെ മനസ്സു മാറി സ്വത്ത് പങ്കുവയ്ക്കുവാൻ അവരെ പ്രേരിപ്പിക്കണമെന്ന് വളരെനാൾ പ്രാർത്ഥിച്ചിട്ട് ഫലം കാണാതിരുന്നപ്പോൾ ബിൽ ഗേറ്റ്സിനെക്കുറിച്ച് വായിച്ചപ്പോൾ വളരെ സന്തോഷം തോന്നി എന്ന് തിരുമേനി പറഞ്ഞു. ഇതിനെക്കുറിച്ച് ഒരു ലേഖനവും എഴുതി. ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപമാണ് എന്ന് എഴുതിയ തിരുമേനി തന്നെയാണ് ഈ ലേഖനം എഴുതിയത്. ബിൽ ഗേറ്റ്സും ഭാര്യ മിലിൻഡായും ചേർന്ന് ഒരു ഫൗണ്ടേഷൻ രൂപീകരിച്ച് അതിൽനിന്നും 22.61 ബില്യൻ യു.എസ്. ഡോളർ അവികസിത രാജ്യങ്ങൾക്ക് സാമ്പത്തികസഹായം കൊടുത്തു. ഇന്ത്യൻ രൂപയിലാക്കിയാൽ ഇത് ഒരു ഭീമൻ തുകയാണ് (2261 കോടി ഡോളർ).

ഏതായാലും ഒരു മാറ്റത്തിന്റെ കാറ്റ് സമൂഹത്തിൽ കാണുന്നു. ദരിദ്രരെ സഹായിക്കാൻ സമ്പന്നർ മുതിർന്നാൽ ഏവർക്കും ആഹാരവും പാർപ്പിടവും ഉള്ള ഒരു വ്യവസ്ഥിതി ഉണ്ടായാൽ നിത്യ സ്നേഹ കൂടാരത്തിലെ പ്രതീക്ഷ സാക്ഷാൽക്കരിക്കും. ഇമ്പങ്ങളുടെ പറുദീസായിൽ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്ന സ്നേഹവാനായ ഒരു തിരുമേനി ഉള്ളതുകൊണ്ട് ഒരു നല്ല നാളെയുണ്ടാകും എന്ന് നമുക്ക് പ്രതീക്ഷിക്കാം. അതിനുവേണ്ടി പ്രാർത്ഥിക്കാം. മാത്രമല്ല അങ്ങനെയൊരു സമൂഹത്തിന്റെ വളർച്ചയ്ക്ക് നമ്മാൽ കഴിയുന്നത് എളിയ തോതിൽ പ്രവർത്തിക്കുകയും ചെയ്യാം. മാർ ഒസ്താത്തിയോസിന്റെ സ്നേഹദർശനം നമ്മുടെ ജീവിതങ്ങളിൽ കൂടി പ്രതിഫലിക്കുവാൻ വലിയവനായ ദൈവം സഹായിക്കട്ടെ.



# 18

# മാർ ഒസ്താത്തിയോസിന്റെ ഓർത്തഡോക്സ് ദർശനം

## പ്രൊഫ. കെ. സി. മാണി

ഓർത്തഡോക്സ് വിശ്വാസത്തിൽനിന്നും വ്യതിചലിച്ചുപോകാതിരിക്കുവാൻ ധൃതി പിടിച്ച് ശെമ്മാശ്ശനാക്കിയ, മലങ്കരസഭയിലങ്ങോളമിങ്ങോളം സഞ്ചരിച്ച് സുവിശേഷഘോഷണം നടത്തി സഭയെ ചലിപ്പിച്ച് സഭാമക്കളുടെ ഹൃദയം കവർന്ന എം.വി. ജോർജ്ജച്ചനെ മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുത്തപ്പോൾ, അദ്ദേഹത്തിന്റെ സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസത്തിലുള്ള സംശയവും അതോടൊപ്പം അദ്ദേഹത്തിന്റെ ചിന്താഗതികൾ കമ്മ്യൂണിസ്റ്റുചിന്താഗതിയാണോ എന്ന ആശങ്കയും ചേർത്ത് പത്തു വർഷത്തേക്ക് ആ സ്ഥാനത്തുനിന്നും മാറ്റിനിർത്തിയ, എന്നാൽ വർഷങ്ങൾക്കുശേഷം സഭയിലെ വിശ്വാസികളെ പ്രത്യേകിച്ച് യുവജനങ്ങളെ ഓർത്തഡോക്സ് വിശ്വാസത്തിൽ പിടിച്ചുനിർത്തുവാൻ ഏറ്റവും അധികം സഹായിച്ചവരിൽ പ്രമുഖനെന്നു തിരിച്ചറിഞ്ഞ സഭ ആ സഭയിലെ തന്നെ ഏകരത്നമെന്ന് അംഗീകരിച്ചു പ്രഖ്യാപിച്ച സഭാരത്നം ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ അറിയപ്പെടുന്ന അമൂല്യമായ അനേകദർശനങ്ങളിൽ വളരെയധികം പ്രാധാന്യമുള്ളതും പഠനാർഹവുമായ ഒന്നാണ് തിരുമേനിയുടെ ഓർത്തഡോക്സ് ദർശനം.

### മാർ ഒസ്താത്തിയോസിന്റെ ഓർത്തഡോക്സ് വിശ്വാസം സംശയിക്കപ്പെട്ടത് എന്തുകൊണ്ട്?

a. പിതാവ് മാർത്തോമ്മാസഭയിൽനിന്നും ഓർത്തഡോക്സ് സഭയിലേക്ക് വന്ന ആളായതിനാലും മാർത്തോമ്മാസഭക്കാരനായ പി. ജെ. തോമസ് ഉപദേശിയുടെ ബൈബിൾ ക്ലാസ്സിലിരുന്നു പഠിച്ചതിനാലും, പ്രൊട്ടസ്റ്റന്റ് ഓർത്തഡോക്സ് പാരമ്പര്യമാണ് എന്റേതെന്നു പറയാൻ മടികാണിച്ചിട്ടില്ലാ ത്തതിനാലും വളരെ ചെറുപ്പത്തിൽത്തന്നെ വേദപുസ്തകം പല പ്രാവശ്യം വായിച്ച് നോട്ടെഴുതി പഠിച്ച് മനഃപാഠമാക്കിയതിനാലും പ്രഥമശ്രവണത്തിൽ എം. വി. ജോർജ്ജച്ചൻ സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസക്കാരനല്ലാതായി. അതോടൊപ്പം ആദ്യകാല പ്രസംഗങ്ങൾ ഉണർവ് പ്രസംഗക്കാരുടെകൂടെയാണ് നടത്തിയിരുന്നത്. എന്നാൽ തികച്ചും ഓർത്തഡോക്സ്കാരിയായിരുന്ന മാതാവിന്റെ ആത്മീയകാര്യങ്ങളിലുള്ള ചിട്ടയും അതിൽനിന്നുളവായ ദീനാനുകമ്പയും അതനുസരിച്ച്

മക്കൾക്കു നല്കിയ പരിശീലനവും ആരും ശ്രദ്ധിച്ചില്ലേ? ജബൽപ്പൂരിലേക്ക് തിയോളജി പഠിക്കുവാനയച്ച മാർത്തോമ്മാസഭയിലെ ഏബ്രഹാം മാർത്തോമ്മാ തിരുമേനിക്കും എം.വി. ജോർജ്ജ് മാർത്തോമ്മാ സഭയിൽ ചേരണമെന്ന് ആഗ്രഹമുള്ളതായി അറിഞ്ഞപ്പോൾ എഴുതിയ വാചകം ഓർത്തഡോക്സ് സഭയിൽ പ്രവർത്തിക്കുവാൻ അനുവദിക്കുമെങ്കിൽ മാത്രമേ എന്നെ അയയ്ക്കേണ്ടതുള്ളു എന്നാണെന്നു തല്പരകക്ഷികൾ മറന്നുപോയി.

b. സാമൂഹിക നീതിയുടെ അതിശക്തനായ വക്താവായി പ്രസംഗപന്തലുകളിൽ കത്തിക്കയറിയ സുവിശേഷപ്രസംഗകൻ ധനവാന്മാരെയും ആഡംബരങ്ങളെയും അതിനിശിതമായി വിമർശിച്ചിരുന്നത് സഭാനേതൃത്വത്തിൽ പലർക്കും ഇഷ്ടപ്പെട്ടിരുന്നില്ലാ എന്നതു സത്യം. Theology of classless society, Sin of being rich in a poor world, Sharing God & Sharing world ഇവയൊക്കെ പ്രസിദ്ധീകരിക്കപ്പെട്ടത് വളരെ വൈകിയാണെങ്കിലും ഇവയിലെല്ലാം കാണുന്ന ആശയങ്ങൾ ആദ്യം മുതൽ തിരുമേനിയിലുണ്ടായിരുന്നു. തല്പരകക്ഷികൾക്ക് തിരുമേനിയെ ഒരു കമ്മ്യൂണിസ്റ്റായി ചിത്രീകരിക്കുന്നതിന് ഇവ സഹായകമായി. ക്രിസ്ത്യാനി ഒരിക്കലും കമ്മ്യൂണിസ്റ്റാവാൻ സാധ്യമല്ലെന്നും ഫലം മാർഗ്ഗത്തെ സാധൂകരിക്കയില്ലെന്നും മുതലാളിത്ത വ്യവസ്ഥിതിയും കമ്മ്യൂണിസം പോലെ തന്നെ നിരാകരിക്കപ്പെടണമെന്നും മുതലാളിമാർക്കും കാര്യവിചാരകത്വം മാത്രമാണെന്നും ആവർത്തിച്ചാവർത്തിച്ച്പറയുകയും എഴുതുകയും ചെയ്തത് പലരും സൗകര്യപൂർവം കേട്ടില്ലെന്നും കണ്ടില്ലെന്നും നടിച്ചു.

c. ത്രിയേക ദൈവം സകലർക്കും ദൈവം, ഹിന്ദുവിനും മുസൽമാനും എന്നു പാടിയതും രക്ഷ ക്രിസ്തുവിൽ മാത്രമോ എന്ന ചോദ്യവും പല യാഥാസ്ഥിതികരായ ഓർത്തഡോക്സുകാർക്കും ദഹിച്ചില്ല. രക്ഷകനായ ക്രിസ്തുവിനെ കാണേണ്ട രീതിയിൽ സഭയും ലോകവും അറിയുവാൻ പൗരസ്ത്യ വേദശാസ്ത്രത്തിന് കാലോചിതമായ വ്യാഖ്യാനം നല്കുവാൻ തിരുമേനി നടത്തിയ ശ്രമങ്ങളും വളരെയധികം തെറ്റിദ്ധാരണകൾക്കു കാരണമായി.

മേല്പറഞ്ഞതും അവയോടു ബന്ധപ്പെട്ട പല കാരണങ്ങളും മാർ ഒസ്താത്തിയോസിന്റെ ഓർത്തഡോക്സ് പരിവേഷത്തിന് മങ്ങലേല്പിച്ചു എന്ന സത്യം മുൻനിർത്തി അദ്ദേഹത്തിന്റെ ഓർത്തഡോക്സ് ദർശനം പഠിക്കുവാനുള്ള ശ്രമമാണ് ഈ ലേഖനം.

### എന്താണ് ഓർത്തഡോക്സ് വിശ്വാസം

സത്യസഭയുടെ മുഴുവനും സത്യമായ വിശ്വാസമാണ് ഓർത്തഡോക്സി (വിശ്വാസദീപ്തി, ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, 1991,

പേജ് 46). ശരിയായുള്ള സ്തുതി (Glorification) സത്യവിശ്വാസമുള്ള, വേദവിപരീതങ്ങൾ തള്ളപ്പെട്ട, തർക്കങ്ങൾക്ക് അന്യപ്പെട്ട, സാർവത്രിക മായ എന്ന അർത്ഥങ്ങളും ഓർത്തഡോക്സിക്ക് തിരുമേനി പറയുന്നു. ദുഷിപ്പില്ലാത്ത ആരാധനയാണ് (undefiled worship) ഓർത്തഡോക്സി (Fr. Dr. Reji Mathew, *I worship, therefore I am*, 2007, p. 15). ഈ നിർവചനങ്ങളുടെ പ്രായോഗികവും അർത്ഥവത്തുമായ മാനം ഭാഗ്യ സ്മരണാർഹനായ പത്തനാപുരം താബോർ ദയറായിലെ പണ്ഡിതനും വേദശാസ്ത്രജ്ഞനുമായ ദീവന്നാസ്യോസ് തിരുമേനി ദശകങ്ങൾക്കു മുമ്പ് ഓർത്തഡോക്സ് യൂത്ത് മാസികയിലെഴുതിയത് ഇപ്രകാരമാണ്. (എനിക്കുവേണ്ടി) മരിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തുയേശുവിന്റെ തിരു ശരീരരക്തങ്ങളിലുള്ള പൂർണ്ണമായ ശരണമാണ് (absolute fellowship) ഓർത്തഡോക്സ് വിശ്വാസം.

### മാർ ഒസ്താത്തിയോസും ഓർത്തഡോക്സിയും

യേശുക്രിസ്തുവിലുള്ള പൂർണ്ണമായ വിശ്വാസമാണ് ഓർത്തഡോ ക്സിയെങ്കിൽ മാർ ഒസ്താത്തായോസിനെ എങ്ങനെ പുറകോട്ടു നിർത്തു വാൻ സാധിച്ചു? സ്വന്തം ജീവചരിത്രം എഴുതിയപ്പോൾ അതിനു കൊടുത്ത തലവാചകം 'അത് കർത്താവാകുന്നു.' ഉത്ഥിതനായ ക്രിസ്തു വിനെ തിരിച്ചറിഞ്ഞ യോഹന്നാൻശ്ലീഹാ പത്രോസ്ശ്ലീഹായോടു പറഞ്ഞ താണല്ലോ ഈ വാക്യം. സ്വന്തജീവിതംകൊണ്ട് ഓർത്തഡോക്സി ലോകത്തെ ബോധ്യപ്പെടുത്തിയ അതുല്യനായ ഓർത്തഡോക്സ് മേല്പ ട്ടക്കാരനായിരുന്നു മാർ ഒസ്താത്തിയോസ്.

ഓർത്തഡോക്സ് സഭ ആരാധിക്കുന്ന സമൂഹമാണ് (worshipping community). ആരാധനയിൽ പ്രധാനം കൂദാശകളുടെ രാജ്ഞി യായ വി. കുർബ്ബാനയാണ്. തിരുശരീരരക്തങ്ങളുമായി അഭേദ്യ മായ കൂട്ടായ്മയാണ് വി. കുർബ്ബാനയുടെ രഹസ്യം. വർഷങ്ങൾ തുടർച്ചയായി എം.വി. ജോർജ്ജച്ചന്റെ വി. കുർബ്ബാനാനുഷ്ഠാനത്തിൽ പങ്കെടുക്കുവാൻ സാധിച്ചത് ഭാഗ്യമായി കരുതുന്ന ഈ ലേഖകൻ തിരു മേനി ആരാധനയ്ക്കു നല്കിയ പ്രാധാന്യം നേരിട്ടനുഭവിച്ചവതാണ്. സ്വർ ഗ്ഗീയമായ ഓർത്തഡോക്സ് ആരാധനയുടെ മാറ്റ് വർദ്ധിപ്പിച്ച പുരോഹിത ശ്രേഷ്ഠനായിരുന്നു അദ്ദേഹം. വി. കുർബ്ബാനാനുഭവത്തിന് ഒരുക്കുന്ന വി. കുമ്പസാരവും ഓർത്തഡോക്സിയുടെ ഭാഗമാണ്. വി. കുമ്പസാരം പിതാക്കന്മാർ ഒരിക്കലായി ഭരമേല്പിച്ചത് അതിന്റെ എല്ലാ അർത്ഥ ത്തിലും നടത്തിയ ആചാര്യശ്രേഷ്ഠനാണ് അദ്ദേഹം. വി. കുമ്പസാരം സഭയിൽനിന്നും അന്യംനിന്നുപൊയ്ക്കൊണ്ടിരിക്കുന്നതിന് കാരണ ക്കാരായ ഇന്നത്തെ സഭാനേതൃത്വം മാർ ഒസ്താത്തിയോസിന്റെ ഓർ

ത്തഡോക്സ് കുമ്പസാരരീതിയിലേക്ക് തിരിച്ചു പോയിരുന്നെങ്കിൽ. സഭ യിൽക്കൂടി ലഭിക്കേണ്ട പുതുക്കം ഇന്ന് സഭാമക്കൾക്കു ലഭിക്കാതിരി ക്കുന്നതിന്റെ ഒരു കാരണം വി.കുമ്പസാരത്തിന്റെ അഭാവമാണ്.

ഓർത്തഡോക്സ് പാരമ്പര്യത്തിന്റെ ഭാഗമാണ് സാമൂഹികപ്രതിബ ദ്ധത. ചരിത്രത്തിൽനിന്നും വിശുദ്ധ പിതാക്കന്മാരുടെയും പരിശുദ്ധന്മാ രുടെയും അനുഭവത്തിൽനിന്നും (പാരമ്പര്യം) പ്രചോദനം ഉൾക്കൊണ്ടു കൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസി ഒരു നവ മനുഷ്യത്വത്തിനായും ഒരു പുതിയ സാമൂഹിക വ്യവസ്ഥിതിക്കായും പരിശ്രമിക്കണം. (Rev. Dr. Mathew Vaidyan, The Orthodox Church, faith & practices, 1994, p.63). ഇത് നേരത്തെ മനസ്സിലാക്കിയ മാർ ഒസ്താത്തിയോസ് അൾത്താരയിലെ ആരാധനാക്രമത്തിനുശേഷമുള്ള ആരാധനയ്ക്കുകൂടി പ്രാധാന്യം നല്കണമെന്ന് ശക്തമായി ആവശ്യപ്പെട്ടു (Liturgy after liturgy). മാർ ഒസ്താത്തിയോസിന്റെ ആരാധന ത്രോണോസിൽ അവസാനിച്ചിരുന്നി ല്ലായെന്നതാണ് അദ്ദേഹത്തിന്റെ ഓർത്തഡോക്സ് ദർശനത്തിന്റെ കാതൽ. പിന്നീടുള്ള ആരാധനയാണ് after liturgy ക്രിസ്തീയസഭകളിലെ തന്നെ ഏറ്റവും അധികം സംഭാവന നല്കിയ മിഷനറി ബിഷപ്പായി അദ്ദേഹത്തെ ആക്കി തീർത്തത്. ഈ ഓർത്തഡോക്സ് ദർശനം സഭ ആകമാനം പ്രാവർത്തികമാക്കണം. ഇന്ന് അത് സഭാമിഷൻബോർഡിനെ ഏല്പിച്ച് ഭൂരിപക്ഷം മാറിനില്ക്കുന്ന അവസ്ഥ മാറിയെങ്കിൽ മാത്രമേ ഓർത്തഡോക്സി അർത്ഥവത്താകൂ.

പിതാവ് പുത്ര പരിശുദ്ധാത്മാവായ ത്രിയേകദൈവവും സർവ്വശക്തനും സർവ്വവ്യാപിയും സർവ്വജ്ഞാനിയുമായതുകൊണ്ട്, ആ ദൈവത്തിലുള്ള വിശ്വാസം ഏറ്റുപറയുന്നത് ഓർത്തഡോക്സിയുടെഭാഗമാണ്. വിശ്വാസ പ്രമാണത്തിലുള്ള മാർ ഒസ്താത്തിയോസിന്റെ ദർശനമാണ് ഞങ്ങൾ വിശ്വസിക്കുന്നു എന്ന ഒരു ഗ്രന്ഥം മുഴുവൻ. 'മൂന്നു വിശ്വാസസത്യ ങ്ങൾ' എന്ന ചെറുഗ്രന്ഥത്തിലും ആദ്യത്തെ സത്യമായി തിരുമേനി കാണിക്കുന്നത് വി. ത്രിത്വമാണ്.

ഓർത്തഡോക്സിയുടെ മറ്റൊരു പ്രധാനവശം കൂദാശകളാണ്. ഓർത്തഡോക്സ് സഭകൾക്ക് കൂദാശകൾ രഹസ്യ (mysteries) ങ്ങളാണെ ങ്കിലും അവയിൽക്കൂടിയാണ് യേശുക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്ത നങ്ങളിലും മനുഷ്യാവതാര ജീവിതത്തിലും വിശ്വാസികൾ പങ്കാളികളാ കുന്നത്. കൃപകൾക്കു മുഖാന്തിരമാണ് കൂദാശകൾ. മൂന്നു വിശ്വാസ സത്യങ്ങളിൽ രണ്ടാമത് തിരുമേനി വിവരിക്കുന്നത് വി. മാമോദീസായാണ്. പ്രത്യേകിച്ചും ശിശുസ്നാനം. ശിശുസ്നാനത്തെക്കുറിച്ച് ഓർത്ത ഡോക്സ് സഭാമക്കൾക്കുവേണ്ടി ലഘുലേഖകൾ എഴുതി അച്ചടിച്ച് ധാരാ ളമായി വിതരണം ചെയ്തിട്ടുണ്ട് തിരുമേനി. ശിശുസ്നാനത്തെ എതിർ

ക്കുന്ന പെന്തിക്കോസ്തുവിഭാഗങ്ങളുമായി ഒരു കാലത്ത് വാഗ്വാദത്തിലേർപ്പെട്ട് അവരെ ഉത്തരംമുട്ടിച്ചിട്ടുള്ളതും ഒസ്താത്തിയോസ് തിരുമേനിയാണ്.

വിശുദ്ധന്മാരുടെ സംസർഗ്ഗവും വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ഓർത്തഡോക്സിയുടെ പ്രധാനവശങ്ങളാണ്. ഒസ്താത്തിയോസ് തിരുമേനിയുടെ മൂന്ന് വിശ്വാസ സത്യങ്ങളിൽ മൂന്നാമത്തേത് ഇവയാണ്. സഭയിലെ യുവാക്കളുടെ ഇവയെക്കുറിച്ചുള്ള സംശയങ്ങൾക്ക് ആധികാരികമായി മറുപടി പറഞ്ഞിട്ടുള്ളത് തിരുമേനിയാണ്. വിദ്യാർത്ഥി കോൺഫ്രൻസുകളിൽക്കൂടിയും സഭാപ്രസിദ്ധീകരണങ്ങളിൽക്കൂടിയും കൂടാതെ വിശ്വാസിയായിരിക്ക, 40 questions answeredഈ ഗ്രന്ഥങ്ങളിലൂടെയും ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ ഭംഗിയായി വിവരിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു.

ക്രിസ്തീയസഭയുടെ പാരമ്പര്യത്തിന്റെ ഒരുഭാഗംമാത്രമാണ് വേദപുസ്തകം എന്ന ഓർത്തഡോക്സ് നിലപാടിൽ തിരുമേനി ഉറച്ചുവിശ്വസിക്കുന്നു. വേദപുസ്തകം മനഃപാഠമായിരുന്ന തിരുമേനി, മറ്റാരേക്കാളും അനായാസമായി വേദപുസ്തകവാക്യങ്ങൾ റഫറൻസോടുകൂടി ഉദ്ധരിച്ചിരുന്ന തിരുമേനി, പാരമ്പര്യങ്ങളെ മുറുകെ പിടിച്ചുകൊൾവിൻ എന്നതിന് വേദപുസ്തകം തന്നെ ആധാരമാക്കി, വേദപുസ്തകം മാത്രം മതി എന്നു വാദിക്കുന്നവർക്കു മറുപടി നല്കി. തിരുമേനി എഴുതി. സഭയുടെ ദൈവശാസ്ത്രം വേദപുസ്തകത്തിൽ അധിഷ്ഠിതമാണെങ്കിലും വേദപുസ്തകത്തിൽ മാത്രം ഒതുക്കി നിർത്താൻ കഴിയുകയില്ല. വേദപുസ്തകവും പാരമ്പര്യവും ഒന്നുപോലെ ദൈവശാസ്ത്രത്തിന്റെ ഉറവിടങ്ങൾ അത്രേ(വിശ്വാസിയായിരിക്ക, 1984, പേജ് 3). സകലസത്യത്തിലേക്കും വഴിനടത്തുന്നത് വി. വേദപുസ്തകമാണെന്ന ധാരണ വേദപുസ്തകാധിഷ്ഠിതമല്ല. സത്യത്തിന്റെ ആത്മാവാണ് സകല സത്യത്തിലേക്കും വഴിനടത്തുന്നത്. അതേ ആത്മാവ് ശ്ലീഹന്മാരിലും പിതാക്കന്മാരിലും കൂടി പഠിപ്പിച്ച വിശ്വാസം ഇന്നും വളർന്നുകൊണ്ടിരിക്കുന്നത് പരിശുദ്ധാത്മചൈതന്യത്തിലാണ് ('വിശ്വാസദീപ്തി'യുടെ ആമുഖത്തിൽനിന്ന്). സഭയ്ക്ക് ഇന്നും ദൈവിക വെളിപാടുകൾ സഭയിൽ വ്യാപരിക്കുന്ന പരിശുദ്ധാത്മാവുവഴി പിതാക്കന്മാരിൽക്കൂടി ലഭിക്കുന്നുണ്ട്. അതിനൊരുദാഹരണമാണ് ഭാഗ്യസ്മരണാർഹനായ ഒസ്താത്തിയോസിന് ലഭിച്ച വെളിപാടുകൾ.

യേശുക്രിസ്തുവും പൂർവ്വപിതാക്കന്മാരുടെ പാരമ്പര്യങ്ങളെ ബഹുമാനിച്ചു. അതോടൊപ്പം തെറ്റായവയെ ചോദ്യം ചെയ്യുകയും അർത്ഥമില്ലാത്തവയെ തള്ളുകയും ചെയ്തു. യേശുക്രിസ്തു പരിച്ഛേദന ഏറ്റു. യേരുശലേം ദേവാലയത്തിൽ പെരുനാളിനു പോയി, ശാബതിൽ

സുനഗോഗിൽ പോയി വേദപുസ്തകം വായിച്ചു, കരംകൊടുത്തു. സാദൂക്യരുടെയും പരീശന്മാരുടെയും ന്യായപ്രമാണവ്യാഖ്യാ നങ്ങളെ ചോദ്യം ചെയ്തു. പൊതുസ്ഥലത്തുവച്ചു ദാനംകൊടുത്തതിനെ അനുകൂലിച്ചില്ല. വേദപ്രമാണ പരമായതും സിദ്ധാന്തപരമായതുമായ പാരമ്പര്യങ്ങൾ ഒരിക്കലായി ഭരമേല്പിക്കപ്പെട്ടവയാണ്. അവ വ്യത്യാസപ്പെടുത്തരുത്. ഓർത്തഡോക്സ് ആരാധനയിലും ആചാരാനുഷ്ഠാനങ്ങളിലും കാലോചിതമായ മാറ്റം അനിവാര്യമായിവന്നേക്കാം അത് യേശു കാണിച്ചുതന്നതാണ്. ആ വ്യതിയാനങ്ങൾ ബാഹ്യമായ വയിലല്ല, ആന്തരികമായവയിലാകണം. മനഃപരിവർത്തനം നേടുവാനുതകണം പരാമ്പര്യങ്ങളായ വേദപുസ്തകവും സിദ്ധാന്തങ്ങളും ആചാരാനുഷ്ഠാനങ്ങളും. ത്യാഗമനുഷ്ഠിക്കുവാൻ, പങ്കിടുവാൻ, സ്നേഹിക്കുവാൻ നിർമ്മനുഷ്യരെ ദൈവമക്കളാക്കുവാൻ സഹായിക്കണം. അതായിരുന്നു മാർ ഒസ്താത്തിയോസിന്റെ ഓർത്തഡോക്സ് ദർശനം.

സ്തുതിചൊവ്വാക്കപ്പെട്ട ആരാധനയാണ് ഓർത്തഡോക്സി എന്ന് നേരത്തെ രേഖപ്പെടുത്തിയല്ലോ. ആരാധന നമ്മുടെ വിശ്വാസത്തെ പ്രഖ്യാപിക്കുന്നു. പ്രാർത്ഥന ആരാധനയുടെ ഭാഗമാണ്. പ്രാർത്ഥന ദൈവവുമായുള്ള സംസർഗ്ഗമാണ്. യേശുക്രിസ്തു പഠിപ്പിച്ച കർത്തൃപ്രാർത്ഥനയാണല്ലോ ഏറ്റവും സ്വീകാര്യമായ പ്രാർത്ഥന. പ്രാർത്ഥനാപിതാവായ മാർ ഒസ്താത്തിയോസ് ഇടവിടാതെ പ്രാർത്ഥിക്കുന്ന പിതാവായിരുന്നു. ദിവസവും പ്രാർത്ഥിപ്പാൻ പ്രത്യേകം പ്രത്യേകം പ്രാർത്ഥനകൾ തയ്യാറാക്കുകയും തന്റെ താമസസ്ഥലമായ എം.റ്റി.സി. യിൽ അവ ചൊല്ലിക്കുകയും ചെയ്യുമായിരുന്നു. അതുപോലെതന്നെ തിരുമേനി രചിച്ച ഗാനങ്ങളും പ്രാർത്ഥനയുടെ ഭാഗമാണ്. പ്രാർത്ഥന തിരുമേനിയുടെ പതിവായി (habit) ത്തീർന്നിരുന്നു. പ്രാർത്ഥനയുടെ ഫലം ജീവിതത്തിൽ പ്രതിഫലിക്കണമെന്ന് തിരുമേനി ഉത്ബോധിപ്പിക്കുമായിരുന്നു. ആ ചിന്തയാണ് അദ്ദേഹത്തിന്റെ അനേകങ്ങളായ മിഷനറി പ്രവർത്തനങ്ങൾക്കു പ്രചോദനം.

അദ്വൈത ദൈവസ്നേഹഗായകനായ മാർ ഒസ്താത്തിയോസിന്റെ എല്ലാ ദർശനങ്ങളും, പൗലോസ് അപ്പൊസ്തലന്റെ ദർശനങ്ങളിൽനിന്നും ഉളവായതാണ്. പൗലോസിന്റെ ദർശനങ്ങളെ ഭാരതീയ ആത്മീകാചാര്യനായ ദൈവശാസ്ത്രജ്ഞൻ പുനരാവിഷ്കാരിച്ചതാണ് മാർ ഒസ്താത്തിയോസ് ദർശനങ്ങൾ. പൗലോസ് അപ്പൊസ്തലൻ സ്വയം അവകാശപ്പെട്ടിരുന്നു, താൻ മറ്റ് അപ്പൊസ്തലന്മാരിൽനിന്നും വ്യത്യസ്തനാണെന്ന്. മാർ ഒസ്താത്തിയോസും സഭയിലെ മറ്റ് മേല്പട്ടക്കാരിൽ വ്യത്യസ്തനായിരുന്നു. ദൈവം സ്നേഹമാകുന്നുവെന്നും ആ സ്നേഹം സമസൃഷ്ടങ്ങളിലേക്കു പകരണമെന്നും ഓർത്തഡോക്സ് കൂടാരത്തിന്റെ കുറ്റികൾ മാറ്റി

നാട്ടി ഈ സഭയെ നിത്യസ്നേഹ കൂടാരമാക്കണമെന്നും സ്വപ്നം കണ്ട പ്രവാചകനായ മേല്പട്ടക്കാരൻ. സ്നേഹമാകുന്ന ദൈവത്തിന്റെ മുമ്പിൽ സർവ്വസൃഷ്ടിയും വണങ്ങുന്ന ഒരു അപൂർവ്വദർശനം. അത് ഒരു പുതിയ കൂടാരമെന്നോ സാങ്കല്പികകൂടാരമെന്നോ തെറ്റിദ്ധരിച്ചവരുണ്ടാകാം. പക്ഷേ തിരുമേനി സ്വപ്നം കണ്ടത് സർവ്വസൃഷ്ടിയെയും ഉൾക്കൊള്ളുന്ന, ഹിന്ദുവിനെയും മുസൽമാനെയും സകലരേയും ഉൾക്കൊള്ളുന്ന, നരകം പോലും പൊളിച്ചടുക്കി അവരെയും ഉൾക്കൊള്ളുന്ന നിത്യസ്നേഹ മാകുന്ന ഓർത്തഡോക്സ് (സാർവ്വത്രിക) കൂടാരം.

മാർ ഒസ്താത്തിയോസ് ഓർത്തഡോക്സിയുടെ പ്രതിരൂപമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭ അതുകൊണ്ടുകൂടിയാണ് അദ്ദേഹത്തിന് സഭാരത്നം എന്ന സഭയിലെ സർവ്വോന്നത ബഹുമതി നല്കി ആദരിച്ചത്.

മാർ ഒസ്താത്തിയോസ് വ്യക്തമായ ഓർത്തഡോക്സുകാരനായി രുന്നു എന്നതിന് ഒരു ചെറിയ ഉദാഹരണം കൂടെ കുറിക്കട്ടെ. 1984-ൽ തടാകാശ്രമത്തിൽ വച്ച് രൂപംകൊടുത്ത, ഇന്ന് ഐനാംസ് എന്നറിയ പ്പെടുന്ന നാംസ് (നാഷണൽ അസ്സോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ്) അദ്ദേഹത്തിന്റെ മാനസപുത്രിയാണ്. അദ്ദേഹം നട്ടുവളർത്തിയതാണ്. തിരുമേനി കാലം ചെയ്യുന്നതിന് ഒരു വർഷം മുമ്പ് അത് ഗൾഫ് രാജ്യങ്ങ ളിലേക്കു കൂടി വ്യാപിച്ച് ഇന്റർനാഷണലായി. ഗൾഫ് രാജ്യങ്ങളിലൊരി ടത്തുനിന്ന് അദ്ദേഹത്തിന് ഒരു ചോദ്യം ലഭിച്ചു. നാംസിലേക്ക് ഇതര സഭാവിഭാഗങ്ങളെ കൂടി ചേർക്കാമോ എന്ന്. അർത്ഥശങ്കയ്ക്കിടയില്ലാത്ത വിധം തിരുമേനി പറഞ്ഞു, 'പാടില്ല' (No). തിരുമേനിയോട് നേരിട്ട് കാരണം അന്വേഷിച്ചപ്പോൾ കിട്ടിയ മറുപടി, "നമ്മുടെ കോൺഫ്രൻസു കളിൽ നമ്മുടെ ആരാധനയും പാരമ്പര്യങ്ങളുമാണ് നാം പിന്തുടരുന്നത്. ആ സ്വർഗ്ഗീയ ആരാധനാരീതികൾക്കും വിശ്വാസത്തിനും വ്യതിയാനം വരുത്തുവാൻ കാലക്രമേണ മറ്റ് സഭാംഗങ്ങളുടെ സാന്നിധ്യം മുഖാന്തിര മാകാം. ഈ ചെറിയ കുടുംബ കൂട്ടായ്മ ഓർത്തഡോക്സ് രീതിയിൽ തന്നെ മുമ്പോട്ടു പോകണം." ഓർത്തഡോക്സി ഹൃദയത്തിൽ എന്നും സൂക്ഷിച്ച പരിശുദ്ധനായ ആ വലിയ പിതാവിന് പ്രണാമം.



# 19

# മാർ ഒസ്താത്തിയോസിന്റെ ത്രിത്വദർശനം

## പ്രൊഫ. കെ. എം. കുറിയാക്കോസ്, വാകത്താനം

മലങ്കരയുടെ ആമോസ് പ്രവാചകൻ, മലങ്കരയുടെ യോഹന്നാൻ ശ്ലീഹാ എന്നീ വിശേഷണങ്ങൾക്ക് സർവ്വഥായോഗ്യനായ സ്നേഹത്തിന്റെ അപ്പോസ്തോലനായ സഭാരത്നം ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസിനെപ്പോലെ വി. ത്രിത്വത്തെക്കുറിച്ച് വിശദവും ആത്മാർത്ഥവും ഗഹനവും വേദപുസ്തകാധിഷ്ഠിതവുമായ പഠനം നടത്തിയിട്ടുള്ള മറ്റാരും തന്നെ ഭാരതത്തിലില്ല. ഭാരതീയ ദർശനങ്ങളായി അറിയപ്പെടുന്ന ശങ്കരാചാര്യരുടെ അദ്വൈതദർശനം, രാമാനുജാചാര്യരുടെ വിശിഷ്ടാദ്വൈത ദർശനം, മധ്വാചാര്യരുടെ ദ്വൈതദർശനം, ലോകായതദർശനം എന്ന പേരിലറിയപ്പെടുന്ന ചർവ്വാക ദർശനം എന്നീ ദർശന നിരകളിൽ വി. ത്രിത്വത്തെക്കുറിച്ച് മാർ ഒസ്താത്തിയോസ് അവതരിപ്പിച്ചിരിക്കുന്ന അത്രൈത ദർശനം എന്ന സിദ്ധാന്തത്തിനും സ്ഥാനം ലഭിച്ചിരിക്കുന്നു. മാർ ഒസ്താത്തിയോസിനെപ്പോലെ ഒരു തനതു ദർശനം അവതരിപ്പിക്കുന്നതിന് മറ്റു ഭാരതീയ ക്രൈസ്തവരാരുംതന്നെ തുനിഞ്ഞിട്ടില്ല.

### ത്രിത്വത്തെക്കുറിച്ച് സഭയുടെ പ്രബോധനം

പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രിയേക ദൈവമാകുന്നു ത്രിത്വമെന്നും ഏകത്വത്തിൽ ത്രിത്വവും ത്രിത്വത്തിൽ ഏകത്വവുമായി ദൈവം ഒരുവൻ മാത്രമാകുന്നുവെന്നും പൊതുവെ ക്രൈസ്തവ സഭകൾ പഠിപ്പിക്കുന്നു. ദൈവത്തിന് മൂന്ന് ആളത്തങ്ങൾ അഥവാ വ്യക്തിത്വങ്ങൾ (ക്നൂമാകൾ) ഉണ്ടെങ്കിലും ദൈവം ഏകത്വമുള്ളവനാണെന്നാണ് സാരാംശം. ഈ കാഴ്ചപ്പാടിന് വേദപുസ്തകാടിസ്ഥാനവും സാർവ്വത്രിക സുന്നഹദോസുകളുടെ അംഗീകാരവും ഉണ്ട്.

### മാർ ഒസ്താത്തിയോസിന്റെ ത്രിത്വവിചാരം

മാർ ഒസ്താത്തിയോസിന് ഏറ്റവും പ്രിയപ്പെട്ട വിഷയമായിരുന്നു ത്രിത്വം എന്നുള്ളത്. അദ്ദേഹത്തിന്റെ മിക്ക കൃതികളിലും ത്രിത്വപരാമർശം ദൃശ്യമാണ്. ദൈവം ഏകനാണെന്നും എന്നാൽ ഏകത്വത്തിൽ മൂന്ന് ആളത്തങ്ങൾ അടങ്ങിയിരിക്കുന്നുവെന്നും തന്നിമിത്തം ദൈവം ഒരേ സമയത്തുതന്നെ ത്രിയേകനാണെന്നും ആദ്യന്തവിഹീനനായി അപ്രകാരം

സ്ഥിതി ചെയ്യുന്നുവെന്നുമാണ് ത്രിത്വം എന്നതിന്റെ വിവക്ഷയെന്നു പ്രഖ്യാപിച്ചുകൊണ്ടാണ് മാർ ഒസ്താത്തിയോസ് തന്റെ ത്രിത്വദർശനം അവതരിപ്പിച്ചിരിക്കുന്നത്.

വി.ത്രിത്വം മനുഷ്യശക്തിയുടെ വെറും ഒരു കണ്ടുപിടുത്തമല്ലെന്നും മറിച്ച് യഹൂദന്മാരുടെ ഏകദൈവവിശ്വാസത്തിലൂടെയും യേശുക്രിസ്തു ദൈവത്തിൽ നിന്നുള്ള ദൈവമാണെന്നും പരിശുദ്ധാത്മാവ് ദൈവമാണെന്നുമുള്ള ക്രിസ്തീയ അനുഭവത്തിലൂടെയും ദൈവം സ്വയം വെളിപ്പെടുത്തിയതാണെന്നും അദ്ദേഹം എടുത്തു പറയുന്നു. ദൈവത്തിന്റെ പ്രത്യേകത താൻ ഏകത്വവുമായി സ്ഥിതി ചെയ്യുന്നുവെന്നുള്ളതാണെന്നും ചൂണ്ടിക്കാണിക്കുന്നുണ്ട്. മനുഷ്യാവതാരത്തിലൂടെയും പെന്തിക്കോസ്തിയിലൂടെയും പരിശുദ്ധാത്മാവിന്റെ നടത്തിപ്പിലൂടെയും ദൈവം സ്വയം വെളിപ്പെടുത്തിയ സത്യമാണ് ത്രിത്വം. അവർണ്ണനീയമായ ത്രിത്വരഹസ്യത്തിലേക്ക് ഒന്ന് എത്തിനോക്കാമെന്നല്ലാതെ അതിന്റെ മുഴുവൻ രഹസ്യവും ആർക്കും ഗ്രഹിക്കുവാൻ സാധ്യമല്ലെന്നും മാർ ഒസ്താത്തിയോസ് പ്രസ്താവിക്കുന്നു.

ദൈവം സ്നേഹമാകുന്നുവെന്ന വേദവാക്യം (1 യോഹ. 4:8) ഉദ്ധരിച്ചുകൊണ്ട് ദൈവം സ്നേഹമാകുന്നുവെങ്കിൽ ദൈവം ത്രിത്വമാകുന്നുവെന്ന് ഒസ്താത്തിയോസ് ശ്ലീഹാ തറപ്പിച്ചുപറയുന്നു. ദൈവം സ്നേഹമാകുന്നുവെങ്കിൽ സ്നേഹം പകരേണ്ടതുണ്ടെന്നും ദൈവം ഏകൻ മാത്രമാണെങ്കിൽ സ്നേഹം പങ്കിടാൻ സാധ്യമല്ലെന്നു വന്നുകൂടുമെന്നും അദ്ദേഹം സംവാദിക്കുന്നു. വെറും ഏകനാണെങ്കിൽ മറ്റു വ്യക്തിത്വങ്ങൾ ഇല്ല എന്നു വന്നുകൂടുമെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു.

ദൈവം മാറ്റമില്ലാത്തവനും നിത്യനുമാണെന്ന് തുടർന്ന സമർത്ഥിക്കുന്നു. സ്നേഹിപ്പാനും സ്നേഹം സ്വീകരിക്കുവാനും സ്നേഹം പകരുവാനും തന്നിൽത്തന്നെ നിത്യമായ മൂന്ന് ആളത്തങ്ങൾ ഉള്ളതുകൊണ്ടാണ് ദൈവം സ്നേഹമാകുന്നുവെന്നു വന്നുകൂടുന്നതെന്ന് സ്നേഹത്തിന്റെ ഈ അപ്പോസ്തോലൻ സ്ഥാപിക്കുന്നു. ഒരു ഭർത്താവും ഭാര്യയും അങ്ങോട്ടും ഇങ്ങോട്ടും സ്നേഹിച്ചതുകൊണ്ടുമാത്രം അവരുടെ സ്നേഹം പൂർണ്ണമാകുന്നില്ലെന്നും ശിശു ജനിച്ചുകഴിമ്പോൾ മാത്രമാണ് പൂർത്തീകരണമുണ്ടാകുന്നതെന്നും അദ്ദേഹം എടുത്തുപറയുന്നു. ദൈവം ത്രിത്വമല്ലാതെ ഏകനാണെങ്കിൽ നിത്യമായി ആരെ സ്നേഹിക്കുമെന്ന് അദ്ദേഹം ചോദിക്കുന്നു.

കപ്പദോക്യായിലെ പിതാക്കന്മാർ ത്രിത്വത്തെ ഒരു സാരാംശവും മൂന്ന് ആളത്തവുമായി കണ്ട കാര്യം മാർ ഒസ്താത്തിയോസ് ഓർമ്മിപ്പിക്കുന്നു. വലിയ മാർ ബസേലിയോസ് എന്ന സഭാപിതാവ് ത്രിത്വത്തിൽ

എണ്ണത്തിന് എന്തു സ്ഥാനം എന്നു ചോദിക്കുന്നു. നിസ്സായിലെ മാർ ഗ്രിഗോറിയോസ് ത്രിത്വത്തെ ആദാമിനോടും ഭാര്യയായ ഹവ്വായോടും പുത്രൻ ശേത്തിനോടും ഉപമിക്കുന്നതുപോലെ മാർ ഒസ്താത്തിയോസ് ത്രിത്വത്തെ ഒരു അണുകുടുംബത്തോട് ഉപമിച്ചിരിക്കുന്നു. വേറെയും ദൃഷ്ടാന്തങ്ങൾ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ത്രിത്വത്തെ മനസ്സി നോടും ഉപമിക്കുന്നു. അബോധമനസ്സ്, ബോധമനസ്സ്, ഉപബോധമനസ്സ് എന്നിങ്ങനെ മൂന്നു തലങ്ങൾ മനസ്സിനുണ്ടെങ്കിലും മനസ്സ് ഏകമാണ ല്ലോ. ദൈവത്തിന്റെ ഊർജ്ജത്തെ electron, proton, neutron എന്ന് മൂന്നായി കാണാമെങ്കിലും ഏകത്വസ്വഭാവമുണ്ടെന്നുള്ള വസ്തുതയും അദ്ദേഹം അനുസ്മരിപ്പിക്കുന്നു. സത്, ചിത്, ആനന്ദ് എന്നിവ മൂന്നാണെങ്കിലും സച്ചിദാനന്ദൻ ഏകനാണ് എന്ന ഹൈന്ദവ സങ്കല്പത്തിലും ഏകത്വം കാണാവുന്നതാണ്. ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നീ മൂർത്തികൾ മൂന്നാണെങ്കിലും ഓങ്കാരപ്പൊരുൾ ഒന്നാണല്ലോ. കാലത്തിന് ഭൂതം, വർത്തമാനം, ഭാവി എന്നീ മൂന്നവസ്ഥകൾ ഉണ്ടെങ്കിലും (വ്യാകരണ ത്തിൽ) കാലം ഒന്നുമാത്രണല്ലോ എന്നും മാർ ഒസ്താത്തിയോസ് പ്രസ്താവിക്കുന്നു. ഗ്രാമറിൽ First person, Second person, Third person എന്നിങ്ങനെ Persons മൂന്ന് എന്നു വേർതിരിച്ചു പറയുമെങ്കിലും അവ ഏകത്വമായ Person-ന്റെ മൂന്നു വേർതിരിവുകൾ മാത്രമാണെന്നും എടു ത്തുപറയുന്നു. ഇങ്ങനെ മനസ്സിലാകുന്ന വിധത്തിൽ ചില പ്രതീകങ്ങളെ കാണിച്ചുകൊണ്ട് ക്രിസ്തീയ വിശ്വാസം അനുപമമാകുന്നത് ത്രിത്വവി ശ്വാസത്തിലൂടെയാണെന്ന് മലങ്കരയുടെ ദാർശനികൻ സമർത്ഥിക്കുന്നു.

വി.വേദപുസ്തകത്തിലെ ത്രിത്വ പ്രസ്താവനകളും അദ്ദേഹം ഉദ്ധരി ക്കുന്നു. 2 കൊരി. 13:14-ൽ 'കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങൾ എല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ" എന്നു രേഖപ്പെടുത്തിയിരിക്കു ന്നു. വി. മത്തായി 28:19-ൽ "ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപ ദേശിച്ചുംകൊണ്ട് സകലജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ" എന്നുള്ള കർത്താവിന്റെ കല്പന നാം വായിക്കുന്നു. 1 യോഹന്നാൻ 5:7-ൽ "സ്വർഗ്ഗത്തിൽ സാക്ഷ്യം പറയുന്നവർ മൂവർ ഉണ്ട്; പിതാവും വച നവും പരിശുദ്ധാത്മാവും ഇവ മൂന്നും ഒന്നത്രേ" എന്നു രേഖപ്പെടുത്തി യിരിക്കുന്നു. 1 കൊരിന്ത്യർ 12:4-7 വരെ വാക്യങ്ങളിൽ ത്രിത്വസൂചന യുണ്ട്. "എന്നാൽ കൃപാവരങ്ങളിൽ വ്യത്യാസം ഉണ്ട്. ആത്മാവ് ഒന്ന ത്രെ; ശുശ്രൂഷകളിൽ വ്യത്യാസമുണ്ട്. കർത്താവ് ഒരുവനത്രെ; വീര്യപ്ര വൃത്തികളിൽ വ്യത്യാസമുണ്ട്. എങ്കിലും എല്ലാം പ്രവർത്തിക്കുന്ന ദൈവം

ഒരുവൻ തന്നെ.” എഫേസ്യ ലേഖനം 4:4-6 വരെ വാക്യങ്ങളിൽ ത്രിത്വ ത്തിലെ മൂന്നു വ്യക്തികളെ ഒരുമിച്ചു ചേർത്ത് പൗലോസ് ശ്ലീഹാ പ്രസ്താ വിക്കുന്നു: “എല്ലാവർക്കും മീതെയുള്ളവനും എല്ലാവരിലും കൂടി വ്യാപ രിക്കുന്നവനും എല്ലാവരിലും ഇരിക്കുന്നവനുമായി എല്ലാവർക്കും ദൈവവും പിതാവുമായവൻ ഒരുവൻ.”

ത്രിത്വവിശ്വാസം അനുപമമാണെന്നും ത്രിത്വത്തിന്റെ ഉണ്മ സ്നേഹ മാണെന്നും ദൈവം ത്രിത്വത്തിൽ ഏകത്വവും ഏകത്വത്തിൽ ത്രിത്വവു മായി സ്ഥിതിചെയ്യുന്നുവെന്ന സഭാവിശ്വാസം വേദപുസ്തകാധിഷ്ഠിതവും യുക്തിക്കു നിരക്കുന്നതുമണെന്ന് മാർ ഒസ്താത്തിയോസ് ആചാര്യർ സ്ഥാപിക്കുന്നു.

**അത്രൈതദർശനം**

മാർ ഒസ്താത്തിയോസിന്റെ ഒരു ത്രിത്വഭാഷ്യമാണ് ‘അത്രൈതദർ ശനം’ എന്നുള്ളത്. ശ്രീശങ്കരാചാര്യരുടെ അദ്വൈത ദർശനത്തിലേക്ക് കണ്ണോടിച്ചുകൊണ്ട് ദൈവം മൂന്നല്ല, എന്നാൽ ഒന്നാണ്; ഒന്നല്ല, എന്നാൽ മൂന്നാണ് എന്നു വിവക്ഷിക്കുന്നതാണ് മാർ ഒസ്താത്തിയോസ് ആചാര്യരുടെ അത്രൈതദർശനം.

കേരളത്തിൽ ശങ്കരന്റെ കാലംവരെ മീമാംസയ്ക്കായിരുന്നു പ്രാധാ ന്യവും പ്രചാരവും. യാഗാനുഷ്ഠാനമായിരുന്നു ബ്രാഹ്മണരുടെ പാര മ്പര്യം. മീമാംസയുടെയും യജ്ഞത്തിന്റെയും പാരമ്പര്യത്തെ എതിർത്തു കൊണ്ട് വേദന്തത്തിന്റയും സന്യാസത്തിന്റേതുമായ ഒരു നവീനപാരമ്പ ര്യത്തിന് തുടക്കമിട്ടുകൊണ്ടു തന്റെ ലോകപ്രശക്തമായ അദ്വൈത ദർശനം അവതരിപ്പിക്കുകയും 100-ൽപരം ഗ്രന്ഥങ്ങളെഴുതി ശങ്കരൻ തന്റെ കാഴ്ചപ്പാടു വിശദീകരിക്കുകയും ചെയ്തു. അദ്ദേഹം അദ്വൈത മതത്തെ ഒരു സിദ്ധാന്തമായി വളർത്തി. അദ്വൈത വേദാന്തത്തിനു പ്രചാരം നൽകി.

“ബ്രഹ്മ സത്യം ജഗന്മിഥ്യ, ജീവോ ബ്രഹ്മൈവ നാ പരഃ” എന്ന് അദ്ദേഹം പഠിപ്പിച്ചു. സത്യമായിട്ടുള്ളത് ബ്രഹ്മം മാത്രം; ജഗത് നാമരൂ പാത്മകമായ ഈ പ്രപഞ്ചം മിഥ്യയാണ് എന്നർത്ഥം.

ഒന്നല്ല, രണ്ടല്ല, മൂന്നുമല്ല, പ്രത്യുത ‘സ്നേഹമെന്നാണ് ദൈവത്തിന്റെ അത്രൈതാവസ്ഥകൊണ്ട് നമ്മുടെ ദാർശനികൻ ഉദ്ദേശിക്കുന്നത്. മാർ ഒസ്താത്തിയോസ് നേരത്തെ രചിച്ച സ്നേഹത്തിന്റെ ഏകമതം എന്ന ഗ്രന്ഥത്തിന്റെ പൂർത്തീകരണമായിട്ട് വേണം 2007-ൽ രചിച്ച ‘അത്രൈത ദൈവശാസ്ത്രവും സ്നേഹത്തിന്റെ ഏകമതവും’ എന്ന ഗ്രന്ഥത്തെ കാണുവാൻ. സ്നേഹത്തിന്റെ അപ്പോസ്തോലനായ മാർ യോഹന്നാൻ

ശ്ലീഹായുടെ യഥാർത്ഥ ശിഷ്യനായിട്ടാണ് മലങ്കരയുടെ 'മാർ ഒസ്താത്തിയോസ് ശ്ലീഹായെ കാണേണ്ടത്. ഒസ്താത്തിയോസ് മെത്രാപ്പോലിത്തായെ 'ഒസ്താത്തിയോസ് ശ്ലീഹാ' എന്നു വിളിക്കുവാനാണ് ഈ ലേഖകൻ ഇഷ്ടപ്പെടുന്നത്. അത്രൈത ദർശനം എന്ന സമന്വയദർശനത്തിൽ ഊന്നിപ്പറയുന്ന 'സ്നേഹം' എന്ന കേന്ദ്രബിന്ദുവിൽ, സ്വാർത്ഥത വെടിഞ്ഞ് സ്നേഹമൂർത്തിയായ ദൈവത്തെ സ്വായത്തമാക്കുവാൻ ഇദ്ദേഹം നമ്മെ ആഹ്വാനം ചെയ്യുന്നു. സ്വാർത്ഥതയെ മാർ ഒസ്താത്തിയോസ് 'അവനവനിസം' എന്നാണു വിശേഷിപ്പിക്കുന്നത്. അസമത്വം, മതബാഹുല്യം, മതമൗലികവാദം തുടങ്ങിയ തിന്മകളുടെ പ്രഭവസ്ഥാനമായി 'അവനവനിസ'ത്തെ മാർ ഒസ്താത്തിയോസ് കാണുന്നു. യേശുക്രിസ്തു പഠിപ്പിച്ച സ്നേഹത്തിന്റെ മതം എന്ന ആശയത്തെ ഉൾക്കൊള്ളാതെ അയ്യായിരത്തോളം സഭാവിഭാഗങ്ങളുമായി വേർപിരിഞ്ഞ് വിശ്വാസത്തിന്റെ പേരിൽ കുറ്റപ്പെടുത്തുകയും വിഭാഗീയത വർദ്ധിപ്പിക്കുകയും ചെയ്യുന്ന ക്രൈസ്തവ സഭയുടെ ഗതികേടിൽ ഈ ദാർശനികൻ പരിതപിക്കുന്നു.

വിശുദ്ധ ഖുറാനിലെ അനുപമമായ കാരുണ്യദർശനവും ആഗോള സാഹോദര്യവും ഉയർത്തിപ്പിടിക്കേണ്ടതിനുപകരം ചാവേർപ്പടകളെ സൃഷ്ടിക്കുന്ന പ്രവണത മാറണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നു. "ലോകാസമസ്താ സുഖിനോ ഭവന്തു" (സമസ്ത ജനങ്ങൾക്കും സുഖം ഭവിക്കട്ടെ) എന്ന ഭാരതീയാചാര്യന്മാരുടെ കാഴ്ചപ്പാടിന് അദ്ദേഹം മിഴിവു നൽകുന്നു. അതിനുള്ള ഒരാഹ്വാനമായിട്ടുവേണം അത്രൈത സിദ്ധാന്തത്തെ കാണേണ്ടത്.

"ത്രിയേക ദൈവം എല്ലാവർക്കും ദൈവമെന്നും ഹിന്ദുവിനും മുസൽമാനും ക്രിസ്ത്യാനിക്കുമെന്നും" മുപ്പതു വർഷങ്ങൾക്കുമുമ്പു മുതൽ മാർ ഒസ്താത്തിയോസ് പാടിപ്പഠിപ്പിച്ചു തുടങ്ങിയതാണ്. അത്രൈത ദൈവം തന്നെയാണ് സച്ചിദാനന്ദനും കാരുണ്യവാനുമായ അല്ലാഹുവും അദ്വൈതദൈവവും വിശിഷ്ടാദ്വൈതദൈവവും ദ്വൈതദൈവവും ത്രിയേക ദൈവവുമെന്നു സമർത്ഥിക്കുവാൻ അദ്ദേഹം ഔത്സുക്യം കാണിക്കുന്നു.

ശ്രീ ശങ്കരന്റെ അദ്വൈത സിദ്ധാന്തത്തിൽനിന്ന് അത്രൈത സിദ്ധാന്തത്തിലേക്ക് അദ്ദേഹം പ്രയാണം ചെയ്യുന്നു. തുടർന്ന് അത്രൈത ദൈവവും അദ്വൈത ബ്രഹ്മവും എന്താണെന്നു വ്യക്തമാക്കുന്നു. അനന്തരം അദ്വൈത ദൈവവും അദ്വൈത ബ്രഹ്മാവും എന്താണെന്നു വ്യക്തമാക്കുന്നു. പിന്നീട്, പ്രപഞ്ചത്തിന്റെയും മാനവരാശിയുടെയും ആരംഭവും ലാക്കുമാണ് അത്രൈത ദൈവം എന്നു പറയുന്നു. തദനന്തരം ആഗോള സാഹോദര്യത്തിന്റെ 'ദിവ്യസ്നേഹം' പങ്കിടുന്ന അത്രൈത പ്രതിപാദിതനായ ദൈവത്തെ വരച്ചുകാട്ടുന്നു. ദൈവം വർഗ്ഗീയനല്ല, സ്വർഗ്ഗീയനാ

ണെന്ന് തുടർന്നു സ്ഥാപിക്കുന്നു. സാഹോദര്യത്തിനുവേണ്ടിയുള്ള 'ആഗൂറി' ന്റെ പ്രാർത്ഥന (സദൃശ്യവാക്യം 30: 7–9) ഉദ്ധരിച്ചുകൊണ്ടും പ്രാർത്ഥനയിലെ ആശയം സ്വായത്തമാക്കുവാൻ ആഹ്വാനം ചെയ്തു കൊണ്ടുമാണ് അവതരണം സമാപിപ്പിക്കുന്നത്. സ്നാപകയോഹന്നാൻ പുരുഷാരത്തോടു പറഞ്ഞ വാചകങ്ങളും ഉദ്ധരിക്കുന്നു: "രണ്ടു വസ്ത്ര മുള്ളവൻ ഇല്ലാത്തവനു കൊടുക്കട്ടെ, ഭക്ഷണസാധനങ്ങൾ ഉള്ളവനും അങ്ങനെ തന്നെ ചെയ്യട്ടെ. സ്വർണ്ണത്തെ സ്നേഹിക്കുന്നതിനേക്കാൾ അയൽക്കാരനെ സ്നേഹിക്കേണ്ടതല്ലയോ? എന്ന് അദ്ദേഹം ചോദി ക്കുന്നു. പാവപ്പെട്ടവരുടെ പട്ടിണിമാറ്റാൻ കോടീശ്വരന്മാർ സ്വർണ്ണത്തെ ധാന്യമാക്കി മാറ്റാതിരിക്കുന്നത് ആഗൂറിന്റെ പ്രാർത്ഥനയുടെ അന്തസ്സത്ത ഉൾക്കൊള്ളാത്തതുകൊണ്ടാണെന്ന് സ്നേഹത്തിന്റെ ഈ പ്രവാചകൻ വിലയിരുത്തുന്നു.

അത്രൈത ദൈവശാസ്ത്രത്തിൽ താൻ മുന്നോട്ടു വയ്ക്കുന്ന സ്നേഹ ത്തിന്റെ പങ്കിടീലിനെക്കുറിച്ച് മെത്രാപ്പൊലീത്ത സവിസ്തരം പ്രതിപാ ദിക്കുന്നു. ദൈവം ഏകത്വമാണെങ്കിൽ ദൈവം സ്നേഹമാണെന്ന് പറ യുവാൻ നിവർത്തിയില്ലാതെ വരുമെന്ന് അദ്ദേഹം എടുത്തു കാട്ടുന്നു. കാരണം സ്നേഹം പങ്കിടാൻ നിവർത്തിയില്ലാതെ വരും. ഏകത്വത്തിൽ സ്നേഹമില്ല, ദ്വിത്വസ്നേഹം അപൂർണ്ണമാണ്. എന്നാൽ ത്രിത്വസ്നേഹം പൂർണ്ണമാണ്. അത് ആദ്യന്തിക സത്യവുമാണെന്ന് അദ്ദേഹം സ്ഥാപി ക്കുന്നു. ഒരു ത്രിഭുജത്തിന്റെ ഉദാഹരണം കാണിക്കുന്നു. ഭാര്യാഭർത്താ ക്കന്മാർ തമ്മിലുള്ള സ്നേഹത്തിൽ പരസ്പരം ഒരു വര മാത്രമേ കാണാൻ സാധിക്കൂ. എന്നാൽ ഒരു പൈതൽ ജനിക്കുമ്പോൾ അവ രിൽനിന്ന് ഓരോ വര കുഞ്ഞിലേക്കു വളരുന്നുവെന്നും, അങ്ങനെ പങ്കി ടീലിന്റെ സ്നേഹം പൂർണ്ണമാകുന്നുവെന്നും മാർ ഒസ്താത്തിയോസ് സമർത്ഥിക്കുന്നു. അദ്വൈത ദർശനത്തിൽ സ്നേഹം പങ്കിടുന്നതിനുള്ള സാധ്യത ഇല്ല. ശങ്കരദർശനപ്രകാരം പരബ്രഹ്മത്തിൽ ലയിച്ചുകഴിഞ്ഞാൽ പിന്നെ സ്നേഹമില്ല, വിരോധമില്ല. ദൈവവിശ്വാസികളെ സംബന്ധിച്ചിട ത്തോളം ദൈവത്തിന്റെ നിത്യ ഏകത്വം സ്നേഹമാകുന്നു. ത്രൈതം എന്നു പറഞ്ഞാൻ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന് അർത്ഥമാ ക്കാമെങ്കിലും, അത്രൈതം എന്നാൽ മൂന്ന് എന്ന ധ്വനി ഉണ്ടെങ്കിലും മൂന്ന ല്ലാത്തത് എന്ന അർത്ഥത്തിൽ ഒന്നുതന്നെ എന്നാണെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. അത്രൈതത്തിലെ ഏകത്വം സ്നേഹമാണെന്ന് അദ്ദേഹം തറപ്പിച്ചു പറയുന്നു.

ത്രിത്വത്തിൽ രണ്ടാമത്തെ വ്യക്തിത്വമാകുന്ന ക്രിസ്തുവാണ് പി താവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവത്തെ വെളിപ്പെ ടുത്തിയത്. താൻ സ്നേഹമായിട്ടാണ് ജീവിച്ചതും പഠിപ്പിച്ചതും പ്രവർത്തി

ച്ചതും മരിച്ചതും എന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. നിന്നെ പോലെ തന്നെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക എന്ന ദൈവകല്പന പ്രകാരവും സ്നേഹം പങ്കിടാൻ ബാധ്യതയുണ്ടെന്ന് അദ്ദേഹം പറയുന്നു.

**സ്നേഹദർശനം**

അനന്തരം ത്രിവിധ സ്നേഹത്തെ വിവരിക്കുന്നു. ഗ്രീക്കു ഭാഷയിലെ 'ഈറോസ്' (കാമം) എന്ന പദം മൃഗീയ സ്നേഹത്തെ കുറിക്കുന്നു. 'ഫിലിയ' എന്ന പദം മനുഷ്യർ തമ്മിലുള്ള സ്നേഹത്തെ കാണിക്കുന്നു. എന്നാൽ 'അഗപ്പെ' എന്നാൽ ശത്രുക്കളെ പോലും സ്നേഹിക്കുന്നതും ക്രൂശിൽ പ്രകടമായതുമായ ദിവ്യസ്നേഹമാണ് അർത്ഥമാക്കേണ്ടത്. ഈ സ്നേഹത്തെ എല്ലാവരും മുറുകെപിടിക്കണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നു.

സ്നേഹം ദീർഘമായി ക്ഷമിക്കുന്നു, ദയകാണിക്കുന്നു, സ്പർദ്ധിക്കുന്നില്ല, അയോഗ്യമായി നടക്കുന്നില്ല, സ്വാർത്ഥത അന്വേഷിക്കുന്നില്ല എന്നിങ്ങനെയുള്ള ബൈബിൾ വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് മറ്റു ദർശനങ്ങളേക്കാൾ അദ്വൈത ദർശനം ഉദാത്തമാകുന്നത് ഞാനും ബ്രഹ്മനും മാത്രം പോരാ, അയൽക്കാരനും കൂടി വേണമെന്ന കാഴ്ചപ്പാടുള്ളതുകൊണ്ടാണെന്ന് അദ്ദേഹം സിദ്ധാന്തിക്കുന്നു.

ബഹുത്വചിന്ത മായയും അവിദ്യയുമാണെന്ന് ശങ്കരാചാര്യർ പഠിപ്പിച്ചത് എല്ലാവരേയും ഒന്നായിക്കാണണമെന്ന ആശയത്തോടുകൂടിയാണെന്ന് അദ്ദേഹം വ്യാഖ്യാനിക്കുന്നു. അദ്വൈത ദർശനപ്രകാരം ജീവാത്മാക്കൾ പരസ്പരം സ്നേഹിക്കണം; ദൈവത്തേയും സ്നേഹിക്കണം. പരബ്രഹ്മത്തെ നിർവചിക്കുക അസാധ്യമായതിനാൽ ആചാര്യൻമാർ 'നേതിനേതി' (ഇപ്രകാരമല്ല ഇപ്രകാരമല്ല) എന്ന് നിഷേധാത്മകമായി പറയുന്നു. അദ്വൈത ദർശനപ്രകാരവും ദൈവം വ്യാഖ്യാനാതീതനാണ്. ത്രീയേക ദൈവത്തിന്റെ നിത്യതയിലുള്ള പങ്കിടീലിന് അദ്വൈത ദർശനത്തിൽ ഊന്നൽ നൽകുന്നു.

ഇന്ത്യൻ ഫിലോസഫിയിൽ അദ്വൈതം എന്ന് ബ്രഹ്മത്തെക്കുറിച്ചു പറയുന്നത് - ഒന്നുമല്ല, രണ്ടുമല്ല എന്ന അർത്ഥത്തിലാണെന്നും - നിത്യതയും അവർണ്ണനീയതയും കാണിക്കുവാനാണ് അദ്വൈതം എന്ന വാക്ക് ഉപയോഗിച്ചിരിക്കുന്നതെന്നും അദ്ദേഹം തുടർന്നു പറയുന്നു.

അദ്വൈത ദൈവശാസ്ത്രത്തെ സ്നേഹദർശനം എന്ന് ഒറ്റവാക്കിൽ നിർവചിക്കാം. ദർശനവ്യാഖ്യാനത്തിൽ ഉടനീളം സ്നേഹത്തിന്റെ അപ്പോസ്തോലനായി മാർ ഒസ്താത്തിയോസ് മിന്നിത്തിളങ്ങുന്നു. സ്നേഹമാണ് ദൈവത്തിന്റെ ഉണ്മ എന്നും പങ്കിടീലിൽ കൂടി മാത്രമേ

അതു പൂർണ്ണമാവുകയുള്ളൂ എന്നും അദ്ദേഹം സിദ്ധാന്തിക്കുന്നു. ഈ സ്നേഹദർശനം ഉൾക്കൊണ്ട് പരസ്പരം സ്നേഹിക്കാനും പങ്കിടാനും ഈ ധർമ്മവീരൻ എല്ലാവരേയും ഉത്ബോധിപ്പിക്കുന്നു.

**സമന്വയ ദർശനം**

നിത്യസത്യ ദൈവത്തിന്റെ ഉണ്മയാകുന്ന സ്നേഹത്തെ അംഗീകരിക്കുവാൻ എല്ലാ മതക്കാർക്കും സാധിക്കുമെന്ന് അദ്ദേഹം ദർശിക്കുന്നു. സർവ്വരും ആരാധിക്കുന്നത് ഒരേ ദൈവത്തെയാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ടും മതവൈരാഗ്യവും തീവ്രവാദവും വെടിഞ്ഞ് സ്നേഹം പങ്കിടുവാൻ ആഹ്വാനം ചെയ്തുകൊണ്ടും ലോകസാഹോദര്യം എന്ന് ആശയത്തിലേക്ക് ശ്രദ്ധ ക്ഷണിച്ചുകൊണ്ടുമാണ് അത്രൈത ദർശന വീക്ഷണം സമാപിച്ചിരിക്കുന്നത്. എല്ലാ ദർശനങ്ങളിലും കാണുന്ന പൊതുവേ സ്വീകാര്യമായ തത്വാംശങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് രൂപപ്പെടുത്തിയിട്ടുള്ള അത്രൈത ദർശനത്തെ ഒരു സമന്വയ ദർശനമായി കാണാവുന്നതാണെന്നാണ് ഈ ലേഖകന്റെ അഭിപ്രായം.

**മൂലമന്ത്രം**

“ഏകത്വത്തിൽ സ്നേഹിമില്ല,
ദ്വിത്വസ്നേഹം പൂർണ്ണമല്ല,
ത്രിത്വസ്നേഹം പൂർണ്ണമത്രേ
വാങ്ങാം, നൽകാം, പങ്കിടാം” എന്ന് പാടിക്കൊണ്ട് മാർ ഒസ്താത്തിയോസ് അത്രൈത ദർശനത്തിന്റെ മൂലമന്ത്രം വിശദമാക്കുന്നു.

ഒരു തനതു ദർശനം അവതരിപ്പിക്കുവാൻ ഭാരതത്തിലെ ക്രൈസ്തവരിൽ മാർ ഒസ്താത്തിയോസ് അല്ലാതെ ആരും ചങ്കൂറ്റം കാണിച്ചിട്ടില്ല. നിന്റെ പാട്ടുകളുടെ സ്വരം എന്റെ മുമ്പിൽനിന്നു നീക്കിക്കളക. നിന്റെ വീണാനാദം ഞാൻ കേൾക്കുകയില്ല. എന്നാൽ ന്യായം വെള്ളംപോലെയും നീതി വറ്റാത്ത തോടുപോലെയും കവിഞ്ഞൊഴുകട്ടെ എന്ന ആമോസ് പ്രവചനം വിളിച്ചുപറഞ്ഞ് ജനങ്ങളെ പ്രബുദ്ധരാക്കിയ മലങ്കരയുടെ ആമോസ് പ്രവാചകനായ മാർ ഒസ്താത്തിയോസ് അല്ലാതെ ആരാണ് കേരളത്തിൽ ഭരതന്റെ ‘രസസിദ്ധാന്തത്തിൽ’ അവതരിപ്പിച്ചിരിക്കുന്ന ‘ധർമ്മവീരൻ’ ദയാവീരൻ, ദാനവീരൻ എന്നീ സംജ്ഞകൾക്കു അർഹനായിട്ടുള്ളവൻ?

**അത്രൈതം എന്ന പദപ്രയോഗം**

അത്രൈതം എന്ന പദപ്രയോഗത്തെ സാധൂകരിക്കാൻ അദ്ദേഹം ശ്രമിക്കുന്നു. ബ്രഹ്മൻ ദുർഗ്രഹമാണെന്ന് വിശദീകരിക്കുവാൻ ഹിന്ദുമതം ഉപയോഗിക്കുന്ന വാക്കാണ് അദ്വൈതമെന്നും, അതിന്റെ അർത്ഥം

ബ്രഹ്മൻ ഒന്നല്ല, രണ്ടല്ല പിന്നെയോ സംഖ്യാപരിമിതികൾക്കപ്പുറമാണെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. വി. ത്രിത്വം എന്നതുകൊണ്ട് അർത്ഥമാക്കുന്നത് മൂന്നു ദൈവങ്ങളെയല്ല. ഒന്നും രണ്ടും മൂന്നും സംഖ്യകൾക്കതീതമായ അനന്തസ്നേഹത്തെയാണെന്ന് വ്യാഖ്യാനിക്കുന്നു. ത്രിത്വം സംഖ്യാതീത സംജ്ഞയായതിനാലാണ് അദ്വൈതം എന്ന നിഷേധരൂപത്തിൽ പദപ്രയോഗം നടത്തിയിരിക്കുന്നതെന്ന് അദ്ദേഹം വിശദീകരിക്കുന്നു. ദൈവം നിത്യസ്നേഹമാണെന്നും നിത്യമായി പങ്കിടപ്പെടുന്ന സ്നേഹമാണെന്ന ഒരർത്ഥംകൂടി അദ്വൈതം എന്ന നിഷേധാത്മക ശബ്ദത്തിനുണ്ടെന്ന് അദ്ദേഹം വ്യാഖ്യാനിക്കുന്നു. അദ്വൈതം എന്ന പദം ദൈവീകതയുടെ ഉണ്മയും പ്രവർത്തനവും ഉൾച്ചേരുന്ന വ്യക്തിത്വത്തെ സൂചിപ്പിക്കുന്നുവെന്ന് അദ്ദേഹം അവകാശപ്പെടുന്നു. ഈ പദം ദൈവത്തിന്റെ വ്യക്തിത്വത്തെയും അസാമാന്യതയെയും ബഹുത്വത്തെയും വ്യഞ്ജിപ്പിക്കുന്നു.

അദ്വൈത ദൈവശാസ്ത്രത്തിന്റെ മുഖമുദ്രയായ പങ്കിടുന്ന സ്നേഹം എന്ന ആശയം അത്യുല്കൃഷ്ടം തന്നെ. എന്നാൽ അദ്വൈതം എന്ന പദപ്രയോഗത്തെക്കുറിച്ച് വിവാദത്തിനു സാധ്യതയുണ്ട്. ആർക്കും പുതിയ പദങ്ങൾ സൃഷ്ടിക്കുന്നതിന് അവകാശമുണ്ടെന്നുള്ളത് വിസ്മിരിച്ചുകൂടാ. ഭാഷയിൽ പദസമുച്ചയം വികസിക്കുന്നതിനുള്ള പ്രക്രിയയാണ് അത്. പദം മുഴുവൻ ഉദ്ദേശിക്കുന്ന അർഥത്തെ വ്യഞ്ജിപ്പിക്കണമെന്നുമില്ല. പദസ്രഷ്ടാവ് ഉദ്ദേശിക്കുന്ന അർഥം വിശദീകരിച്ചാൽ മതിയാകും. ത്രിത്വം എന്ന പദത്തിന് ശ്രവണമാത്രയിൽ സിദ്ധിക്കുന്ന അർഥം മൂന്നായിരിക്കുന്ന അവസ്ഥ എന്നാണല്ലോ. ത്രിത്വം എന്നാൽ പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രീ ഏക ദൈവം എന്നാണുദ്ദേശിക്കുന്നതെന്നും, ഏകത്വത്തിൽ ത്രിത്വവും ത്രിത്വത്തിൽ ഏകത്വവുമായി ദൈവം ഏകാനാണെന്നുമുള്ളത് വ്യാഖ്യാനംകൊണ്ടു സിദ്ധിക്കുന്ന അർഥമാണല്ലോ. അദ്വൈതം എന്ന പദം കൊണ്ട് ശ്രവണമാത്രയിൽ കിട്ടുന്ന അർഥം മൂന്നല്ലാത്തത് എന്നാകുന്നു. മൂന്നല്ല എന്നാൽ ഒന്നാണ്, ഒന്നല്ല എന്നാൽ മൂന്നാണ് എന്ന ത്രിത്വ വ്യാഖ്യാനം തന്നെയാണ് ഈ പദത്തിനുള്ളത്. എന്നാൽ ദ്വൈതത്തിന്റെ ഉണ്മ സ്നേഹമാണെന്ന് ഉദ്ദേശിക്കുന്നുവെന്നും പ്രയോക്താവ് തന്നെ വിശദീകരിക്കുന്നു. മൂന്നിലൊന്നും ഒന്നിൽ മൂന്നുമായി ദൈവം ഏകത്വമാകുന്നുവെന്നും, ദൈവം ആയിരിക്കുന്ന അവസ്ഥ (ഉണ്മ) പങ്കിടുന്ന സ്നേഹമാണെന്നും ദ്വൈതത്തിൽ കാണുന്നതുപോലെ ഈ പങ്കിടീൽ സമസ്തരിലും ഉണ്ടാകണമെന്നുമാണ് ദാർശനികൻ ഉദ്ദേശിക്കുന്നതെന്ന് വിശദീകരിക്കുന്നുമുണ്ട്. അതുകൊണ്ട് അദ്വൈതം എന്ന പദപ്രയോഗത്തിൽ ക്ലിഷ്ടതയൊന്നുമില്ല. മലയാള ഭാഷയ്ക്ക് അദ്വൈതം എന്ന ഒരു പുതിയ പദം സമ്മാനിച്ചിരിക്കുന്ന മാർ ഒസ്താത്തിയോസ് അഭിനന്ദനാർഹനാണ്.

**അത്രൈത സിദ്ധാന്തം സ്വീകാര്യമോ**

ശ്രീ ശങ്കരന്റെ 'ബ്രഹ്മസത്യം ജഗത് മിഥ്യാ' ദൈവം മാത്രമേ സത്യ മായുള്ളൂ, ലോകം മായയാണ് എന്ന സിദ്ധാന്തത്തേക്കാൾ അത്രൈ തത്തിന്റെ മഹത്വം അദ്ദേഹം എടുത്തുകാട്ടുന്നുണ്ട്. അത്രൈതം ഒന്നാമ തായി ദൈവം സ്നേഹമാണെന്ന് യാഥാർത്ഥ്യത്തെ അംഗീകരക്കുന്നു. രണ്ടാമതായി സ്നേഹം ദൈവീകമാണെന്ന ത്രിത്വ യാഥാർത്ഥ്യത്തിൽ ഊന്നി ഒരു സത്യാന്വേഷണ സമീപനത്തിലാണ് അത്രൈതവാദം കെട്ടി പ്പടുത്തിരിക്കുന്നതെന്ന് അദ്ദേഹം അവകാശപ്പെടുന്നു.

അദ്വൈത ദർശനത്തെക്കാൾ അത്രൈത ദർശനത്തിനുള്ള നേട്ടങ്ങളും മാർ ഒസ്താത്തിയോസ് എടുത്തു പറയുന്നു: അദ്വൈതത്തിൽ ഏകകാ രണവാദത്തിനും (മോണിസം) ബഹുത്വവാദത്തിനും ഉപരി ബ്രഹ്മനും ആത്മാവും ദ്വൈതമല്ല. എന്നാൽ അത്രൈതം നൽകുന്ന ഉത്തരം ദൈവം സ്നേഹമെന്ന നിലയ്ക്ക് ഒരു വൈരുദ്ധ്യാത്മക നിഗൂഢത എന്നത്രെ. അത്രൈത ദർശനത്തിൽ ദൈവമെന്നത് ഏകത്വവും ത്രിത്വവുമായി ചുരു ക്കുന്നില്ല. എന്നാൽ അനന്തസ്നേഹത്തിന്റെ ത്രീയേകത്വം എന്നു കാണേ ണ്ടതാണ്. അത് ഏകദൈവവിശ്വാസത്തിന്റെയും ബഹുദൈവവിശ്വാസ ത്തിന്റെയും സംഘട്ടനത്തിന്റെ ഉത്തരമാണ്.

പൂർവ്വ സൂരികളിൽനിന്നും വിശിഷ്യാ ഗൗഡപാദരിൽനിന്നും ഉൾ ക്കൊണ്ട് ആശയങ്ങൾക്ക് ശങ്കരാചാര്യർ നൽകിയ വ്യാഖ്യാന സംഹിത യാണല്ലോ അദ്വൈതസിദ്ധാന്തം. അത് അപ്പടി സ്വീകാര്യമല്ലാത്തതുകൊ ണ്ടാണല്ലോ രാമനുജാചാര്യരും മധ്വാചാര്യരും മറ്റും വേറെ ദർശന സിദ്ധാ ന്തങ്ങൾ അവതരിപ്പിച്ചത്. മാർ ഒസ്താത്തിയോസും പൂർവ്വിക ദൈവശാ സ്ത്രജ്ഞന്മാരുടെ കാഴ്ചപ്പാടുകളിൽ ഊന്നിനിന്നുകൊണ്ട് ഒരു തനതു ദർശനം അവതരിപ്പിക്കുന്നു. അദ്ദേഹം വിമർശനങ്ങൾ സ്വാഗതം ചെയ്യു കയും വിമർശകർക്ക് മറുപടി നൽകുകയും ചെയ്തിട്ടുണ്ട്.

ഭാരതീയ ദാർശനീകരുടെ ചില കാഴ്ചപ്പാടുക്കളക്കുറിച്ചുള്ള അദ്ദേ ഹത്തിന്റെ വ്യാഖ്യാനങ്ങളിൽ ചിലത് അസ്വീകാര്യമായിരിക്കാം. സമന്വ യത്തിനുവേണ്ടി വാദിക്കുന്ന ഭാഗത്ത് ശ്രീ ശങ്കറിന്റെ ചില ഗാനങ്ങളിൽ ബ്രഹ്മം സ്നേഹമാകുന്നു എന്ന ആശയമുള്ളതായി മാർ ഒസ്താത്തി യോസ് കരുതുന്നു. ശങ്കറിന്റേത് നിർഗുണനിരാകാരമായ പരബ്രഹ്മമാണ് എങ്കിൽ ശങ്കരൻ അങ്ങനെ ഉദ്ദേശിച്ചിട്ടുണ്ടാവില്ല. ശങ്കരന്റെ ബ്രഹ്മം സത്വര ജസ്തമോഗുണ രഹിതനാണ്. മാർ ഒസ്താത്തിയോസ് ലക്ഷ്യമാക്കുന്നത് ത്രീയേകദൈവം (ബ്രഹ്മം) മനുഷ്യൻ കാണുന്ന സർവ്വഗുണങ്ങൾക്കും അതീതനായി സ്നേഹത്തിന്റെ ഉണ്മയായി സ്ഥിതി ചെയ്യുന്നുവെന്നാണ്.

എന്നാൽ അദ്ദേഹത്തിന്റെ ആത്മാർത്ഥതയേയും വിഷയാവതരണ

ത്തിലെ ആവേശത്തേയും അംഗീകരിച്ചേ മതിയാവൂ. സ്നേഹത്തിന്റെ പങ്കിടീലെന്ന അദ്ദേഹത്തിന്റെ സിദ്ധാന്തത്തിന്റെ മുഖമുദ്ര അനുപമവും അപ്രതിഹതവുമാണ്.

**ഉപസംഹാരം**

മലങ്കര ഓർത്തഡോക്സ് സഭയിൽ പല പുതിയ പ്രസ്ഥാനങ്ങൾക്കും ആരംഭം കുറിച്ചിട്ടുള്ള മഹൽവ്യക്തിയാണ് മാർ ഒസ്താത്തിയോസ്.

1. 'സുവിശേഷവാഹിയാക്കിടണമെന്നെ ജീവസുവിശേഷവാഹിയാക്കണെ' എന്നു പാടിക്കൊണ്ട് സഭയിൽ സുവിശേഷമെന്ന ആശയത്തിന് തിളക്കം നൽകിയത് ഈ അദ്വൈത ദാർശനീകനാണ്. 2. സുവിശേഷ പഠനത്തിന് ഊന്നൽ നൽകിക്കൊണ്ട് ഐനാംസ് എന്ന പ്രസ്ഥാനം സ്ഥാപിച്ച് വളർത്തിയതും ഇദ്ദേഹം തന്നെ. 3. സുവിശേഷം വാചകത്തിലൊതുങ്ങിയാൽ പോരാ, പ്രവൃത്തിപഥത്തിൽ കൊണ്ടുവരണമെന്ന ലക്ഷ്യത്തോടെ ഇന്ത്യയിൽ പല കേന്ദ്രങ്ങളിലായി 50-ൽ പരം മിഷൻ സെന്ററുകൾ സ്ഥാപിച്ച് പാവപ്പെട്ടവരുടെ ഉന്നമനത്തിനുവേണ്ടി പ്രവൃത്തിച്ചതും ഈ ദയാവീരൻ തന്നെ.

4. ലഭിച്ച വേദികളിലെല്ലാം സ്നേഹപ്രചോദിതമായ വാഗ്ധോരണി കൊണ്ട് ശ്രോതാക്കളിൽ വീരരസം ഉല്പാദിപ്പിച്ച് അവരെ ഈ ധർമ്മവീരൻ കർത്തവ്യ നിരതരാക്കി. 5. സാമൂഹ്യനീതി എന്ന ആശയം പ്രസംഗിച്ചു നടപ്പിലാക്കാൻ ആവത് പ്രവർത്തിച്ചു. 6. ആശയങ്ങൾക്ക് പാട്ടിന്റെ രൂപം കൊടുത്ത് പാടിനടക്കുവാൻ മലങ്കരസഭയിൽ മാർ ഒസ്താത്തിയോസ് അല്ലാതെ ആരും മുതിർന്നിട്ടില്ല. ഈ പാട്ടുകൾക്ക് സൂത്രങ്ങൾ എന്നു പേരു നല്കാം. 7. ഒരു തനതു ദർശനത്തിന് രൂപം കൊടുക്കുവാൻ മാർ ഒസ്താത്തിയോസ് അല്ലാതെ ഭാരത ക്രൈസ്തവരിൽ ആരും ചങ്കൂറ്റം കാണിച്ചിട്ടില്ല.

മലങ്കര മാതാവേ,
ഭാഗ്യവന്തം പ്രസൂയേഥാ:
ധർമ്മവീരം പ്രസൂയേഥാ:
ഭാഗ്യവാനെ പ്രസവിക്കൂ
ധർമ്മവീരനെ പ്രസവിക്കൂ.

ഭാഗ്യവാനും ധർമ്മവീരനുമായ മാർ ഒസ്താത്തിയോസിനെപ്പോലെയുള്ളവർക്ക് മലങ്കര മാതാവേ ഇനിയും ജന്മം നല്കിയാലും.



# 20

# മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനം

## പ്രൊഫ. പി. കെ. കുര്യൻ

*പാശ്ചാത്യ കൊളോണിയൽ മിഷൻ നിർബന്ധിത മതംമാറ്റത്തിൽ വേരൂന്നിയതാണ്. ഒരു കൈയിൽ വാളും, മറുകൈയിൽ ബൈബിളുമായി അവർ ഭാരതത്തിൽ എത്തി. ബലം പ്രയോഗിച്ചും, ഔദാര്യത്തിന്റെ അപ്പക്കഷണങ്ങൾ എറിഞ്ഞുകൊടുത്തും അവർ ഇവിടെ മതപരിവർത്തനം നടത്തി. ഈ പാശ്ചാത്യമിഷൻ ശൈലി കാലക്രമത്തിൽ കൂടുതൽ ക്രിസ്തേതരമായി. മറ്റുള്ളവർക്ക് ഇത് ക്രിസ്തുമതത്തോട് വെറുപ്പും അവജ്ഞയും ഉളവാക്കി. വർഗ്ഗീയ സംഘട്ടനങ്ങൾക്കു വഴിവച്ചു.*

*ചരിത്രത്തിന്റെ ഈ പ്രതിസന്ധിയിൽ, കാലഹരണപ്പെട്ട കൊളോണിയൽ മിഷനു ബദലായി ഒരു പൗരസ്ത്യ പ്രേഷിതശൈലി, ക്രൈസ്തവ ലോകത്തിന് ഇദംപ്രഥമമായി സംഭാവന ചെയ്യാൻ കഴിഞ്ഞതാണ്, മാർ ഒസ്താത്തിയോസിന്റെ ദർശന ഗരിമ. ഈ 'പ്രതിപ്രേഷിത സംസ്കാരം' ഈ സന്ന്യസ്തന്റെ ദർശന പരമ്പരയിലെ ഇതിഹാസമാണ്.*

*പഠന സൗകര്യത്തിനായി ഇതിനെ 3 ഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. ഭാഗം 1 – മലങ്കരസഭയുടെ ആദ്യകാല മിഷൻ, ഭാഗം 2 – മാർ ഒസ്താത്തിയോസിന്റെ ദർശനഗരിമ, ഭാഗം 3 – മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനത്തിന്റെ മുഖമുദ്രകൾ.*

*മാർ ഒസ്താത്തിയോസിന്റെ പൗരസ്ത്യ മിഷൻ ദർശനത്തിൽ, ഗവേഷണം കാത്തുകഴിയുന്ന ആറ് ചോദ്യങ്ങൾക്ക് ഉത്തരം അന്വേഷിക്കുകയാണ്:*

*1. ഈ ബദൽ മിഷൻ ദർശനത്തിന്റെ ചരിത്ര സാംഗത്യം എന്ത്? 2. ഈ പ്രതിപ്രേഷിത ശൈലി, അടിമുടി ക്രിസ്തു കേന്ദ്രീകൃതമാണോ? 3. ഇത് പൗരസ്ത്യ പിതാക്കന്മാരുടെ പാഠങ്ങളിൽ അടി ഉറച്ചതാണോ? 4. ആർഷഭാരത സംസ്കൃതിയുടെ സ്വാധീനം ഇതിൽ പ്രകടമാണോ? 5. സഭയുടെ മിഷന് ഒരു പുതിയ മാനം നൽകാൻ സാധിച്ചോ? 6. ഈ പൗരസ്ത്യ പ്രേഷിതദർശനത്തിലൂടെ ഒരു ഇന്ത്യൻ ക്രൈസ്തവ ദാർശനീകന്റെ അങ്കി അദ്ദേഹം അണിയുന്നതെങ്ങനെ?*

### 1. മലങ്കരയുടെ ആദ്യകാലമിഷൻ

### (A) മിഷന്റെ ദൈവശാസ്ത്രം[1]

മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനം അറിയാൻ, മിഷൻ എന്നാൽ എന്ത് എന്ന അന്വേഷണം അനിവാര്യമാണ്. വളരെ ലളിതമാണിത്. 'മിഷൻ' എന്ന വാക്കിന്റെ മൂലം, ലത്തിൻ ഭാഷയിലാണ്. വാക്കിന്റെ അർത്ഥം 'അയയ്ക്കപ്പെടുക' എന്നാണ്.

"എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു" (യോഹ. 20:21) എന്ന വാക്യമാണ് ഇതിനാധാരം. വി.ത്രിത്വത്തിനുള്ളിലെ (സ്നേഹ) മിഷൻ ചരിത്രത്തിനുള്ളിൽ വ്യാപരിക്കുന്നതാണ് മിഷൻ. വി. ത്രിത്വത്തിലെ മിഷൻ മുഖാന്തിരം ദൈവത്തിന്റെ ജീവനിൽ സൃഷ്ടിക്കു പങ്കാളിത്തം നല്കിയിരിക്കുന്നു.

ഈ പങ്കാളിത്തം സർവ്വസൃഷ്ടിക്കും കാലത്തിനും അനുഭവവേദ്യമാക്കാനുള്ള ചുമതലക്കാണ്, സഭയുടെ മിഷൻ എന്നു പറയുന്നത്. യേശു പരസ്യശുശ്രൂഷാകാലത്ത് കാട്ടിത്തന്ന മാതൃക ഇതാണ്: യേശു ദൈവവചചനം പ്രഘോഷിച്ചു, വിശക്കുന്നവന് അപ്പം നല്കി, രോഗികളെ സൗഖ്യമാക്കി. ദൈവസ്നേഹം (അഗപ്പെ) സഹോദരന് പങ്കുവയ്ക്കുന്നതാണ് മിഷൻ. ക്രിസ്തു ആരെയും മതപരിവർത്തനം നടത്തിയതായി കാണുന്നില്ല.

അതുകൊണ്ട്, വിശ്വാസം പ്രസംഗിച്ച് മതപരിവർത്തനം നടത്തുക എന്നതല്ല 'മിഷൻ'. വിശ്വാസവും പ്രസംഗവും, മതപരിവർത്തനവും മിഷന്റെ പ്രതിഫലനങ്ങളിൽ ചിലതു മാത്രമാണ്.

### (B) മിഷൻ – പാശ്ചാത്യവീക്ഷണത്തിൽ

പാശ്ചാത്യ വീക്ഷണത്തിൽ മിഷൻ സുവിശേഷപ്രസംഗവും, സഭാ അംഗത്വവർദ്ധനയും ആണ് അർത്ഥമാക്കിയിട്ടുള്ളതെന്നു തോന്നിപ്പോകും. അതുകൊണ്ട് അവർക്കു മിഷനറി പ്രസ്ഥാനത്തിന്റെ വളർച്ചയെന്നാൽ അംഗസംഖ്യ വളർച്ചയെന്ന് വ്യാഖ്യാനം കൊടുത്തിട്ടുമുണ്ട്. നിർബന്ധിത മതപരിവർത്തനം ഇതിന്റെ ഭാഗമാണ്.

### (C) മിഷൻ – പൗരസ്ത്യ വീക്ഷണത്തിൽ[2]

ഓർത്തഡോക്സ് വീക്ഷണത്തിൽ, 'മിഷൻ' എന്ന ലാറ്റിൻ പദത്തിനേക്കാൾ സ്വീകാര്യമായത് 'മാർട്ടീറിയ' (സാക്ഷ്യം) എന്ന ഗ്രീക്ക് പദമാണ്. ഓർത്തഡോക്സ് വേദശാസ്ത്രധാരണയിൽ പ്രധാനമായ കാര്യങ്ങൾ താഴെ പറയുന്നവയാണ്:

മിഷന്റെ സ്രോതസും മാതൃകയും, വി.ത്രിത്വത്തിന്റെ സ്നേഹവും

കൂട്ടായ്മയുമാണ് (യോഹ. 3:16, 20:21). മിഷന്റെ ലക്ഷ്യം സർവ്വപ്രപഞ്ച ത്തിന്റെ രൂപാന്തരമാണ് (മർക്കോ.16:15). ക്രിസ്തു ഒന്നാമത്തെ വരവിൽ തുടക്കംകുറിച്ച ദൈവരാജ്യ വ്യവസ്ഥിതി പ്രപഞ്ചത്തിനു മുഴുവൻ പ്രസ ക്തമാക്കുന്നതാണ് സഭയുടെ ദൗത്യം (റോമ 8: 14 മുതൽ).

മിഷനെ ഓർത്തഡോക്സ് പാരമ്പര്യത്തിൽ വിശേഷിപ്പിക്കുന്നത് 'Liturgy after Liturgy' എന്നാണ്. ആരാധനയും മിഷനും തമ്മിൽ സമഗ്ര മായ ബന്ധമാണുള്ളത്. ആരാധനയിൽ, ദൈവം വിശ്വാസികൾക്കായിട്ട് നല്കപ്പെടുന്നു. മിഷനിൽ, വിശ്വാസികൾ ദൈവത്തിനായിട്ട് നല്ക പ്പെടുന്നു. അതുകൊണ്ട് മിഷൻ ആരാധനയുടെ തുടർച്ചയും ഫലവുമാണ് (യേശയ്യ. 6:1-8, ലൂക്കോ. 9:28). വി.കുർബാനയിൽ കേന്ദ്രീകൃതമായ ആരാ ധനയിൽനിന്നാണ് മിഷൻ ആരംഭിക്കുന്നത്. ആരധനയിലേക്കു തന്നെ യാണ് മിഷൻ ആനയിക്കുന്നതും. പങ്കുവയ്ക്കൽ മിഷനിൽ മുഖ്യമാണ് (അപ്പോ. 2:43-47)

മിഷൻ എന്നാൽ ദൈവത്തിന്റെ മനുഷ്യാവതാരത്തെ തത്വത്തിലും ഉള്ളടക്കത്തിലും തദ്ദേശീയമായി പ്രസക്തമാക്കുകയാണ്. സഭ ലോക ത്തിനുവേണ്ടി യാഗമായിത്തീരുകയാണ്. "ഏതു ജാതിയിലും ദൈവത്തെ ഭയപ്പെട്ട് നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു" (അപ്പോ.10:35) എന്ന വിശാല അടിസ്ഥാനത്തിൽ, വിവിധ മതങ്ങളും പ്രത്യ യശാസ്ത്രങ്ങളുമായുള്ള 'ഡയലോഗ്', മിഷന്റെ അവിഭാജ്യ ഘടകമാണ്.

മിഷന്റെ പ്രായോഗിക നിദർശനങ്ങൾ "ബദ്ധർക്കു വിടുതൽ, കുരു ടർക്കു കാഴ്ച, പീഡിതരെ വിടുവിച്ചയയ്ക്കുക, കർത്താവിന്റെ പ്രസാദ വർഷം പ്രസംഗിക്കുക" എന്നതാണ് (ലൂക്കോ. 4: 18, 19). യേശുക്രിസ്തു സ്വന്തം മിഷനായി പ്രഖ്യാപിച്ച മിഷനാണിത്. ആ മിഷൻ തന്നെയാണ് സഭയ്ക്കു നൽകിയിരിക്കുന്നത്. സാമൂഹ്യനീതിക്കുവേണ്ടിയുള്ള എല്ലാ ശ്രമങ്ങളിലും സഭ പങ്കെടുക്കണം (Mission though social service).

പാശ്ചാത്യമിഷന്റെ ദൈവശാസ്ത്രവീക്ഷണവും, പൗരസ്ത്യ സഭയുടെ മിഷൻ ദൈവശാസ്ത്രവും ഉൾക്കൊണ്ടുവേണം, മാർ ഒസ്താത്തിയോ സിന്റെ മിഷൻ ദർശനത്തിലേക്കു പ്രവേശിക്കാൻ.

**(D) ഓർത്തഡോക്സ് സഭയുടെ ആദ്യകാലമിഷൻ:**

മലങ്കരസഭയുടെ ആദ്യകാല മിഷനിലേക്ക് ഒരു ഹ്രസ്വ തിരനോട്ടം അനിവാര്യമാണ്.

എ.ഡി. 52-ൽ മാർത്തോമ്മാശ്ലീഹ ഭാരതത്തിൽ എത്തിയതു മുതലാണ് നമ്മുടെ മിഷൻ ചരിത്രം ആരംഭിക്കുന്നത്. ഇന്ത്യയുടെ മുൻ രാഷ്ട്രപതി ഡോ. രാജേന്ദ്രപ്രസാദ്, ഡൽഹിയിൽ സെന്റ് തോമസ് സെന്റിനറി

ആഘോഷങ്ങളിൽ പങ്കെടുത്തുകൊണ്ടു പറഞ്ഞു: 'ലോകത്തിന്റെ ഇതരഭൂഖണ്ഡങ്ങളിൽ ക്രിസ്തുവിന്റെ സന്ദേശം എത്തുന്നതിന് എത്രയോ മുൻപ് ഭാരതത്തിൽ ക്രൈസ്തവർ ഉണ്ടായിരുന്നു എന്നത്, എത്ര അഭിമാനകരമായ ഒരു ചരിത്രസത്യമാണ്.' റോമാസഭയുടെ സ്ഥാപകനായ പത്രോസ് ശ്ലീഹാ, റോമിൽ ചെല്ലുന്നതിനു ഒരു ദശാബ്ദം മുമ്പ്, ക്രിസ്തു ശിഷ്യനായ തോമ്മാശ്ലീഹാ ഇന്ത്യയിലെത്തി, ക്രിസ്തുമതം പ്രചരിപ്പിച്ചു.

എ.ഡി. 52-ൽ ആരംഭിച്ച മിഷൻ ചരിത്രത്തിലെ പ്രധാന നാഴികകല്ലുകൾ താഴെ സൂചിപ്പിക്കുന്നു.

ഓർത്തഡോക്സ് സഭാമിഷന് 2000 വർഷത്തെ പാരമ്പര്യമുണ്ടെങ്കിലും, സഭയുടെ 16-ാം നൂറ്റാണ്ടുവരെയുള്ള മിഷൻ പ്രവർത്തനങ്ങളെക്കുറിച്ചുള്ള ചരിത്രരേഖകൾ ലഭ്യമല്ല. തദ്ദേശസംസ്കാരവുമായി ഇഴുകിചേർന്ന് ഹിന്ദു, ഇതര സഹോദരങ്ങളുമായി സൗഹൃദം പങ്കുവച്ച് മാർത്തോമ്മൻ നസ്രാണികൾ സമാധാനപൂർണ്ണമായ ഒരു ജീവിതം നയിച്ചിരുന്നു എന്നു വേണം കരുതാൻ. രാജ്യസ്നേഹത്തിന്റെയും, കഠിനാദ്ധ്വാനത്തിന്റെയും സാമൂഹ്യപ്രതിബദ്ധതയുടെയും സാക്ഷ്യമാണ് കേരള നസ്രാണികൾ സമർപ്പിച്ചത്.

16-ാം നൂറ്റാണ്ടുവരെയും മലങ്കരസഭയ്ക്ക് പേർഷ്യൻ സഭയുമായി മാത്രമേ ബന്ധമുണ്ടായിരുന്നുള്ളൂ. അത് അഭംഗുരം തുടർന്നു. പേർഷ്യൻ ആരാധനാക്രമം ഇവിടെ സ്വീകരിച്ചു. ഈ ബന്ധം ആത്മിയ കാര്യങ്ങളിൽ മാത്രം ഒതുങ്ങിനിന്നു. അന്ന് ഇവിടത്തെ സ്വതന്ത്രസഭയുടെ ഭരണം അർക്കദിയോക്കന്മാർ (ജാതിക്ക് കർത്തവ്യൻ) നിർവ്വഹിച്ചിരുന്നു.

പാശ്ചാത്യ മിഷനുമായി, 1498-ൽ പോർട്ടുഗീസുകാർ കോഴിക്കോട്ടെത്തി. തുടർന്ന് റോമൻ കത്തോലിക്കാ മിഷന്റെ ആരംഭമായി. ഭാരതസഭയെ റോമൻ നുകത്തിനുകീഴിൽ കൊണ്ടുവരാനുള്ള ശ്രമമായി. ഇക്കാലത്ത് ലത്തീൻ പാരമ്പര്യം ഇവിടെ അവർ ബലമായി പ്രചരിപ്പിച്ചു. അങ്ങനെ പേർഷ്യൻ ആരാധനാ സമ്പ്രദായം നമ്മുടെ സഭയ്ക്കു നഷ്ടപ്പെട്ടു.

ആധിപത്യത്തിനുള്ള ശ്രമം സംഘർഷങ്ങൾക്കു വഴിയൊരുക്കി. മലങ്കര നസ്രാണികളുടെ നേതാവായ തോമസ് അർക്കദിയോക്കന്റെ നേതൃത്വത്തിൽ 1653-ൽ കൂനൻകുരിശു പ്രതിജ്ഞ നടന്നു. ഭാരതത്തിന്റെ രാഷ്ട്രീയ അധികാരം പോർട്ടുഗീസുകാരുടെ കൈകളിലായിരുന്നതുകൊണ്ട് ആ ശക്തിക്കെതിരായി നടന്ന കൂനൻകുരിശു സത്യം, ഭാരതത്തിന്റെ തന്നെ, ഒന്നാം സ്വാതന്ത്ര്യസമരമായി കരുതാം. മലങ്കരസഭയുടെ സംഘശക്തിയുടെ വിളംബരമായി ഇതു നിലനിൽക്കും. റോമൻ സഭയുമായുണ്ടായ ബന്ധം സഭാ ഗാത്രത്തെ രണ്ടായിപിളർത്തി. 15-ാം നൂറ്റാ

ണ്ടിൽ ഇവിടെവന്ന റോമാക്കാരെ അനുകൂലിച്ചവർ 'പഴയകുറ്റുകാർ' എന്ന പേരിൽ വഴിമാറി.

ഈ പ്രതിസന്ധിയിൽ മാർത്തോമ്മാ ഒന്നാമൻ പല വിദേശസഭ കൾക്കും കത്തുകളയച്ചു. എ.ഡി. 1665-ൽ യരുശലേമിലെ ഗ്രിഗോറിയോസ് മലങ്കരയിലെത്തി. പിന്നീട് ഉണ്ടായ അന്ത്യോക്യൻ സഭയുമായുള്ള ബന്ധം സമകാലീക ചരിത്രമാണ്.

ഇതിന്റെ ഫലമായി, 19-ാം നൂറ്റാണ്ടോടുകൂടി പാശ്ചാത്യ വീക്ഷണപ്ര കാരമുള്ള മിഷൻ ഇവിടെ നമ്മുടെ സഭയിലും കൂടുതൽ ശക്തിപ്രാപിച്ചു. 1892-ൽ കൂടിയ കൊല്ലം, തുമ്പമൺ, നിരണം തുടങ്ങിയ ഭദ്രാസനങ്ങ ളിലെ വൈദികരുടെ യോഗതീരുമാനത്തിൽ മിഷന്റെ പ്രസക്തിയെപ്പറ്റി പ്രതിപാദിക്കുന്നു. 1888-ൽ മലബാർ 'ത്രിസൈശുബഹൊ സുവിശേഷ സംഘത്തിന്റെ ശാഖകൾ പല സ്ഥലത്തും സ്ഥാപിതമായി. പരുമല തിരു മേനിയുടെ കാലത്ത് അനേകർ സഭയിൽ ചേർന്നു. ചേർന്നവർക്കായി പ്രത്യേക പള്ളികൾ സ്ഥാപിക്കുകയുണ്ടായി.

പത്രോസ് ഓസ്താത്തിയോസ് തിരുമേനി 1924 സെപ്തംബർ 27-ന് സ്ലീബാ ദാസ സമൂഹം സ്ഥാപിച്ച്, മിഷൻവേല തുടങ്ങി ഇരുപത്തയ്യായി രത്തോളം പേരെ മാമ്മോദീസാ മുക്കി സഭയിൽ ചേർത്തു.

1924-ൽ പൗരസ്ത്യ സുവിശേഷസംഘം ആർത്തുങ്കൽ ഗീവർഗീസ് കത്തനാരുടെ നേതൃത്വത്തിൽ സ്ഥാപിതമായി. 1930-ൽ ബാഹ്യകേരള ഭദ്രാസന മിഷന്റെ ആരംഭം കുറിച്ചു. അതിനു മുൻകൈ എടുത്തത് അല ക്സിയോസ് മാർ തേവദോസ്യോസ് തിരുമേനിയായിരുന്നു. 1935 ൽ തുമ്പ മൺ ഭദ്രാസന മിഷൻ ആരംഭിച്ചു.

1953-ൽ എം. വി. ജോർജ് ശെമ്മാശന്റെ നേതൃത്വത്തിൽ സെന്റ് പോൾസ് സുവിശേഷ സംഘം സ്ഥാപിതമായി. അതേ വർഷം തന്നെ മാവേലിക്കരയിൽ സുവിശേഷാലയവും തുടങ്ങി. 1959-ൽ പുതുപ്പാടിയിൽ സെന്റ് പോൾസ് ആശ്രമവും ബാലഭവനും ആരംഭിച്ചു. സുവിശേഷാ ലയം 1979-ൽ മിഷൻ പരിശീലന കേന്ദ്രമായി ഉയർത്തപ്പെട്ടു. 1964-ൽ ആൻഡമാൻസ് മിഷനും സ്ഥാപിതമായി. 1972-ൽ സ്തേഫാനോസ് മാർ തേവദോസിയോസിന്റെ നേതൃത്വത്തിൽ ഭിലായ് മിഷനും ആരംഭിച്ചു.

ഇരുപതാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതലുള്ള, മലങ്കരസഭയുടെ മിഷന്റെ ചരിത്രം, മാർ ഒസ്താത്തിയോസിന്റെ ചരിത്രവുമായി കെട്ടുപിണഞ്ഞു കിടക്കുന്നു. മലങ്കരസഭയ്ക്ക് ഒരു മിഷൻ ബോർഡും, മിഷൻ ട്രെയിനിംഗ് സെന്ററും നൽകിയതും ഇദ്ദേഹമാണ്.

**2. മാർ ഒസ്താത്തിയോസിന്റെ ദർശനഗരിമ**

ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മിഷൻ ദർശനത്തിന്റെ ആറു സവിശേഷതകൾ:

**1. മാർ ഒസ്താത്തിയോസിന്റെ പൗരസ്ത്യ മിഷൻ**

മാർ ഒസ്താത്തിയോസ് ക്രിസ്തുസ്നേഹത്തിന്റെ ഒരു പുതിയ പാട്ടുകാരനാണ്. മിഷന് ഒരു പുതിയ നിർവചനം നല്കി: "സ്നേഹ (അഗപ്പെ) മാകുന്ന ദൈവത്തെ സമസൃഷ്ടങ്ങൾക്കു പങ്കുവയ്ക്കുന്നതാണ് സുവിശേഷം." 'സ്നേഹമാകുന്ന ദൈവത്തെ' ചുറ്റുമുള്ള സഹോദരങ്ങൾക്ക് പകർന്നു നല്കുന്നതാണ് പ്രേഷിതവൃത്തി. യേശുവിൽ നാം അനുഭവിക്കുന്ന സന്തോഷവും സമാധാനവും സഹജീവികൾക്ക് നല്കുന്നതാണ് മിഷൻ. ദൈവത്തിന്റെ ഉണ്മ സ്നേഹമാണ്. ക്രിസ്തുവിന്റെ മനസ്സലിവും, പ്രാണൻ നല്കുന്ന സ്നേഹവുമാണ് മിഷന്റെ ആത്മാവ്. നിർബന്ധ മതപരിവർത്തനത്തിനു പകരം ക്രിസ്തുസ്നേഹത്തെ പ്രേഷിത ദൗത്യത്തിന്റെ ഹൃദയത്തിൽ നിക്ഷേപിക്കുന്നതിലൂടെ, മിഷൻ ചരിത്രം അദ്ദേഹം തിരുത്തിക്കുറിച്ചു. മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ സുവിശേഷത്തിനാണ് പ്രസക്തി എന്നദ്ദേഹം ഉറപ്പിച്ചു.

പാശ്ചാത്യ ശക്തികൾ കരയും കടലും കടന്ന്, ഏഷ്യ ആഫ്രിക്ക തുടങ്ങിയ ഭൂഖണ്ഡങ്ങളിൽ ക്രിസ്തുമതം പ്രചരിപ്പിക്കാൻ എത്തിയത്, ആധുനികയുഗത്തിന്റെ ആരംഭത്തിലായിരുന്നല്ലോ? ഈ അശ്വമേധത്തിനു പിന്നിൽ അവർ ഉയർത്തിക്കാട്ടിയ ലക്ഷ്യം: 'ക്രിസ്തുവിന്റെ രക്ഷാസന്ദേശം ലോകത്തിന്റെ അതിർത്തിയോളം എത്തിക്കുക' എന്നതായിരുന്നു. ഒരു കയ്യിൽ തോക്കും, മറുകയ്യിൽ വേദപുസ്തകവുമായി അവർ ഇവിടെ എത്തി. ബലം പ്രയോഗിച്ചു മതപരിവർത്തനം നടത്തി. മിഷനുവേണ്ടി അവർ നടത്തിയ യുദ്ധങ്ങളും, ചൊരിഞ്ഞ നിർദോഷികളുടെ രക്തവും, കാട്ടിയ ക്രൂരവിനോദങ്ങളും ചരിത്രം മറക്കാറായിട്ടില്ല. പ്രോട്ടസ്റ്റന്റ് – കാതലിക് രാജ്യങ്ങൾ തമ്മിൽ നടന്ന ദീർഘയുദ്ധങ്ങളും മിഷന്റെ ബാക്കിപത്രമായിരുന്നല്ലോ? പലസ്റ്റീൻ, ഇറാക്ക്, അഫ്ഗാനിസ്ഥാൻ യുദ്ധങ്ങളിൽ, ഇന്നുമത് നിർവിഘ്നം തുടരുന്നു. ആഗോള വല്ക്കരണത്തിന്റെ (പുത്തൻ കൊളോണിയലിസം) ഭാഗമായി, മതമേധാവിത്വത്തിനും സ്വാർത്ഥലാഭങ്ങൾക്കുമായി നടത്തുന്ന യുദ്ധങ്ങളാണെന്നു മാത്രം. കുരിശുയുദ്ധങ്ങളും മറ്റും പാശ്ചാത്യ കൊളോണിയൽ മിഷന്റെ വികൃതമുഖമാണ് അനാവരണം ചെയ്യുന്നത്. അപരന്റെ രക്ഷയ്ക്കായി സ്വന്തം രക്തം ചീന്തി, കാൽവരിയിൽ യാഗമായ ക്രിസ്തുവിന്റെ അന്ത്യനിയോഗ (Last Commission) വുമായി, ഇതിന് പുലബന്ധം പോലുമുണ്ടോ?

ചരിത്രത്തിൽ ഒരു പ്രഹേളികയായി, ദുരന്തമായി മാറിയ ഈ

പാശ്ചാത്യ കൊളോണിയൽ മിഷന് ബദലായി, ഒരു സ്നേഹ സൗഹൃദ മിഷന്റെ വിത്ത് എറിഞ്ഞ ആദ്ധ്യാത്മിക നായകനാണ് മാർ ഒസ്താത്തിയോസ്. ഭക്തിയെ വർത്തമാനകാല ജീവിതവുമായി ബന്ധിപ്പിച്ച്, അദ്ദേഹം ചരിത്രം സൃഷ്ടിച്ചു. ക്രിസ്തുവിന്റെ നിസ്തുല സ്നേഹത്തിലധിഷ്ഠിതമായി, മാർ ഒസ്താത്തിയോസ് നിർദ്ദേശിക്കുന്ന മിഷൻ ദർശനം, എത്ര ഹൃദ്യമാണ്. ഇത് കാലത്തിനു മുൻപേ ഗമിക്കുന്ന, ഉത്തുംഗമായ ഒരു ക്രിസ്തു ദർശനമല്ലേ? ഇത് ആനുകാലിക ചരിത്രത്തിൽ അത്യന്താപേക്ഷിതമായിരുന്നില്ലേ?

### 2. മാർ ഒസ്താത്തിയോസിന്റെ പ്രേഷിത ദർശനം

യേശുക്രിസ്തു മിഷനായി സഭയ്ക്കു നല്കിയ അതേ ദർശനമല്ലേ, മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനം (ലൂക്കോ 4:15). അഗതികളെ കുടിപാർപ്പിപ്പാനും ബദ്ധരെ വിടുവിപ്പാനും, സ്ത്രീകൾക്കു മാന്യസ്ഥാനം നല്കുവാനും, സാമൂഹ്യനീതിയിൽ അധിഷ്ഠിതമായ ഒരു പങ്കുവയ്ക്കുന്ന സമൂഹം കെട്ടിപ്പടുക്കാനും അഹോരാത്രം അദ്ദേഹം പണിപ്പെട്ടു. Mission Through Social Service- അതായിരുന്നു അദ്ദേഹത്തിന്റെ ആപ്തവാക്യം.

ക്രിസ്തുവിന്റെ മനസ്സലിവിന്റെ അടിസ്ഥാനത്തിൽ തിരുമേനി ഉയർത്തിയ, ബാല-ബാലികാ ഭവനങ്ങളും, സായാഹ്ന സദനങ്ങളും വിവാഹ സഹായനിധി, ഹാർട്ട് ഫൗണ്ടേഷൻ, സൈക്ലോൺ/സുനാമി റിലിഫ് പ്രോജക്ടുകൾ (NARSOC), കലഹണ്ടി പ്രോജക്ട് തുടങ്ങി എണ്ണിയാലൊടുങ്ങാത്ത സ്ഥാപനങ്ങൾ നമുക്കോർത്തെടുക്കാം. പിതാവ് പുത്രനെ മിഷനായി ലോകത്തിലേക്ക് അയച്ചതുപോലെ, ത്രിത്വസ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ് മാർ ഒസ്താത്തിയോസിന്റെ മിഷൻ സ്നേഹ ദർശനം. 'കർത്താവിന്റെ പ്രസാദ വർഷമാണ്' മാർ ഒസ്താത്തിയോസിന്റെ സുവിശേഷം. 'ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നത് ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതുപോലെ എന്നു ക്രിസ്തു പറഞ്ഞതിന് സമാനമായി മാർ ഒസ്താത്തിയോസ് പാടിയത്: "ദരിദ്രലോകത്തിൽ സമ്പന്നനാകുന്നത് പാപമാണ്." മാർ ഒസ്താത്തിയോസിന്റെ ബദൽ മിഷൻ ദർശനം ക്രിസ്തുകേന്ദ്രീകൃതമായിരുന്നുവല്ലേ?

### 3. പൗരസ്ത്യ പിതാക്കന്മാരുടെ ദർശനങ്ങളിൽ അധിഷ്ഠിതം

ഓർത്തഡോക്സ് വേദശാസ്ത്ര ധാരകളിൽനിന്നും കപ്പദോക്കിയൻ പിതാക്കന്മാരുടെ ചിന്തകളിൽനിന്നും ഉയിർകൊണ്ടതാണ് മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനം.

ത്രിത്വസ്നേഹവും പങ്കുവയ്ക്കലുമാണ് ഈ മിഷൻ ദർശനത്തിന്റെ അടിസ്ഥാനം. സർവ്വ പ്രപഞ്ചത്തിന്റെ രൂപാന്തരവും, ദൈവരാജ്യവ്യവ

സ്ഥിതിയുമാണ് ഇതിൽ പ്രമേയം. മതപരിവർത്തനമല്ല, മനഃപരിവർത്തനമാണ് ഇവിടെ പ്രസക്തമെന്ന് അദ്ദേഹം ഘോഷിക്കുന്നു.

ജാതി മത മതിൽക്കെട്ടുകൾപ്പുറം, ക്രിസ്തുവിന്റെ വിശ്വമാനവികതയിൽ നങ്കൂരമിട്ടതാണ്, മാർ ഒസ്താത്തിയോസിന്റെ പ്രേഷിത ശൈലി. തന്റെ 'മതാതീത ദർശനം' പൗരസ്ത്യ ചിന്തകളിൽ അടിയുറച്ചതാണ്. വിവിധ മതങ്ങളും പ്രത്യയ ശാസ്ത്രങ്ങളുമായി സംവദിക്കുന്ന പ്രേഷിത ശൈലിയാണ് അദ്ദേഹവും പുലർത്തിയത്. നിരീശ്വരരുടെ, കമ്യൂണിസ്റ്റുകളുടെ, കോട്ട കൊത്തളങ്ങളിൽ എത്തി അദ്ദേഹം സംവാദങ്ങൾ നടത്തിയിരുന്നു.

ബഹുമത സാന്നിദ്ധ്യമുള്ള ഭാരതത്തിൽ മാർ ഒസ്താത്തിയോസിന്റെ 'മതാതീത ദർശനം' എത്ര തദ്ദേശീയമായിരുന്നു. മതങ്ങൾ സൃഷ്ടിക്കുന്ന വർഗ്ഗീയ ദൈവങ്ങളെയല്ല – ഉണ്മയുള്ള സ്വർഗ്ഗീയ ദൈവത്തെയാണ് ആരാധിക്കേണ്ടതെന്നദ്ദേഹം പറഞ്ഞിരുന്നു. മതാത്മീകതയല്ല, ആദ്ധ്യാത്മികതയാണ് ഇവിടെ പ്രധാനം.

**4. ആർഷഭാരത സംസ്കൃതിയുടെ സ്വാധീനം**

ക്രിസ്തുവിന്റെ മിഷനിൽ ഉറച്ചുനിന്ന്, പൗരസ്ത്യപിതാക്കന്മാരുടെ ചിന്തകളിൽ ഊന്നിക്കൊണ്ട് മാർ ഒസ്താത്തിയോസ് വിരിയിച്ചെടുത്ത ബദൽ മിഷൻ ദർശനം, താൻ വളർന്നുവന്ന ഹൈന്ദവ ഭാരതീയ തത്വങ്ങളിൽ നിന്നും പലതും കടംകൊണ്ടു എന്നു കാണാം. പൗരസ്ത്യ മിഷൻ ദർശനത്തിന്റെ ഉറവയായ ത്രിത്വതത്വം വിശദമാക്കാൻ അദ്ദേഹം 'അദ്വൈത ദൈവശാസ്ത്രം', സത്+ചിത്+ആനന്ദം തുടങ്ങി എത്ര സംജ്ഞകളാണ് സ്വീകരിച്ചത്.

"ലോകാ സമസ്തോ സുഖിനോ ഭവന്തു" എന്ന് ആര്യവേദത്തിലെ ഋഷിമാർ സഹസ്രാബ്ദങ്ങൾക്കു മുമ്പേ പാടി. "സർവസൃഷ്ടിയുടെ രക്ഷയാണ് സുവിശേഷത്തിന്റെ പൊരുൾ എന്നു മാർ ഒസ്താത്തിയോസ് ഏറ്റുപാടി. ആര്യ സൂക്തങ്ങൾ മാർ ഒസ്താത്തിയോസിന്റെ ഭാവനയെ സദാ പുല്കി നിന്നു. സർവ്വ മാനവരാശിയുടെ പിതാവായ ദൈവത്തിന്റെ സാർവ്വലൗകികതയെ അദ്ദേഹം എന്നും ഉയർത്തിക്കാട്ടി.

മാനവമൈത്രിയുടെ, മതസൗഹൃദത്തിന്റെ ഒരു പാട്ടുകാരനാണ് മാർ ഒസ്താത്തിയോസ്. 'ഒരു ദൈവവും പല മതങ്ങളും' അദ്ദേഹത്തിനും ശിഷ്യർക്കും പഥ്യമായ ചിന്തയായിരുന്നു. മാർ ഒസ്താത്തിയോസിന്റെ മതാതീത ദർശനം, ക്രിസ്തുവിന്റെ വിശ്വമാനവിക ദർശനത്തെ പുല്കി നിൽക്കുന്നു. 'സ്നേഹത്തിന്റെ ഏകമതം' അദ്ദേഹത്തിന്റെ നിസ്തുലമായ ഒരു സംഭാവനയാണ്. ഇതിലെല്ലാം ഒരു 'ഇൻഡ്യൻ ടച്ച്' ദർശിക്കാം.

സുവിശേഷീകരണത്തിൽ ക്രിസ്തുവിന്റെ പ്രമാണങ്ങളോടു ചേർന്നു നിന്ന് ഒരു ഭാരതീയ ശൈലി അദ്ദേഹം രൂപപ്പെടുത്തിയെടുത്തു. എത്ര എത്ര നിദാനങ്ങളാണ്.... ഹിന്ദു സംഹിതയിലെ 'പരിവ്രാജകന്റെ പരി വേഷം' മാർ ഒസ്താത്തിയോസിനെ ഹഠാദാകർഷിച്ചു. തന്റെ ആശ്രമ ങ്ങളിലും കാവി വ്രതമുദ്രയായി അദ്ദേഹം സ്വീകരിച്ചു. മെത്രാപ്പോലീത്ത ആയതിനുശേഷവും കാവികുപ്പായം അദ്ദേഹത്തിന് ഹരമായിരുന്നു. ക്രിസ്തീയ മിഷന്റെ സാമൂഹ്യ പ്രതിബദ്ധത വെളിവാക്കുന്നിടത്ത് അദ്ദേഹം ആവർത്തിക്കുന്ന ഒരു സംസ്കൃത ഉദ്ധരണിയുണ്ട്: "മാനവ സേവ, മാധവ സേവ"; ഇസ്ലാമിലെ 'സക്കാത്ത്' - ഉം സൂചിപ്പിക്കുമാ യിരുന്നു.

### 5. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ മിഷന് ഒരു പുതിയ മാനം നൽകി

മാർ ഒസ്താത്തിയോസിന്റെ ബദൽ മിഷൻ ശൈലിയിലൂടെ, മലങ്കര സഭയ്ക്ക് നൂതന മിഷൻ ദർശനം നൽകി. സുവിശേഷീകരണത്തിൽ ക്രിസ്തുവിന്റെ മിഷനോട് പറ്റിനിന്ന്, പൗരസ്ത്യ പിതാക്കന്മാരുടെ ചിന്ത കളിൽനിന്ന് ഊർജ്ജം ആർജ്ജിച്ച്, പ്രേഷിത വൃത്തിയിൽ തനതായ ഒരു പാത അദ്ദേഹം തെളിച്ചെടുത്തു.

ആധുനിക കാലഘട്ടത്തിൽ പോർട്ടുഗീസുകാർ ഇവിടെ അടിച്ചേൽപിച്ച പാശ്ചാത്യ മിഷൻ ദർശനം, ഈ മണ്ണിൽ കൂടുതൽ വേരോടാതെ തടയി ട്ടത് മാർ ഓസ്താത്തിയോസാണ്. അദ്ദേഹത്തിന്റെ 'ദളിത് ദർശനം' ആഴ മായി പഠിക്കുന്നവർക്ക് ഇത് ഹൃദിസ്ഥമാണ്. ഇക്കാലത്ത് നമ്മുടെ സഭ യിലേക്ക് അനേകരെ മാമോദീസ മുക്കി മതപരിവർത്തനം ചെയ്യപ്പെട്ടു. അവർക്കായി പ്രത്യേക പള്ളികൾ സ്ഥാപിക്കുകയുണ്ടായി. സെമിത്തേ രിയിൽ അവർക്ക് പ്രത്യേക ഇടം മാറ്റി സ്ഥാപിച്ചിരുന്നു. കാലക്രമത്തിൽ ഇവരിൽ അധികവും സഭവിട്ടു.

ഇമ്മാതിരിയുള്ള നിർബന്ധ മാമോദീസയും മതപരിവർത്തനത്തിൽ ഊന്നിയ 'പാശ്ചാത്യ മിഷൻ' ശൈലിയും താമസിയാതെ നമുക്ക് അസ്വീ കാര്യമായി. നിർത്തലായി. ഇത്തരത്തിലുള്ള കൊളോണിയൽ മിഷന് നമ്മുടെ സഭയിൽ തടയിട്ടത് മാർ ഓസ്താത്തിയോസിന്റെ തനതായ ഓർത്തഡോക്സ് മിഷൻ ദർശനമാണെന്നു വേണം കരുതാൻ. മാർത്തോ മ്മായുടെ കാലം മുതൽ പാശ്ചാത്യരുടെ വരവുവരെയുള്ള കാലത്ത്, മല ങ്കരസഭയിൽ നിലനിന്ന "സ്നേഹത്തിന്റെ മിഷൻ", പുനർ ജീവിപ്പി ക്കാനും, മലങ്കര നസ്രാണികളുടെ പഴയ പാരമ്പര്യത്തിലേക്ക് സഭയെ തിരികെ കൊണ്ടുപോകാനും, മാർ ഒസ്താത്തിയോസ് വഹിച്ച പങ്ക് നിസ്സീ മമാണ്.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ, മലങ്കര സഭയുടെ ഇന്നു നില നിൽക്കുന്ന സവിശേഷ മിഷൻ ദർശനത്തിന്റെ മാതൃക പുനഃപ്രതിഷ്ഠിച്ച്, മലങ്കരസഭയ്ക്ക് ഒരു നൂതന മിഷൻ ശൈലി സമ്മാനിച്ചത് മാർ ഓസ്താത്തിയോസാണ്. അദ്ദേഹം പടുത്തുയർത്തിയ ബാല-ബാലിക-സായാഹ്ന ഭവനങ്ങളിലൊന്നും മതപരിവർത്തനം ലക്ഷ്യമല്ല. മതത്തിനതീതമായി സർവ്വസഹോദരങ്ങളോടുമുള്ള സ്നേഹമാണ്, ക്രിസ്തു കാണിച്ചതു പോലെ, നമ്മുടെ മിഷന് നിദാനം. പുതുപ്പാടി ബാലഭവന്റെ (സുവർണ്ണ ജൂബിലി) പൂർവ്വവാസി സംഗമത്തിൽ ഉയർന്നുകേട്ട സാക്ഷ്യം ശ്രദ്ധിക്കുക.[4]

### 6. മാർ ഓസ്താത്തിയോസ്: ഇന്ത്യൻ ക്രൈസ്തവ ദാർശനികൻ

മലങ്കരസഭയിലെ പ്രമുഖ ദൈവശാസ്ത്രജ്ഞൻ ഫാ. ഡോ. ജേക്കബ് കുര്യൻ തന്റെ ലേഖനത്തിനു നൽകിയ തലക്കെട്ട് ശ്രദ്ധിക്കുമല്ലോ: What Makes Mar Osthathios An Indian Christian Theologian. മാർ ഒസ്താത്തിയോസിന്റെ അദ്വൈത ദൈവശാസ്ത്രം അദ്ദേഹത്തിന് നിരുപാധികം ഒരു ഇന്ത്യൻ ക്രൈസ്തവ ദാർശനികന്റെ സ്ഥാനം നൽകുന്നു എന്ന് അദ്ദേഹം സ്ഥാപിക്കുന്നു. മലങ്കരസഭയിൽ ഹിന്ദിഭാഷയിൽ ഒരു ആരാധനക്രമം എഴുതി ഉണ്ടാക്കിയ പ്രസിദ്ധ ചിന്തകനായ പ്രൊഫ. ഡോ. കെ. എം. കുര്യാക്കോസ്, മാർ ഒസ്താത്തിയോസിനെ "ഒരു ഇന്ത്യൻ ദാർശനികൻ" എന്നു വിളിക്കുന്നു.

ഇവ വളരെ അർത്ഥപൂർണ്ണമാണ്. മാർ ഒസ്താത്തിയോസിന്റെ ദർശനങ്ങളുടെ ഉൾക്കാമ്പ് പരിശോധിച്ചാൽ ഇത് അനുഭവവേദ്യമാവും. മതങ്ങളിലെ സമാനതകളും, ആത്മീയതയിലെ സമവാക്യങ്ങളും എന്നും അദ്ദേഹത്തിന്റെ അനന്തമായ അന്വേഷണങ്ങളായിരുന്നു. അതുകൊണ്ടു തന്നെ അദ്ദേഹത്തിന്റെ ദർശനങ്ങൾക്കെല്ലാം (മതാതീത ദർശനം, ത്രിത്വ ദർശനം, ദളിത് ദർശനം, സാമൂഹ്യ ദർശനം etc.) ഒരു 'ഇന്ത്യൻ ടച്ച്' - ദേശീയതയുടെ ഒരു പരിവേഷമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മിഷൻ ദർശനം ഇന്ത്യൻ ഓർത്തഡോക്സ് സഭയെ ദേശീയതയുടെ പ്രതീകമാക്കി മാറ്റി. കാതോലിക്കേറ്റിന്റെ ശതാബ്ദി മുദ്രയിൽ, ത്രിവർണ്ണപതാകയുടെ ദൃശ്യം ഈ സത്യത്തിനു നിദാനമാണ്. അദ്ദേഹം പ്രതിനിധാനം ചെയ്ത സഭ ഒരു ദേശീയ സഭയായതു കൊണ്ടുമാവാം.

യേശുവിന്റെ സ്നേഹമാതൃകയാണ്, ദരിദ്രരോടുള്ള ഐക്യദാർഢ്യമാണ്, രക്ഷയുടെ സാർവ്വത്രീകമാനം, സാമൂഹ്യ നീതിയോടുള്ള അദമ്യമായ അടുപ്പമാണ് അദ്ദേഹത്തിന്റെ ദർശനങ്ങളുടെ അന്തസത്ത. സഭകളുടെ ഐക്യത്തിൽനിന്നും, മതങ്ങളുടെ ഐക്യത്തിലേക്കും (United

Religious Organisation [5]) മാനവരാശിയുടെ ഐക്യത്തിലേക്കും ഉള്ള ഒരു കാഹളധ്വനിയിലാണ് തന്റെ മിഷൻ ദർശനം സായൂജ്യമടയുന്നത്. ക്രിസ്തു തന്റെ ഒന്നാമത്തെ വരവിൽ തുടങ്ങിവച്ച ഒരു ദൈവരാജ്യ വ്യവസ്ഥിതി ഈ ഭൂമിയിൽ സംജാതമാകുന്നതാണ് അതിന്റെ ആത്യന്തിക ലക്ഷ്യം. "ചെന്നായും ആട്ടിൻകുട്ടിയും ഒരു നീരുറവയിൽ നിന്നും സംതൃപ്തമായി ദാഹജലം കുടിക്കുന്ന അവസ്ഥയാണത്. സമ്പന്നരോടദ്ദേഹം മൊഴിഞ്ഞു "നിന്റെ അറപ്പുരയിൽ കൂട്ടിവച്ചിരിക്കുന്ന ധാന്യം, സമീപത്ത് പട്ടിണി ഉറങ്ങുന്ന അയല്ക്കാരന്റെ ഇന്നത്തെ അന്നമാണ്.

നാം ക്രിസ്തുവിലനുഭവിക്കുന്ന സ്നേഹം, സമാധാനം, സന്തോഷം സർവ്വമാനവരാശിയുമായി പങ്കിടുന്നതാണ് അദ്ദേഹത്തിനു മിഷൻ. മാനവമൈത്രിയുടെ പ്രതീകമായ ഈ പൗരസ്ത്യ മിഷൻ ദർശനം, ക്രിസ്തു സ്നേഹത്തിൽ പടുത്തുയർത്തിയ, പരസ്പരം പങ്കുവയ്ക്കലിൽ അടിയുറച്ച ഈ മിഷൻ ദർശനം, ഒരു ഇന്ത്യൻ ക്രൈസ്തവ ദാർശനീകന്റെ തലപ്പാവ്, മാർ ഒസ്താത്തിയോസിനു നൽകുന്നു.

### III. മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനത്തിന്റെ മുഖമുദ്രകൾ

മാർ ഒസ്താത്തിയോസിന്റെ മിഷൻ ദർശനത്തിന്റെ പത്ത് മുഖമുദ്രകൾ ഇവയാണ്:

1. മതപരിവർത്തനമല്ല, മനഃപരിവർത്തനമാണ് മിഷന്റെ ലക്ഷ്യം. 2. ക്രിസ്തു തുടങ്ങിവച്ച ദൈവരാജ്യ പൂർത്തീകരണമാണ് മിഷനു മുഖ്യം. 3.മാമോദീസാ മുക്കി മതം മാറ്റുന്നതു മാത്രമല്ല ക്രിസ്തീയ മിഷന് പ്രധാനം, ആഗോള ക്രിസ്തു ശിഷ്യത്വത്തിലേക്ക് എല്ലാ ജനതയെയും ഒരുക്കുന്നതാണ്. 4. സഭകളുടെ ഐക്യത്തിൽ നിന്നും മാനവരാശിയുടെ ഐക്യത്തിലേക്കു മിഷൻ നയിക്കണം. 5. ദരിദ്രരോടുള്ളഐക്യദാർഢ്യമാണ് മിഷന്റെ കാതൽ. 6. ദശാംശം മാറ്റിവച്ച് സഹോദരന് പങ്കുവയ്ക്കാത്തവൻ സുവിശേഷത്തിന്റെ കൂട്ടുവേലക്കാരനല്ല. 7.വിശ്വാസത്താലുള്ള രക്ഷയല്ല, സ്നേഹത്താലുള്ള ദൈവീകരണമാണ് പ്രധാനം[6]. 8. വിശ്വാസവും പ്രവർത്തിയും സമ്മേളിക്കുന്നിടത്താണ് മിഷൻ പിറക്കുന്നത്. 9. ക്രിസ്തുവിന്റെ സ്നേഹം (അഗപ്പെ) ആണ് സുവിശേഷം. സ്നേഹമാകുന്ന ദൈവത്തെ സഹോദരങ്ങൾക്കു പങ്കുവയ്ക്കുന്നതാണ് മിഷൻ. 10. ഒരിടയനും ആട്ടിൻകൂട്ടവുമാണ് മിഷന്റെ ആത്യന്തിക ലക്ഷ്യം. വിശ്വസാഹോദര്യമാണ് അതിന്റെ മുദ്ര.

### ഉപസംഹാരം

ചരിത്രത്തിലെ ദുരന്തമായി മാറിയ പാശ്ചാത്യ കൊളോണിയൽ മിഷന്,

ഒരു ബദൽ മിഷൻ ദർശനം നല്കി എന്നത് മാത്രമല്ല, മാർ ഒസ്താത്തി യോസിന്റെ തനിമ. അതിന് ഒരു സൈദ്ധാന്തിക അടിത്തറ പടുത്തുയർത്തി. അതിന് ഒരു ക്രിയാത്മക മാതൃക അദ്ദേഹം സൃഷ്ടിച്ചെടുത്തു. പ്രസംഗിച്ചതെല്ലാം പ്രാവർത്തികമാക്കി. മഹാത്മാഗാന്ധി തന്റെ സത്യാന്വേഷണ പരീക്ഷണങ്ങളെല്ലാം സ്വന്തം ആശ്രമങ്ങളിൽ അനുഷ്ഠിച്ചതു പോലെ, മാർ ഒസ്താത്തിയോസ് തന്റെ മിഷൻ മാതൃകകളെല്ലാം പരീക്ഷിച്ചത് തന്റെ ആശ്രമത്തിൽ ആശ്രമവാസികളുമൊത്താണ്. ക്രിസ്തുവിന്റെ 'കൊച്ചു ശിഷ്യഗണം' പോലെ, മാർ ഒസ്താത്തിയോസിന് അകവൃത്തത്തിൽ ചരിക്കുന്ന ഒരു കൊച്ചു ആശ്രമവൃന്ദമുണ്ടായിരുന്നു. അദ്ദേഹം അവരോടൊത്ത് സൃഷ്ടിച്ചെടുത്ത അൻപതോളം സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും നോക്കി നടത്തുന്നതും, ഈ ശിഷ്യരാണ്. ഈ മിഷൻ പ്രസ്ഥാനങ്ങളും, ബാലഗ്രാമുകളും, സായാഹ്ന ഭവനങ്ങളുമാണ് അദ്ദേഹത്തിന്റെ മറ്റു സത്യാന്വേഷണ പരീക്ഷണശാലകൾ.

അദ്ദേഹത്തിന്റെ മിഷൻ സ്വപ്നങ്ങൾക്ക് നിറംപകരാൻ ആശ്രമ വാസികളെ മാത്രമല്ല, അൽമായ കൂട്ടങ്ങളെയും താൻ സജ്ജമാക്കി. അദ്ദേഹം 1952-ൽ അമേരിക്കയിൽ നിന്നും പഠനം പൂർത്തിയാക്കി നാട്ടിലെത്തി. സെന്റ് പോൾസ് സുവിശേഷസംഘം സ്ഥാപിച്ചു. ഇതാണ് പിന്നീട് സഭയിൽ സെന്റ് തോമസ് സുവിശേഷ സംഘമായി നിലകൊള്ളുന്നത്. സുവിശേഷത്തിന്റെ ഒരു ജ്വാലയാകാൻ, 1984-ൽ തടാകം ആശ്രമത്തിൽവച്ച് NAMS സംഘത്തിന് രൂപം കൊടുത്തു. 1987-ൽ Junior NAMS ന് ജന്മം നല്കി. ഈ പ്രസ്ഥാനങ്ങളിലൂടെ, സഭയുടെ മിഷൻ സംരംഭങ്ങൾക്ക് അൽമായ പ്രാതിനിധ്യം അദ്ദേഹം ഉറപ്പാക്കി.

പൗരസ്ത്യ ആത്മീയതയുടെ സുഗന്ധം പരത്തിക്കൊണ്ട്, മാർ ഒസ്താത്തിയോസ് മെനെഞ്ഞെടുത്ത ബദൽ മിഷൻ ദർശനം, യഥാർത്ഥത്തിൽ മലങ്കര സഭയുടെ പ്രേഷിതവൃത്തിക്ക് ഒരു പുതിയ മാനം നല്കുകയായിരുന്നു. ലോകജനതയെ സ്നേഹത്തിന്റെ മിഷനിലൂടെ ഒരു പുതിയ പ്രത്യാശയിലേക്കു നയിക്കുകയായിരുന്നു.

ഈ യാത്രാമദ്ധ്യേ, 2012 ഫെബ്രുവരി 16-ന് നിത്യവിശ്രമിത്തിലേക്കു തന്നെ തന്റെ പിതാവ് മടക്കിവിളിച്ചു. പൂർത്തിയാകാത്ത മിഷൻ സ്വപ്നങ്ങൾ തന്റെ മനഃസാക്ഷി സൂക്ഷിപ്പുകാരനായ കെ. ഐ. ഫിലിപ്പ് റമ്പാനും, മാറോടുചാരി മാറിനുള്ളിലെ സ്നേഹഗാഥ കേട്ടു വളർന്ന യൂഹാനോൻ മാർ ക്രിസോസ്റ്റമോസും, യൂഹാനോൻ മാർ തേവോദോറോസും പൂർത്തീകരിക്കാനുള്ള പരിശ്രമത്തിലാണ്.

സ്വാതന്ത്ര്യാനന്തര ഇന്ത്യൻ സമൂഹം ദർശിച്ച സമുന്നതനായ ഒരു ഭാരതീയ ക്രൈസ്തവ ദാർശനികനാണ് മാർ ഒസ്താത്തിയോസ്. ശ്രീ

ശങ്കരന്റെ അദ്വൈത ദർശനത്തിന്റെ മാതൃകയിൽ അദ്ദേഹം മെനഞ്ഞെടുത്ത അത്രൈത ദൈവശാസ്ത്രം - ത്രിത്വ പ്രഹേളികയ്ക്ക് - ഒരു പുതിയ മാനം തുറക്കുകയായിരുന്നു. തന്റെ പ്രൗഢ ശിഷ്യ വൃന്ദത്തിന്റെ ഗവേഷണ പഠനം കാതോർത്തിരിക്കുകയാണ്, അത്രൈത ദൈവശാസ്ത്ര സംഹിത.

കാലം കരുതലോടെ എന്നും സ്മരിക്കുന്ന ഒരു വമ്പൻ സംഭാവന, അദ്ദേഹം വരുംതലമുറയ്ക്കു കൈമാറി. വൈദേശിക അടിമത്വത്തിന്റെ ബാക്കിപത്രമായി ഇവിടെ നിലകൊള്ളുന്ന, നിർബന്ധ മതപരിവർത്തനത്തിൽ അധിഷ്ഠിതമായ കൊളോണിയൽ മിഷൻ ദർശനത്തിന്, ഒരു ബദൽ പ്രേഷിത ദർശനം അദ്ദേഹം നൽകി. ക്രിസ്തുവിന്റെ വിശ്വമാനവികതയിൽ നങ്കൂരമിട്ട, ത്രിത്വ സ്നേഹത്തിൽ അടിയുറച്ച ഈ നൂതന പ്രേഷിത ദർശനം ഒരു പുത്തൻ നവോത്ഥാനത്തിന്റെ ശംഖൊലിയാകട്ടെ.

18-ാം നൂറ്റാണ്ടിൽ വിദേശ ക്രൈസ്തവ മിഷനറിമാരുടെ നേതൃത്വത്തിൽ നടന്ന സുവിശേഷവിപ്ലവമാണ്, 19-ാം നൂറ്റാണ്ടിലെ കേരളത്തിലെ സാമൂഹിക വിപ്ലവത്തിന് അടിസ്ഥാനമിട്ടത്. മാർ ഒസ്താത്തിയോസിന്റെ മതാതീത മിഷൻ ദർശനം (ക്രിസ്തുദർശനം), സ്വതന്ത്ര ഭാരതത്തിന്റെ 21-ാം നൂറ്റാണ്ടിലെ മറ്റൊരു സാമൂഹിക വിപ്ലവത്തിന് വേദി ഒരുക്കട്ടെ. ആത്മീയ ഉണർവ്വിന്റെ ജ്വാല, വീണ്ടും മലങ്കരയിൽ ആളിക്കത്താൻ ഇത് ഇടയാക്കട്ടെ. സഭയുടെ സ്നേഹത്തിന്റെ രാജകുമാരൻ തുടങ്ങിവച്ച ആത്മീയ നവോത്ഥാനം നമുക്ക് സാക്ഷാത്കരിക്കണം.



# 21

# മാർ ഒസ്താത്തിയോസിന്റെ സ്ത്രീപക്ഷ ചിന്തകൾ

## പ്രൊഫ. മേരി കുര്യൻ

"പങ്കുവയ്ക്കലിന്റെ പ്രഥമ പാഠം എനിക്ക് പകർന്നുതന്നത് എന്റെ മാതാവാണ്." തന്നെയും തനിക്കുള്ളതും എല്ലാം സമസൃഷ്ടങ്ങൾക്കായി പങ്കുവച്ച്, സ്നേഹത്തിന്റെ ഏകമതം സ്ഥാപിച്ച ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഐഹികജീവിതത്തിലെ സ്ത്രീപങ്കാളിത്തത്തെകുറിച്ച് വ്യക്തമാക്കി.

2010 ഒക്ടോബറിലെ ഒരു സുപ്രഭാതത്തിൽ ഒസ്താത്തിയോസ് തിരുമേനിയുമായി ഒരഭിമുഖത്തിന് ഇറങ്ങിത്തിരിച്ചു. വിഷയം 'സഭയിൽ സ്തീകൾക്കുള്ള പങ്ക്' എന്നതായിരുന്നു. പ്രഭാതം പൊട്ടിവിടരുന്നതേയുള്ളൂ. ആശ്രമത്തിലെങ്ങും സാർത്ഥകമായ ഒരു നിശബ്ദത നിറഞ്ഞു നിൽക്കുന്നു. കോലായിൽ വന്ദ്യപിതാവ് ഇഷ്ടശിഷ്യരുടെ മധ്യത്തിൽ പ്രഭാത ദിനപത്രങ്ങൾ വായിച്ചു കേൾക്കാനുള്ള തിടുക്കത്തിലാണ്. ഞങ്ങളെ അദ്ദേഹം സ്വീകരിച്ചിരുത്തി. അറിവിന്റെ ഹിമവത്ശൃംഗങ്ങളിൽ വിഹരിക്കുന്ന ഋഷിതുല്യനായ ഈ 'അമൈത്രേതി'യുമായി സംവാദം ആരംഭിക്കേണ്ടതെങ്ങനെയാണ് ഒരുൾക്കിടിലം..... സെക്രട്ടറി ശെമ്മാശൻ ബൈബിളും കമന്ററിയുമായി ചാരത്തിരുന്നു. തിരുമേനി മെല്ലെ തന്റെ ഹൃദയം തുറന്നു. മാർ ഒസ്താത്തിയോസിന്റെ മൊഴിമുത്തുകൾ ഞങ്ങൾ പകർത്തിക്കൊണ്ടിരുന്നു. അനവധി ചോദ്യങ്ങൾക്ക് അദ്ദേഹം മറുപടി പറഞ്ഞു. അതിൽ മൂന്നു ചോദ്യങ്ങളും അവയ്ക്ക് അദ്ദേഹം നൽകിയ മറുപടിയുമാണ് ഇതിവൃത്തം.

ആദ്യ ചോദ്യം - ***സൃഷ്ടി സമത്വത്തിന്റെ ഒരു പാട്ടുകാരനാണ് മാർ ഒസ്താത്തിയോസ് എന്ന് ഞങ്ങൾ കേട്ടിട്ടുണ്ട്. സഭ സ്ത്രീകളോട് ഐക്യദാർഢ്യം പുലർത്തുന്ന ഒരു കാലയളവാണല്ലോ ഇപ്പോൾ. മലങ്കരയിലെ മഹിളകളുടെ കർമ്മശേഷി സഭയുടെ കെട്ടുപണിക്ക് ഉപയോഗമാക്കേണ്ടതില്ലേ? എത്ര പ്രയാസപ്പെട്ടിട്ടും ഒരു വോട്ടവകാശം ഒരൗദാര്യമായിപോലും സഭയിലെ സ്ത്രീകൾക്ക് ലഭിച്ചിട്ടില്ല. സഭയുടെ ഭരണ നിർവ്വഹണപ്രക്രിയയിൽ സ്ത്രീ പങ്കാളിത്തം ഉണ്ടാകണമെന്ന ആവശ്യം ആദ്യം മുന്നോട്ടു വച്ചവരിൽ ഒന്നാമനാണല്ലോ അങ്ങ്. ഇക്കാര്യത്തിൽ അങ്ങയുടെ അഭിപ്രായം എന്താണ്?***

ആദ്യത്തെ ചോദ്യം ഉന്നയിച്ച മാത്രയിൽ തന്നെ ഒരുൾവിളി ലഭിച്ചിട്ടെന്നപോലെ ആ ധന്യാത്മാവ് ഇങ്ങനെ പ്രതിവചിച്ചു.

"കുടുംബത്തിന്റെ ഭദ്രത ഉറപ്പിക്കുന്ന സ്ത്രീയുടെ ഉത്തരവാദിത്വത്തിന്റെ കൂട്ടായ്മയാണല്ലോ സഭയിലും ഉയിർത്തുവരേണ്ടത്. ആമുഖമായി പിതാവ് മൊഴിഞ്ഞു. ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആണിക്കല്ല് ത്രിത്വവിശ്വാസമാണ്. ഈ ത്രിത്വ സ്വരൂപത്തിന്റെ പ്രകടമായ പ്രതിരൂപമാണ് കുടുംബം. മാതാപിതാക്കളും കുഞ്ഞുങ്ങളുമടങ്ങുന്ന ത്രിത്വാധിഷ്ഠിതമായ ഏകകം. സമത്വവും സ്നേഹവും പങ്കിടീലും ജീവിത്തിൽ മാതൃകയാക്കി സ്വീകരിക്കാൻ ത്രിത്വത്തിലെ ഈ ഏകത്വം അല്ലെങ്കിൽ ഏകത്വത്തിലെ ത്രിത്വദർശനം സഹായിക്കുന്നു. ഓർത്തഡോക്സ് വിശ്വാസം വേദാധിഷ്ഠിതവും പരാമ്പര്യാധിഷ്ഠിതവും ആണ്. അതനുസരിച്ച് കത്തൃശരീരമായ സഭയിൽ പുരുഷനും സ്ത്രീക്കും തുല്യസ്ഥാനമാണുള്ളത്. പുരുഷനേയും സ്ത്രീയേയും സൃഷ്ടിച്ചത് ദൈവം തന്നെയാണ്. സ്ത്രീപുരുഷന്മാർ പരസ്പരപൂരകങ്ങളാണ്. അനുപൂരകങ്ങളാണ്. ദൈവസ്വരൂപത്തെ പ്രതിനിധീകരിക്കാനുള്ള ഉത്തരവാദിത്തം അല്ലെങ്കിൽ ചുമതല രണ്ടുപേർക്കും തുല്യമായിട്ടുണ്ട്. സഭ ക്രിസ്തു കേന്ദ്രീകൃതമാണ്. പുരുഷനോടൊപ്പമുള്ള സ്ഥാനമാണ് സഭ സ്ത്രീക്ക് കല്പിച്ചുപോന്നിരുന്നത്. യഹൂദന്മാർ അവഗണിച്ചിരുന്ന സ്ത്രീസമൂഹത്തെ യേശുക്രിസ്തു കൈപിടിച്ചുയർത്തി. നരനിൽനിന്ന് ജനിച്ച നാരിക്ക് മാന്യത നൽകി. യേശു, പാരമ്പര്യത്തെ അവഗണിച്ചും ലംഘിച്ചും ധാരാളം സ്ത്രീകളെ തന്റെ 'ശിഷ്യരാക്കി.' ഈ സ്ത്രീശിഷ്യത്വത്തിന് വി. വേദപുസ്തകം തന്നെ ധാരളം തെളിവുകൾ നല്കുന്നു.

വിശുദ്ധ വേദപുസ്തകം നൽകുന്ന തെളിവുകളും വേദപുസ്തക പഠനത്തിലൂടെ വന്ദ്യ പിതാവിനു ലഭിച്ചിട്ടുള്ള ഉൾക്കാഴ്ചയുമാണ് അദ്ദേഹത്തിന്റെ സ്ത്രീ ദർശനം.

കർത്താവിനെ ആദ്യമായി 'മിശിഹാ' ആയി അംഗീകരിച്ച ശമര്യാക്കാരി ആണ്, ആദ്യത്തെ സുവിശേഷക. യേശു സ്ത്രീകളെ ഗൗരവത്തോടെ അംഗീകരിച്ചു, പരിഗണിച്ചു. ബഹുമാന്യസ്ഥാനം നല്കി. ആദ്യത്തെ അപ്പോസ്തോല മഗ്ദലനമറിയം. കർത്താവ് ഉയിർത്തെഴുന്നേറ്റത് ആദ്യം അനുഭവിച്ചറിഞ്ഞതും, ഉയിർത്ത കർത്താവിന്റെ നിർദ്ദേശമനുസരിച്ച് പത്രോസടക്കമുള്ള ശിഷ്യന്മാരോടു കർത്താവിന്റെ ഉയിർപ്പിനെ സാക്ഷീകരിച്ചതും മഗ്ദലനക്കാരി മറിയ തന്നെ. ശിഷ്യന്മാരടക്കം എല്ലാവരും ഉപേക്ഷിച്ചു പോയിട്ടും ക്രൂശിന്റെ ചുവട്ടിലോളം കർത്താവിനെ പിൻപറ്റിയതും മൂന്നാംനാൾ സുഗന്ധവർഗ്ഗങ്ങളുമായി ഇരുട്ടുള്ളപ്പോൾത്തന്നെ കല്ലറക്കിൽ എത്തി പരതി നടന്നതും ഈ മറിയ തന്നെ.

ഇത്രമാത്രം പ്രാധാന്യം കർത്താവ് സ്ത്രീകൾക്ക് കൊടുത്തിരുന്നെങ്കിൽ ഇന്നിപ്പോൾ നാം ഓരോ കാരണം പറഞ്ഞ് സ്ത്രീകളെ തിരസ്കരിക്കുന്നത് ശരിയല്ല. സഭയിൽ സ്ത്രീകൾക്ക് ഉചിതമായ പങ്കാളിത്തം നൽകേണ്ടത് നമ്മുടെ കർത്തവ്യം മാത്രമാണ്. അതോടൊപ്പം ആധുനിക കാലഘട്ടത്തിന്റെ ഒരാഹ്വാനവുമാണ്. സഭയുടെ പ്രശ്നസങ്കീർണ്ണമായ ഇന്നത്തെ അവസ്ഥയ്ക്ക് ഒരു പരിധിവരെ പരിഹാരം കാണാൻ ഒരു പക്ഷേ, ഈ സ്ത്രീ ഭരണപങ്കാളിത്തത്തിന് കഴിഞ്ഞേക്കാം, ആ പിതാവ് സഭയിലെ സ്ത്രീഭരണപങ്കാളിത്തത്തിൽ പ്രത്യാശ പ്രകടിപ്പിച്ചു.

***"ഓർത്തഡോക്സ് വിശ്വാസം വേദാധിഷ്ഠിതവും പാരമ്പര്യാനുസൃതവുമാണെന്ന് പറഞ്ഞുവല്ലോ. ആദിമസഭയിൽ സ്ത്രീകൾക്കുണ്ടായിരുന്ന ചുമതലകളെക്കുറിച്ച് ഒന്നു വിശദീകരിക്കാമോ?"***

ഈ ചോദ്യത്തിനുത്തരം ആ ജ്ഞാനദൃഷ്ടി എത്ര അനായാസമായിട്ടാണ് പകർന്നുതന്നത്. ബാല്യത്തിലേ വേദപുസ്തകം മനഃപ്പാഠമാക്കിയിരുന്ന ആ പിതാവിന് അല്പം പോലും ആലോചിക്കേണ്ടിവന്നില്ല. പഴയനിയമ പുസ്തകങ്ങളെയും സുവിശേഷങ്ങളേയും ലേഖനങ്ങളേയും ആവോളം ഉദ്ധരിച്ച് അദ്ദേഹം മൊഴിഞ്ഞു:

"അസാധാരണമെന്നും അപൂർവ്വമെന്നും പറയാവുന്ന സ്ഥാനമാണ് പഴയനിയമത്തിൽ സ്ത്രീകൾക്കുണ്ടായിരുന്നത്. ധാരാളമായിട്ടല്ലെങ്കിലും സ്ത്രീകളെയും നേതൃസ്ഥാനത്ത് കാണാൻ കഴിയും. ന്യായാധിപന്മാരുടെ പുസ്തകങ്ങളിലും പ്രവാചക പുസ്തകങ്ങളിലും പല ഉദാഹരണങ്ങളും ഉണ്ട്.

പുതിയ നിയമത്തിൽ കർത്താവിന്റെ മനുഷ്യാവതാരത്തിൽ വി. കന്യക മറിയവും എലിസബത്തും പ്രമുഖമായ പങ്കുവഹിച്ചു. വി. സഭയിൽ യേശുവിന്റെ അമ്മ മറിയക്ക് മറ്റേതൊരാളേക്കാളും, ശ്ലീഹന്മാരേക്കാളും, ഉയർന്ന സ്ഥാനമാണ് കല്പിച്ചിരിക്കുന്നത്. സഭയ്ക്ക് ദൈവം കൊടുത്ത ഒരു സവിശേഷ ജ്ഞാനമാണിത്. രണ്ടാമത്തെ ഹവ്വയായ മറിയാമാണ് മനുഷ്യരാശിയെ രക്ഷിക്കുന്നതിന് മുഖ്യ പങ്കുവഹിച്ചത്. അവളുടെ വിശ്വാസമാണ് ദൈവത്തിന്റെ മനുഷ്യാവതാരം സാധ്യമാക്കിയത്. നീ പുരുഷബന്ധം കൂടാതെ ഗർഭം ധരിക്കുമെന്നും ആ ശിശു ദൈവപുത്രനായിരിക്കുമെന്നും, കണ്ടു വിശ്വസിക്കാൻ പ്രയാസമുള്ള വചനങ്ങൾ ആയിരുന്നു. എന്നിട്ടും അവൾ പൂർണ്ണമായി വിശ്വസിച്ചു. ദൈവത്തിനു പരിപൂർണ്ണമായി സമർപ്പിച്ചു. ദൈവത്തിന് മനുഷ്യനായി അവതരിക്കാൻ മുഖാന്തിരമായി തീർന്നതിനാൽ അവൾക്ക് പരമോന്നത സ്ഥാനമാണ് കല്പിച്ചിരിക്കുന്നത്. ദൈവമാതാവായി തീരാനുള്ള ചുമതലയാണ് മറിയാമിന് ലഭിച്ചത്.

ആദിമസഭയുടെ ചരിത്രത്തിൽ സ്ത്രീകൾക്ക് മൂന്നു ശ്രേണിയിലുള്ള

ശുശ്രൂഷാക്രമങ്ങൾ ഉണ്ടായിരുന്നതായി നാം വായിക്കുന്നു. പ്രബോധിപ്പിക്കുക, പ്രാർത്ഥിക്കുക, ശുശ്രൂഷിക്കുക. രക്തസാക്ഷികളായ സ്ത്രീകൾ തന്നെ ഉണ്ടായിരുന്നു. മാമൂദിസ കൊടുക്കൽ, മൂറോൻ പൂശൽ മുതലായ കൗദാശിക ചുമതലകളും സ്ത്രീകൾ നിർവ്വഹിച്ചിരുന്നു.

**1. പ്രബോധന ശൂശ്രൂഷ.** സ്ത്രീകളുടെ ബോധന ശുശ്രൂഷ നഷ്ടപ്പെട്ടാൽ സഭയുടെ ജീവൻ തന്നെ നഷ്ടമാകും. കാരണം ഓരോ ശിശുവിലും വിശ്വാസത്തന്റെ ബാലപാഠം, അല്ലെങ്കിൽ അടിത്തറ പാകികൊടുക്കുന്നത് മാതാവാണ്. ലോക പ്രസിദ്ധ ദാർശനികനും വേദപണ്ഡിതനുമായിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പറഞ്ഞിട്ടുള്ളത് അദ്ദേഹത്തിന്റെ അപ്പോസ്തോലിക പിന്തുടർച്ച അദ്ദേഹത്തിന്റെ മാതാവിൽനിന്നാണെന്നാണ്. വിശ്വാസം പഠിപ്പിച്ചത് അമ്മയാണ്. വിശ്വാസം മക്കൾക്ക് കൈമാറാനുള്ള സ്വഭാവശുദ്ധിയും വിജ്ഞാനവും നമ്മുടെ സ്ത്രീകൾക്കുണ്ടെങ്കിൽ അതാണ് വാസ്തവത്തിൽ സഭയുടെ കരുത്ത്. ആദിമ പിതാവായ മാർ ബസ്സേലിയോസിന്റെ പ്രേരകശക്തി മൂന്നു സ്ത്രീകളായിരുന്നു. അദ്ദേഹത്തിന്റെ വലിയമ്മ മക്രീന, മാതാവ് എമിലിയാ, സഹോദരി മക്രീന – സഭയുടെ സ്ഥാപനാപരമായ ഘടനയേക്കാൾ നമ്മുടെ സഭയുടെ വിശ്വാസം പരിരക്ഷിച്ചുപോന്നിട്ടുള്ളത് അമ്മമാരുടെ വിശ്വാസവും, വിജ്ഞാനവും, വിവേകവും പ്രബോധനങ്ങളുമാണ്. ബുദ്ധിപരമായി മാത്രം ജീവിച്ചാൽ പോരാ, വിശ്വസത്തിൽ ജീവിക്കാനും അമ്മമാർ കുഞ്ഞുങ്ങളെ അഭ്യസിപ്പിക്കണം.

2. പ്രാർത്ഥനാ ശുശ്രൂഷ. ദൈവവുമായുള്ള സംസർഗ്ഗമാണ് പ്രാർത്ഥന. ആദിമകാലത്ത് സഭായോഗങ്ങളും കൂട്ടായ്മകളും ആചരിച്ചിരുന്നത് ഓരോ ഭവനങ്ങളിലായിരുന്നു. ദേവാലയങ്ങൾ ഉണ്ടായ സമയത്ത് അവയുടെ പ്രധാനധർമ്മം അനസ്യൂതമായ പ്രാർത്ഥന ആയിരുന്നു. അതിലേക്ക് പ്രായമായ വിധവമാരെ പ്രാർത്ഥനയ്ക്കും മധ്യസ്ഥപ്രാർത്ഥനയ്ക്കുമായി നിയോഗിച്ചിരുന്നു. പള്ളികളിലായാലും വീടുകളിലായാലും, ആ പ്രാർത്ഥനയിലൂടെ ലോകർക്കുവേണ്ടിയും കഷ്ടപ്പെടുന്ന മനുഷ്യർക്കുവേണ്ടിയും രോഗികൾക്കുവേണ്ടിയും, മർദ്ദിതർക്കുവേണ്ടിയും പ്രാർത്ഥിക്കേണ്ടുന്ന ശീലം വളർത്തിയെടുക്കാൻ സ്ത്രീകൾക്ക് കഴിഞ്ഞിരുന്നു. കുടുംബത്തിന്റെ ഭദ്രത അമ്മമാരുടെ പ്രാർത്ഥനയിലാണെന്നതുപോലെ സഭയുടെ സുസ്ഥിരതയും സ്ത്രീസമൂഹത്തിന്റെ പ്രാർത്ഥനയിലും പ്രവർത്തനത്തിലുമാണെന്നതിന് സംശയമില്ല.

പത്രോസ് ശ്ലീഹാ കാരാഗൃഹത്തിലടക്കപ്പെട്ടപ്പോൾ സ്ത്രീകളടക്കമുള്ള സഭ ശ്രദ്ധയോടെ ഒരുമനപ്പെട്ടു പ്രാർത്ഥിച്ചപ്പോൾ ദൈവം അത്ഭുതകരമായി വിടുതൽ നൽകി. ദൈവസ്വഭാവത്തിലേക്ക് വളരാൻ പ്രാർത്ഥന സഹായകമാകുന്നു. പ്രാർത്ഥനയുടെ അഭാവത്തിൽ ഭവനത്തിലായാലും

സഭയിലായാലും സാത്തന്യശക്തികൾ ശക്തിപ്പെടും. ഇന്ന് കുടുംബ പ്രാർത്ഥനക്ക് പ്രാധാന്യം കുറഞ്ഞുവരുന്ന കാലയളവാണ്. സമയവും സാഹചര്യവും കുറഞ്ഞുപോകുന്നു. അതിന്റെ തിക്തഫലങ്ങൾ നാം കുടുംബത്തിലും സമൂഹത്തിലും അനുഭവിക്കുന്നു. ഈ തിരിച്ചറിവ് നമ്മുടെ പ്രാർത്ഥനാ ജീവിതം തിരിച്ചുപിടിക്കാൻ നമ്മെ സഹായിക്കട്ടെ.

**3. സേവന ശുശ്രൂഷ.** സഹായം ആവശ്യമുള്ളവർക്ക് സഹായം ചെയ്യുക എന്നതാണ് സേവന ശുശ്രൂഷകൊണ്ട് ഉദ്ദേശിക്കുന്നത്. വാർധ ക്യത്തിൽ ഗർഭംധരിച്ച എലിസബത്തിനെ ശുശ്രൂഷിക്കാനായി മലനാട്ടി ലേക്കു ബദ്ധപ്പെട്ടുപോയ മറിയാമിനെ നമുക്കു സ്മരിക്കാം. അവൾ മൂന്നു മാസം അവളോടുകൂടെ പാർത്തു അവളെ ശുശ്രൂഷിച്ചു. ആദിമസഭ ആരംഭം മുതൽ തന്നെ പ്രയാസപ്പെടുന്നവർക്കും, വഴിയാത്രക്കാർക്കും രോഗികൾക്കും എല്ലാം ശരണമായിരുന്നു. അഭികാമ്യമായ ആ സ്ഥിതി വീണ്ടെടുക്കാൻ നമുക്കു കഴിയണം.

ആദിമസഭയിലെ ആതുരശുശ്രൂഷ മുഴുവൻ തന്നെ സ്ത്രീകളുടെ നേതൃത്വത്തിലായിരുന്നു നിറവേറ്റപ്പെട്ടിരുന്നത്. നോക്കാനാളില്ലാത്തവരെ പള്ളിമുറിയിൽ കൊണ്ടുവന്ന് ശുശ്രൂഷിക്കുക എന്ന പതിവുണ്ടായിരുന്നു. റോമിലെ സഭയിൽ 2000 വിധവകൾ പേരു ചേർത്തിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു. അവരുടെ പ്രധാന ചുമതലകളിൽ ഒന്ന് നിരന്തരമായി, പ്രാർത്ഥനയിൽ ജാഗരിക്കുക, ആതുരസേവനം ചെയ്യുക എന്നിവയായി രുന്നു. ഒരു സംഘം പ്രാർത്ഥന അവസാനിച്ചുപോകുമ്പോൾ അടുത്ത സംഘം ആ സ്ഥാനം ഏറ്റെടുത്തിരുന്നു. സഭയുടെ നിലനിൽപിനു തന്നെ ഇങ്ങനെയുള്ള പ്രാർത്ഥനാശക്തി അനിവാര്യമാണ്.

ഓർത്തഡോക്സ് സഭയിൽ മാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥപ്രാർത്ഥനയുണ്ടെങ്കിലും പരിശുദ്ധകളോടുള്ള മദ്ധ്യസ്ഥത കൂടി വേണ്ടതാണ്. കാരണം ആദ്യകാലത്ത് സ്ത്രീകളും ജീവൻ ബലികഴി ച്ചാണ് സഭയെ വളർത്തിയെടുത്തത്.

സഭയുടെ ആരംഭകാലം മുതൽ ശെമ്മാശിനിമാർ ഉണ്ടായിരുന്നു. പിന്നീ ടാണ് കന്യാസ്ത്രീകൾ ഉണ്ടായത്. അവർക്ക് സ്ത്രീകൾക്ക് കുർബാന കൊടുപ്പാനും മാമൂദീസാ മുക്കാനും മൂറോനഭിഷേകം ചെയ്യാനുമുള്ള അധി കാരം ഉണ്ടായിരുന്നു. കൗദാശികമായ ചുമതലകൾ അവർ നിർവഹിച്ചു. നാലാം നൂറ്റാണ്ടു വരെ അവർക്ക് സഭയിൽ സ്ഥാനമുണ്ടായിരുന്നു. അഞ്ചാം ശതകത്തിൽ സന്യാസിമാർ മെത്രാന്മാരായതോടെ ആണ് സ്ത്രീകളുടെ സ്ഥാനത്തിന് ഭ്രംശം വന്നുതുടങ്ങിയത്. സ്ത്രീകളെ ഒരു പ്രലോഭനമായും പ്രതിബന്ധമായും കാണാൻ തുടങ്ങിയതോടെ സഭാ ജീവിതത്തിൽ സ്ത്രീകൾക്കുള്ള ചുമതലകൾ കുറഞ്ഞുവന്നു. സഭാപാ

രമ്പര്യത്തിൽ സ്ത്രീകൾ വി. കുർബാന അർപ്പിച്ചതായോ പട്ടം കൊടു ത്തതായോ കാണുന്നില്ല എന്നതൊരു വാസ്തവം തന്നെ.

സഭയുടെ ഇന്നത്തെ കാഴ്ചപ്പാടു മാറേണ്ടത് കാലഘട്ടത്തിന്റെ ഒരാ വശ്യം കൂടിയാണ്. എത്രയോ സ്ത്രീകളാണ് ഉയർന്ന വേദപഠനത്തിൽ പ്രത്യേകിച്ചും തല്പരരായിട്ടുള്ളത്. ചില ചുമതലകൾ പ്രകൃതി സ്ത്രീക ൾക്കും പുരുഷന്മാർക്കും ആയി എന്നും വിഭജിച്ചിട്ടുണ്ട്. ഇത് പ്രകൃത്യാ ലുള്ളതാണ്. എന്നാൽ സാംസ്കാരികമായും ആചാരപരമായും ഉണ്ടാ യിട്ടുള്ള അസമത്വങ്ങൾ ആണ് സഭയിൽ സ്ത്രീകളുടെ ഇന്നത്തെ അവ സ്ഥയ്ക്കു വഴിയൊരുക്കിയത്. ചരിത്രം പഠിച്ച് ഇതിനൊരു പരിഹാരം നാം കണ്ടെത്തേണ്ടിയിരിക്കുന്നു. എന്തായാലും ഒരു കാര്യം ഉറപ്പാണ് കർത്തൃശരീരമായ തിരുസഭയിൽ സ്ത്രീ പുരുഷ വിവേചനം പരിഹരി ക്കപ്പെടേണ്ടതുതന്നെ." ഒസ്താത്തിയോസ് തിരുമേനി പറഞ്ഞു നിർത്തി യപ്പോൾ ഒരു ചോദ്യത്തിനു കൂടിയുള്ള അനുവാദം തേടി ഞങ്ങൾ തുട ർന്നു.

***"ആദിമസഭയിൽ സ്ത്രീകൾക്ക് സമുന്നതമായ സ്ഥാനമാണുണ്ടാ യിരുന്നത്. എന്നിട്ടും "സ്ത്രീ സഭയിൽ മിണ്ടാതിരിക്കട്ടെ" എന്ന് പൗ ലോസ് അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നവല്ലോ. ഇതുതന്നെ യാണോ സ്ത്രീകളെ സംബന്ധിച്ച നമ്മുടെ സഭയുടെ ഔദ്യോഗിക നയം? ഇപ്പോഴും ദേവാലയങ്ങളിൽ ശുശ്രൂഷകൾക്കെന്നു മാത്രമല്ലാ സുവിശേഷ പ്രസംഗം നടത്താൻ മുന്നോട്ടുവരുന്ന സ്ത്രീകളെ പല പ്പോഴും പുരോഹിതർ നിരുത്സാഹപ്പെടുത്താറുണ്ടല്ലോ ഈ കാഴ്ച പ്പാടിനെ നമുക്ക് എങ്ങനെ ന്യായീകരിക്കാൻ കഴിയും?***

നിറകുടം തുളുമ്പുകയില്ലല്ലോ. ചോദ്യം അതീവ ശ്രദ്ധയോടെ ഉൾ ക്കൊണ്ട പിതാവ് അല്പസമയം മൗനത്തിന്റെ വല്മീകത്തിലൊളിച്ചു. മനസ്സിനെ ഏകാഗ്രമാക്കി. ആവേശമോ ആഹ്വാനങ്ങളോ ഒന്നും കൂടാതെ, സഭയെ ജീവനുതുല്യം പ്രണയിച്ച ആ മനീഷി മൊഴിഞ്ഞു.

"സ്ത്രീ സഭയിൽ മിണ്ടാതിരിക്കട്ടെ" എന്ന് പൗലൊസ് അപ്പോസ്തോ ലൻ പറഞ്ഞെങ്കിൽ അത് അദ്ദേഹത്തിന്റെ സ്വകാര്യ വേദശാസ്ത്രമാണ്. വ്യക്തിപരമായ ചിന്തയാണ്. കൊരിന്തു സഭയിലെ അന്നത്തെ പ്രത്യേക സാഹചര്യത്തിൽ അല്ലെങ്കിൽ പശ്ചാത്തലത്തിൽ അദ്ദേഹം പറഞ്ഞ ഈ അഭിപ്രായത്തെ സാർവ്വത്രികമായി സ്വീകരിക്കേണ്ടതില്ല. അന്നത്തെ കൊരിന്തിലെ സ്ത്രീകൾ മാന്യത മറികടക്കുന്ന വിധത്തിൽ ആരാധന യിലും മറ്റും പ്രവർത്തിച്ചതുകൊണ്ടാകാം ഇങ്ങനെയുള്ള നിബന്ധനകൾ അദ്ദേഹം നിർദ്ദേശിച്ചത്. അല്ലാതെ സ്ത്രീകൾക്കെതിരായ ഒരു പൊതു നിയമമല്ല. മാത്രമല്ല അദ്ദേഹം ഒരു യഹൂദനും ആയിരുന്നല്ലോ. ഈ നിർദ്ദേ

ശത്തെ വിമർശനാത്മകമായി കാണണം. സഭയിൽ സംസാരിക്കരുതെന്ന് സ്ത്രീകളെ വിലക്കുന്ന മറ്റു ഭാഗങ്ങളൊന്നും വി.വേദപുസ്തകത്തിൽ കാണുന്നില്ലല്ലോ? വി.പൗലോസ് ഒരു പ്രത്യേക സാഹചര്യത്തിൽ പറഞ്ഞതിനല്ല, യേശുക്രിസ്തു പറഞ്ഞിട്ടുള്ളതിനാണ് നാം പ്രാധാന്യം കൊടുക്കേണ്ടത്. ലേഖനങ്ങളേക്കാൾ പ്രാധാന്യം സുവിശേഷങ്ങൾക്കാണ് നാം കല്പിക്കേണ്ടത്. യേശുക്രിസ്തുവിന്റെ പ്രബോധനങ്ങൾക്കാണ് പ്രഥമ സ്ഥാനം നൽകേണ്ടത്.

മാത്രമല്ല വി. പൗലോസ് തന്നെ ഗലാത്യലേഖനം 3:26-ൽ പറയുന്നു "ക്രിസ്തുയേശുവിനോട് ചേരുവാൻ സ്നാനം ഏറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദരും യവനനും എന്നില്ല ദാസനും സ്വതന്ത്രനും എന്നില്ല ആണും പെണ്ണും എന്നുമില്ല" എന്ന്. കൂടാതെ പ്രേഷിത പ്രവർത്തനങ്ങളിൽ പങ്കെടുത്ത സ്ത്രീകളെ പൗലോസ് ശ്ലീഹാ വന്ദനം ചെയ്യുന്നതായിട്ടും നാം വായിക്കുന്നു. ശുശ്രൂഷക, സഹോദരി, കൂട്ടുവേലക്കാർ, സഹബദ്ധ, അധ്വാനിച്ചവർ തുടങ്ങിയ വിശേഷണങ്ങൾ പൗലോസ് ശ്ലീഹാ സ്ത്രീകൾക്കു നല്കുന്നതിലൂടെ അവരുടെ ശുശ്രൂഷയെ ഗൗരവപൂർവ്വം വീക്ഷിച്ചിരുന്നു എന്നും മനസ്സിലാക്കാം.

വാസ്തവത്തിൽ സ്ത്രീകളെ അംഗീകരിക്കുകയും അവരെ ദൈവരാജ്യ പ്രവർത്തനത്തിൽ പങ്കാളികളാക്കുകയും ചെയ്ത യേശുതമ്പുരാനിൽ നിന്നു ലഭിച്ച വെളിച്ചമാണ് മറ്റു കാര്യങ്ങളിലെന്നപോലെ സ്ത്രീകളെ കരുതുന്ന കാര്യത്തിലും പൗലോസ് ശ്ലീഹായെ നയിച്ചത്. നിലനിന്നിരുന്ന സംസ്കാരത്തിനും കീഴ്വഴക്കത്തിനും അതീതമായി വളരെ പുരോഗമനപരമായ കാഴ്ചപ്പാടായിരുന്നു സ്ത്രീത്വത്തോടു പൗലോസ് ശ്ലീഹാക്കുണ്ടായിരുന്നത്. അത് സഭയുടെ വളർച്ചയ്ക്ക് ഏറെ സഹായിച്ചു.

ഇന്നും സഭയുടെ വിശ്വാസവും പാരമ്പര്യവും അധികവും കാത്തുസൂക്ഷിക്കുന്നത് സ്ത്രീകളിലൂടെയാണ്. ക്രിസ്തീയ മാർഗ്ഗത്തിൽ കുഞ്ഞുങ്ങളെ വളർത്തുന്നതിൽ സ്ത്രീകൾ നല്ലൊരു പങ്കു വഹിച്ചിട്ടുണ്ട്. എന്നാൽ ഇന്ന് പല അമ്മമാർക്കും കുഞ്ഞുങ്ങളെ വേണ്ടുംവിധം വളർത്താൻ കഴിയുന്നില്ല. അമ്മയുടെ പാലിനു പകരം മൃഗത്തിന്റെ പാലും മറ്റു കൃത്രിമപ്പാലും കുടിച്ചാണ് കുഞ്ഞുങ്ങൾ വളരുന്നത്. കുഞ്ഞുങ്ങളുടെ വളർച്ചയ്ക്കൊപ്പം അവരുടെ മൃഗീയസ്വഭാവവും വളർന്നുവരുന്നു. ശൈശവം മുതൽ പകർന്നു ലഭിക്കേണ്ടുന്ന മൂല്യങ്ങളൊന്നും കുഞ്ഞുങ്ങൾക്ക് ലഭിക്കാതെ പോകുന്നു. അങ്ങനെ അതിവേഗത്തിൽ മാറിക്കൊണ്ടിരിക്കുന്ന ജീവിത സാഹചര്യങ്ങളുടെ മധ്യത്തിൽ സഭയുടെ മാത്രമല്ല കുടുംബത്തിന്റെ ആത്മീയപോഷണത്തിലും സ്ത്രീക്ക് വേണ്ടത്ര ശ്രദ്ധിക്കാൻ സാധിക്കുന്നില്ല. കുഞ്ഞുങ്ങളെ ആത്മീയമാർഗ്ഗത്തിൽ

വളർത്തിയെടുക്കുന്നതിന് സ്ത്രീകൾ പ്രബുദ്ധരാകണം. വീടിന്റെ അകത്തളങ്ങളിൽ പാഴായിപ്പോകുന്ന സ്ത്രീ ശക്തിയും കാര്യക്ഷമതയും പ്രവർത്തന സാധ്യതകളും കുടുംബത്തിന്റേയും സഭയുടേയും സമൂഹത്തിന്റയും നന്മയ്ക്കും വളർച്ചയ്ക്കും സഹായകമാക്കിത്തീർക്കണം.”

ദീർഘനേരത്തെ സംഭാഷണത്തിനുശേഷം അഗതികളുടെ അമ്മയായ മദർ തെരേസായെ അനുസ്മരിച്ചുകൊണ്ടുള്ള പ്രാർത്ഥനയോടെ വന്ദ്യ പിതാവിന്റെ പ്രഭാഷണത്തിന് വിരാമം കുറിച്ചു. ആവേശഭരിതനെങ്കിലും പ്രായാധിക്യത്താൽ പരിക്ഷീണിതനായ തിരുമേനിയെ സെക്രട്ടറി ജോമോനച്ചൻ വിശ്രമമുറിയിലേക്കാനയിച്ചു. ശിഷ്യരുടെ കൈയും പിടിച്ച് ശ്രേഷ്ഠഗുരു നടന്നകലുന്നത് നിർന്നിമേഷരായി ഞങ്ങൾ നോക്കിനിന്നു. അദ്ദേഹം നടന്നകലുമ്പോഴും ഞങ്ങളുടെ മനസ്സും വചസ്സും ആ താപസ ശ്രേഷ്ഠന്റെ വാക്കുകളിലും ആശയങ്ങളിലും കുരുങ്ങിക്കിടന്നു. ഓർമ്മകൾ പിന്നോട്ട് യാഗാശ്വങ്ങളെപ്പോലെ പാഞ്ഞുപോയി. ഈ വന്ദ്യ പിതാവിന്റെ പാദാന്തികത്തികത്തിലിരുന്നു കേൾക്കാൾ എത്ര അവസരം ലഭിച്ചിരിക്കുന്നു. ദൈവം അനുവദിച്ചു തന്ന അനർഘ നിമിഷങ്ങൾ.

**വെക്കേഷൻ ബൈബിൾ ക്ലാസ്: ചോദ്യോത്തരങ്ങൾ**

അര നൂറ്റാണ്ടിലധികമായി ഒസ്താത്തിയോസ് തിരുമേനി മാവേലിക്കര എം.റ്റി.സി ആസ്ഥാനമാക്കി, സഭയിൽ മധ്യവേനൽ അവധിക്കാല ബൈബിൾ ക്ലാസുകൾ ആരംഭിച്ചിട്ട് രണ്ടാഴ്ച നീണ്ടുനിൽക്കുന്ന ഈ വേദപഠന ക്ലാസുകളിലെ സ്ത്രീ സാന്നിധ്യം ഏറെ ശ്രദ്ധേയമാണ്. ആൺകുട്ടികൾക്കൊപ്പം പെൺകുട്ടികളും വേദം പഠിക്കണമെന്ന് പിതാവ് നിഷ്കർഷിച്ചു. ഈ ക്ലാസുകളുടെ നടത്തിപ്പിനുള്ള സഹായികളായി പിതാവ് ഞങ്ങളേയും നിയോഗിച്ചു. കഴിഞ്ഞ രണ്ടു ദശാബ്ദത്തിലധികമായി ഈ കോൺഫ്രൻസുകളിൽ നിന്നും പലതും ഉൾക്കൊള്ളാൻ ഞങ്ങൾക്ക് കഴിഞ്ഞു. അവിടെ താമസിച്ചു തിരുമേനിയുടെ നേതൃത്വത്തിൽ വേദാദ്ധ്യായനം ചെയ്യുന്ന കുട്ടികളുമായുള്ള തിരുമേനിയുടെ സഹവർത്തിത്വം അവിസ്മരണീയമാണ്. മറ്റൊരു പ്രോഗ്രമിനും പോകാതെ രാപകൽ കുട്ടികളോടൊത്ത് വസിച്ച്, നിഷ്ഠയോടെ യാമപ്രാർത്ഥനകൾ അനുഷ്ഠിച്ച് അവരുടെ സംശയനിവൃത്തി വരുത്തിക്കൊണ്ടിരുന്നു. കുട്ടികളോടൊത്തേ ഭക്ഷണം കഴിക്കുമായിരുന്നുള്ളു. അതിഥികളായെത്തുന്ന ക്രൈസ്തവേതര സഹോദരകുടുംബാംഗങ്ങളുമായി അദ്ദേഹം ഭക്ഷണമേശ പങ്കുവച്ചിരുന്നു. പലപ്പോഴും കുട്ടികളെ ഒറ്റയ്ക്കും ഗ്രൂപ്പായും ആൺ പെൺ ഭേദമെന്യേ വിളിച്ചുകൂട്ടി വേദമൂല്യങ്ങൾ പറഞ്ഞുകൊടുത്തിരുന്നു. അവർ എഴുതിയിടുന്ന ചോദ്യങ്ങൾക്കൊക്കെ മറുപടി പറയാൻ പിതാവിന് എന്തൊരു ആവേശമായിരുന്നു. പെൺകുട്ടികൾക്കും ഏതു ചോദ്യവും ചോദിക്കാനുള്ള അനുവാദം നൽകിയിരുന്നു. ഈ ചോദ്യോത്തരവേളയിലൂടെ ഏന്തെന്തു ജീവിതമൂല്യങ്ങളാണ് അദ്ദേഹം പകർന്നുനൽകിയത്.

ഒരിക്കൽ ഞാനോർക്കുന്നു ഒരു ചോദ്യശകലം കയ്യിലെടുത്തുകൊണ്ട് അദ്ദേഹം മറുപടി പറഞ്ഞു. ചോദ്യം ഉറക്കെ അദ്ദേഹം വായിച്ചു. **"ക്രിസ്ത്യാനി പെൺകുട്ടികൾ, മൂറോൻ പൂശിയ തിരുനെറ്റിയിൽ പൊട്ടുതൊടുന്നത് വിഹിതമോ?"**

എല്ലാവരും കാതുകൂർപ്പിച്ചു മറുപടിക്കായി കാത്തിരുന്നു. അദ്ദേഹം തുടർന്ന് മറുപടിയായി കല്പിച്ചു.

"വി. മാമൂദീസായും മൂറോനഭിഷേകവും സ്വീകരിച്ചു സത്യക്രിസ്ത്യാനിയായി വേർതിരിക്കപ്പെട്ടു കഴിഞ്ഞാൽ അത് എന്നന്നേക്കുമുള്ള മുദ്രയിടീലായി. പൊട്ട്, ബാഹ്യമായ ഒരലങ്കാരം മാത്രമാണ്. ഭാരതീയ ഹൈന്ദവ സംസ്കൃതിയുടെ ഒരാചാരം മാത്രം. ഒരു പൊട്ടുതൊട്ടു പോയതു കൊണ്ട് നഷ്ടപ്പെടാവുന്നതല്ല ഈ ക്രിസ്തീയ മുദ്ര. മൂറോനഭിഷേകം ആന്തരികാനുഭവമാണ്, ആത്മിക വരപ്രസാദമാണ്. പൊട്ടുതൊടീൽ ഒരു ബാഹ്യാലങ്കാരവും. അലങ്കാരത്തിന്റെ തിലകക്കുറി അഭിഷേകത്തിന് വിഘ്നമാകില്ല."

മറ്റൊരു സന്ധ്യയിൽ കുട്ടികളുടെ കയ്യും പിടിച്ച് സായാഹ്ന സവാരിക്കിറങ്ങി തിരിച്ചുവന്ന് വിശ്രമിക്കുകയിരുന്നു, ഉടനെ മാർ ഒസ്താത്തിയോസ് ക്ലാസിന്റെ മണിമുഴക്കം കേട്ട് ഹാളിൽ പ്രവേശിച്ച് എഴുത്തുപെട്ടി പരിശോധിച്ചു. എല്ലാവരും കോൺഫറൻസ് ഹാളിൽ പ്രവേശിച്ചു. ഏതാനും ചോദ്യക്കുറിപ്പുകളുമായി അദ്ദേഹം എത്തി. ആദ്യത്തെ കുറിപ്പ് കയ്യിലെടുത്ത് വായിച്ചിട്ട് മറുപടി പറയാനാരംഭിച്ചു. ചോദ്യമിതാണ്:

**"ഫെമിനിസ്റ്റുകളുടെ ഒരു ദേശീയ സെമിനാർ നഗരത്തിലെ ഒരു മുന്തിയ സ്ഥാപനത്തിൽ അരങ്ങേറുകയാണ്. അവിടെ ഒരു പ്രവാസി മലയാള ഗ്രൂപ്പിന്റെ പരാതി ഇപ്രകാരമായിരുന്നു. ബോംബെ ബിഷപ്പ് വിശുദ്ധ കുർബാന മദ്ധ്യേ വനിതകൾക്ക് ഒരു വിലക്കു കല്പിച്ചു. ദിവ്യ ആരാധനയിൽ പങ്കെടുക്കാൻ ദേവാലയത്തിലെത്തുന്ന മഹിളകൾ മാന്യമായി വസ്ത്രധാരണം ചെയ്യണം. പള്ളിയിൽ ഒരു ഡ്രസ് കോഡ് പാലിക്കണം. ഇത് സത്യത്തിൽ സ്ത്രീകളുടെ വ്യക്തിസ്വാതന്ത്ര്യത്തിന്റെ മേലുള്ള ഒരു കടന്നാക്രമണമല്ലേ?"**

ആ വന്ദ്യ പിതാവ് മറുപടി പറയാനാരംഭിച്ചു: "വ്യക്തി സ്വാതന്ത്ര്യമെന്നാൽ സമൂഹജീവിയായ മനുഷ്യന് എവിടെയും എന്തും ചെയ്യാനുള്ള അവകാശമല്ല. വൻ നഗരങ്ങളിലെന്നല്ല ഗ്രാമങ്ങളിൽ പോലും ഇതൊരു പതിവു പ്രശ്നമായിരിക്കുന്നു. പണ്ടൊക്കെ നസ്രാണി സ്ത്രീകൾക്ക് ദേവാലയപ്രവേശനത്തിന് ഒരു നിർദ്ദിഷ്ട വേഷവിധാനമുണ്ടായിരുന്നു. അലക്കിത്തേച്ച വെള്ളമുണ്ട് അടുക്കിട്ടുടുത്ത് ചട്ടയുടെ മുകളിൽ കസവു കവണി നിതംബം മറയ്ക്കുമാറ് ഒതുക്കി ഉടുത്ത്, ശുഭ്രവസ്ത്രവും ധരിച്ച

നസ്രാണി അമ്മച്ചിയുടെ പള്ളിയിൽ പോക്ക് ഒരു കാഴ്ച തന്നെയായി രുന്നു. കാലം മാറുന്നതിനനുസരിച്ച് കാഴ്ചപ്പാടും മാറി. ഇന്ന് കടും നിറവും ഇറുകിയ വസ്ത്രങ്ങളും മാറു പോലും മറയ്ക്കാനുതകാത്തവിധത്തിൽ ധരിച്ച് ഫാഷൻ പരേഡിനു പോകുന്ന പ്രതീതിയാണ് ദേവാലയത്തിലും. ദേവാലയത്തിന്റെ വിശുദ്ധിക്കിണങ്ങാത്ത വസ്ത്രധാരണം. "ശരീരം ആത്മാവിന്റെ വസ്ത്രമാണ്." ഗുരു നിത്യചൈതന്യയതി ഒരിക്കൽ പറ യുകയുണ്ടായി. ദിവ്യമുഹൂർത്തങ്ങളെ താറുമാറാക്കുന്ന 'ഫാഷൻഭ്രമം' ദേവാലയങ്ങളിൽ വേണ്ടെന്നുവയ്ക്കരുതോ? ആഡംബരത്തിന്റെ – ധാരാ ളിത്വത്തിന്റെ ശൈലിയാണിത്. എത്രയോ ലക്ഷം ആളുകൾ ഉടുതുണിക്കു മറുതുണി ഇല്ലാതെ വിഷമിക്കുമ്പോൾ നമ്മുടെ ആഡംബരഭ്രമം എത്ര അധികപ്പറ്റാണ്. ഒരു പുരുഷായുസു മുഴുവൻ അർദ്ധനഗ്നനായി നടന്ന മഹാത്മജിയുടെ വസ്ത്രദർശനം ആകാശത്തോളം ഉയർന്നതാണ്.

ക്രൈസ്തവന് വിശുദ്ധ വേദപുസ്തകമാണ് വഴിവിളക്ക്. വിശുദ്ധ കന്യ കമറിയാമിന്റെയും മറ്റു ക്രിസ്തുശിഷ്യകളുടെയും വേഷവിധാനങ്ങൾ അപ്പാടെ സ്വീകരിക്കാൻ കഴിഞ്ഞില്ലെങ്കിലും വസ്ത്ര ധാരണത്തിന്റെ പര മമായ ലക്ഷ്യം നിറവേറപ്പെടണം. നമ്മൾ വീണ്ടും ചട്ട മുണ്ടിലേക്കു മട ങ്ങിപ്പോകണമെന്നല്ല, ദേവാലയങ്ങൾ ഈ പ്രകടന വേദികളായി തീരാ തിരിക്കണമെന്നതാണ് ഉദ്ദേശം. നമ്മുടെ മക്കളുടെ ഉടയാടകൾ മാന്യമോ എന്നു നമുക്കു നോക്കാം. "വേരു വിശുദ്ധമെങ്കിൽ പിണ്ഡവും വിശുദ്ധം." ഇന്ന് സമൂഹത്തിൽ സത്രീകളുടെ നേരെ നടക്കുന്ന ചില ആക്രമണ ങ്ങൾക്കെങ്കിലും കാരണം യോജ്യമല്ലാത്ത വസ്ത്രധാരണമല്ലേ? എന്താ യാലും ബോംബെയിലെ ബിഷപ്പ് കല്പിച്ചതിനോട് പൂർണ്ണമായും അനു കൂലിക്കുന്നു. ദിവ്യആരാധനയ്ക്കെത്തുമ്പോൾ ഉചിതമായ വൃത്തിയും വെടിപ്പുമുള്ള, ലളിതവും ഏകതാനതയുമുള്ള, ഒരു വേഷവിധാന ക്രമതീരുമാനം ആവശ്യം തന്നെ.

മറ്റൊരുനാൾ തീർപ്പു കല്പിച്ചത് വലിയൊരു സംശയത്തിനാണ്. ചോദ്യമിതാണ്:

**"പെൺകുട്ടികൾ ചില പ്രത്യേക സന്ദർഭങ്ങളിൽ ദേവാലയത്തിൽ പ്രവേശിക്കുന്നത് നിഷിദ്ധമല്ലേ? ലേവ്യ പുസ്തകത്തിൽ ശുദ്ധീകര ണകാലത്തെക്കുറിച്ച് പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ടല്ലോ?"**

ലേവ്യപുസ്തകത്തിലേത് യഹൂദാ പരാമ്പര്യമാണ്. കർത്താവിന്റെ വര വോടെ ഇത്തരത്തിൽ അർഥശൂന്യമായ പല ആചാരങ്ങൾക്കും അറുതി വന്നു. അശുദ്ധരെ ശുദ്ധീകരിക്കാനാണ് കർത്താവ് വന്നത്. രക്തസ്രാവ ക്കാരി സുഖപ്പെട്ടത് കർത്താവിന്റെ കുപ്പായതൊങ്ങലിൽ തൊട്ടപ്പോഴാണ്. പെൺകുട്ടികളെ സംബന്ധിച്ചിടത്തോളെ ദൈവം നിക്ഷേപിച്ച ഒരു

ശാരീരിക പ്രതിഭാസം മാത്രമാണിത്. യഹൂദ ഹൈന്ദവാചാരക്രമങ്ങളുമായി ബന്ധപ്പെട്ട ഒരു സംസ്കൃതിയിൽ വളർന്നു വരുന്നതുകൊണ്ട് ഇത്തരത്തിൽ ചിന്തിക്കുന്നുവെന്നുമാത്രം. അല്ലാതെ മറ്റൊരു പ്രസക്തിയും അതിനില്ല. ഈ അവസരത്തിൽ ദേവാലയത്തിൽ ആരാധനയിൽ പങ്കെടുക്കുന്നത് നിഷിദ്ധമല്ല.

യൗവനത്തിലേക്ക് പ്രവേശിക്കുന്ന യുവതീയുവാക്കളാണല്ലോ വേദപഠനത്തിനെത്തിയിരിക്കുന്നത്. പ്രണയവും പ്രണയ നൈരാശ്യവുമൊക്കെ താൽക്കാലികമായി അറിഞ്ഞിട്ടുള്ള ഒരു പെൺകുട്ടിക്കറിയേണ്ടത് **"യുവതീയുവാക്കൾ തമ്മിൽ പ്രേമബന്ധത്തിലാകുന്നത് തെറ്റാണോ?"** ഒരു കുസൃതി ചോദ്യം കൂടി ചോദിച്ചിരിക്കുന്നു. **"തിരുമേനി അപ്പച്ചൻ പ്രേമിച്ചിട്ടുണ്ടോ?"**

അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു. "സ്നേഹം ഒരിക്കലും ഒരു തെറ്റല്ല. ഏറ്റവും ശക്തമായ വികാരമാണ് പ്രേമം. സ്നേഹത്തിന് മൂന്നു തലങ്ങളുണ്ട്. സോഫിയാ, മാഫിയാ, ഗ്ലോറിയാ. ഇങ്ങോട്ടു സ്നേഹമുണ്ടെങ്കിൽ അങ്ങോട്ടു സ്നേഹിക്കുന്നത് സോഫിയാ. സ്വാർത്ഥതാല്പര്യം മാത്രം കണക്കിലെടുത്തുള്ള സ്നേഹം മാഫിയാ. ഒരു ഉപാധികളുമില്ലാത്ത നിർമ്മല സ്നേഹം ഗ്ലോറിയാ. അതാണ് യഥാർത്ഥ സ്നേഹം - അഗാപ്പെ. അതാണ് യേശുവിന്റെ സ്നേഹം. ത്യാഗസുരഭിലമായ സ്നേഹം. മനുഷ്യൻ സ്വാർത്ഥനാണ്. എല്ലാം തന്റേതു മാത്രമാക്കാനാണ് അവന്റെ ശ്രമം. നിസ്വാർത്ഥ സ്നേഹം അഗമ്യം.

ഇന്ന് നമ്മുടെ ക്യാമ്പസുകളിലും മറ്റും അരങ്ങേറുന്ന പുത്തൻ പ്രണയങ്ങളെ ഒന്ന് നിരീക്ഷിക്കാം. ഇതിൽനിന്നും ചില സ്ത്രൈണ ജീവിത പാഠങ്ങൾ പെൺകുട്ടികൾ ഉൾക്കൊള്ളണം.

1. സ്നേഹമല്ല ഭോഗമാണ് ഇന്ന് കാമ്പസ് പ്രേമത്തിനു നിദാനം. 2. വിവാഹമല്ല വിധേയപ്പെടലാണ് ഇന്നത്തെ പ്രണയങ്ങളുടെ ഉന്നം. വിധേയപ്പെടാൻ കൂട്ടാക്കാത്തവർ പ്രതികാരാഗ്നിയിൽ ഹോമിക്കപ്പെടുന്നു. 3. നമ്മുടെ നാട്ടിലെ നിയമ സംവിധാനങ്ങളൊന്നും പെണ്ണിന് തുണയാവില്ല. കാരണം അവയെല്ലാം പുരുഷമേധാവിത്വത്തിന്റേതാണ് (2013 ഫെബ്രുവരിയിൽ സ്ത്രീ സുരക്ഷയുടെ ഓർഡിനൻസ് നിലവിൽ വന്നു - എഡിറ്റർ). 4. മൂല്യബോധമില്ലാത്ത മക്കളുടെ മേൽ തീർത്തും നിയന്ത്രണം നഷ്ടപ്പെട്ട മാതാപിതാക്കളാണ് ഇന്നുള്ളത്. 5. ഊരാക്കുടുക്കുകളിലൊന്നും അകപ്പെടാതെ ജീവിത വിശുദ്ധി കാത്തുസൂക്ഷിക്കാനുള്ള കരുത്തും ദൈവകൃപയും നാം ആർജിച്ചെടുക്കേണ്ടിയിരിക്കുന്നു. 6. തെന്നുന്നിടത്ത് ചവിട്ടാതിരിക്കാൻ ശ്രദ്ധിക്കുക.

ഭാരത പൈതൃകത്തിൽ വിദ്യ ഒരു തപസ്സാണ്. വിദ്യാർത്ഥികൾ ബ്രഹ്മ

ചാരികളും. പഠനം പൂർത്തിയാക്കി ഗൃഹസ്ഥാശ്രമത്തിലെത്തുമ്പോഴായിരുന്നു അന്ന് ഇണകളെ തേടിയിരുന്നത്. കാലം മാറി. പാശ്ചാത്യസംസ്കാരത്തിന്റെ കടന്നുകയറ്റത്തിൽ നമ്മുടെ പല നല്ല വ്യവസ്ഥിതികൾക്കും മാറ്റം സംഭവിച്ചു. നമ്മൾ ഒഴുക്കിനൊത്ത് നീന്തുന്നവരാകാതെ വചനപ്രകാരം ജീവിക്കാൻ പരിശ്രമിക്കണം. എന്തുവിലകൊടുത്തും ജീവിത വിശുദ്ധി കാത്തുസൂക്ഷിക്കണം. ഹൃദയം മറ്റാർക്കും കൊടുക്കുന്നതിനു മുമ്പായി ദൈവത്തിനു കൊടുക്കണം. ദൈവപരിപാലനയിൽ വളരണം. എന്റെ ഹൃദയം ഞാൻ 10 വയസ്സുള്ളപ്പോഴേ ദൈവത്തിനു കൊടുത്തു. അതുകൊണ്ട് മറ്റാർക്കും പിന്നീട് ഹൃദയത്തിലിടം കൊടുത്തില്ല. അദ്ദേഹം പറഞ്ഞവസാനിപ്പിച്ചു.

**ഉപസംഹാരം**

അങ്ങനെ എത്ര എത്ര സംശയങ്ങൾക്കും ചോദ്യങ്ങൾക്കും തക്കതായ ഉത്തരം നൽകാൻ ആ പിതാവിനു എന്തുത്സാഹമായിരുന്നു. അദ്ദേഹം ഒരിക്കലും തീവ്രവാദി ആയിരുന്നില്ല. എന്നാൽ ക്രിസ്തീയ മൂല്യങ്ങളേയും ഓർത്തഡോക്സ് വിശ്വാസത്തേയും അണുവിട ലംഘിച്ചിരുന്നില്ല. അതുകൊണ്ടാണല്ലോ ആൺകുട്ടികൾക്കൊപ്പം പെൺകുട്ടികളേയും വേദാധ്യയനം ചെയ്യിപ്പിച്ചത്. അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന്റെ ഫലമായി ബാലഭവനങ്ങളോടൊപ്പം ബാലികാ ഭവനങ്ങളും സ്ഥാപിതമായി. കല്ഹണ്ടിയിൽ വധിക്കപ്പെടാനിടയുള്ള ആദിവാസി പെൺകുരുന്നുകളെ എടുത്തുവളർത്തി കുടുംബത്തിനും സമൂഹത്തിനും കൊള്ളാവുന്നവരാക്കി തീർക്കുന്നതിനുള്ള ശ്രമം ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. ഇതെല്ലാം അദ്ദേഹത്തിന്റെ സ്ത്രീപക്ഷ ചിന്തയ്ക്ക് മിഴിവ് നൽകുന്നു.

ഇന്ന് ആനുകാലികങ്ങളിൽ അരങ്ങു തകർത്താടുന്നത് സ്ത്രീകൾക്കു നേരെയുള്ള തിന്മകളും ദുഷ്ചെയ്തികളുമാണ്. പലപ്പോഴും ഒളിഞ്ഞും തെളിഞ്ഞും സ്ത്രീത്വം അപമാനിക്കപ്പെടുന്നു. ചവിട്ടി മെതിക്കപ്പെടുന്നു. മുതിർന്നവരുടെ കാര്യത്തിൽ സ്ത്രീകളുടെതന്നെ നടപ്പുദോഷം ഒരു പരിധിവരെ അപമാനിക്കപ്പെടുന്നതിന് കാരണമാകുന്നെങ്കിൽ, നിരപരാധികളായ പെൺകുഞ്ഞുങ്ങൾ ബലിമൃഗങ്ങളായിത്തീരുന്നതിന് നമുക്ക് എന്തു സമാധാനം പറയാൻ കഴിയും? ആർഷഭാരത സംസ്കാരം നമ്മെ പഠിപ്പിക്കുന്നത് "യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ" (സ്ത്രീകൾ ബഹുമാനിക്കപ്പെടുന്നിടത്ത് ദേവതകൾ സന്തോഷിക്കുന്നു) എന്നാണ്. ഇന്ന് ആ കാഴ്ചപ്പാട് മാറിപ്പോയിരിക്കുന്നു. അതോ സ്ത്രീകൾ നഷ്ടപ്പെടുത്തിയതോ? സ്ത്രീയെ ഒരുപഭോഗ വസ്തുവായി മാത്രം കാണുന്ന അവസ്ഥയിലാണ് നാമിന്ന്. ഇന്ന് ഭൂരിപക്ഷം യുവജനങ്ങളുടെയും ശരീരം മദ്യത്തിലും മാംസത്തിലും, മനസ് സാങ്കേതിക വിവര ശേഖരണത്തിലും മാത്രം വിശ്വസിക്കുന്നു. ആത്മീയ മൂല്യങ്ങളെക്കുറിച്ചുള്ള അറിവോ

ബോധമോ അറ്റുപോയിരിക്കുന്നു. ശരീരത്തിനപ്പുറമൊരു ജീവിതമില്ലെന്നുള്ള ധാരണ വളർന്നു വന്നിരിക്കുന്നു. സ്ത്രീയെ അമ്മയായും ദേവിയായും ഹൃദയം പങ്കുവയ്ക്കാനുള്ള ഉത്തമസുഹൃത്തായും കണ്ടിരുന്ന സനാതനമായ നമ്മുടെ സംസ്കാരത്തിന് കളങ്കമേറ്റിരിക്കുന്നു.

ത്യാഗത്തിന്റെ പ്രതിരൂപമായിരുന്ന സ്ത്രീയും ഇന്ന് ഭോഗത്തിന്റെ പ്രതീകമായിത്തീർന്നിരിക്കുന്നു. വസ്ത്രധാരണത്തിലും മറ്റുള്ളവരുമായി ഇടപഴകുന്നതിലുമൊക്കെ സംസ്കാരത്തിന്റെ അതിർവരമ്പുകൾ ലംഘിക്കപ്പെട്ടിരിക്കുന്നു. മൂല്യങ്ങളേക്കാളുപരി മാധ്യമങ്ങളാണിന്ന് സമൂഹത്തെ നയിക്കുന്നത്.

അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി കല്പിച്ചതുപോലെ നമുക്ക് ക്രിസ്തുവിന്റെ പാതയിലേക്ക് തിരിച്ചുവരാം. ക്രിസ്തുവിന്റെ അനുയായികൾ അധികവും സ്ത്രീകൾ. അവർ അവനേയും അവൻ അവരേയും എത്ര കരുതലോടെ ഉൾക്കൊണ്ടു. പുരുഷന്മാരോടൊത്തിരുന്നു കേൾക്കുന്നതിനേക്കാൾ അവൻ സ്ത്രീകളോടൊത്തിരുന്നു കേട്ടിരുന്നു. ശമര്യക്കാരി സ്ത്രീയുമായി നടത്തിയ ജീവദായകമായ സംവാദം എത്ര ഹൃദയസ്പർശിയായിരുന്നു. ലാസറിന്റെ ഭവനത്തിലെ മാർത്തയും മറിയയുമായുള്ള സംവാദം എത്രയോ ധന്യം. “വിശ്വസിച്ചാൽ ദൈവത്തിന്റെ മഹത്വം കാണും.” രക്തസ്രാവക്കാരിയുടെ സ്പർശനത്താൽ തന്നിൽ നിന്ന് ശക്തി പുറപ്പെട്ടതായി അവൻ തന്നെ സാക്ഷിക്കുന്നു. കല്ലെറിയാൻ വിധിക്കപ്പെട്ടവൾക്ക് പാപമോചനം നല്കുന്നു. കൂനിയായി ഭൂമി മാത്രം കണ്ടുനടന്നിരുന്നവൾക്ക് ആകാശം കാണുമാറായി. ധാരാളം പേർ വലിയ തുക കാണിക്കവെച്ചിട്ടും യേശു ആ വിധവയുടെ ചില്ലിക്കാശുമാത്രം കണക്കിലെടുത്തു.

പലപ്പോഴും തന്നിലെതന്നെ സ്ത്രൈണഭാവത്തെ യേശു വ്യക്തമാക്കി. തള്ളക്കോഴി ചിറകിൻകീഴിൽ കുഞ്ഞുങ്ങളെ സംരക്ഷിക്കുന്നതുപോലെ യരുശലേമിനെ സംരക്ഷിക്കാൻ അവനാഗ്രഹിച്ചു. തിരുവത്താഴ മേശയിൽ മറ്റുള്ളവരുടെ പാദം കഴുകുന്നു. സ്വയം വിഭജിക്കപ്പെടുന്നു. ഉയിർപ്പിനുശേഷം കനലിൽ ചുട്ട അപ്പവും മീനുമായി കാത്തിരിക്കുന്നു. അവന്റെ സംബോധനതന്നെ എത്ര വാത്സല്യം നിറഞ്ഞത്. ‘കുഞ്ഞുങ്ങളേ, കൂട്ടുവാൻ വല്ലതുമുണ്ടോ?’ നമുക്ക് നമ്മുടെ സഭയുടെ, സമൂഹത്തിന്റെ, കുടുംബത്തിന്റെ, മനഃസാക്ഷി സൂക്ഷിപ്പുകാരായി പുതുതലമുറയെ വളർത്തിയെടുക്കാം.



# 22

# ഭാരതീയമായ ക്രിസ്തീയ ദർശനം

## തോമസ് പോൾ

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി കാലദേശങ്ങൾക്കനുസൃതമായ ദൈവദർശനം എന്തെന്നു തിരിച്ചറിഞ്ഞ വ്യക്തിയായിരുന്നു. ഒരു ക്രിസ്ത്യാനി എന്ന നിലയിൽ പൗരാണിക ക്രിസ്തീയ സഭയുടെ വളർച്ചയെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടും പ്രവർത്തനവും അദ്ദേഹം കൈക്കൊണ്ടിരുന്നു. ക്രിസ്തു മനുഷ്യർക്കു വെളിപ്പെടുത്തിയ ദൈവേച്ഛ തിരുവചനങ്ങളിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. നല്ലശമര്യാക്കാരനെക്കുറിച്ചുള്ള കഥയിൽ പുറജാതിക്കാരനായ ശമര്യാക്കാരനെ കേന്ദ്ര കഥാപാത്രമായി അവതരിപ്പിക്കുമ്പോൾ സ്വന്തജനമായ യഹൂദനെ പ്രൊജക്റ്റു ചെയ്യുവാൻ ശ്രമിക്കാതെ യഹൂദപുരോഹിതന്റെയും ലേവ്യന്റെയും നിരുത്തരവാദപരമായ പ്രവർത്തനങ്ങളെ  വിമർശിക്കുകയാണ് ക്രിസ്തു ചെയ്യുന്നത്. ദൈവം എന്താണ് ആഗ്രഹിക്കുന്നതെന്ന് ഇവിടെ വ്യക്തമാണ്. നന്മ വളരണം, ആവശ്യക്കാരന്റെ ആവശ്യങ്ങളിൽ, സഹജീവികൾ കരുതലുള്ളവരായിരിക്കണം. അത് സ്വന്തജനത്തെക്കൊണ്ടു മാത്രമല്ല, പുറജാതിയിൽനിന്നും ദൈവം ആഗ്രഹിക്കുന്നു എന്നു തന്നെ.

യഹൂദൻ ന്യായപ്രമാണങ്ങളെ അണുവിട വ്യതിചലിക്കാതെ പാലിക്കുകയും അനുഷ്ഠാനങ്ങളെ മുറുകെ പിടിക്കുകയും ബാഹ്യമായ ആരാധനാപ്രക്രിയ മുന്നോട്ടുകൊണ്ടുപോകുകയും ചെയ്യും. എന്നാൽ ഇതിൽ നിന്നൊക്കെ സമൂഹത്തിൽനിന്നു തങ്ങൾക്ക് ലഭിക്കണമെന്നാഗ്രഹിക്കുന്ന മാന്യതയുടെ പരിവേഷത്തെ ക്രിസ്തു വിമർശിക്കുന്നുണ്ട്. ബാഹ്യമായ ഇത്തരം പ്രവൃത്തികളെ ശവക്കല്ലറകളോട് ഉപമിച്ച് ക്രിസ്തു യഹൂദനെ വിമർശിക്കുന്നു.

ഒസ്താത്തിയോസ് തിരുമേനിയുടെ വ്യത്യസ്തമായ വീക്ഷണങ്ങളെ ശരിയായി മനസ്സിലാക്കുന്നതിന് ഇന്ത്യൻസംസ്കാരത്തെ കാലാകാലങ്ങളിൽ തിരിച്ചറിഞ്ഞിട്ടുള്ള മറ്റനേകം വ്യക്തികളെ പഠിക്കേണ്ടിയിരിക്കുന്നു. വർദ്ധമാനനും ബുദ്ധനും നവീകരിക്കാൻ ശ്രമിച്ച ഈ സമൂഹം എന്തെന്തു പരീക്ഷണങ്ങൾക്കും മാറ്റങ്ങൾക്കും വിധേയമായിട്ടുണ്ട്. പതിനൊന്നാം നൂറ്റാണ്ടിലെ രാമാനുജന്റെ ഭക്തിപ്രസ്ഥാനം ഇന്ത്യൻ സാമൂഹിക ചുറ്റുപാടുകളിലെ ആദ്യത്തെ ഒത്തുതീർപ്പു വ്യവസ്ഥയായി മാറി. ഇത് 14, 15 നൂറ്റാണ്ടുകളിൽ ഹിന്ദുവും ഇസ്ലാമുമായി സംവദിച്ച്

പുതിയ ഒരു ഭാവം നേടുന്നുണ്ട്. ഇതേ നൂറ്റാണ്ടുകളിൽ തന്നെ ഉളവായ ഭക്തകവി കബീറിന്റെ ഭക്തിപ്രസ്ഥാനവും ഫലത്തിൽ ഇതേ കാഴ്ചപ്പാടു തന്നെയാണ് സ്വീകരിക്കുന്നത്. 1469-ൽ ജനിച്ച ഗുരുനാനാക്ക് അന്നത്തെ ഇന്ത്യൻസാമൂഹിക പശ്ചാത്തലം വേണ്ടവിധം മനസ്സിലാക്കിയ ഒരാളായിരുന്നു. ഹിന്ദുത്വം പ്രബലപ്പെട്ടിരുന്ന ഒരു സമൂഹത്തിൽ മുസ്ലിം മുന്നേറ്റം വരുത്തിക്കൊണ്ടിരുന്ന പ്രത്യാഘാതം നാനാക്കിന് ബോദ്ധ്യപ്പെട്ടു. ഇദ്ദേഹം തന്റെ മുസ്ലിം സുഹൃത്തായ മാർഭാനയുമായ് ചേർന്ന് തുടങ്ങിയ കാന്റീനിൽ എല്ലാ ജാതിക്കാർക്കും സ്വാഗതമുണ്ടായിരുന്നു. അതേ തുടർന്ന് നാനാക്കിന് ദൈവദർശനം ഉണ്ടാകുകയും ദൈവം ഹിന്ദുവും മുസ്ലീമും അല്ല എന്ന് അദ്ദേഹം പ്രഖ്യാപിക്കുകയും ചെയ്തു.

രാമാനുജനോ, കബീറോ, ഗുരുനാനാക്കോ ഒക്കെ ആഗ്രഹിച്ചത് സമൂഹത്തിന്റെ നന്മയാണ്. ദൈവത്തിന്റെ പേരിൽ മനുഷ്യൻ തമ്മിൽത്തമ്മിൽ കലഹിക്കുകയും സാമൂഹ്യനന്മ കുറയുകയും ചെയ്യുമ്പോൾ ചിന്തകന്മാരായ വ്യക്തികൾ സമൂഹത്തെ നയിക്കുവാൻ എക്കാലത്തും ഉയർന്നുവന്നിട്ടുണ്ട്. സാമൂഹ്യനന്മ മാത്രമായിരുന്നു ഇവരുടെയൊക്കെ പ്രധാന പരിഗണന. മഹാത്മാഗാന്ധിയുടെ ചരിത്രം പരിശോധിക്കുമ്പോൾ ഇതിനു സമാനമായ കാഴ്ചപ്പാടുകൾ അദ്ദേഹത്തിനുണ്ടായിരുന്നു എന്ന് മനസ്സിലാക്കാം. മഹാത്മജി ഒരു ഹിന്ദുവായിരുന്നു. അങ്ങനെ ആയിരുന്നതിൽ അഭിമാനിക്കയും ചെയ്തിരുന്നു. എന്നാൽ സമൂഹത്തിന്റെ പരിച്ഛേദം മനസ്സിലാക്കി അതിനെ മുന്നോട്ടുനയിക്കുന്നതിൽ തന്റെ കഴിവ് ഉപയോഗിക്കുവാൻ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. തന്റെ ജീവിതത്തിൽ ഒരിക്കലും ഇടുങ്ങിയ കാഴ്ചപ്പാടുകൾ അദ്ദേഹം കൈക്കൊണ്ടില്ല. ഇന്ത്യ എന്ന രാജ്യത്തെയും അതിന്റെ ശ്രേഷ്ഠമായ സനാതന ധർമ്മത്തെയും മുറുകെപിടിച്ചുകൊണ്ട് എല്ലാവരെയും ഉൾക്കൊണ്ട് മുന്നോട്ടുപോകണം എന്ന അദ്ദേഹത്തിന്റെ വീക്ഷണം സാധിക്കാതെ പോയത് ഇന്ത്യൻ ചരിത്രത്തിലെ ഏറ്റം വലിയ ദുരന്തമായി മനസ്സിലാക്കാവുന്നതാണ്. ഇവരെപ്പോലെ തന്നെ ഒസ്താത്തിയോസ് തിരുമേനിയും ഇന്ത്യയുടെ ആത്മാവിനെ തിരിച്ചറിഞ്ഞ വ്യക്തിയായിരുന്നു. ഗാന്ധിജിയ്ക്കു ശേഷമുള്ള സ്വതന്ത്ര ഇന്ത്യയുടെ ചരിത്രം പരിശോധിക്കുമ്പോൾ കൈയൂക്കു കൊണ്ടു നേടുന്നവരെയും ആൾബലം കൊണ്ടു നേടാൻ ശ്രമിക്കുന്നവരെയും തീവ്രവാദം കൊണ്ട് മുന്നിലെത്താൻ ശ്രമിക്കുന്നവരെയുംകൊണ്ട് കലുഷിതമായ ഒരു പ്രദേശമായി ഇന്ത്യാമഹാരാജ്യം പരിണമിക്കുന്നത് കാണുവാൻ സാധിക്കും. അതേനൂറ്റാണ്ടിന്റെ നൊമ്പരങ്ങൾ മനസ്സിൽ ഏറ്റുവാങ്ങിയ ആളായിരുന്നു ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി.

യൂറോപ്യൻ അധിനിവേശ മിഷന്റെ മാതൃക സ്വീകരിക്കാതെ ഭാരതീയ

സാഹചര്യങ്ങളിൽ നിന്നുകൊണ്ട് ക്രിസ്തുവിന്റെ സന്ദേശം മുക്കിലും മൂലയിലും എത്തിക്കുന്നതിന് പ്രത്യേകശൈലി തന്നെയാണ് ഒസ്താത്തി യോസ് തിരുമേനി വളർത്തിയെടുത്തത്. പ്രായേണ ലളിതവും പക്ഷേ ദൂരവ്യാപകമായ ഭവിഷ്യത്തുകൾ ഉണ്ടാക്കാവുന്നതുമായ സാധാര ണമായ ഒരു മിഷൻ മാതൃക നമുക്ക് പണ്ടേ പരിചിതമാണ്. പലതരം പ്രീണനങ്ങളിൽക്കൂടിയും ചൂഷണങ്ങളിൽക്കൂടിയും ബലപ്രയോഗത്താൽ പ്പോലും സഭയിൽ ആളെ ചേർക്കുകയും അവരെ എല്ലാത്തരത്തിലും കൺവേർട്ടു ചെയ്യുന്നതുമായ മാതൃകയാണ് അത്. പലരും കുറെ യൊക്കെ വിജയിച്ച ഒരു മാതൃകയുമാണ് ഇത്.

ഇന്നത്തെ നമ്മുടെ സാമൂഹ്യപശ്ചാത്തലവും അതിലെ മതബ ഹുലതകളും ആചാര വൈവിധ്യങ്ങളും ആഴത്തിലിറങ്ങി പഠിക്കുവാൻ ഒരു ശ്രമം ഉണ്ടാകേണ്ടിയിരിക്കുന്നു. ഇന്ത്യയെന്ന വിശാല ഭൂവിഭാഗം പേറുന്ന സനാതന മൂല്ല്യങ്ങളെ കണ്ടില്ലെന്നു നടിച്ച് ആർക്കുമിവിടെ ദൈവേച്ഛ നടപ്പാക്കുവാൻ കഴിയില്ല. ഒസ്താത്തിയോസ് തിരുമേനി മലങ്കരസഭയെ മനസ്സിലാക്കുകയും സഭയുടെ അടിസ്ഥാനം വിശ്വാസസം ഹിതകൾ തീർത്തും മുറുകെ പിടിച്ചുമാണ് തന്റെ ചിന്താഗതികളെ പുറത്തുവിടുന്നത്. പ്രധാനമായും ദൈവത്തിന്റെ ഇഷ്ടം എന്താണെന്നുള്ള ബോധ്യമാണ് അദ്ദേഹത്തെ അചഞ്ചലനായി മുന്നോട്ടു നയിച്ചിരുന്നത്. തനിക്ക് എതിരെ ഉയർന്നിരുന്ന വിമർശനങ്ങളിൽ ഒരിക്കലും ഏറ്റുപിടി ക്കുവാനോ തന്റെ നിലപാടുകളെ ന്യായീകരിക്കുവാനോ അദ്ദേഹം അധ്വാനിച്ചിട്ടില്ല. എല്ലാം കാലവും സമയവും തെളിയിക്കട്ടെ എന്ന ക്ഷമയുള്ള വീക്ഷണമാണ് അദ്ദേഹം കൈക്കൊണ്ടത്.

സനാതന ധർമ്മത്തിന്റെ വിശാലഭാവങ്ങൾ പേറുന്ന തിരുമേനി തന്റെ ജീവിതംകൊണ്ടു കാണിച്ചു കൊടുത്ത ഭാരതീയ ക്രിസ്തീയ ദർശനം പ്രധാനമായും അടിസ്ഥാനം വച്ചിരിക്കുന്നത് ക്രിസ്തുവിന്റെ സ്നേഹത്തി ലാണ്. അയൽക്കാരനെയും സഹോദരനെയും തിരിച്ചറിയുവാനുള്ള പാഠങ്ങളാണ് ജീവിതത്തിന്റെ പഠിപ്പുരയിൽ അദ്ദേഹം അഭ്യസിച്ചതും മറ്റു ള്ളവർക്ക് അതിന് അവസരം ഒരുക്കിയതും. അദ്ദേഹം തന്റെ ദർശനങ്ങൾ പ്രായോഗികതലത്തിൽ വരുത്തിക്കൊണ്ടിരുന്നപ്പോൾ പല ചോദ്യങ്ങളും അദ്ദേഹത്തിനു നേരിടേണ്ടി വന്നു. 1. സഭയിലും കേരളത്തിലും ആവ ശ്യത്തിനു പാവങ്ങൾ ഇല്ലാഞ്ഞിട്ടാണോ മറ്റു സ്റ്റേറ്റുകൾ നോക്കി പോകു ന്നത്. 2. അന്യമതത്തിൽ ഉള്ളവരെ സഹായിക്കാൻ ഓടുന്നതുകൊണ്ട് സ്വന്തം സഭയ്ക്ക് എന്തുനേട്ടമാണുള്ളത്; സഭ വളരുന്നുണ്ടോ? 3. ബാല്യ ത്തിൽ തന്നെ എടുത്തു വളർത്തി പഠിപ്പിച്ച് ഒരുനിലയിൽ എത്തപ്പെട്ടവ രോടുപോലും മാമോദീസായ്ക്കു പ്രേരിപ്പിക്കാത്തത് എന്തടിസ്ഥാനത്തി ലാണ്? 4. തിരുമേനി ഭീരുവാണോ?

ഇത്തരം ചോദ്യങ്ങൾക്ക് അദ്ദേഹം പലപ്പോഴും നിശബ്ദനായിരുന്നു. തിരുമേനിയുടെ കാഴ്ചപ്പാട് ലളിതമായിരുന്നു. എല്ലാവരും ദൈവസൃഷ്ടി കളാണ്. സൃഷ്ടികൾ എല്ലാം തന്നെ ദൈവം നല്കിയിരിക്കുന്ന പ്രകൃതി വിഭവങ്ങളെ പങ്കിട്ട് അനുഭവിക്കണം. വിശന്നും ശരണമറ്റും ഉരുകുന്ന വന്റെ കൈയിലേക്ക് വേദപുസ്തകം വച്ചുനീട്ടിയിട്ട് എന്തു പുണ്യമാണ്. അവന്റെ സ്വസ്ഥതയിൽ അവന് ആശ്വാസം എത്തിച്ച കാരുണ്യം എവിടെനിന്ന് വന്നു എന്ന് അവന് സ്വയം ബോദ്ധ്യമുണ്ടാക്കികൊടു ക്കണം. ദൈവസ്നേഹം തിരിച്ചറിഞ്ഞ് അവൻ നന്മയിലേക്ക് വരണം. ഇന്ത്യയുടെ നാനാഭാഗങ്ങളിലുമുള്ള മിഷൻ കേന്ദ്രങ്ങളുമായി ബന്ധപ്പെട്ട് ചിന്തിക്കുമ്പോൾ അനേക ഉദാഹരണങ്ങൾ കാണുവാൻ സാധിക്കും. അരമനസ്സിൽ ശങ്കിച്ചും മറ്റും നിന്നവരുടെയൊക്കെ തലയിൽ കൈവച്ച് അനുഗ്രഹിച്ച് അയയ്ക്കുക മാത്രമാണ് തിരുമേനി ചെയ്യാറ്. നേരെമറിച്ച് ക്രിസ്തുവിന്റെ പരമസഹനത്തിന്റെ മാതൃകയായ കുരിശിന്റെ മറവിൽ കുരിശ് യുദ്ധം നടത്തിയത് ക്രിസ്തുസന്ദേശം പ്രചരിപ്പിക്കാൻ തന്നെ യാണോ? അല്ലെങ്കിൽ സാധാരണമായ യാഥാസ്തിതിക സുവിശേഷപ്ര വർത്തനമോ മതപരിവർത്തനശ്രമങ്ങളോ ക്രിസ്തുവിന്റെ പഠിപ്പിക്കലിന്റെ ആത്മാവ് ഉൾക്കൊണ്ടാണോ നടത്തിയിട്ടുള്ളത്. ലോകചരിത്രത്തിൽ തിരുമേനി ഒറ്റപ്പെട്ടു തന്നെയാണ് നില്ക്കുന്നത്. ക്രിസ്തു നല്കിയ സ്നേഹത്തിന്റെ ഏകമതസന്ദേശം തിരുമേനിയുടെ ഹൃദയത്തിൽക്കൂടി പുറത്തുവന്നു. മുൻകാല സുവിശേഷ മതപരിവർത്തന ചരിത്രങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ തിരുമേനിയുടെ തിരിച്ചറിവും ദർശനവും മിഴിവുറ്റതാണ്.

ക്രിസ്തുവിന്റെ സന്ദേശം ഒന്നാംനൂറ്റാണ്ടിൽത്തന്നെ സനാതന ധർമ്മം (ഇൻഡ്യ) സ്വീകരിച്ചുകഴിഞ്ഞിരുന്നു. നന്മയെ സ്വീകരിക്കുക എന്നതാണ് ആ ധർമ്മത്തിന്റെ അടിസ്ഥാനം. എന്നാൽ ക്രിസ്തു ദർശനത്തിന്റെ പ്രചാരകർക്കോ സനാതന ധർമ്മത്തിന്റെ പ്രചാരകർക്കോ പ്രായോഗിക മായി ഇവയെ മനുഷ്യ നന്മയ്ക്കായി ഉപയോഗിക്കുവാൻ കഴിഞ്ഞില്ല. ഒസ്താത്തിയോസ് തിരുമേനി ഭാരതസാഹചര്യങ്ങൾക്കനുസൃതമായി രൂപപ്പെടുത്തിയ ക്രിസ്തീയദർശനം, ദൈവേച്ഛ പ്രവൃത്തികളിൽ കൊണ്ടു വരിക എന്നതായിരുന്നു. ഇതിനൊക്കെ അനേകം ഉദാഹരണങ്ങൾ എടു ത്തുകാണിക്കുവാൻ സാധിക്കും. പാർശ്വവൽക്കരിക്കപ്പെട്ടവന്റെ അവകാ ശങ്ങളിലേക്കാണ് അദ്ദേഹത്തിന്റെ മനംതിരിഞ്ഞിട്ടുള്ളത്. തന്റെ മൂർച്ച യുള്ള തൂലികയിൽക്കൂടി പണക്കാരനെ അവൻ ആയിരിക്കുന്ന അവസ്ഥ യിൽ വിമർശിക്കുകയും അവർക്ക് ഒരുപരിധിവരെ തെറ്റ് മനസ്സിലാക്കി ക്കൊടുക്കുവാനും തിരുത്തുവാനും തന്റെ ജീവിതം തന്നെ തിരുമേനി ഉഴിഞ്ഞുവച്ചു. ഇവിടെ താൻ ക്രിസ്ത്യാനി ആണ് എന്നത് ഒരു പരിമി

തത്വം ആണെങ്കിൽ അതിനെ ഭേദിക്കുവാൻ അദ്ദേഹത്തിന്റെ ദർശന ങ്ങൾക്കു സാധിച്ചിട്ടുണ്ട്.

സമൂഹത്തിലെ അശരണർ, ദാരിദ്ര്യമനുഭവിക്കുന്നവർ, രോഗങ്ങളിലും പീഡയിലും വലയുന്നവർ ഇവർക്കൊക്കെ അവരർഹിക്കുന്ന പരിഗ ണനയും അവകാശവും ഔദാര്യമില്ലാതെ നല്കണം എന്ന കാഴ്ചപ്പാടാ യിരുന്നു അദ്ദേഹത്തിന്റേത്. ക്രിസ്തുവിന്റെ ആശയങ്ങളെ സമൂഹത്തിന് മനസ്സിലാകത്തക്ക വിധം പ്രവൃത്തികളിൽക്കൂടി അവതരിപ്പിക്കാനാണ് സഭ ശ്രമിക്കേണ്ടതെന്നും ക്രിസ്തുവിനു ചുറ്റും കൂട്ടം കൂടിനിന്ന് ദൈവ ത്തിന്റെ വചനം അറിയാതെ പോകുന്ന പൈതങ്ങളെപ്പോലുള്ളവരെ അകറ്റിനിർത്താതെ ദൈവേഷ്ടം എല്ലാവരിലും നിവൃത്തിയാകത്തക്കവിധം എല്ലാവരും ദൈവചനം മനസ്സിലാക്കുവാൻ അവസരമൊരുക്കി കൊടുക്കു കയാണ് സഭ ചെയ്യേണ്ടത് എന്ന് അദ്ദേഹം വിശ്വസിച്ചു. ക്രിസ്തുവിന്റെ സ്നേഹം മനസ്സിലാക്കിക്കൊടുക്കുവാൻ സ്വാർത്ഥതയില്ലാത്ത ഒരു മനോഭാവമാണ് ഒസ്താത്തിയോസ് തിരുമേനി കൈക്കൊണ്ടിരുന്നത്. ക്രിസ്തു തന്റെ സ്നേഹത്തിന്റെ ദൂതുമായി സകലജാതികളെയും ശിഷ്യ രാക്കിക്കൊള്ളുവിൻ എന്ന് ശിഷ്യസമൂഹത്തിനു നല്കിയ ആഹ്വാനം ശിരസാവഹിക്കുവാനാണ് തന്റെ ഹൃദയത്തിന്റെ ഓരോമിടിപ്പിലും അദ്ദേഹം ശ്രദ്ധിച്ചിട്ടുള്ളത്. ക്രിസ്തു ആരെയും യഹൂദനോ ക്രിസ്ത്യാ നിയോ ആക്കുവാൻ ശ്രമിക്കാതിരുന്നതുപോലെ തിരുമേനിയുടെ പ്രഥമ പരിഗണന മനുഷ്യന്റെ നന്മ മാത്രമായിരുന്നു.

ഇന്ത്യ മുഴുവനുമായി ഒസ്താത്തിയോസ് തിരുമേനി വിവിധ സ്റ്റേറ്റു കളിൽ ആരംഭിച്ച പ്രവർത്തനങ്ങൾ പഠനവിഷയമാക്കുമ്പോൾ മതാധി ഷ്ഠിതമല്ലാത്തതും, ദൈവസ്നേഹത്തിനു മാത്രം ഊന്നൽ നല്കുന്നതും ഭാരതത്തിന്റെ സാമൂഹ്യപശ്ചാത്തലത്തിൽ അംഗീകരിക്കപ്പെടുന്നതുമായ ക്രിസ്തുദർശനം തിരുമേനി അവതരിപ്പിക്കുന്നു എന്ന് മനസിലാക്കാം. തിരുമേനിയുടെ ഈ കാഴ്ചപ്പാടാണ് സഭയ്ക്കുള്ളിൽനിന്നും ഒരുകാലത്ത് ഏറെ എതിർപ്പുകൾ ഉണ്ടാക്കിയിരുന്നത്. കുറെപ്പേരെ മാമോദീസാ നല്കി സഭയുടെ വലിപ്പം കൂട്ടുന്നതിനെക്കാൾ സഭയ്ക്ക് പ്രോജ്ജ്വലമായ ഒരു മുഖം നല്കുന്നതിനാണ് തിരുമേനി ശ്രമിച്ചിട്ടുള്ളത്. സഭയ്ക്ക് ക്രിസ്തു വിന്റെ കാരുണ്യമുള്ള മുഖശോഭ പകരുവാൻ ഒരുപരിധിവരെ തിരുമേ നിയ്ക്കു കഴിഞ്ഞു. അദ്ദേഹത്തിന്റെ ഇപ്രകാരമുള്ള പ്രവർത്തനശൈലി ഇന്ത്യയിലെ മറ്റു ക്രൈസ്തവസമൂഹങ്ങൾക്കും കണ്ടില്ലെന്നു നടിക്കു വാൻ കഴിയാത്ത ഒന്നായിത്തീരുകയും പാശ്ചാത്യമിഷനറിമാരുടെ അധി നിവേശ സുവിശേഷ മാതൃക വിട്ടൊഴിഞ്ഞ് സ്നേഹം നല്കി സഹോദ രനെ നേടുക എന്ന ശൈലിയിലേക്ക് അവരെക്കൂടി നയിക്കുവാനും തിരു മേനി ഒരു പ്രചോദനമായിത്തീർന്നു.

ജനങ്ങളുടെ ഹൃദയങ്ങളിൽ തിരുമേനി ആഴത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയെങ്കിൽ ഒരിക്കലും അത് വ്യക്തിപരമായിരുന്നില്ല. അദ്ദേഹത്തെ ഹൃദയത്തിൽ പേറുന്നവർ വ്യക്തിപരമെന്നതിലുപരി അദ്ദേഹത്തിന്റെ വിശ്വമാനവദർശനത്തിന്റെ അംഗീകാരമായാണ് അതിനെ കൊണ്ടുനടക്കുന്നത്. വ്യക്തിപരമായ ബന്ധങ്ങൾ സ്ഥാപിക്കുന്നതിൽ സമർത്ഥരും ഉന്നതന്മാരുമായി വ്യക്തിബന്ധം സ്ഥാപിച്ചെടുക്കുന്നവരുമുണ്ട്. ഇവരൊക്കെ സാമൂഹ്യജീവിതത്തിലെ വിജയികളായി ഗണിക്കപ്പെടുകയും ചെയ്തേക്കാം. എന്നാൽ ഒസ്താത്തിയോസ് തിരുമേനി ജനഹൃദയങ്ങളിൽ നേടിയിട്ടുള്ള സ്ഥാനം ഈ രീതിയിലുള്ളതല്ല. അദ്ദേഹത്തിന്റെ വ്യക്തിബന്ധങ്ങൾ പോലും കാര്യമായ പഠനം അർഹിക്കുന്ന ഒന്നാണ്. താൻ മുറുകെ പിടിക്കുന്ന ആശയങ്ങൾ അത് ദൈവയിഷ്ടം നടപ്പാകുക എന്നതിന് പ്രഥമപരിഗണന കൊടുക്കുകയെന്നതാണ്. അതിലേക്കു കഴിയുന്നത്ര ആളുകളെ നയിക്കുകയും അവരെ അത് ബോദ്ധ്യമുള്ളരാക്കുകയും ചെയ്യുക എന്നതാണ് അദ്ദേഹം ചെയ്തത്. ഇവിടെയൊക്കെ പലർക്കും വ്യക്തിപരമായ പുകഴ്ചയ്ക്കു കാരണമായേക്കാവുന്ന അനുഭവങ്ങൾ അദ്ദേഹം നല്കിയിട്ടുണ്ടാകാം. എന്നാൽ അദ്ദേഹം ഇതിനെ തന്റെ ലക്ഷ്യത്തിന്റെ പടവുകളായി കണക്കാക്കി. ആത്യന്തികമായി താനുമായി ബന്ധപ്പെടുന്നവരെ യാഥാർത്ഥ്യതലങ്ങളിൽ എത്തിക്കുവാനും ദൈവം നല്കുന്ന സന്ദേശം അല്പമെങ്കിലും അവരുടെ ഹൃദയത്തിൽ കോറിയിടുവാനും തിരുമേനിക്കു കഴിഞ്ഞിട്ടുണ്ട്.

മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ശൈലിയും ആവിഷ്കാര രീതികളും ആയിരങ്ങളുടെ മനസിൽ ഇന്നും നിലനില്ക്കുന്നുണ്ട്. യുഗപ്രഭാവനായി നമ്മുടെ മലങ്കരസഭയ്ക്കു ലഭിച്ച, ഈ സമൂഹത്തിനു ലഭിച്ച ഒസ്താത്തിയോസ് തിരുമേനി അവതരിപ്പിച്ച വീക്ഷണങ്ങളുടെ കാതൽ മനസ്സിലാക്കി അദ്ദേഹം നമ്മെ ഭരമേല്പിക്കുന്ന ദൗത്യം മുന്നോട്ടുതന്നെ കൊണ്ടുപോകുവാൻ സഭയും അദ്ദേഹത്തിന്റെ ശിഷ്യസമൂഹവും പ്രത്യേകിച്ച് ഐനാംസ് പോലെ അദ്ദേഹത്തെ ഹൃദയത്തിൽ പേറുന്ന സംഘടനകൾക്കും ചുമതലയുണ്ട്.



# 23

# മാർ ഒസ്താത്തിയോസിന്റെ ദളിത് ദർശനങ്ങൾ

## അഡ്വ. മത്തായി മാമ്പള്ളിൽ

ലോകവ്യാപകമായി ദരിദ്രരെ സഹായിക്കുവാൻ, സഭകൾ കൈ ഉയർത്താറുണ്ടെങ്കിലും ദാരിദ്ര്യത്തിന്റെ മൂലകാരണങ്ങളെ നശിപ്പിക്കുവാൻ സഭകൾ ഒന്നും ചെയ്യുന്നില്ല.[1] ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ദളിത് ദർശനങ്ങൾ അദ്ദേഹത്തിന്റെ നിരവധി ഗ്രന്ഥങ്ങളിലും ഒട്ടനവധി ലേഖനങ്ങളിലും ചിതറിക്കിടക്കുന്നു. വർഗ്ഗരഹിത സമൂഹം ഉൾക്കൊള്ളുന്ന ദരിദ്രരും പാവങ്ങളും പട്ടിണിക്കാരും മാർക്സിസത്തിന്റെ മാത്രമല്ല, ക്രൈസ്തവ ദർശനത്തിന്റെയും കാതലാണെന്ന് ഒട്ടനവധി ഗ്രന്ഥങ്ങളിൽ അദ്ദേഹം സമർത്ഥിച്ചിട്ടുണ്ട്.

മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്തായായി താൻ അഭിഷിക്തനായപ്പോൾ, ഒസ്താത്തിയോസ് എന്ന പേര് സ്വീകരിച്ചതിനെക്കുറിച്ച് അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി:

"ഇതര ജാതികളിൽ നിന്നുള്ള 25000-ഓളം ആളുകളെ സുവിശേഷം അറിയിച്ച്, മാമോദീസാ മുക്കി സഭയിൽ ചേർത്ത പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി എന്റെ ആദർശപുരുഷനും മലങ്കരസഭയിലെ മിഷണറി ബിഷപ്പും സാമൂഹിക പരിഷ്ക്കർത്താവും ആയിരുന്നു. ഞങ്ങൾ ഒന്നിച്ച് പ്രവർത്തിച്ചിട്ടുള്ളവരും വളരെ യാത്രകൾ ഒന്നിച്ചു നടത്തി സുവിശേഷ പ്രചരണം നടത്തിയിട്ടുള്ളവരുമാണ്. ലളിത ജീവിതശൈലിയും ദരിദ്രവർഗ്ഗവുമായി താദാത്മ്യം പ്രാപിച്ച്, താഴ്ന്ന വർഗ്ഗക്കാരായ ദളിതരുടെ ഉന്നമനത്തിനായി സ്വജീവിതം ഉഴിഞ്ഞുവച്ച, ആ പിതാവിന്റെ കാലടികളെ ഞാൻ പിന്തുടരും. അതിനാലാണ് മാർ ഒസ്താത്തിയോസ് എന്ന പേര് സ്വീകരിച്ചത്."

"നാലാം നൂറ്റാണ്ടിൽ അറിയൂസിന്റെ പഠിപ്പിക്കലിനെതിരായി, ക്രൈസ്തവസഭയിൽ വളരെ ശക്തമായ, വ്യക്തമായ നിലപാടെടുത്ത എ.ഡി. 337-നോടടുത്ത് അന്ത്യോഖ്യായിലെ ബിഷപ്പായിരുന്ന മാർ ഒസ്താത്തിയോസ് ക്രിസ്തുശാസ്ത്ര വീക്ഷണത്തിന്റെ വാഗ്മിയും ഗുരുവുമായിരുന്നു. ഈ പിതാക്കന്മാരുടെ പഠിപ്പിക്കലുകളും പ്രവർത്തികളും മാർഗ്ഗഉപദേശങ്ങളും എന്റെ കർമ്മപാന്ഥാവിലുണ്ടായിരിക്കും."

**ദളിത്: പദവിശകലനം**

“ദാൾ” എന്ന പദത്തിന് 2500-ഓളം വർഷം പഴക്കമുണ്ടെന്ന് കണക്കാക്കപ്പെടുന്നെങ്കിലും, ഇന്നു കാണുന്ന ദളിത് എന്ന ആശയം 19-ാം നൂറ്റാണ്ടിലാണ് ഉത്ഭവിച്ചത്.

സമൂഹത്തിലെ അടിച്ചമർത്തപ്പെട്ടവർ, മർദ്ദിതർ, ചൂഷണം ചെയ്യപ്പെട്ടവർ, അമർത്തപ്പെട്ടവർ, അശക്തർ, ദരിദ്രർ ഇവരെയെല്ലാം പൊതുവായി ദളിതർ എന്ന് വിളിക്കപ്പെടുന്നു. സമൂഹത്തിലെ അവശതയനുഭവിക്കുന്ന വർഗ്ഗത്തെ ഈ പദം സൂചിപ്പിക്കുന്നു.

ഹൈന്ദവ സമൂഹത്തിലെ തൊട്ടുകൂടാത്തവർക്കും തീണ്ടിക്കൂടാത്തവർക്കും, ദൃഷ്ടിയിൽപെട്ടാൽപോലും ദോഷമുള്ളവരുമായ അവശവിഭാഗങ്ങൾക്ക് മഹാത്മാഗാന്ധി നൽകിയ പേരാണ് ‘ഹരിജനം - ഈശ്വര ജനം.’ ഡോ. അബേദ്ക്കർ ഈ പദത്തിന് ‘ബഹിഷ്കൃതർ’ എന്നും, അയ്യങ്കാളി ‘സാധുക്കൾ’ എന്നും ജോതിറാവു ഫുലെ ‘ദീനർ’ എന്നും പേരു കൊടുത്തു. ‘ബഹുജൻ’ എന്ന പദവും ദളിതരെ സൂചിപ്പിക്കും. അവഗണിക്കപ്പെട്ടവരായി ജീവിക്കുന്ന വിഭാഗത്തെ ‘ദളിതർ’ എന്നു വിളിക്കുന്നു. ഇവർ ദരിദ്രരും അതിദരിദ്രരുമായ വിഭാഗമാണ്. ‘ആദിവാസി’ വിഭാഗങ്ങളെപ്പോലെ ഇവർ മണ്ണിന്റെ മക്കളും മണ്ണിൽനിന്നും പുറംതള്ളപ്പെട്ടവരുമാണ്.

ജാതിവ്യവസ്ഥയുടെ അടിസ്ഥാനത്തിൽ ജനങ്ങളെ വേർതിരിച്ച് താഴ്ന്ന ജാതികൾക്കുവേണ്ടി ഈ പദം ഉപയോഗിക്കുന്നു. ഹൈന്ദവസമൂഹത്തിൽ നിലനിന്നിരുന്ന നാലു ജാതികളുടെ മതിൽകെട്ടിനുള്ളിൽ ഉൾപ്പെടുത്തുവാൻ വൈദഗ്ധ്യം ഇല്ലാത്തതിനാൽ മനുഷ്യത്വം പോലും നഷ്ടപ്പെട്ട രീതിയിൽ ഈ വിഭാഗത്തെ അടിച്ചമർത്തുന്നു.

ഭഗവത്ഗീതയിൽ ജാതിവ്യവസ്ഥിതിക്കു സ്ഥാനമില്ല. ഇസ്ലാമിലെ വി. ഖുറാന്റെ അടിസ്ഥാനത്തിലും മാനവരാശി മുഴുവൻ ആദാമിന്റെയും ഹവ്വായുടെയും മക്കൾ എന്ന നിലയിൽ ഒരു കുടുംബമാണ്. ക്രിസ്തീയ ദൈവശാസ്ത്രത്തിലും എല്ലാവരും ‘അത്രൈത ദൈവ’ത്തിന്റെ മക്കളാകയാൽ എല്ലാ ജാതിമതസ്ഥരും ആഗോള സാഹോദര്യത്തിൽ കഴിയണം. ദൈവത്തിന്റെ മക്കളായ സകല മനുഷ്യരും സ്നേഹത്തിന്റെ മക്കളായ പാരമ്യതയിൽ ഏക കുടുംബമായി പങ്കുവച്ചും അപരനുവേണ്ടി ത്യാഗം സഹിച്ചും ജീവിക്കണം.

ദളിതരുടെ കുറവുകളും അയോഗ്യതകളും പരിഹരിക്കേണ്ടത് ക്രൈസ്തവ സഭകളുടെ കടമയാണ്. ദളിത് വർഗ്ഗം, പ്രത്യേകിച്ച് ദളിത് ക്രിസ്ത്യാനികൾ, സഭയിലും സമൂഹത്തിലും ചൂഷണം ചെയ്യപ്പെടുന്നു.

ഇതിനെതിരെയാണ് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി വളരെ ശക്തമായ ഭാഷയിൽ പ്രതികരിച്ചുകൊണ്ടിരുന്നത്.

ഭൂമിയിൽ ജോലി ചെയ്തു ജീവിക്കാനുള്ള അവകാശം ഒരു പൗരന്റെ ജന്മാവകാശമാണ്. ഭൂമിയിൽ അധിവസിക്കുവാനും അതിന്റെ സമ്പന്നത അനുഭവിക്കാനുള്ള അവകാശം ദൈവം സർവ്വ മനുഷ്യർക്കും നൽകിയിരിക്കുന്നു.

ലോകത്തിലെ ദരിദ്രരായ സമൂഹം വർഗ്ഗരഹിത സമൂഹത്തിനായുള്ള ദൈവശാസ്ത്രത്തിൽ തല്പരരാണെങ്കിലും തങ്ങൾ കമ്മ്യൂണിസ്റ്റുകാരെന്ന് വിളിക്കപ്പെടുമോ എന്ന ആശങ്ക നിമിത്തം ദൈവശാസ്ത്ര പണ്ഡിതന്മാർ വർഗ്ഗരഹിത സമൂഹമെന്ന തികച്ചും ക്രൈസ്തവമായ ആശയത്തെക്കുറിച്ചു പരാമർശിക്കുവാൻ ഭയപ്പെടുന്നു. ജോലി ചെയ്യുവാനും ജീവിക്കുവാനുമുള്ള അവകാശം ഒരു വ്യക്തിയുടെ ജന്മനാവകാശമാണ്. ഭൂമിയിലെ സമ്പത്തനുഭവിക്കുവാനുള്ള അവകാശം ദൈവം സർവ്വ മനുഷ്യർക്കും നൽകിയിരിക്കുന്നു.

'യേശുവിനോടൊപ്പം ഉണ്ടായിരുന്നവരിൽ കൂടുതലും ദരിദ്രരും, രോഗികളും, പാപികളും, യഹൂദ പ്രമാണിമാർ വെറുത്തവരുമായിരുന്നു. സാധാരണക്കാർക്കുള്ള നല്ല വാർത്ത, യഹൂദ പ്രമാണികൾക്ക് ഇടർച്ചയായിരുന്നു. വിശക്കുന്നവർക്ക് അവിടുന്ന് വിരുന്നൊരുക്കി, പാപികളോടു കൂടെ ഭക്ഷിച്ചു. അർഹതയില്ലെന്നു കരുതിയവർക്ക് അവിടുന്ന് ദൈവരാജ്യം വാഗ്ദാനം ചെയ്തു. "യേശു മത്തായിയുടെ വീട്ടിൽ ഭക്ഷണത്തിനിരുന്നപ്പോൾ, അനേകം പാപികളും ചുങ്കക്കാരും അവനോടും ശിഷ്യന്മാരോടും കൂടെ ഭക്ഷണത്തിനിരുന്നു" (വി. മത്തായി 9:12).

"ദരിദ്രരായ നിങ്ങൾ ഭാഗ്യവാന്മാർ, ദൈവരാജ്യം നിങ്ങൾക്കുള്ളതാണ്" (വി. ലൂക്കോ. 6:20). യേശുവിനെ അനുഗമിച്ച പാവപ്പെട്ടവരെ നോക്കിയാണ് യേശു ഇതു പറഞ്ഞത്. യേശു സമ്പന്നന്മാരെ നോക്കി പറഞ്ഞതിങ്ങനെയാണ്. "സമ്പന്നന്മാരായ നിങ്ങൾക്ക് അയ്യോ കഷ്ടം, നിങ്ങളുടെ ആശ്വാസം നിങ്ങൾക്ക് ലഭിച്ചുവല്ലോ."

നസ്രേത്ത് മാനിഫെസ്റ്റോ എന്നു വിശേഷിപ്പിക്കുന്ന ഭാഗം ലൂക്കോസ് 4:18-ൽ നാം കാണുന്നു. താൻ ദരിദ്രനായി ജനിച്ചു; ജീവിച്ചു. ജീവിച്ചതും മരിച്ചതും ദരിദ്രന്മാരെ ശിഷ്യന്മാരാക്കിയതും സമ്പന്നന്മാർക്കെതിരെ നിശിത വിമർശനങ്ങൾ നടത്തിയതും നിസ്സാരമായി തള്ളിക്കളയാവുന്ന കാര്യമല്ല.

ധനവാനായ ശീമോന്റെ മേടയിൽ അത്താഴവിരുന്നിനു പോയി എന്നു പറയുന്നവർ, ആ ശീമോൻ കുഷ്ഠരോഗിയായിരുന്നുവെന്നും അവനെ കർത്താവു ശാസിച്ചു എന്നും ഓർക്കണം (വി. മത്തായി 26:6-13).

ധനവാനെന്നും ദരിദ്രനെന്നും വേർതിരിവില്ലാത്ത സമൂഹം മാർ ഒസ്താത്തിയോസ് സ്വപ്നം കണ്ടു. ''തിയോളജി ഓഫ് ക്ലാസ്ലെസ് സൊസൈറ്റി" എന്ന ഗ്രന്ഥത്തിലൂടെ വർഗ്ഗരഹിത സമൂഹത്തെക്കുറിച്ചുള്ള ശക്തമായ വെളിപ്പെടുത്തലുകൾ ദളിതരുടെ ഉദ്ധാരണത്തിനായി പ്രചരിപ്പിച്ചു.

"സഭ ദരിദ്രർക്കുവേണ്ടി എന്നതിൽ ഉപരിയായി സഭ ദരിദ്രരുടേത് എന്ന ചിന്തയാണ് വിമോചന ദൈവശാസ്ത്രം. മിസ്രയീമിലെ ഫറവോനെതിരായി പ്രവർത്തിച്ച ദൈവം ഇന്നും പീഡിപ്പിക്കുന്ന ശക്തികൾക്കെതിരായി പീഡിതരുടെ കൂടെ പ്രവർത്തിക്കുന്നുവെന്നും ചില കമ്മ്യൂണിറ്റികൾ വിശ്വസിക്കുന്നു. "ദരിദ്രസഭ" ഇന്ന് ഭാരതത്തിൽ ഉണ്ട് എന്നു പറയുന്നവർ സ്വയം ദാരിദ്ര്യത്തിലേക്കു താണവരെ ചൂണ്ടിക്കാണിച്ചുകൊണ്ടല്ല, പിന്നെയോ ഉത്തരേന്ത്യയിലും മറ്റും സഭയിൽ ചേർന്ന ദളിതരുടെ ദാരിദ്ര്യം കണ്ടുകൊണ്ടാണ്."

ആഡം സ്മിത്തിന്റെ ധനവർദ്ധമാന മാർഗ്ഗമായ മുതലാളിത്തവും മാർക്സിന്റെ തൊഴിലാളി സർവ്വാധിപത്യവും വഴിമാറി ദരിദ്രന്മാരിൽ ദരിദ്രരായവരെ ഉയർത്തുവാൻ സാമ്പത്തിക വ്യവസ്ഥിതി 21-ാം നൂറ്റാണ്ടിലെങ്കിലും ഉണ്ടാകുവാൻ ആഗ്രഹിക്കുന്നവർ അമൃതാ സെന്നിന്റെ സിദ്ധാന്തം മനസ്സിലാക്കണം. സാമ്പത്തികരാഹിത്യമല്ല, ഹൃദയരാഹിത്യമാണ് ക്ഷാമത്തിന് കാരണമെന്ന് അദ്ദേഹം കണ്ടുപിടിച്ചു. അദ്ദേഹത്തിന്റെ ആശയങ്ങൾ പ്രാവർത്തികമാക്കുവാൻ സംഘടിത ദരിദ്രരും മുന്നോട്ടുവരണം. ദളിത് വിഭാഗങ്ങൾക്കുള്ള സംവരണങ്ങളും സംഭാവനകളും അവരെ ഉയർത്താത്ത കാരണം ധനവാന്മാർ മാത്രമല്ല, അവരുടെ ഇടയിലുള്ള ഭിന്നതകളും കിടമത്സരങ്ങളുമാണ്. ബ്രാഹ്മണ മേധാവിത്വം, ദ്രാവിഡ മേധാവിത്വം മുതലായവയ്ക്കു പകരം ദരിദ്രരുടെ ഉയർച്ചയായിരിക്കണം സാമ്പത്തിക ശാസ്ത്രത്തിന്റെ പരമമായ ലക്ഷ്യം.

ക്രിസ്തീയ സഭയുടെ ആദ്യകാലത്ത് ദൈവത്തോടുള്ള സ്നേഹത്തിൽ രക്തസാക്ഷികളായി മരിച്ച അനേകരെ കാണാം. ദരിദ്രരോടു സുവിശേഷം അറിയിക്കുക എന്നത് സഭയുടെ പ്രധാന ദൗത്യമായിരുന്നു. "ദരിദ്രരോടു സുവിശേഷം അറിയിപ്പാൻ കർത്താവു എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവു എന്റെ മേലുണ്ട്. ബദ്ധന്മാർക്കു വിടുതലും കുരുടന്മാർക്കു കാഴ്ചയും പ്രസംഗിക്കാനും പീഡിതന്മാരെ വിടുവിച്ചയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു" (വി. ലൂക്കോ. 4:13). ദളിത് വർഗ്ഗത്തിന്റെ ഉദ്ധാരണത്തെക്കുറിച്ചാണ് ക്രിസ്തു പഠിപ്പിച്ചത്.

മാർ ഒസ്താത്തിയോസിന്റെ ദളിത് ദർശനത്തിന്റെ കേന്ദ്രീകൃത

ആശയം "ദൈവം സ്നേഹമാകുന്നു" എന്നതാണ്. സ്നേഹത്തിന്റെ സമ്പൂർണ്ണതയാണ് ത്രിയേക ദൈവത്തിൽ കാണുന്നത്. യേശുക്രിസ്തുവിന്റെ മാതൃക പിൻപറ്റുന്ന, പരിശുദ്ധാത്മാവിന്റെ ചൈതന്യം നിറഞ്ഞ ദരിദ്രരുടെ സഭ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി വിഭാവനം ചെയ്യുന്നു.

ജീവിതത്തിൽ ലാളിത്യം പുലർത്തുകയും നന്മ ചെയ്ത് സഞ്ചരിക്കുകയും ചെയ്തിരുന്ന ഒസ്താത്തിയോസ് തിരുമേനിക്ക് സേവനത്തിന്റെ സജീവമായ വഴിത്താരയിലൂടെ മുമ്പോട്ടു പോകുന്നതിനു സാധിച്ചു. ദളിതരുടെ ഉദ്ധാരണത്തിനായി പ്രവർത്തിച്ചു.



# 24

# അഗ്നിയിൽ സ്ഫുടം ചെയ്ത സ്വർണ്ണ ചെപ്പ്

## പ്രൊഫ. ടി. എ. മാത്യു തൈക്കടവിൽ

സ്വർണ്ണം പ്രകൃതിയിലെ ഏതിനോട് ചേർന്നാലും അതിന്റെ ശുദ്ധി നഷ്ടപ്പെടുകയില്ല. അഗ്നിയിലിട്ടാൽ അതിന്റെ മാറ്റ് വർദ്ധിക്കും. അഗ്നിയിലിട്ട് സ്ഫുടം ചെയ്ത സ്വർണ്ണംപോലെ ശോഭിച്ച വ്യക്തിത്വമായിരുന്നു ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. ഒത്തിരി, ഒത്തിരി വിമർശനങ്ങളും തെറ്റിദ്ധരിക്കപ്പെടലുകളും തിരുമേനിയുടെ ജീവിതത്തിൽ ഉണ്ടായി. 'കമ്മ്യൂണിസ്റ്റു'കാരനാണെന്നും 'പ്രൊട്ടസ്റ്റന്റ് വിശ്വാസ'ക്കാരനാണെന്നും, മാവേലിക്കരയിൽ കൂട്ടായ്മയുടെ വിശ്വാസ മന്ദിരമാണ് എന്നുമുള്ള വിമർശനങ്ങൾ സഭയ്ക്ക് അകത്തുനിന്നും, പുറത്തുനിന്നും ഉണ്ടായി. സഭാനേതൃത്വത്തിൽ ഉണ്ടായിരുന്ന പലരും തിരുമേനിയെ ഒരുപാടു വേദനിപ്പിച്ചു. ഇതൊന്നും തിരുമേനിയെ തളർത്തിയില്ല. ഈ ഒറ്റപ്പെടുത്തലുകളും, വിമർശനങ്ങളുമൊക്കെ തിരുമേനിയെ കർമ്മോജ്ജ്വലനാക്കി.

1984-ൽ ആരംഭിച്ച നാംസ്, സഭയുടെ പ്രേഷിത പ്രവർത്തനങ്ങൾക്ക് ഒരു മുതൽക്കൂട്ടായി. സമർപ്പണചിന്തയുടെയും, ത്യാഗത്തിന്റെയും പര്യായമായി നാംസ്. മലങ്കര ഓർത്തഡോക്സ് സഭയുടെ വിശ്വാസ, ആചാര, അനുഷ്ഠാനങ്ങളിൽ നിന്ന് സുവിശേഷഘോഷണത്തിലും, ജീവകാരുണ്യ പ്രവർത്തനങ്ങളിലും നാംസിന്റെ പ്രവർത്തകർ ഏർപ്പെട്ടു. ഇൻഡ്യയിലെ വിവിധ സ്ഥലങ്ങളിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമോനി ഇരുനൂറിലധികം ജീവകാരുണ്യ സ്ഥാപനങ്ങൾ ആരംഭിച്ചു. മലങ്കരസഭയുടെ പ്രേഷിത പ്രവർത്തനം എന്നു പറയുന്നത് മനസ്സലിവ് തോന്നിയ ക്രിസ്തുവിനോടുള്ള ഏകീഭാവമാണെന്ന് തിരുമേനി പഠിപ്പിച്ചു.

നിരക്ഷരന്റെ മുന്നിൽ അക്ഷരമായി, വിശക്കുന്നവന്റെ മുന്നിൽ അപ്പമായി, അനാഥന്റെ മുന്നിൽ ആശ്രയമായി, രോഗിയുടെ മുന്നിൽ ഔഷധമായി അവതരിക്കുവാനാണ് കർത്താവ് നമ്മെക്കുറിച്ച് ആഗ്രഹിക്കുന്നതെന്ന് തിരുമേനി നമ്മെ ഓർമ്മിപ്പിച്ചു. ദൈവം തങ്ങൾക്കു എല്ലാമായി കൂടെയുണ്ടെന്നുള്ള അനുഭവം പ്രദാനം ചെയ്യുന്ന സ്ഥാപനങ്ങളുടെ പ്രളയം മലങ്കരയിൽ സൃഷ്ടിച്ചു.

'സ്നേഹത്തണലിൽ ഈ സായാഹ്നം' പോലെ വൃദ്ധർക്കും, മരണാ

സന്നർക്കും, ക്യാൻസർ രോഗികൾക്കും, എയിഡ്സ് രോഗികൾക്കും, കുഷ്ഠരോഗികൾക്കും, ബാലന്മാർക്കും, ബാലികമാർക്കും, പ്രകൃതിക്ഷോഭത്താൽ കഷ്ടപ്പെട്ടവർക്കും തിരുമേനി സഹായത്തിന്റെ കരങ്ങൾ നീട്ടി. കരുണയുടെ ആശ്ലേഷത്താൽ അവരെ സ്നേഹത്തിന്റെ പൂമെത്തയിൽ കിടത്തി.

അഗ്നിയിലിട്ടു സ്ഫുടം ചെയ്ത ഈ സ്വർണ്ണചെപ്പിൽ കാണുന്നത് സ്നേഹമാണ്. ദൈവം മനസ്സലിവ് ഉള്ളവനാണ്. അവൻ എല്ലാവരോടും മനസ്സലിവ് കാട്ടുന്നു. ദുഷ്ടന്മാരുടെ മേലും തന്റെ സൂര്യനെ ഉദിപ്പിക്കുകയും, നീതിമാന്മാരുടെ മേലും, നീതികെട്ടവരുടെ മേലും മഴപെയ്യിക്കുകയും ചെയ്യുന്ന ദൈവമാണെന്ന് തിരുമേനി പഠിപ്പിച്ചു. പിതാവും, പുത്രനും, പരിശുദ്ധാത്മാവും ഒന്നായിരിക്കുന്ന കൂട്ടായ്മയിൽ മനുഷ്യരെ ചേർക്കേണ്ടതിന് യേശു അപേക്ഷിച്ച് പ്രാർത്ഥിച്ചതും (വി.യോഹ. 17:21) ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നും ഉള്ള പുതിയ കല്പന യേശു പ്രഖ്യാപിച്ചതും ക്ഷമിക്കുന്ന ദൈവസ്നേഹത്തിന്റെ സാക്ഷ്യപത്രങ്ങളാണെന്ന് തിരുമേനി തന്റെ സ്വന്ത ജീവിതത്തിലൂടെ നമുക്കു കാട്ടിത്തന്നു.

തിരുമേനി ഏറ്റവും ഒടുവിൽ സഭാകേന്ദ്രമായ കോട്ടയത്തിനടുത്ത് തിരുവാതുക്കൽ, പുത്തനങ്ങാടി കുഴിത്താറ്റിൽ കെ.ജെ.ഏബ്രഹാം സംഭാവന ചെയ്ത സ്ഥലത്ത് പണിതുയർത്തിയ സെന്റ് പോൾസ് ബാലഭവനം ഒസ്താത്തിയോസ് തിരുമേനിയുടെ തലയിലെ ജീവകിരീടത്തിൽ ഒരു പൊൻതൂവൽ കൂടി തുന്നിച്ചേർത്തു. തിരുമേനി സംബന്ധിച്ച അവസാനത്തെ ആ മഹാസമ്മേളനത്തിൽ സംബന്ധിക്കുവാൻ സാധിച്ചത് എന്റെ ജീവിതത്തിലെ മഹാഭാഗ്യവും, മറക്കാനാവാത്ത സ്മരണകൾ ഉയർത്തിയ സുവർണ്ണനിമിഷങ്ങളുമായിരുന്നു. ഹൈസ്കൂൾ പഠനം കഴിഞ്ഞ് മുന്നോട്ടു പഠിക്കാൻ സാമ്പത്തിക ബുദ്ധിമുട്ടുള്ള കുട്ടികളെ താമസിപ്പിച്ച് പഠിപ്പിക്കുവാനാണ് ഈ ബാലഗ്രാം സ്ഥാപിച്ചത്. ഈ ബാലഗ്രാമിന്റെ പണിക്ക് നേതൃത്വം നല്കിയ, മിഷൻ ബോർഡിലെ ഫാ. സി. ജെ. ജോഷ്വാ, സ്ഥലം നൽകിയ കെ. ജെ. ഏബ്രഹാം, നാംസിന്റെ സെക്രട്ടറി പ്രൊഫ.പി. കെ. കുര്യൻ എന്നിവരുടെ പ്രവർത്തനം ശ്ലാഘനീയമായിരുന്നു.

അഗ്നിയിലിട്ട് സ്ഫുടം ചെയ്ത ആ സ്വർണ്ണചെപ്പിൽനിന്ന് ഇന്നും ഉയരുന്ന ഒരു അശരീരി സഭയുടെ ആത്മചൈതന്യം, ലക്ഷ്യബോധം, ദൗത്യനിർവഹണം, ജീവകാരുണ്യപ്രവർത്തനം എന്നിവയിലുള്ള സുവിശേഷീകരണമാണ്. യേശുക്രിസ്തുവിനെ ശുശ്രൂഷിക്കുവാൻ ജീവിതം ഉഴിഞ്ഞുവെക്കുന്ന സ്ത്രീ പുരുഷന്മാരെ ദൈവം ഇന്നും അന്വേഷിച്ചുകൊണ്ടിരി

ക്കുന്നു. തങ്ങളുടെ സമയം, കഴിവ്, സമ്പത്ത് ഇവ ദൈവരാജ്യ വ്യാപ്തി ക്കായും മറ്റുള്ളവരെ ശുശ്രൂഷിക്കുന്നതിനായും നമുക്കു വേർതിരിക്കാം.

**സ്വർണ്ണച്ചെപ്പിൽ നിന്നുയർന്ന സ്നേഹസന്ദേശം**

യേശുക്രിസ്തുവിന്റെ ജീവിതം തന്നെ സ്നേഹത്തിന്റെ സന്ദേശമാ യിരുന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിതവും പ്രവർത്തന ങ്ങളും സ്നേഹത്താൽ അധിഷ്ഠിതമായിരുന്നു. സ്വർഗ്ഗീയ പിതാവായ ദൈവത്തിന്റെ മക്കളാണ് നാം ഓരോരുത്തരും. അതിനാൽ പിതാവായ ദൈവത്തിന്റെ സ്വത്തിന് നാം ഓരോരുത്തരും അർഹരാണ്. മാനവരാശി മുഴുവൻ അതിന് അർഹതപ്പെട്ടവരാണ്. ദൈവം സ്നേഹമാകയാൽ പിതാവും, പുത്രനും പരിശുദ്ധ റൂഹായുമാകുന്ന നിത്യകുടുംബം സ്നേഹം പങ്കിടുന്നു. 'അഗാപ്പേ' എന്ന സ്നേഹത്തിന്റെ മകുടോദാഹരണ മായിരുന്നു യേശുക്രിസ്തു. വിശപ്പുള്ളവന് അപ്പം കൊടുത്തും, കുരടന് കാഴ്ചകൊടുത്തും കുഷ്ഠരോഗിയെ സൗഖ്യമാക്കിയും ആ സ്നേഹം യേശു പങ്കുവച്ചു. തന്റെ തലയിൽ മുൾക്കിരീടം വച്ചവർക്കുവേണ്ടിയും തന്റെ പുറം ഉഴുവുചാൽ പോലെ കീറിയവർക്കുവേണ്ടിയും, തന്റെ കൈക ളിലും കാലുകളിലും ആണി അടിച്ചുകയറ്റിയവർക്കുവേണ്ടിയും "പിതാവേ ഇവർ ചെയ്യുന്നത് ഇന്നതെന്ന് അറിയായ്കയാൽ ഇവരോട് ക്ഷമിക്കേ ണമെ"എന്നു പ്രാർത്ഥിച്ചു. സ്നേഹത്തിന്റെ ഏറ്റം വലിയ വിപ്ലവം യേശു കാണിച്ചു. ഈ സ്നേഹമാണ് ഒസ്താത്തിയോസ് തിരുമേനിക്ക് വഴികാ ട്ടിയായി 'അഗാപ്പെ' എന്ന് വലിയ സ്നേഹത്തിലേക്കു വഴിനയിച്ചത്.

ആരും ഒന്നും സ്വന്തമെന്ന് പറയാതെ എല്ലാം പങ്കിടുകയും സന്തോ ഷിപ്പിക്കുയും ചെയ്ത ആദിമ നൂറ്റാണ്ടിലെ ക്രിസ്ത്യാനികൾ പൈശാചി കന്റെ കയ്യിൽ അകപ്പെട്ടപ്പോൾ മോഹത്തിന്റെയും കലഹത്തിന്റെയും പിടിയിൽ അവരുടെ സന്തോഷം നഷ്ടപ്പെട്ടുപോയി. ഇന്നും പങ്കിടലിന്റെ സ്നേഹമാണ് ഒസ്താത്തിയോസ് തിരുമേനി നമ്മെ ഓർപ്പക്കുന്നത്. അവിടെ പൈശാചികൻ കടന്നുവരാതെ നാം സൂക്ഷിക്കണം. ലൗകിക സ്നേഹം തളരണം. യേശുവിന്റെ സ്നേഹം വളരണം. ഒസ്താത്തി യോസ് തിരുമേനിയുടെ സ്നേഹത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് പങ്കിടീൽ മാത്രമല്ല, സാമ്പത്തിക, സാമൂഹിക, വർഗ്ഗീയ മതിൽക്കെട്ടുകളെയെല്ലാം പൊളിച്ച് മാനവരാശിയെ ഒരു കുടുംബമായി കാണുന്നതാണ്. ആദിമ നൂറ്റാണ്ടിലെ ക്രിസ്ത്യാനികൾ മറ്റുള്ളവരെ സ്നേഹിക്കുകയും കരുതു കയും, കാരുണ്യത്തിന്റെ പൂമെത്ത മറ്റുള്ളവർക്കുവേണ്ടി ഒരുക്കുകയും ചെയ്തതുകൊണ്ടാണ് അനേകം അക്രൈസ്തവർ സുവിശേഷപ്രസംഗം ഇല്ലാതെതന്നെ അവരുടെ പ്രവൃത്തികൾ കണ്ടുകൊണ്ട് ക്രിസ്തു സഭ യിലേക്കു കടന്നുവരാൻ ഇടയായത്. അശരണരും ആലംബഹീനരുമായ

അനേകം ആളുകൾക്ക് കൊടുക്കുന്ന കൈത്താങ്ങലാണ് യഥാർത്ഥ സുവിശേഷം. മദർ തെരേസാ കല്ക്കട്ടായിൽ വന്ന് താമസം തുടങ്ങിയ കാലം മുതൽ താൻ ഈ ലോകത്തോടു യാത്ര ചോദിച്ച് കർത്തൃസന്നിധിയിലേക്കു കടന്നുപോയ സമയം വരെയും ആരും ക്രിസ്ത്യാനികളാകണമെന്നോ, മാമോദീസാ ഏല്ക്കണമെന്നോ പ്രസംഗിച്ചിട്ടില്ല. എന്നാൽ മദർ തെരേസായുടെ ജീവിതം കണ്ട് അനേകർ സഭയിലേക്കു വന്നു.

### സ്നേഹക്കൂടാരത്തിലെ സാമ്പത്തിക കാഴ്ചപ്പാടും ദീർഘവീക്ഷണവും

കോടീശ്വരന്മാർ കോടികൾ കൂട്ടിവെയ്ക്കുന്നതിനു പകരം പങ്കിടീൽ വരണമെങ്കിൽ സ്നേഹത്തിന്റെ ഒരു നവോത്ഥാനം ഉണ്ടാകണം. സ്നേഹത്തിന്റെ കുത്തൊഴുക്കിൽ സ്വാർത്ഥത തകരണം. അങ്ങനെ വന്നാൽ സ്വർണ്ണം വിറ്റ് ധാന്യം വർദ്ധിപ്പിച്ച് ഭക്ഷ്യക്ഷാമം ഇല്ലാതാക്കുവാൻ കഴിയും. സ്നേഹത്തിന്റെ ഒരു വിപ്ലവം സൃഷ്ടിച്ചാൽ എല്ലാ ചേരി നിവാസികൾക്കും വീട് ഉണ്ടാകും. പാവപ്പെട്ട എല്ലാ കുട്ടികൾക്കും വിദ്യാഭ്യാസം ലഭിക്കും. പങ്കിടുക എന്ന ആശയം എല്ലാ സമ്പന്ന രാജ്യങ്ങളും, വ്യക്തികളും പ്രായോഗികമാക്കുകയും ചെയ്യും. തിരുമേനി നമ്മെ മനസ്സിലാക്കിത്തന്ന 'ഇളകാത്ത കുറ്റി' കർത്താവായ യേശുക്രിസ്തുവാണ്. 'പൊട്ടാത്ത കയർ' സ്നേഹമാകുന്ന കയറാണ്. ആ കയർ പൊട്ടുമ്പോഴാണ് ഭാര്യാഭർത്താക്കന്മാർ വിവാഹമോചനത്തിലേക്ക് പോകുന്നത്. ആ കയർ പൊട്ടിയാൽ സന്തോഷവും, സമാധാനവും നഷ്ടപ്പെടുകയും ചെയ്യും.

ഒസ്താത്തിയോസ് തിരുമേനിയുടെ വീക്ഷണത്തിൽ ജീവനുള്ളവരെയും, വാങ്ങിപ്പോയവരെയും, പാപികളെയും പരിശുദ്ധന്മാരെയും പാവപ്പെട്ടവരെയും, പണക്കാരെയും ഉൾക്കൊള്ളുന്ന കൂടാരമാണ് പുതിയ യെരുശലേമാകുന്ന സ്നേഹകൂടാരം. അവിടെ സ്വർലോകരും, ഈലോകരും അധോലോകരും യേശുവിനെ വണങ്ങുന്നു. എങ്കിലും മതസൗഹാർദ്ദ സംഭാഷണത്തിനും, മാനവരാശിയുടെ ഐക്യത്തിനും, സഹായകമായ പാതകൾ തുറക്കുമെന്നതിൽ സംശയിക്കേണ്ട. ഭാരതീയ സംസ്കാരത്തിന്റെ ദൈവശാസ്ത്രപരമായ ഭാഷ്യവും, ദൈവശാസ്ത്രത്തിന്റെ ഏക മതത്തിലേക്കും, വിശ്വസാഹോദര്യത്തിലേക്കും നീട്ടപ്പെടുന്നുവെന്ന് കാണുവാൻ സാധിക്കും. മതാത്മകതയല്ല ആദ്ധ്യാത്മികതയാണ് മനുഷ്യർക്ക് ആവശ്യം. മതപരിവർത്തനമല്ല, മനഃപരിവർത്തനമാണ് ദൈവരാജ്യത്തിന് നിദാനം. സ്നേഹത്തിന്റെ ഉണ്മ കണ്ടെത്തുവാനുള്ള തീവ്രശ്രമമാണ് തിരുമേനിയുടെ എഴുത്തുകളിൽ കൂടി ദർശിക്കുവാൻ കഴിയുന്നത്. തമ്മിൽ തമ്മിൽ തുറിച്ചു നോക്കുന്നതിലല്ല ഒരുമയോടെ ഒരേ ദിക്കിലേക്കു നോക്കുന്നതാണ് സ്നേഹകൂടാരത്തിന്റെ താക്കോൽ.

**രക്ഷാസന്ദേശം: രക്ഷ കൃപയാൽ**

ഒസ്താത്തിയോസ് തിരുമേനിയുടെ രക്ഷാ സന്ദേശം ആദിമകാല സഭയുടെ ആദ്യകാല വിശ്വാസപ്രകാരം പൗലോസ് ശ്ലീഹാ പറഞ്ഞിരിക്കുന്നതുപോലെതന്നെയാണ് എഫേസ്യ ലേഖനം 2-ാം അദ്ധ്യായത്തിൽ അത് വ്യക്തമായി കാണുവൻ സാധിക്കും. എഫെ. 2:8, 9. കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്, അതിനും നിങ്ങൾ കാരണമല്ല. ദൈവത്തിന്റെ ദാനമത്രേയാകുന്നു. ആരും പ്രശംസിക്കാതിരിപ്പാൻ പ്രവർത്തികളും കാരണമല്ലോ (എഫെ 2:4). കരുണാസമ്പന്നനായ ദൈവമോ നമ്മെ സ്നേഹിച്ച മഹാസ്നേഹം നിമിത്തം അതിക്രമങ്ങളാൽ മരിച്ചവരായിരുന്ന നമ്മെ ക്രിസ്തുവിനോടു കൂടി ജീവിപ്പിക്കുകയും - കൃപയാലല്ലോ നിങ്ങൾ രക്ഷിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുയേശുവിൽ നമ്മെക്കുറിച്ചുള്ള വാത്സല്യത്തിൽ തന്റെ കൃപയുടെ അത്യന്തധനത്തെ വരുംകാലങ്ങളിൽ കാണിക്കേണ്ടതിന് ക്രിസ്തുയേശുവിൽ അവനോടുകൂടി ഉയർത്തെഴുന്നേല്പിച്ച് സ്വർഗ്ഗത്തിൽ ഇരുത്തുകയും ചെയ്തു. അനർഹർക്കു നൽകുന്ന ദൈവദാനമാണ് കൃപയാലുള്ള രക്ഷ.

ദൈവം സ്നേഹമാകുന്നു. ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്ക് നല്ല ദാനങ്ങലെ കൊടുപ്പാൻ അറിയുന്നുവെങ്കിൽ, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് തന്നോടു യാചിക്കുന്നവർക്ക് നന്മ എത്രയധികം കൊടുക്കും. നമ്മുടെ കർത്താവിന്റെ പാതാളപ്രവേശനസമയത്ത് അതിന് മുമ്പു മരിച്ച ഏവരേയും സദ്‌വർത്തമാനത്താൽ രക്ഷിച്ചു. പൗലോസ് ശ്ലീഹാ പറയുംപോലെ "ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നു അപ്പോഴോ മുഖാമുഖമായി കാണും. ഇപ്പോഴോ അംഗമായി അറിയുന്നു അപ്പോഴോ ഞാൻ അറിയപ്പെട്ടതുപോലെ അറിയും (1 കൊരി. 13:12). നമ്മുടെ നേർച്ചകാഴ്ചകൾ, ദാനധർമ്മങ്ങൾ, ആതുര സേവനം എല്ലാം ദൈവത്തിനു പ്രീതികരം തന്നെയാണ്. എന്നാൽ കൃപയാലുള്ള രക്ഷ മാത്രമാണ് നമ്മെ സ്വർഗ്ഗരാജ്യത്തിൽ എത്തിക്കുന്നത്.

**കുരിശ് സനേഹത്തിന്റെ സാക്ഷ്യവും രക്ഷയുടെ മകുടവും**

ഒസ്താത്തിയോസ് തിരുമേനിയുടെ കുരിശിനെക്കുറിച്ചുള്ള ദർശനവും സാക്ഷ്യവും വളരെ വലുതായിരുന്നു. മോശ മരുഭൂമിയിൽ നാട്ടിയ പിത്തള സർപ്പത്തെ കണ്ട് രക്ഷപ്രാപിച്ചതുപോലെ നമ്മുടെ രക്ഷയ്ക്കായി നിലകൊണ്ട്, കുരിശിനെ കൂടാതെ ഒരു ക്രിസ്തീയ പൈതലിന് ജീവിക്കാൻ സാദ്ധ്യമല്ല. "ക്രൂശിന്റെ വചനം നശിച്ചുപോകുന്നവർക്ക് ഭോഷത്വവും, രക്ഷിക്കപ്പെടുന്ന നമുക്കോ ദൈവശക്തിയും ആകുന്നു" (1 കൊരി. 1:18). ക്രൂശ് സമാധാനം സാക്ഷിക്കുന്ന ചൂണ്ടുപലകയാണ്. യേശുക്രിസ്തു ക്രൂശിൽ കിടന്നുകൊണ്ടാണ് ക്രൂശിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത്.

സ്വർഗ്ഗത്തിലെ ദൂതഗണത്തോടു തന്നെ ക്രൂശിച്ചവരെ നശിപ്പിക്കുവാൻ കർത്താവ് കല്പിക്കുന്നില്ല. ക്രൂശ് മനുഷ്യനെ ദൈവത്തിലേക്ക് തിരിക്കുന്നു. വലത്തുഭാഗത്തു കിടന്ന കള്ളൻ മാനസാന്തരത്തിലേക്കു വന്നപ്പോൾ ക്രിസ്തു അവനെ പുതിയ സൃഷ്ടിയാക്കിത്തീർത്തു. ക്രൂശ് ഭൂമിയിൽ സ്വർഗ്ഗം സൃഷ്ടിക്കുന്ന രക്ഷയുടെ അനുഭവം ആണ്. ആ അനുഭവത്തിൽ നമുക്കു ക്രൂശിനെ ലക്ഷ്യമാക്കി യാത്ര ചെയ്യാം.



# 25

# സ്നേഹത്തിന്റെ തണൽവൃക്ഷം

**ഫാ. ജേക്കബ് മാത്യു**
(മാനേജർ, സെന്റ് പോൾസ് മിഷൻ
ട്രയിനിംഗ് സെന്റർ, മാവേലിക്കര)

ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി കാലയവനികയ്ക്കുള്ളിൽ.... പിതൃസന്നിധിയിലേക്കുള്ള മടക്കയാത്ര.... പരുമല ആശുപത്രിയിൽ ശിഷ്യഗണത്തെ സാക്ഷിയാക്കി ശാന്തസുന്ദരമായ ഒരന്ത്യം. അന്ത്യനാളുകളിൽ അവർണ്ണനീയമായ ഒരു പ്രഭ അദ്ദേഹത്തെ വലയം ചെയ്തുനിന്നു. സമാധാനപൂർണ്ണമായി ആ പിതാവിന്റെ ചുണ്ടുകൾ അന്ത്യാക്ഷരങ്ങൾ മൊഴിഞ്ഞു:' 'പാവങ്ങളെ മറക്കരുത്...." ഒരു പുരുഷായുസ്സു മുഴുവൻ അനാഥർക്കുവേണ്ടി വിശ്രമമില്ലാതെ പണിയെടുത്ത വിശുദ്ധൻ. "പാവങ്ങളുടെ പടത്തലവൻ".....

വന്ദ്യപിതാവിന്റെ മരണശയ്യക്കരികിൽ നിന്ന എന്റെ ഓർമ്മകൾ യാഗാശ്വങ്ങളെപ്പോലെ യഥേഷ്ടം പിന്നോട്ടുപാഞ്ഞു..... ഒരു നൂറ്റാണ്ടു തികയ്ക്കാൻ ഏഴു വർഷം മാത്രം ബാക്കിയാക്കി യാത്രാമൊഴി ചൊല്ലി. 94 വർഷം 37 ദിവസം, അനന്തമായ കാലത്തിന്റെ അപാരതയിലും കുലംകുത്തി പാച്ചിലിലും കണ്ണിൽപെടാത്ത ബിന്ദുവാകാം. എന്നാൽ മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ച് ഇതു സുവർണ്ണമായ ഒരു കാലയളവാണ്, വളരെ അസാധാരണവും. എത്രനാൾ ജീവിച്ചു എന്നതിനേക്കാൾ പ്രധാനം ഏതൊക്കെ സാഹചര്യങ്ങളിൽ എങ്ങനെ ജീവിച്ചു, എന്തൊക്കെ ചെയ്തു എന്നതാണ്. അങ്ങനെ നോക്കുമ്പോൾ അദ്ദേഹം വിസ്മയജനമായ ഒരു ഇതിഹാസമായി മാറി ചരിത്രഗതിയിൽ നിർണ്ണായക സ്വാധീനമായി തീരും; തീർച്ച.

ബേത്‌ലഹേമിലെ ഉണ്ണി, വചനം മുറിച്ചും, അപ്പം മുറിച്ചും, തന്നെത്താൻ മുറിച്ചും കാൽവരിയിൽ ലോകരക്ഷിതാവായ ക്രിസ്തുവാകുന്നു. നമ്മുടെ വലിയ തിരുമേനിയുടെ ജീവിതത്തിന്റെ വളർച്ചയും ഇതുപോലെ. ഈഴക്കടവിലെ കൊച്ചുജോർജുകുട്ടി തിരുവചനം മുറിച്ചും, വി. കുർബാനയപ്പം മുറിച്ചും, മറ്റുള്ളവരുടെ നന്മയ്ക്കുവേണ്ടി തന്നെത്താൻ മുറിച്ചും മലങ്കരസഭയുടെ രത്നമായി മാറി. 10-ാമത്തെ വയസ്സിൽ കർത്താവിനു ഹൃദയംകൊടുത്ത അന്നുമുതൽ ജോർജുകുട്ടിയായി, എം.വി.ജോർജുശെമ്മാശനായി, എം.വി.ജോർജ് അച്ചനായി കർത്താവിന്റെ മുന്തിരിത്തോപ്പിലെ 'നല്ല നിലയിലുള്ള കർഷകൻ' എന്ന അർത്ഥം വരുന്ന ഗീവർഗീസ്

മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായായി. നാം കണ്ടതും, കേട്ടതും, തൊട്ടതും, അറിഞ്ഞതും, അനുഭവിച്ചതും കൂട്ടിവായിക്കുമ്പോൾ അതു സമ്മോഹനം. കർത്താവിന്റെ തിരുസഭയാകുന്ന പൂന്തോട്ടത്തിലെ സുഗന്ധമുള്ള മാരുതനായി അനേകരെ ഇന്നും ദൈവത്തിങ്കലേക്കു വശീകരിച്ചുകൊണ്ടിരിക്കുന്നു.

ആത്മീയതയുടെ കേളികൊട്ടുയർന്നകാലം, ദൈവാനുഗ്രഹത്തിന്റെ വർഷങ്ങൾ, മലങ്കരസഭാ ചരിത്രത്തിലെ വസന്തകാലം, മലങ്കരസഭയുടെ ഉണർവിന്റെ കാലഘട്ടം, മഹത്തായ സ്വപ്നങ്ങളുള്ള ഈ അമരക്കാരന്റെ ശബ്ദം തെക്കൻകാറ്റും, വടക്കൻകാറ്റും ഊക്കോടെ വീശുന്നതുപോലെ മലങ്കരയിൽ അങ്ങോളമിങ്ങോളം നെടുകയും കുറുകെയും ആഞ്ഞടിച്ചു. "ആകാശം കീറി ഇറങ്ങി വന്ന ദൈവപുത്രനെ" ചൂണ്ടിക്കാണിച്ചും, ''അക്കൽദാമയെ'' ഓർപ്പിച്ചും, ''ആമോസിന്റെ തൂക്കുകട്ട''യിൽ തൂക്കിയും, നിസംഗരായി നിൽക്കുന്ന ജനത്തോട് "കടന്നുപോകുന്ന ഏവരുമായുള്ളോരെ ഇത് നിങ്ങൾക്കേതുമില്ലയോ" എന്നു ചോദിച്ചും, "മറിച്ചിടാത്ത ദോശ"യുടെ ഒരു വശം കരിഞ്ഞുപോകുമെന്ന് താക്കീതു നൽകിയും, "കാവൽക്കാരാ രാത്രി എന്തായി, രാത്രി എന്തായി" എന്നു ഗർജിച്ചും, ചൂളപോലെ കത്തുന്ന ദിവസത്തിനുവേണ്ടി ശ്രോതാക്കളെ ഒരുക്കിക്കൊണ്ടുമുള്ള പ്രസംഗങ്ങൾ പാപത്തിൽ നിപതിച്ചിരുന്ന പലരുടെയും ഹൃദയത്തിൽ മൂർച്ചയുള്ള കത്തിപോലെ തുളച്ചുകയറിയപ്പോൾ പലർക്കും സമനില തെറ്റി. കൺവൻഷൻ കാലങ്ങളിൽ മലങ്കരയുടെ സന്ധ്യകൾ ഉറക്കത്തിലേക്കു വീണത് ഈ ശബ്ദം കേട്ടു ധ്യാനിച്ചുകൊണ്ടായിരുന്നു. പ്രഭാഷണകലയുടെ മർമ്മം അറിഞ്ഞുകൊണ്ടുള്ള അവതരണശൈലി തിരുമേനിയെ അനന്യനും, അദ്വിതീയനുമാക്കി.

അഗാധമായ പാണ്ഡിത്യവും ബുദ്ധികൂർമ്മതയുമുള്ള ഈ മഹാമനീഷി അനവധി ഈടുറ്റ ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലുമായി രചിച്ചു. അവയിൽ പലതും വിദേശഭാഷകളിലേക്കു വിവർത്തനം ചെയ്തിട്ടുണ്ട്. ദേശീയ അന്തർദ്ദേശീയ സമ്മേളനങ്ങളിൽ പങ്കെടുത്തു തന്റെ വ്യക്തിമുദ്ര പതിപ്പിക്കുകയും അതുവഴി മലങ്കരസഭയുടെ യശസ്സ് ഉയർത്തുകയും ചെയ്തു. ഇതര മതസ്ഥർക്കു മതസ്വാതന്ത്ര്യം നിഷേധിച്ചിട്ടുള്ള സൗദി അറേബ്യയിൽ ആദ്യമായി വിശുദ്ധ ബലി അർപ്പിച്ച ധൈര്യശാലിയും ഭാഗ്യവാനുമാണു തിരുമേനി. ആൻഡമാൻസ് ദ്വീപുകളിൽ സുവിശേഷവുമായി കടന്നുചെന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ ആദ്യ മിഷനറിയും തിരുമേനി തന്നെ.

അറിയപ്പെടാതെയും, അറിയാതെയും ലോകത്തിലേക്കു വന്ന ഒത്തിരി അനാഥ ബാല്യങ്ങൾ, കുഷ്ഠരോഗികളുടെയും, എയിഡ്സ് രോഗികളുടെയും കുഞ്ഞുങ്ങൾ ജീവിതത്തിൽ ഒറ്റപ്പെടുലുകളിലും, ഒറ്റപ്പെടുത്ത

ലുകളും അനുഭവിച്ചു ജീവിതത്തിന്റെ നാല്കവലയിൽ ഇരുട്ടിൽ തപ്പിത്തടഞ്ഞപ്പോൾ ദീപ്തമായ പ്രകാശഗോപുരം അവർക്കു മുമ്പിൽ തെളിയിച്ചു.

ചരിത്രത്തിന്റെ ഏടുകളിൽ കാലം രേഖപ്പെടുത്തിയിട്ടുള്ള ശ്യാമാക്ഷരങ്ങൾ എന്നും വേദനനിറഞ്ഞ ഓർമ്മകൾ സമ്മാനിക്കുന്നവയാണ്. ഇത്തരം കറുത്ത പാടുകൾ നിറഞ്ഞ ജീവിതങ്ങൾക്ക്, ബന്ധുബലവും സാമ്പത്തിക സ്ഥിരതയും അവകാശപ്പടാനൊന്നുമില്ലാത്തവർക്കും ഇമ്മാനുവേൽ അനുഭവം - ദൈവം തങ്ങൾക്ക് എല്ലാമായി കൂടെയുണ്ടെന്നുള്ള അനുഭവം പ്രദാനം ചെയ്യുന്ന സ്ഥാപനങ്ങളുടെ പ്രളയം മലങ്കരയിൽ സൃഷ്ടിച്ചു.

ഉപയോഗശൂന്യമായ പാഴ്‌വസ്തുക്കളെപ്പോലെ ജീവിതസായാഹ്നങ്ങളിൽ വീടിനു പുറത്തെക്കെറിയപ്പെട്ട വൃദ്ധർക്കും, മരണാസന്നർക്കും, ക്യാൻസർ രോഗികൾക്കും തിരുമേനി ഇടമായി മാറി. പ്രകൃതിക്ഷോഭത്താൽ കഷ്ടപ്പെട്ടവർക്ക് - ഗുജറാത്തിൽ ഭൂമികുലുക്കമുണ്ടായപ്പോഴും, ഒറീസയിലും ആന്ധ്രയിലും ചുഴലിക്കാറ്റും പ്രളയക്കെടുതികളും ഉണ്ടായപ്പോഴും കേരളതീരത്തു സുനാമിത്തിരകൾ സംഹാരതാണ്ഡവനൃത്തമാടിയപ്പോഴും ഭൂഖണ്ഡങ്ങൾ കടന്ന് ആഫ്രിക്കയിൽ പട്ടിണിമരണമുണ്ടായപ്പോഴും, അർമ്മീനിയയിൽ ഭൂകമ്പമുണ്ടായപ്പോഴും എല്ലാം നഷ്ടപ്പെട്ടവർക്ക് ആഹാരവും, വസ്ത്രവും, പാർപ്പിടവും ഉപജീവനമാർഗ്ഗവുമായി തിരുമേനി സഹായത്തിന്റെ കരങ്ങൾ നീട്ടി.

90–ാം വയസ്സിൽ തിരുമേനിയെ മലങ്കരസഭയുടെ രത്നം എന്ന ബഹുമതി നൽകി നമ്മുടെ സഭ ആദരിച്ചു. രത്നം എന്നാൽ അതിവിശിഷ്ടവും, അമൂല്യവുമായ വസ്തു, ശ്രേഷ്ഠമായത്, മേൻമയേറിയത് എന്നൊക്കെ വിവക്ഷ. ഏതു ലോഹവും, ഏതു വസ്തുവും പ്രകൃതിയിലെ വായു, വെള്ളം, അഗ്നി എന്നിവയുമായി ബന്ധപ്പെടുമ്പോൾ അവയ്ക്കു തേയ്മാനവും, പരിശുദ്ധിയും നഷ്ടപ്പെടും. ഇരുമ്പു തുരുമ്പിക്കും, വെള്ളി, ഓട്, ചെമ്പ്, പിത്തള ഇവ ക്ലാവു പിടിക്കും. സ്വർണ്ണവും രത്നവുമൊക്കെ പ്രകൃതിയിലെ ഏതിനോടു ചേർന്നാലും അതിന്റെ പരിശുദ്ധി നഷ്ടപ്പെടാതെ നിലകൊള്ളും. അഗ്നിയിലിട്ടാൽ അതിന്റെ മാറ്റുകൂടും.

അഗ്നിയിലിട്ടു സ്ഫുടം ചെയ്യുന്നതുപോലെ ഒത്തിരി ഒത്തിരി വിമർശനങ്ങളും തെറ്റിദ്ധരിക്കപ്പെടലുകളും തിരുമേനിയുടെ ജീവിതത്തിൽ ഉണ്ടായി. തിരുമേനി പ്രൊട്ടസ്റ്റന്റ് വിശ്വാസക്കാരനാണെന്നും, കമ്മ്യൂണിസ്റ്റുകാരനാണെന്നും, മാവേലിക്കരയിൽ ഉണ്ടാക്കിയ സുവിശേഷാലയം ഫെയ്ത്ത് ഹോം ആണെന്നുമുള്ള വിമർശനങ്ങൾ സഭയ്ക്കകത്തുനിന്നും പുറത്തുനിന്നും ഉണ്ടായി. ഈ ഒറ്റപ്പെടുത്തലുകളും, ഒറ്റപ്പെടലുകളും തിരു

മേനിയെ തളർത്തിയില്ല, തിരുമേനി തകർന്നുമില്ല. രത്നം തീയിലിട്ടാൽ അതിന്റെ മാറ്റുകൂടുന്നതുപോലെ ആ തിക്താനുഭവങ്ങളൊക്കെ തിരുമേനിയുടെ തിളക്കം കൂട്ടുകയത്രെ ചെയ്തത്. കാലത്തിന്റെ പൂർണ്ണതയിൽ തിരുമേനിയെ തെറ്റിദ്ധരിച്ച സഭാനേതൃത്വം തന്നെ തിരുമേനിയുടെ മഹത്വവും മൂല്യവും മനസ്സിലാക്കി സഭാരത്നം എന്ന വലിയ ബഹുമതി നൽകി ആദരിച്ചു. മലങ്കര സഭയുടെ ചരിത്രത്തിൽ ജീവിച്ചിരിക്കുമ്പോൾ തന്നെ ഇപ്രകാരം ഒരു ബഹുമതി നൽകി ആദരിക്കുന്ന ആദ്യത്തെ മേല്പട്ടക്കാരനാണ് നമ്മുടെ തിരുമേനി.

കാരുണ്യത്തിന്റെ ശാന്തിതീരങ്ങൾ തീർത്തും, സ്നേഹത്തിന്റെ തണൽവൃക്ഷങ്ങൾ നട്ടുപിടിപ്പിച്ചും, ഭാരതത്തിന്റെ എട്ട് സംസ്ഥാനങ്ങളിൽ സ്വർഗ്ഗീയ മന്നാ പൊഴിയുന്ന താഴ്വാരങ്ങൾ സൃഷ്ടിച്ചും, ഇളകാത്ത കുറ്റികൾ ഉറപ്പിച്ചും, പൊട്ടാത്ത കയറുകൾ നീട്ടിയും, നിത്യസ്നേഹകൂടാരങ്ങൾ പണിതും വാക്കുകൾക്കും വരകൾക്കും വിശേഷണങ്ങൾക്കും അതീതനായി സമാനതകളില്ലാത്ത ഒന്നാമനായി തിരുമേനി. പുണ്യം നിറഞ്ഞ പിതാവേ അങ്ങു പിറന്നുവീണ മാവേലിക്കര ദേശം എത്രയോ ഭാഗ്യവതിയാകുന്നു. അങ്ങേയ്ക്കു ജന്മം നൽകി ആദ്ധ്യാത്മിക ശിക്ഷണങ്ങളിലൂടെ അങ്ങയെ വളർത്തി വലുതാക്കിയ മാതാപിതാക്കൾ ധന്യാത്മാക്കളാകുന്നു. ആ ധന്യാത്മാക്കളുടെ മുമ്പിൽ ഞങ്ങൾ ശിരസ്സു നമിക്കുന്നു.



# 26

# വിശുദ്ധനായ ഗുരു

## ഡീക്കൻ ഷാജൻ വർഗീസ്, നിരണം

വികാരങ്ങളുടെയും സ്നേഹത്തിന്റെയും ഇരിപ്പിടം ഹൃദയമാണെന്ന് സുറിയാനി സാഹിത്യം പറയുന്നു. ഇത്തരം ഒരു ഹൃദയ സമർപ്പണത്തിന്റെ അനന്തരഫലമാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായിലൂടെ മലങ്കരസഭയ്ക്ക് ലഭിച്ച വൻകാര്യങ്ങൾ. ബാലനായിരുന്ന കാലഘട്ടത്തിൽ ദൈവവചനം കേട്ട് സ്വന്തഹൃദയം ദൈവത്തിനായി സമർപ്പിച്ചു. വി. മാമോദീസായിൽ തലതൊട്ടപ്പൻ ഏറ്റുപറഞ്ഞ പ്രതിജ്ഞയുടെ അർത്ഥം ഗ്രഹിക്കുന്നത് വളർന്ന് കഴിയുമ്പോഴാണ്. ഒരു ബാലൻ പ്രസംഗം കേട്ട ആവേശത്തിൽ ഹൃദയം സമർപ്പിച്ചു - അതിന്റെ ആഴവും പരപ്പും അറിയാതെ. എന്നാൽ വളർച്ചയുടെ പടവുകൾ പിന്നിട്ടപ്പോൾ തന്റെ വൈജ്ഞാനിക പരപ്പിന്റെ അടിസ്ഥാനത്തിൽ ആ പ്രതിജ്ഞയെ അനുദിനം പുതുക്കിക്കൊണ്ടിരുന്നു. ഈയൊരു സമർപ്പണവും, ഭക്തിജീവിതവും, സാമൂഹിക പ്രതിബദ്ധതയുമാണ് ഈഴക്കടവിൽ ജോർജ്കുട്ടി എന്ന ബാലനെ മഹാനാക്കിത്തീർത്തത്. 2012 ഫെബ്രുവരി 16-ന് ഓട്ടം തികയ്ക്കുന്നതുവരെയും തീവ്രമായി പുതുക്കിയിരുന്നു ഈ പ്രതിജ്ഞ.

### ഹൃദയസമർപ്പണവും മാർ ഒസ്താത്തിയോസ് തിരുമേനിയും

ഹൃദയം എന്ന പദം മനുഷ്യ അസ്തിത്വത്തിന്റെ പ്രതീകമാണ്. സമർപ്പണം മനുഷ്യനാൽ മാത്രം നടക്കുന്ന ഒരു പ്രക്രിയയുമല്ല, ശുദ്ധീകരണത്തിലൂടെ ദൈവിക ശുദ്ധി വെളിപ്പെടുത്തുന്ന ഉപനയനമാണ്. ഹൃദയസമർപ്പണത്തിന്റെ അർത്ഥതലങ്ങൾ തിരിച്ചറിയുമ്പോഴാണ് മാർ ഒസ്താത്തിയോസിലെ ദൈവിക ഇടപെടൽ മനസിലാകുന്നത്. പുരോഹിതൻ ഒരു 'എപ്പിഫനി' ആയിരിക്കണം എന്നു പറയാറുണ്ട്. "ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നത്'' (ഗലാത്യ 2:20) എന്നതിനർത്ഥം, പൗലോസ് സ്വന്ത ഭാവം മാറ്റി ക്രിസ്തുഭാവം ധരിച്ചു എന്നാണ്. ഇതു തന്നെയാണ് പൗരോഹിത്യം, നിത്യപുരോഹിതനായ യേശുവിന്റെ ആൾരൂപം. സ്വയദാനത്തിലും, സഹജരോടുള്ള ആർദ്രതയിലും ജീവിച്ച മാർ ഒസ്താത്തിയോസ്, തന്ത്രങ്ങളില്ലാതെ ജീവിക്കുവാനും, ഉള്ളത് പങ്കിടാനും, ഇല്ലാത്തത് തിരിച്ചറിയുവാനും, ഹൃദയപൂർവ്വം ആശംസിക്കുവാനും, ഇല്ലായ്മ അംഗീകരിക്കുവാനും നമ്മെ ആഹ്വാനം ചെയ്യുന്നു. സ്വജീവിതം സഹനത്തിന്റെ കൂദാശയായിരുന്നു, ആഴത്തിലുള്ള തിരി

ച്ചറിവിൽ അദ്ദേഹം മനുഷ്യ ദൈവബന്ധങ്ങളെ തെളിമയോടെ കണ്ടു. തിരുവചനം തെളിവായി വായിച്ചു പുനസൃഷ്ടിക്കായി ദാഹിച്ചു. ഇവയാണ് മാർ ഒസ്താത്തിയോസിന്റെ ദൈവശാസ്ത്രത്തിന്റെ അടിസ്ഥാനം.

## മാർ ഒസ്താത്തിയോസിന്റെ ദൈവശാസ്ത്ര രചന രൂപപ്പെടുത്തിയ ഘടകങ്ങൾ

ഒരായിരം പേരുള്ളവനും എന്നാൽ ഒരു പേരു കൊണ്ടും യഥാർത്ഥമായി വിളിക്കപ്പെടുവാൻ കഴിയാത്തവനുമായ ദൈവം എന്ന് നാസിയാൻസിലെ ഗ്രിഗോറിയോസ് വിശേഷിപ്പിക്കുന്ന ദൈവത്തെക്കുറിച്ചുള്ള ചിന്തകളാണ് ദൈവശാസ്ത്രം. ദൈവശാസ്ത്രം രൂപപ്പെടുത്തുന്നതിലെ പ്രധാന ഘടകം (Formative Factors) അനുഭവമാണ് (Experience). ഒരു വിശ്വാസ സമൂഹത്തോടുള്ള ബന്ധത്തിലാണ് വ്യക്തിയുടെ അനുഭവത്തെ കാണേണ്ടത്. ശൗലിന്റെ ക്രിസ്താനുഭവം അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ ഒന്നും തന്നെ കാണുന്നില്ല, എന്നാൽ പ്രസ്തുത അനുഭവത്തിന്റെ ദൈവശാസ്ത്ര വ്യാഖ്യാനങ്ങളാണ് രചനകളിൽ നിറഞ്ഞു നിൽക്കുന്നത്. പുതിയ സൃഷ്ടി, പുതിയ മനുഷ്യൻ, പുതുമനുഷ്യത്വം എന്നിവ അവയിൽ ചിലതാണ്. സമൂഹത്തിൽ നിന്ന് വേർപിരിഞ്ഞ് വ്യക്തിക്ക് അസ്തിത്വമില്ല. ക്രിസ്തുവിൽ വിശ്വസിക്കുന്ന സമൂഹമാണ് ക്രിസ്തുശരീരം (സഭ). തികച്ചും സ്വന്തമായ രീതിയിൽ ദൈവവുമായി നേരിട്ട് ബന്ധം സ്ഥാപിക്കുവാൻ നടത്തുന്ന ശ്രമം ക്രിസ്തുവിൽ കൂടെയുള്ളതല്ല, ക്രിസ്തീയവുമല്ല എന്നാണ് പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പഠിപ്പിക്കുന്നത്. ആരാധനയുമായി ബന്ധിപ്പിച്ച് തിരുമേനി കൂട്ടിച്ചേർക്കുന്നു 'വിശ്വാസി പ്രാർത്ഥിക്കുന്നത് സഭയിൽ കൂടെയാണ് ആരാധന നടക്കുന്നത് ക്രിസ്തു ശരീരത്തിലാണ്. സ്വകാര്യ കർമ്മമല്ല ആരാധന."

പൗരസ്ത്യ പാരമ്പര്യത്തിൽ, വേദശാസ്ത്രജ്ഞൻ സമൂഹത്തിന്റെ നാവാണ്, പ്രവാചക ദൗത്യം നിർവഹിക്കുന്ന പ്രാർത്ഥനാ മനുഷ്യനാണ്. വിശ്വാസം വേദശാസ്ത്രത്തിന് അടിത്തറയാണ്, ബൗദ്ധികമായ ഒന്നിന്റെ ഏറ്റുപറച്ചിലല്ല ഇവിടെ അർത്ഥമാക്കുന്നത്. വ്യക്തിപരമായ കണ്ടുമുട്ടലും അനുഭവവുമാണ് വിശ്വാസത്തിൽ അടങ്ങിയിരിക്കുന്നത്. ഈ അനുഭവം വ്യക്തിയെ മുഴുവനായി രൂപാന്തരപ്പെടുത്തുന്നു. യേശുക്രിസ്തുവിനെ യഥാർത്ഥമായും കണ്ടുമുട്ടിയവരുടെ ജീവിതത്തിലെ പരിവർത്തനം ഇതിന് ഉദാഹരണമാണ്. ദൈവസ്നേഹം അവരുടെ ജീവിതത്തെ പരിപൂർണ്ണമായി മാറ്റിമറിച്ചു. ആ അനുഭവത്തിന്റെ വെളിപ്പെടുത്തലായിരുന്നു ജീവിതത്തിലെ കർമ്മവും, വാക്കും, ധാർമ്മികതയുമെല്ലാം. വാക്കിലുപ

രിയായി കർമ്മത്തിലാണ് ഒരുവന്റെ വിശ്വാസം വെളിവാകുന്നത്. വിമോചന ദൈവശാസ്ത്രചിന്തകൾ ഊന്നൽകൊടുക്കുന്ന ഒരു ചിന്തയാണിത്. വിമോചന ദൈവശാസ്ത്രപ്രകാരം, യാഥാർത്ഥ്യങ്ങളെ തിരിച്ചറിയുന്നത് മാത്രമല്ല വേദശാസ്ത്രത്തിന്റെ ലക്ഷ്യം, വിമോചനം ലക്ഷ്യമാക്കി നിലവിലുള്ള അനീതിയുടെ ഘടനകളെ തകർത്തെറിയുന്നതുമാണ് ദൈവശാസ്ത്രം. ജീവിക്കുന്ന കാലഘട്ടത്തിലെ യഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിൽ, ദൈവവചന വെളിച്ചത്തിൽ ക്രിസ്തീയ വിശ്വാസത്തിന്റെ വ്യാഖ്യാനമാണ് വേദശാസ്ത്രം. കാലഘട്ടവും ക്രൈസ്തവ വിശ്വാസവും തമ്മിലുള്ള നിരന്തരമായ സംവാദമാണ് ഇതിൽ നടക്കുന്നത്.

ആധുനിക കാലഘട്ടത്തിലെ സഭാപിതാവായ മാർ ഒസ്താത്തിയോസ് ക്രിസ്തുവിന്റെ അദ്വിതീയത ഉയർത്തിപ്പിടിച്ച് സാമൂഹികമായ തെറ്റുകൾക്കുള്ള പരിഹാരമായി ക്രിസ്തുദർശനം  വ്യാഖ്യാനിക്കുന്നു. മുതലാളിത്തത്തിന്റെ ശക്തനായ വിമർശകനായിരുന്നു മാർ ഒസ്താത്തിയോസ്. അതിന്റെ ഭീകരമായ ഭവിഷ്യത്തുകൾ വെളിപ്പെടുത്തുന്നതോടൊപ്പം, സ്നേഹത്തിൽ അധിഷ്ഠിതവും വ്യക്തിത്വത്തെ മാനിക്കുന്നതുമായ വർഗരഹിത സമൂഹത്തിന്റെ മഹത്വം ഉയർത്തിക്കാണിച്ചു. ത്രിത്വദർശനമാണ് സ്നേഹത്തിന് പ്രചോദനം. സ്നേഹമായിരിക്കണം സമൂഹത്തിന്റെ യഥാർത്ഥ അടിസ്ഥാനം. മതത്തിന്റെ അതിർവരമ്പുകളെ ഭേദിച്ച് സ്നേഹത്തിലധിഷ്ഠിതമായ ഒരുമയായിരിക്കണം ലക്ഷ്യമാക്കേണ്ടത് എന്ന് മാർ ഒസ്താത്തിയോസ് പഠിപ്പിച്ചു. ദാരിദ്ര്യം, ചൂഷണം മുതലായ സാമൂഹിക പ്രശ്നങ്ങളെ ദൈവശാസ്ത്ര ഭാഷയിൽ വിശകലനം ചെയ്ത പിതാവാണ് മാർ ഒസ്താത്തിയോസ്.

ദൈവസ്നേഹത്തിൽ നിറഞ്ഞ ആത്മികാനുഭവം തിരുമേനിയുടെ ചിന്തകൾക്ക് ആധാരമാണ്. ഡോ. പൗലോസ് ഗ്രീഗോറിയോസിന്റെ വാക്കുകളിൽ: “സ്വപുത്രനെ ലോകത്തിന് നൽകിയ പിതൃസ്നേഹം എന്താണ് എന്നറിയാത്ത മനുഷ്യസ്നേഹത്തിനോ, സേവനത്തിനോ യഥാർത്ഥ ദിഗ്ബോധം സിദ്ധിക്കുന്നില്ല.” സ്വർണ്ണവും പണവും ഓഹരിയാക്കാതെ കർത്താവിനെ ഓഹരിയാക്കുന്നവർക്ക് മാത്രമേ ദൈവത്തെ സ്വന്തമാക്കുവാനും ദൈവത്താൽ സ്വന്തമാക്കപ്പെടുവാനും കഴിയൂ, അതായിരിക്കണം പുരോഹിതൻ. മാർ ഒസ്താത്തിയോസ് എന്ന വേദശാസ്ത്രജ്ഞൻ വെറുമയാക്കുന്ന ദൈവസ്നേഹം അനുഭവിച്ചു. ആ അനുഭവത്തിന്റെ ആവിഷ്ക്കാരമാണ് അദ്ദേഹത്തിന്റെ ജീവിതവും രചനയും. ബാല്യത്തിലെ പട്ടിണിയും രോഗവും നിറഞ്ഞ ചുറ്റുപാടും, അമേരിക്കയിൽ പഠിച്ച കാലത്ത് ചുറ്റും കണ്ട ആഡംബര ജീവിതത്തോടുള്ള പ്രവാചകത്വ പ്രതികരണവും അദ്ദേഹത്തിലെ ദൈവമനുഷ്യനെ ഉണർത്തി.

## പ്രാർത്ഥനാജീവിതവും വേദശാസ്ത്രവും പൗരസ്ത്യ പാരമ്പര്യത്തിൽ

"നീ ഒരു ദൈവശാസ്ത്രജ്ഞനാണെങ്കിൽ യഥാർത്ഥമായി പ്രാർത്ഥിക്കും, യഥാർത്ഥമായി പ്രാർത്ഥിക്കുന്നുവെങ്കിൽ നീ ദൈവശാസ്ത്രജ്ഞനാണ്." പൊന്തോസിലെ ഇവാഗ്രിയസിന്റെ സന്യാസത്തെക്കുറിച്ചുള്ള 153-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന നിർവചനമാണ് ഇത്. ആരാധനയുമായി ബന്ധിപ്പിച്ചാണ് സുറിയാനി ഉൾപ്പെടെയുള്ള പൗരസ്ത്യ പാരമ്പര്യങ്ങളിൽ ദൈവശാസ്ത്രം ഉരുത്തിരിയുന്നത്. ജീവിത നടപടികൾ പരിപക്വമാകുമ്പോൾ മാത്രമേ ദൈവത്തെ അറിയുവാൻ കഴിയൂ. നേര് പ്രവർത്തിക്കുന്നവർക്ക് സത്യം തിരിച്ചറിയാം. മനസ് മലിനമായും കലുഷമായും ഇരിക്കുന്ന ഒരാൾ ദൈവത്തെ അറിയുന്നില്ല. മനസ് വികല സങ്കൽപ്പങ്ങളിൽ നിന്ന് വിമുക്തമായി ശുദ്ധമാകുമ്പോൾ ദൈവം കൂടുതൽ കൂടുതൽ തെളിവായി നമുക്ക് അഭിമുഖമായി വരും. നടപ്പ് നിഷ്ക്കളങ്കമാകണമെന്ന് സാരം (മത്തായി 5:8). ഗ്രീഗോറിയോസ് തിരുമേനിയുടെ ചിന്തയിൽ, 'നടക്കുക' എന്ന ക്രിയയ്ക്ക് വേദപുസ്തക ഭാഷയിൽ "ധാർമ്മികചര്യ" എന്നാണർത്ഥം. 'ഹാനോക്ക് ദൈവത്തോടു കൂടെ നടന്നു' എന്നതിന് ധാർമ്മികചര്യ ദൈവസ്വഭാവത്തിനനുസൃതമായി (ഉല്പ. 5:24) എന്നു സാരം. പൗരസ്ത്യ പിതാക്കന്മാർ ധാർമ്മികതയും ദൈവാനുഭവവും ആരാധനയും ഒരേ തലത്തിലാണ് കണ്ടിരുന്നത് എന്ന് പിതൃവിജ്ഞാനീയം പഠിപ്പിക്കുന്നു.

"ഇടവിടാതെ പ്രാർത്ഥിപ്പിൻ" എന്നത് ഒസ്താത്തിയോസ് തിരുമേനിയെ ഏറെ സ്വാധീനിച്ചിരിക്കുന്നു. അനുദിന പ്രാർത്ഥനയുടെ പുസ്തകത്തിന് നൽകിയ പേരും ഇതുതന്നെ. പ്രാർത്ഥനയ്ക്ക് നിശ്ചിതസമയമോ, കാലമോ, ചുറ്റുപാടോ (കാനോനിക യാമപ്രാർത്ഥനകൾ അല്ല ഇവിടെ ഉദ്ദേശിക്കുന്നത്) തിരുമേനി പരിഗണിക്കാറില്ല. പ്രാർത്ഥനയായിരുന്നു ജീവശ്വാസം. തിരുവചനമായിരുന്നു പാതയ്ക്ക് പ്രകാശം. "ഇല്ലായ്മക്കാരായിരുന്നു" അദ്ദേഹത്തിന്റെ മനസ് നിറയെ.

എന്താണ് ഇടവിടാതെയുള്ള പ്രാർത്ഥനയും, ദൈവശാസ്ത്രവും തമ്മിലുള്ള ബന്ധം? പ്രാർത്ഥനയെക്കുറിച്ചുള്ള ഒറിഗന്റെ വ്യാഖ്യാനത്തിൽ ഇപ്രകാരം പറയുന്നുണ്ട്: "ചുമതലയിൽപ്പെട്ട പ്രവർത്തനങ്ങളെ പ്രാർത്ഥനയോടു കൂടി സംയോജിപ്പിക്കുന്നവനാണ് നിരന്തരമായി പ്രാർത്ഥിക്കുന്നത്." നന്മ നിറഞ്ഞ പ്രവർത്തനങ്ങൾ, അഥവാ ദൈവം നമ്മെ ഏൽപ്പിച്ചിട്ടുള്ള ചുമതലകളുടെ നിർവഹണം പ്രാർത്ഥനയുടെ ഭാഗമാകുന്നു. ഈ രീതിയിൽ ചിന്തിച്ചെങ്കിൽ മാത്രമേ നിങ്ങൾ നിരന്തരമായി പ്രാർത്ഥിക്കുവീൻ എന്ന കൽപ്പന നിർവഹിക്കുവാൻ സാധിക്കുകയുള്ളു. വിശുദ്ധ

നായ മനുഷ്യന്റെ ജീവിതത്തെ നിരന്തരമായ പ്രാർത്ഥനയായി നാം മന സിലാക്കണം. " പ്രാർത്ഥന" എന്നു നാം സാധാരണ പറയുന്ന പ്രവൃത്തി, ഈ പ്രാർത്ഥനയുടെ ഒരു ഭാഗം മാത്രമാണ്.

നിരന്തമായ പ്രാർത്ഥന ജീവിതത്തിലെ നന്മയുടെ നിറവാണ്. കർ ത്താവ് പ്രാർത്ഥിക്കുന്നു " നീ എന്നെ എപ്പോഴും കേൾക്കും എന്ന് എനി ക്കറിയാം" (യോഹ 11:42). പിതാവിന്റെ ഇഷ്ടം നിറവേറ്റിയ കർത്താവിന്റെ ജീവിതമായിരുന്നു പ്രാർത്ഥന, വിഭജിതമാകാത്ത മനസ്സുള്ള കന്യാവ്യ തക്കാരുടെ (യീഹിദോയോ) "ജീവിതം" തന്നെയായിരുന്നു അവരുടെ പ്രാർത്ഥന. ഇവിടെ ഒറിഗൻ കൂട്ടിച്ചേർക്കുന്നു. "എപ്പോഴും പ്രാർത്ഥിക്കു ന്നവന്റെ പ്രാർത്ഥന ദൈവം കേൾക്കും." തിരുമേനിയുടെ പ്രാർത്ഥന നയ്ക്ക് ഒരു ശക്തിയുണ്ടായിരുന്നു എന്നത് അന്നും ഇന്നും അനേകരുടെ സാക്ഷ്യമാണ്.

വർഗരഹിത സമൂഹത്തിന്റെ അപ്പോസ്തോലനായിരുന്നു മാർ ഒസ്താ ത്തിയോസ്. അനീതിക്കെതിരെ പ്രവാചക തുല്യം സംസാരിച്ചു. എം. എം. തോമസിന്റെ അഭിപ്രായത്തിൽ "ആമോസിന്റെ നിരയിലാണ് മാർ ഒസ്താത്തിയോസ്, മരുഭൂമിയിൽ വിളിച്ചുപറഞ്ഞ യോഹന്നാന്റെ ശബ്ദം പോലെ സമകാലിക ജീവിതത്തിൽ കേൾക്കേണ്ട ശബ്ദവുമാണിത്." 'വർഗരഹിത സമൂഹം എന്ന ചിന്ത ധാർമ്മികവും, സാമൂഹികവും, രാഷ്ട്രീയവുമായ തലത്തിൽ ത്രിത്വ അടിസ്ഥാനത്തിൽ വിശകലനം നട ത്തുവാനുള്ള ശ്രമമാണ് എന്നാണ് മോൾട്ട്മാന്റെ അഭിപ്രായം. വി. ത്രിത്വവും സാമൂഹികനീതിയും എന്ന നിലയിലുള്ള സംവാദമാണ് 'ദരി ദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപം' എന്ന ഗ്രന്ഥത്തിന്റെ ഉള്ളടക്കം. ചുറ്റുവട്ടത്തോട് സൃഷ്ടിപരമായ സംവാദത്തിലേർപ്പെട്ട് ലോകത്തെ സ്വാധീനിച്ച്, ദൈവവചന വെളിച്ചത്താൽ ലോകത്തോട് സംവ ദിക്കുന്ന നിലപാടാണ് മാർ ഒസ്താത്തിയോസിൽ കാണുന്നത്.

പ്രാർത്ഥന പൗരസ്ത്യ പാരമ്പര്യത്തിലെ വേദശാസ്ത്ര പാതയിലെ പ്രഥമവും പ്രധാനവുമായ അനുഭവമാണ്. പ്രാർത്ഥനയില്ലാതെ, ഹൃദയ ശുദ്ധിയില്ലാതെ ദൈവാനുഭവമില്ല. ദൈവാനുഭവമില്ലാതെ എങ്ങനെ അത് ആവിഷ്ക്കരിക്കും? ബൗദ്ധികമായ കസർത്ത് എന്നതിലുപരി ആത്മികാ നുഭവത്തിന്റെ ആവിഷ്ക്കാരം എന്നതാണ് പൗരസ്ത്യ പാരമ്പര്യത്തിൽ വേദശാസ്ത്രത്തിനുള്ള നിർവചനം. "വിശുദ്ധന്മാർ തലമുറകൾക്ക് ദർപ്പ ണമായി" എന്നതിന് അർത്ഥം, മാറ്റമില്ലാത്ത ദൈവത്തിന്റെ സ്വഭാവത്തിന് അനുസൃതമായി മാറുന്ന ലോകത്തിൽ തിരിച്ചുവരവിന്റെ ശബ്ദമായും പ്രവൃത്തിയായും പ്രതീകമായും നിലകൊണ്ടു എന്നാണ്.

ഒസ്താത്തിയോസ് തിരുമേനി ത്രിത്വനിഷേധി എന്ന് ചിന്തിക്കുന്നവരു

ണ്ടാകാം. എന്നാൽ തിരുമേനിയെയും തിരുമനസിലെ ചിന്തകളുടെ ആഴവും പരപ്പും മനസിലാക്കിയ മൂന്ന് പണ്ഡിതരുടെ പ്രതികരണങ്ങൾ ഉദ്ധരിക്കാം. മോൾട്ട്മാൻ ഈ വ്യാഖ്യാനത്തിന് 'ധൈര്യപൂർവ്വമായ ദൈവ ശാസ്ത്ര സമീപനം' എന്ന് വിശേഷണം നൽകിയിരിക്കുന്നു. തിരുമന സിലെ പ്രിയ ശിഷ്യരായ രണ്ട് പേരുടെ നിരീക്ഷണവും ശ്രദ്ധേയമാണ്. ഡോ. കെ. എം. ജോർജ്ജ് അച്ചൻ ഇതിനെ കാണുന്നത് 'അപരിമിതനും, അപ്രമേയനുമായ ദൈവത്തെ സംഖ്യകൾ കൊണ്ട് കാണിക്കുവാൻ സാദ്ധ്യമല്ല എന്നും, ദൈവം അളവുകൾക്ക് അതീതനും മാനുഷിക ബുദ്ധിക്ക് എത്തിപ്പിടിക്കുവാൻ സാധ്യമല്ലാത്ത ഉന്നതനുമാണ് എന്നു കാണിക്കുവാനുമുള്ള ശ്രമമാണിത്, അല്ലാതെ തിരുമേനി ത്രിത്വനിഷേധം മനസിൽപോലും ചിന്തിച്ചിട്ടില്ല' എന്നാണ്. ഡോ. ജേക്കബ് കുര്യൻ അച്ചന്റെ നിരീക്ഷണത്തിൽ 'അദ്വൈത വേദശാസ്ത്രം പൗരസ്ത്യ വേദ ശാസ്ത്രത്തിലെ Apophatic Concept ഉം, ഭാരതീയ ചിന്തയിലെ നേതി- നേതി സമീപനവും ഉൾക്കൊള്ളുന്നു' എന്നാണ്. പങ്കിടീൽ ദൈവീകര ണത്തിലേക്കുള്ള മാർഗമാണ് എന്നും, ആദിമസഭ പങ്കിടീലിനു ശേഷ മാണ് അപ്പം നുറുക്കലിന് ഒത്തുചേർന്നത് എന്നും, വർഗരഹിത സമൂഹ സൃഷ്ടിക്കായി പങ്കിടീലിന് പ്രാധാന്യം ഉണ്ടെന്നുള്ള പ്രബോധനത്തി നായി ദൈവസ്നേഹത്തെ ഒസ്താത്തിയോസ് തിരുമേനി ഉയർത്തി കാ ണിക്കുന്നു. സ്നേഹമില്ലാത്ത വിശ്വാസം വിഭജിപ്പിക്കുന്നു. വർഗരഹിത സമൂഹം എന്നത് ദൈവരാജ്യത്തിന്റെ പ്രതീകമായി കണ്ട പിതാവാണ് മാർ ഒസ്താത്തിയോസ്.

അനേകരെ ദൈവിക ശുശ്രൂഷയിലേക്ക് ആനയിച്ചത് തിരുമനസിലെ പ്രവൃത്തികളാണ്. ഇന്ത്യയൊട്ടാകെയുള്ള സ്നേഹാലയങ്ങൾ വാക്കു കൾക്ക് ജീവൻ പകർന്ന പ്രവൃത്തികളാണ്. വാക്കും പ്രവൃത്തിയും ഹൃദ യവും തമ്മിൽ അന്തരം ഇല്ലാതാകുമ്പോഴാണ് ഒരുവൻ യഥാർത്ഥത്തിൽ ഭക്തനായി മാറുന്നത്. മോൾട്ട്മാനെപ്പോലെയുള്ള ഉന്നതനായ ദൈവശാ സ്ത്രജ്ഞനെ 'ത്രിത്വ രഹസ്യത്തിന്റെ സാമൂഹിക തലത്തിലേക്ക്' ഉപ നയിച്ചത് തിരുമേനിയാണ് എന്നത് ഒരു സത്യമാണ്.

ഹൃദയം പൂർണ്ണമായും നൽകിയ സമർപ്പണമാണ് ഒസ്താത്തിയോസ് തിരുമേനിയെ വലിയവനാക്കിയത്. ഹൃദയവും സമർപ്പണവും അവയുടെ ആഴവും പരപ്പും തിരിച്ചറിഞ്ഞപ്പോൾ സമർപ്പണം തീവ്രമായി. പ്രാർത്ഥ നയും അനുഭവവും അദ്ദേഹത്തെ ദൈവിക മർമ്മങ്ങളുടെ വ്യാഖ്യാന ത്തിന് യോഗ്യനാക്കി തീർത്തു. മുഖശോഭ ഹൃദയത്തിന്റെ ശോഭയാണ്. ഈ ലോകം വിടുവാൻ ആരംഭിച്ചപ്പോൾ തിരുമേനിയുടെ മുഖത്ത് ഉദിച്ച പ്രകാശം ഒരിക്കലും മറക്കുവാൻ കഴിയില്ല. മുഖഭാവത്തിൽ ഉണ്ടായ സാവധാനം പടരുന്ന പ്രകാശം കാണുവാനുള്ള ഭാഗ്യം ദൈവം എനിക്കും

തന്നു. നിറകണ്ണുകളോടെ അത് നോക്കിനിൽക്കുമ്പോൾ ഒരു രഹസ്യ പ്രാർത്ഥന ഓർത്തുപോയി. "ദൈവമേ ഞാൻ ഈ ലോകം വിടുന്നതിന് മുമ്പ് നിന്റെ പ്രകാശ വസ്ത്രം എന്നെ ധരിപ്പിക്കണമേ, ദുർവികാരങ്ങളാകുന്ന അങ്കി എന്നിൽ നിന്ന് നീക്കിക്കളയണമേ." രഹസ്യപ്രാർത്ഥനയിൽ ഇത് തിരുമേനിയെ ചൊല്ലികേൾപ്പിച്ചിട്ടുണ്ട്. പൊരുൾ ഒട്ടും ഗ്രഹിക്കാതെയായിരുന്നു അന്ന് വായിച്ചിരുന്നത്. എന്നാൽ ഗുരുവിന്റെ ജീവിതത്തിൽ നിന്നു തന്നെ അതിന്റെ പൊരുൾ ഉരുത്തിരിയുന്നത് നേരിൽ കണ്ടു. ധന്യമായ ജീവിതത്തെ അന്ത്യനാഴികയിൽ വരെ ശുശ്രൂഷിക്കുവാനും ആവോളം കരുതലും സ്നേഹവും തിരുത്തലും ഒക്കെ അനുഭവിക്കുവാൻ കഴിഞ്ഞതിൽ ദൈവത്തെ സ്തുതിക്കുന്നു.

ഒസ്താത്തിയോസ് തിരുമനസിലെ അന്ത്യകാലത്ത് ഏറെ എഴുതുകയും പ്രസംഗിക്കുകയും ചെയ്തത് ധൂർത്ത്, ആഡംബരം, അത്യാഗ്രഹം, രക്ഷകർതൃത്വം എന്നിവയെ കുറിച്ചായിരുന്നു.

ദൈവശാസ്ത്രം കടലാസിൽ ഒതുക്കാതെ മനുഷ്യജീവിതത്തിലെ യാഥാർത്ഥ്യങ്ങളെ നേരിൽ കണ്ട് ദൈവാനുഭവത്തിൽ അവയോട് പ്രതികരിച്ച പിതാവ് മർദ്ദിതരുടെയും, ദരിദ്രരുടെയും പക്ഷം ചേർന്നു. ഉത്സാഹത്തിൽ മടുപ്പില്ലാതെ ആത്മാവിൽ എരിവുള്ളവനായി ചുറ്റും നിന്നവരെ യഥാർത്ഥ പ്രകാശത്തിലേയ്ക്കു നയിച്ചു. എല്ലാം "ദൈവം നടത്തിക്കൊള്ളും" എന്ന് പറഞ്ഞ് പരമാനന്ദമായ ദൈവസന്നിധിയിൽ പോയ വിശുദ്ധനായ ഗുരുവിന്റെ ജീവിക്കുന്ന ഓർമ്മയ്ക്ക് മുന്നിൽ പ്രണമിക്കുന്നു.



# 27

# സ്നേഹപിതാവ്

## റവ. കെ. ഐ. ഫിലിപ്പ് റമ്പാൻ

ഏവരും ഹൃദയത്തിൽ നിറഞ്ഞ ആദരവോടെ എന്നും സ്മരിക്കുന്നതാണ് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി; അരുമനാഥന്റെ സുവിശേഷത്തിനു സാക്ഷിയാകുവാൻ ആവോളം പരിശ്രമിച്ച ഒരു വ്യക്തിയാണ്. എൽ. പി. സ്കൂളിൽ പഠിക്കുമ്പോഴും ഉച്ചസമയത്ത് കൂട്ടുകാരെ കൂട്ടുപിടിച്ച് പ്രാർത്ഥിച്ചിരുന്ന ആ ബാലൻ വചനശുശ്രൂഷയിലും ബാല്യത്തിലേ പ്രാവീണ്യം നേടിയിരുന്നു. വലിയവരുടെ മദ്ധ്യത്തിൽ മേശമേൽ നിന്നുകൊണ്ടുള്ള ജോർജ്ജുകുട്ടിയുടെ സുവിശേഷ പ്രസംഗം കേട്ടവരെ കോരിത്തരിപ്പിച്ചിട്ടുണ്ട്. വളരുംതോറും തിരുവചനത്തെ മനപാഠമാക്കിയും, ധ്യാനിച്ചും അതിന്റെ ഉൾപൊരുൾ ഉൾക്കൊള്ളുവാൻ സദാ ശ്രമിച്ചിരുന്ന ശീലം അദ്ദേഹം മുറുകെ പിടിച്ചു.

ജബൽപൂരിലെ തിയോളജി പഠനവും അമേരിക്കയിലെ ഉപരിപഠനവും തിരുവചനമർമ്മങ്ങളെ ആഴമായി ഗ്രഹിച്ചും അതിൽ പ്രാവീണ്യം നേടി മറ്റുള്ളവരെ പഠിപ്പിക്കുവാനും ശക്തി പകർന്നത് ഈ അറിവുകളുടെയും ധ്യാനാത്മകജീവിതത്തിന്റെയും ഫലമായിരുന്നു.

1950 മുതൽ കേരളത്തിന് അകത്തും പുറത്തും പന്തലുകളിലും, പള്ളികളിലും ശക്തിയായി മുഴങ്ങിയ ശബ്ദം മരുഭൂമിയിൽ വിളിച്ചുപറഞ്ഞ ശബ്ദത്തിന്റെ ഉടമയായ യോഹന്നാൻ ആ കാലത്ത് ജനങ്ങളെ പാപബോധത്തിലേക്ക് നയിച്ചതുപോലെ 1950–കളിൽ എം. വി. ജോർജ്ജ് ശെമ്മാശന്റെ പ്രഭാഷണങ്ങളിൽ അനേകർ പാപബോധത്തിലേക്കും പുതിയ ജീവിത സമർപ്പണത്തിലേക്കും വന്നു. വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുമ്പോഴും, സണ്ടേസ്കൂൾ അദ്ധ്യാപകർക്കും സാധാരണക്കാർക്കും ക്ലാസ്സ് എടുക്കുമ്പോഴും തിരുവചനം ഹൃദ്യമാക്കുന്നതിനും അതിന്റെ മർമ്മങ്ങൾ ഗ്രഹിപ്പിച്ചും ജനങ്ങളെ പ്രബോധിപ്പിച്ചും തിരുവചനം ആദ്യന്തം ഇത്രത്തോളം പഠിച്ചു പ്രകാശിപ്പിക്കാൻ ശ്രമിച്ച വ്യക്തികൾ വളരെ ചുരുക്കമാണ്. ഗുരുവിനോടു വെള്ളം ചോദിച്ച ശമരിയക്കാരിയെ മാനസാന്തരപ്പെടുത്തിയ രീതി ഉദ്ധരിച്ചുകൊണ്ട് സുവിശേഷത്തിന്റെ വിജയകരമായ മാനദണ്ഡം അദ്ദേഹം വ്യക്തമായി പഠിപ്പിച്ചിരുന്നു. മാത്രമല്ല തിരുവചനത്തിലെ സംഭവങ്ങളും മർമ്മങ്ങളും എപ്പോഴും ആധുനികലോകത്ത് എങ്ങനെ ഗ്രഹിക്കാമെന്ന് ശ്രോതാക്കൾക്ക് അദ്ദേഹം വ്യാഖ്യാനിക്കുമായിരുന്നു. ശെമ്മാശൻ, വൈദികൻ, മെത്രാപ്പോലീത്താ

എന്നീ നിലകളിലുള്ള അദ്ദേഹത്തിന്റെ വചനശുശ്രൂഷ ഞാൻ ഭംഗിയായി ശ്രദ്ധിച്ചിട്ടുണ്ട്.

തന്റെ ജീവിതത്തിൽ സുവിശേഷം പ്രായോഗികമാക്കാൻ താൻ ആഗ്രഹിച്ചിരുന്നു. ഒന്നാമതായി അദ്ദേഹത്തിന്റെ ആഗ്രഹം ദൈവത്വത്തിന്റെ ആഴമായ സ്നേഹം സ്വജീവിതത്തിലും മറ്റെല്ലാവരിലും കാണണം എന്നതായിരുന്നു. ഇതാണ് 'സ്നേഹത്തിന്റെ അപ്പോസ്തോലൻ' എന്ന് അദ്ദേഹത്തെ ജനം വിളിക്കുവാൻ കാരണം.

ഈ ദിവ്യമായ സ്നേഹം അദ്ദേഹം പ്രസംഗിക്കുമ്പോൾ മാത്രമല്ല, തന്റെ ലേഖനങ്ങളിൽ എല്ലാം ഊന്നിപറയുകയും ചെയ്തിരുന്നു. ഈ വിധത്തിൽ സ്നേഹം മാത്രമായ ദൈവം പാപിയെ ശിക്ഷിക്കുമോ എന്നു പോലും ചില സമയങ്ങളിൽ അദ്ദേഹം ചിന്തിച്ചിട്ടുണ്ട്.

യേശുക്രിസ്തുവിന്റെ യഥാർത്ഥ സുവിശേഷം യഥാർത്ഥ സ്നേഹം മനുഷ്യനെ രക്ഷിപ്പാൻ ഭൂജാതം ചെയ്തു എന്നതാകുന്നു. ദൈവം മനുഷ്യനായത് സ്നേഹത്തിന്റെ അവതാരം എന്നു പറയുന്നതിൽ തെറ്റില്ല. ഈ സ്നേഹം നമ്മിൽ ഉരുവാകുമ്പോൾ എളിയവരെ സ്നേഹിക്കുവാനും ഉദ്ധരിക്കുവാനും നമുക്ക് സാധിക്കും. ഈ സ്നേഹത്തിൽ ഊന്നിയ പ്രവർത്തനമാണ് തന്റെ ആശ്രമാംഗങ്ങളെ കൊണ്ട് ചെയ്യിച്ചിരുന്നത്. ഇത്തരത്തിൽ പട്ടിണിപ്പാവങ്ങളായ പൈതങ്ങളെ ദത്തെടുത്ത് സമൂഹത്തിനും രാഷ്ട്രത്തിനും കൊള്ളാവുന്ന പൗരന്മാരാക്കിതീർക്കുന്ന മഹത്കർമ്മമാണ് ഈ ആശ്രമങ്ങളിൽ നിർവ്വഹിക്കുന്നത്. ഈ തത്വത്തിൽ ഊന്നിക്കൊണ്ടാണ് ആദ്യകാല പ്രവർത്തകനായ പി. എം. തോമസ് റമ്പാച്ചനും മറ്റ് ആശ്രമാംഗങ്ങളും പ്രവർത്തിച്ചു പോരുന്നത്. അദ്ദേഹത്തിന്റെ മിഷൻ ദർശനങ്ങൾ താഴെപ്പറയുന്ന തരത്തിലുള്ളതായിരുന്നു:

1. നഷ്ടപ്പെടുമായിരുന്ന അനാഥപൈതങ്ങളെ രക്ഷിക്കുക. 2. സമൂഹത്തിലും സ്വന്തം ഭവനങ്ങളിലും പരിചരണം ലഭിക്കാത്ത വൃദ്ധരെ പോറ്റുക. 3. സമൂഹത്താൽ ത്യജിക്കപ്പെടുന്ന കുഷ്ഠരോഗികൾ, എയ്ഡ്സ് രോഗികൾ മുതലായവർക്ക് ആശ്രയം നൽകുക. 4. പ്രകൃതിക്ഷോഭത്താൽ (ജലപ്രളയം, ഭൂകമ്പം, സുനാമി) കഷ്ടപ്പെടുന്നവരെ പുനരധിവസിപ്പിക്കുക തുടങ്ങിയ പ്രവർത്തനങ്ങൾ ഏറ്റെടുത്തതും ഈ സ്നേഹസുവിശേഷത്തിന്റെ ഫലമാണ്. 5. ദരിദ്രരോടും വിശക്കുന്നവരോടുമുള്ള അദ്ദേഹത്തിന്റെ സ്നേഹം ആഴമേറിയതായിരുന്നു. ജീവിതത്തിന്റെ അവസാന വാക്ക് ദരിദ്രരെ കരുതി കൊള്ളണം എന്നു മാത്രമായിരുന്നു. സുവിശേഷം പ്രാവർത്തികമാക്കുക എന്നതായിരുന്നു തന്റെ ദർശനം. അതിനുവേണ്ടി മാത്രമാണ് തന്റെ സ്ഥാപനങ്ങൾ കെട്ടിപ്പടുത്തത്. ഈ വന്ദ്യ പിതാവിന്റെ ഓർമ്മ, നമുക്ക് അനുഗ്രഹമാകട്ടെ. മറ്റുള്ളവരെ സ്നേഹിക്കാൻ നമുക്ക് പഠിക്കാം.

# 28

# ജ്വലിക്കുന്ന സ്മരണകൾ

## ഫാ. എ. ജോസഫ്

അനേകായിരം ഹൃദയങ്ങളെ ദൈവത്തിനായി നേടിയ ഒരു പിതാവാ യിരുന്നു ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി. ദൈവം ആ പിതാവിനെ വിളിച്ചുവേർതിരിച്ച് സഭയിലും സമൂഹത്തിലും സമുന്നത മായ സ്ഥാനം നൽകിയെങ്കിലും ആ പിതാവ് എന്നും ഒരു സാധാരണ ക്കാരനെപ്പോലെ ജീവിക്കുവാനും സാധാരണക്കാരനെ അറിയുവാനും ആഗ്രഹിച്ച വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. താൻ നേടിയതും ആർജ്ജി ച്ചതുമായ സകലതും സർവ്വപരിത്യാഗിയായ തമ്പുരാനെപ്പോലെതന്നെ സമ്പൂർണ്ണമായി പരിത്യജിക്കുവാൻ മനസ്സുവെച്ച മഹാമനസ്കൻ, ആ വലിയ മനസ്സാണ് തന്റെ ജീവിതം എന്ന് വലിയതിരുമേനി സ്വജീവിതം കൊണ്ട് ലോകത്തിന് കാട്ടിത്തന്നു. "അത് കർത്താവാണ്" എന്ന് ഏതൊരു ഉയർച്ചയുടെയും ആദ്യാവസാനവേളയിൽ വിളിച്ചു പറയുവാൻ ആ പിതാവിന് മടിയില്ല. കാരണം ദൈവം തന്നതായിട്ടല്ലാതെ മറ്റൊന്നും തന്റെ കൈവശം ഇല്ലായെന്ന് തിരുമേനിക്കറിയാം.

എന്റെ കഴിവ്, എന്റെ ബുദ്ധി എന്ന് സ്വാഭിമാനം കൊള്ളുന്നവരാണ് അനേകരും. എന്നാൽ തിരുമേനിയുടെ ജീവിതത്തിൽ സ്വന്തമായി ഒന്നു മില്ലായിരുന്നു. ദരിദ്രനായി വന്ന 'ഈഴക്കടവിൽ ജോർജ്ജുകുട്ടി ദരിദ്ര നായി തന്നെ മരിക്കണം' എന്ന് എപ്പോഴും പറയുന്നത് കേൾക്കാമായി രുന്നു. ഇങ്ങനെ ജീവിച്ച അസാധാരണത്വമുള്ള വ്യക്തിയെ ഏത് പേരിൽ അറിയപ്പെടണം; മഹാത്മാവ് എന്നല്ലാതെ. നേടിയതെല്ലാം ദൈവത്തിന്. സമ്പാദിച്ചതെല്ലാം ദൈവത്തിന്റെ സഭയ്ക്ക്. ലഭിച്ചതെല്ലാം അമ്മയ്ക്ക്. തന്റെ പ്രിയ മക്കൾക്ക്. ഇങ്ങനെ അവസാനത്തോളം ഒരു സാധാരണ ക്കാരനായി അസാധാരണത്വത്തിന്റെ മഹാത്മാവായി ദൈവാത്മ തേജ സ്സിൽ ജ്വലിച്ചു പ്രകാശിച്ചു. ദൈവത്തിന്റെ പീഠത്തിലേക്ക്, പരമാനന്ദ ത്തിന്റെ മൂർത്തിമദ്ഭാവമായ ദൈവത്തിന്റെ സന്നിധിയിൽ ദൈവത്തോ ടൊപ്പം അനസ്യൂതം സന്തോഷിക്കുവാൻ പിതാക്കന്മാരുടെ കൂടാരത്തിൽ നിത്യമായി വിശ്രമിക്കുവാൻ അതിനായി ആഗ്രഹിച്ച് ജീവിതം ദൈവക രങ്ങളിൽ തിരുമുൽക്കാഴ്ചയായി സമർപ്പിച്ച പുണ്യാത്മാവ്. "സമയമാം രഥത്തിൽ ദൈവത്തെ കാണുവാൻ സ്വർഗ്ഗയാത്ര ചെയ്ത തീർത്ഥാടകൻ." തനിക്കുവേണ്ടി ഒരുക്കിയിരിക്കുന്ന സ്വദേശം കാണുന്നതിനായി മുന്നമേ വാഞ്ചിച്ച് അതിനായി ഒരുങ്ങിയ തിടുക്കമുള്ളവൻ.

ഈ ലോകമാണ് നിത്യമെന്നും ഒരുനാളും ഇവിടെനിന്നും മാറ്റപ്പെടുകയില്ലായെന്നും ചിന്തിച്ച് കഴിയുന്നവർക്ക് ഈ ലോകം ശാശ്വതമല്ല, ഇതിനപ്പുറത്തേക്ക് ഒരു ലോകമുണ്ട്, അത് നിത്യമായ ലോകമാണ്. സന്തോഷത്തിന്റെയും വെളിച്ചത്തിന്റെയും ഇടമാണ് എന്ന യാഥാർത്ഥ്യം മനസ്സിലാക്കിക്കൊടുത്ത ഈ പിതാവ് എപ്പോഴും അതിനായി ഹൃദയത്തിൽ ഒരുങ്ങി പ്രാർത്ഥിച്ചിരുന്നു. “എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവും” എന്ന് പ്രഖ്യാപിക്കുവാൻ ഒരു മടിയും ഇല്ലായിരുന്നു.

എരിഞ്ഞുതീരുന്ന മെഴുകുതിരിപോലെ അവസാനംവരെയും വെളിച്ചം പകർന്ന് ഈ ലോകത്തിൽ ദൈവവെളിച്ചം അനേകം ഹൃദയങ്ങളിൽ പ്രതിബിംബിപ്പിച്ച് അവരെ ഉള്ളിൽ വെളിച്ചമുള്ളവരാക്കി തീർത്ത ഈ പിതാവ് സ്വാധീനിക്കാത്തവരായി ഒരുപക്ഷേ ആരും ഈ സഭയിൽ കാണില്ല. സുവിശേഷത്തിനായി, സുവിശേഷമായി ജീവിച്ചു. “ഈ ഭൂമിയിൽ മറ്റൊരു ക്രിസ്തുവായി ജീവിച്ചു.” ക്രിസ്തുവിന്റെ നിസ്തുല സ്നേഹം എങ്ങനെ ആവിഷ്ക്കരിക്കണമെന്ന് ലോകത്തിന് കാട്ടിക്കൊടുത്തു. ചലനങ്ങളും മാറ്റൊലികളും ഉണ്ടാക്കി അധാർമ്മികതയ്ക്കെതിരെ ശബ്ദമുയർത്തി. സ്വാർത്ഥതയ്ക്കെതിരെ ആഞ്ഞടിച്ചു. ഇങ്ങനെ എല്ലാ അർത്ഥത്തിലും ഒരു വേറിട്ട വ്യക്തിത്വമായി ജീവിച്ചു.

ശബ്ദമില്ലാത്തവന്റെ ശബ്ദമായി, സഹായിക്കുവാൻ ആരുമില്ലാത്തയിടങ്ങളിൽ സഹായിക്കുന്ന കരങ്ങളായി, അന്നമായി, വസ്ത്രമായി അനേകരെ ജീവിതത്തിന്റെ നല്ല നാളുകളിലേക്ക് കൈപിടിച്ചുയർത്തി.

ദൈവംതമ്പുരാൻ നൽകിയ ആയുസിന്റെ അവസാന നിമിഷം വരെയും ആ ദൈവകരങ്ങളിലെ ഒരു നല്ല പാത്രമായി തീർന്ന ഈ ധന്യപിതാവ് ഇന്ന് സ്വർഗ്ഗത്തിൽ അഹറോനോടൊപ്പം ഇരുന്ന് നമുക്കുവേണ്ടി മദ്ധ്യസ്ഥത അണയ്ക്കുന്നു. ആ വലിയ മദ്ധ്യസ്ഥത നമുക്ക് ഏവർക്കും കോട്ടയും ബലവുമായിരിക്കട്ടെ. ആ ധന്യപിതാവിന്റെ സ്മരണകൾക്കു മുന്നിൽ ശിരസ് നമിക്കുന്നു.



# 29

# ധർമ്മിഷ്ഠനായ പിതാവ്

## ഡോ. പി. എം. തോമസ്

മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രസംഗങ്ങളിലും, ലേഖനങ്ങളിലും, പുസ്തകങ്ങളിലും ധാർമിക പാഠങ്ങൾ തീവ്ര പ്രകാശം പരത്തുന്നുണ്ട്. 1976-ൽ പുറത്തിറക്കിയ 'രക്ഷ ക്രിസ്തുവിൽ മാത്രമോ?" തുടങ്ങി 2011-ൽ പ്രസിദ്ധീകരിച്ച 'സോഷ്യലിസത്തിന്റെ ദൈവശാസ്ത്രം' വരെ യുള്ള ചില പുസ്തകങ്ങളാണ് ഇവിടെ പഠിക്കുന്നത്.

'രക്ഷ ക്രിസ്തുവിൽ മാത്രമോ' എന്ന പുസ്തകം തിരുമേനിയുടെ ധാർമ്മിക തീവ്രത വെളിപ്പെടുത്തുന്നു. ക്രിസ്തീയ രക്ഷാസിദ്ധാന്തത്തിന്റെ അന്തർലീനമായ അബദ്ധധാരണകളെ തിരുത്തിക്കുറിക്കുമ്പോൾ ധാർമികനീതിയുടെ തിളക്കം ദർശിക്കാം. ഈ പ്രപഞ്ചത്തിലെ സമസ്ത മാനവജാതികളെയും രക്ഷയുടെ അനുഭവത്തിൽക്കൂടി വരച്ചു കാട്ടിയിരിക്കുന്നു. ഇനി ഞങ്ങൾക്കു രക്ഷയില്ല എന്ന് ആരും വിലപിക്കാൻ ഇടവരാത്ത രീതിയിൽ രക്ഷാ ശാസ്ത്രത്തെ ധാർമ്മിക അടിസ്ഥാനത്തിൽ വ്യാഖ്യാനിച്ചു. "മനുഷ്യൻ ദൈവസാദൃശ്യത്തിലാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെങ്കിൽ, ക്രിസ്തു തന്റെ മരണത്താലും ഉയിർപ്പിനാലും ഇതേ സാദൃശ്യമാണ് തിരികെത്തരുന്നതെങ്കിൽ രക്ഷയുടെ ഫലം ദൈവം സൃഷ്ടിയിൽ നൽകിയ രൂപത്തിലേക്കും സാദൃശ്യത്തിലേക്കും മനുഷ്യൻ കൂടുതൽ കൂടുതലായി അനുരൂപപ്പെടുക എന്നതായിരിക്കണം" (രക്ഷ ക്രിസ്തുവിൽ മാത്രമോ, പേജ് 95). രക്ഷ ധർമ്മിഷ്ടന്മാർക്കാണെന്ന് തിരുമേനി അടിവരയിട്ട് പറയുന്നു. മഹാത്മാഗാന്ധിയില്ലാത്ത ഒരു സ്വർഗം എനിക്കു വേണ്ട എന്നു തിരുമേനി പ്രസംഗിക്കുമ്പോൾ ദൈവസൃഷ്ടിയെ മുഴുവൻ രക്ഷയുടെ കടവിലെത്തിക്കാനുള്ള ധാർമ്മിക നീതിയാണ് വെളിപ്പെടുന്നത്.

ഈ പുസ്തകത്തിലെ ആശയപൂർണ്ണത കൈവരിക്കുന്നത് 2004-ൽ പുറത്തിറക്കിയ "ക്രിസ്തീയ രക്ഷാ സിദ്ധാന്തം: ഒരു പുനർവായന"യിലൂടെയാണ്. ദൈവസൃഷ്ടിക്കു മുഴുവൻ രക്ഷ. അതിന് സഭാചട്ടക്കൂടുകളെ ഇളക്കി പ്രതിഷ്ഠിക്കുകയാണ്. രക്ഷ സഭയുടെ കുത്തകയല്ല. സഭ അതിലേക്കുള്ള മാർഗം മാത്രമാണ്. ആശയങ്ങളുടെ തിളച്ചു മറിയുന്ന പ്രതീതി ഈ പുസ്തകത്തിൽ കാണാം. മാനവരക്ഷയ്ക്കു വേണ്ടിയുള്ള ദാഹം. അതു സഫലീകരിക്കണം. തിരുമേനിക്കു മാത്രമായി ഒരു രക്ഷ ആവശ്യമില്ല. "മാമോദീസാ ഏൽക്കാത്തവൻ ക്രിസ്ത്യാനിയായി ജീവി

ച്ചാൽ അവനെ ക്രിസ്ത്യാനിയായി എണ്ണും" (പേജ് 35). "നിത്യമായ ശിക്ഷ ഒരിക്കലും ദൈവം നൽകുകയില്ല." ഏതു വലിയ ദുഷ്ട മനുഷ്യ നിലും കുറെ നന്മകളെങ്കിലും ഉള്ളതിനാൽ മനുഷ്യരാരും നിത്യ നരക ത്തിനർഹരല്ല (പേജ് 48). ഇവിടെയും തിരുമേനിയുടെ ധാർമിക നൈതി കത എല്ലാവരുടെയും രക്ഷയിലേക്കാണ്. ഇതുകൊണ്ടാണ് തിരുമേനി യുടെ ഉഗ്ര ശബ്ദം മുഴങ്ങുന്നത്. "നമ്മുടെ ദൈവം വർഗീയനോ സ്വർഗീ യനോ?"

2007-ൽ പ്രസിദ്ധീകരിച്ച "അദ്വൈത ദൈവശാസ്ത്രവും സ്നേഹ ത്തിന്റെ ഏകമതവും" എന്ന പുസ്തകത്തിൽ തിരുമേനിയുടെ ധാർമ്മിക പ്രതിബദ്ധത കുറച്ചുകൂടി പ്രബലമാകുന്നു. വിവിധ ഗ്രന്ഥങ്ങൾ ദൈവ ത്തെക്കുറിച്ച് വിവിധമായ ആശയങ്ങൾ പഠിപ്പിക്കുന്നുവെങ്കിലും ദൈവം ഗ്രന്ഥത്തേക്കാൾ വലിയവനാണെന്നും ആ ദൈവം സ്നേഹമാണെന്നും എല്ലാ മതങ്ങളും വിശ്വസിക്കുന്നു (പേജ് 52). ആത്യന്തികമായ രക്ഷയ്ക്ക് ഉപാധിയായി സ്നേഹത്തെ കണ്ടെത്തുന്നു.

"നിത്യകൂടാരം" 2009-ൽ പൂർണതയോടെ പ്രസിദ്ധീകരിച്ചു. ദൈവിക സ്നേഹം ഒരു പൊട്ടാത്ത കയറിനു തുല്യമാണ്. അതാണ് അഗാപ്പേ. സ്നേഹം ദൈവത്തിന്റെ ഉണ്മയാണ്. ഇറോസിലും ഫിലിയായിലും ശ്രേഷ്ഠമായ അഗാപ്പെ തിരുമേനി രക്ഷാചാലകമാക്കുന്നു. "വിശ്വാസ ങ്ങൾ പരസ്പരം അകറ്റുന്നവയാണ്. ഓരോ മതത്തിലും പ്രത്യേകം വിശ്വാ സങ്ങൾ ഉണ്ട്. എന്നാൽ സ്നേഹമാകട്ടെ ദുഷ്ടന്മാർക്കും നീതി മാന്മാർക്കും മഴ പെയ്യിക്കുന്ന ദൈവസ്നേഹമാകുന്ന സത്തയാണ് (പേജ് 75).

മാർ ഒസ്താത്തിയോസ് തിരുമേനി രൂപപ്പെടുത്തിയ ധാർമ്മിക പാഠ ങ്ങൾക്ക് പൗലോസ് ശ്ലീഹായുടെ ധാർമ്മിക പാഠങ്ങളോട് ഒട്ടേറെ സാമ്യ ങ്ങളുണ്ട്. ഒസ്താത്തിയോസ് തിരുമേനി "രണ്ടാം പൗലോസ്" എന്നറി യപ്പെടുന്നു.

പൗലോസിന് ധാർമ്മികത എന്നു പറയുന്നത് ദൈവം ക്രിസ്തുവി ലൂടെ നിർവഹിച്ച രക്ഷാകര പ്രവർത്തനമാണ്. "പരസ്പരം സ്നേഹി ക്കുന്നതിലല്ലാതെ മറ്റ് യാതൊന്നിലും ആർക്കും കടപ്പെട്ടിരിക്കരുത്" (റോമ. 13:8). "നാം പാപികളായിരിക്കെ നമുക്കുവേണ്ടി യേശു മരിച്ചതിലൂടെ ദൈവത്തിനു നമ്മോടുള്ള സ്നേഹം പ്രകടമാക്കി" (റോമ. 5:8). ഈ വസ്തുത പൗലോസിന്റെ ധാർമ്മികതയുടെ അടിത്തറയായി അറിയപ്പെ ടുന്നു. നാം പരസ്പരം "ക്രിസ്തുവിൽ സഹോദരനായി അംഗീകരി ക്കണം" (ഫില. 16-17). ദൈവം, സ്നേഹം, മനുഷ്യൻ, രക്ഷ എന്നീ നാലു മൂലകളിലായി പൗലോസിന്റെ ധാർമ്മിക ദർശനം നിലകൊള്ളുന്നു.

മാർ ഒസ്താത്തിയോസ് തിരുമേനി മനസ്സിലാക്കിയ രക്ഷാമാർഗവും ഇതു തന്നെയാണ്. ദൈവം, സ്നേഹം, മനുഷ്യൻ, രക്ഷ - ദൈവത്തെ കണ്ടെത്താൻ വെമ്പുന്ന മനുഷ്യൻ ഉൾക്കൊള്ളേണ്ട അടിസ്ഥാന ഘടകമാണ് സ്നേഹം. ഇതില്ലാതെ രക്ഷ അസാധ്യമാകും. നമ്മെയെല്ലാം സ്നേഹത്തിലൂടെ രക്ഷയിലേക്കു നയിക്കാൻ തിരുമേനി ബദ്ധപ്പെടുന്നു. അല്ലെങ്കിലും ക്രിസ്തീയ ജീവിതം ബദ്ധപ്പാടിന്റെ ജീവിതം തന്നെയല്ലെ.

കലഹണ്ടിയിൽ കിണറ്റിൽ കണ്ട പെൺകുഞ്ഞുങ്ങളുടെ ജഡം തിരുമേനിയെ കർമ്മോൽസുകനാക്കി. അവിടെ പെൺകുഞ്ഞുങ്ങൾക്കായുള്ള ആലയം പൂർത്തിയായി വരുന്നു. ധാർമ്മികത പറഞ്ഞു തീർക്കാനുള്ളതല്ല, പ്രവർത്തിച്ചു തീർക്കാനുള്ളതാണ്. ഈ പ്രവർത്തനത്തിന്റെ ഊർജ്ജം സ്നേഹത്തിന്റെ കൂട്ടായ്മയിലൂടെ നേടണം. നാളെയുടെ തത്വചിന്തകന്മാർ തിരുമേനിയെപ്പറ്റി പറയും. “ഇവിടെ ഒരു ധർമ്മിഷ്ഠൻ ജീവിച്ചിരുന്നു” എന്ന്.



# 30

# മാനവികതയുടെ കാവൽക്കാരൻ

## ഡോ. വൽസമ്മ സാമുവേൽ

കേരള രാഷ്ട്രീയത്തിലെ പ്രമുഖ നേതാവ് ഇ. എം. ശങ്കരൻ നമ്പൂതിരിപ്പാട് മരിച്ചപ്പോൾ പ്രതികരണം ആരാഞ്ഞ പത്രലേഖകരോട് കേരളത്തിലെ ഒരു ബിഷപ്പ് പറഞ്ഞു. "ഇം. എം. എസിനു സ്വർഗത്തിൽ ലഭിക്കുന്ന സ്ഥാനത്തേക്കാൾ വളരെ താഴ്ന്ന ഒരു സ്ഥാനത്തിനേ എനിക്കർഹതയുള്ളു. അത്ര മഹത്തായ കാര്യങ്ങളാണ് ഇ. എം. എസ്. തന്റെ ജീവിതം കൊണ്ട് സാധിച്ചത്." ഇതു പറഞ്ഞത് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ്.

കേരളത്തിലങ്ങോളമിങ്ങോളം നടന്ന് യേശുക്രിസ്തു ആണ് ലോകത്തിലെ ആദ്യത്തെ കമ്യൂണിസ്റ്റു കാരൻ എന്ന് ഉദ്ഘോഷിക്കുകയും പള്ളികൾ പണം സൂക്ഷിക്കുന്ന ബാങ്കുകളായി മാറിയിരിക്കുന്നു എന്ന ആക്രോശിക്കുകയും ചെയ്ത ഫാ. എം. വി. ജോർജിന് മെത്രാന്റെ കുപ്പായവും, സ്ഥാനമാനങ്ങളും ഇണങ്ങുമെന്ന് അന്ന് ആരും കരുതിയിരുന്നില്ല. ഒട്ടേറേ എതിർപ്പുകളെ അവഗണിച്ചുകൊണ്ടാണെങ്കിലും 1975 ഫെബ്രുവരി 16-ന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ അദ്ദേഹത്തെ മെത്രാൻ പദവിയിലേക്കുയർത്തി.

മനുഷ്യൻ ജന്മനാ സ്വാർത്ഥനാണ്. ഈ സ്വാർത്ഥതയാണ് ക്രൈസ്തവ ചിന്തയിലെ ആദിപാപം. ഇതു പരിഹരിക്കുന്നതിനുള്ള മാർഗ്ഗമായിരുന്നു യേശുക്രിസ്തുവിന്റെ സിദ്ധാന്തങ്ങൾ. ഇതു ക്രിസ്ത്യാനികൾ ഇനിയും മനസ്സിലാക്കിയിട്ടില്ല. അവർ ആദിപാപത്തിന് മറ്റു ദുർഗ്രഹമായ വ്യാഖ്യാനങ്ങൾ തേടിപ്പോയി. അതുപോലെ തന്നെ യേശുവിന്റെ ഉപദേശങ്ങളെ ഈ ലോകത്തിൽ നിന്നും നാടുകടത്തി.

കേരളത്തിൽ വർഗപരമായ അസമത്വം കൂടുകയാണ് ചെയ്തിട്ടുള്ളത്. ഇത് കേരളത്തിൽ മാത്രമല്ല ലോകവ്യാപകമായി സംഭവിക്കുന്നു. ഉള്ളവനും, ഇല്ലാത്തവനും തമ്മിലുള്ള അന്തരം നാൾക്കുനാൾ വർദ്ധിക്കുകയാണ്. ഒരു വശത്തു സമ്പത്തു കുന്നുകൂടുന്നു. മറുവശത്ത് ഇല്ലായ്മകൾ പെരുകുന്നു. വർഗപരമായ ഈ അസന്തുലിതാവസ്ഥയെ കണ്ടില്ലെന്നു നടിക്കുന്നവർ ക്രിസ്ത്യാനി എന്ന പേരിനർഹരല്ല.

ഒരു മുതലാളിത്ത സാമൂഹിക ഘടനയിൽ സഭകളും അതിന്റെ ഭാഗമാണ്. ഇത്തരം ഒരു വ്യവസ്ഥയിൽ പണം ശേഖരിക്കാനും ചെലവഴി

ക്കാനുമുള്ള വ്യക്തികളുടേയും സ്ഥാപനങ്ങളുടേയും സ്വാതന്ത്ര്യത്തിനു യാതൊരുവിധ നിയന്ത്രണവുമില്ല. അതുകൊണ്ടുതന്നെ ഈ അവസ്ഥ ഉറപ്പു തരുന്ന ഒരേ ഒരു സ്വാതന്ത്ര്യം പരസ്പരം ചൂഷണം ചെയ്യാനുള്ള സ്വാതന്ത്ര്യം മാത്രമാണ്. ജീവകാരുണ്യപ്രവർത്തനങ്ങൾ ഇന്നൊരു ബിസിനസ് ആയി മാറിയിട്ടുണ്ട്. വലിയ മുതൽമുടക്കൊന്നും കൂടാതെ കൂടുതൽ കൂടുതൽ ലാഭം കൊയ്യാവുന്ന വൻ ബിസിനസ്. നിർഭാഗ്യവ ശാൽ ക്രൈസ്തവസഭകളാണ് ഇന്ന് ഈ രംഗത്തെ കൂടുതൽ കലുഷ മാക്കികൊണ്ടിരിക്കുന്നത്. ജീവകാരുണ്യ പ്രവർത്തനങ്ങളേക്കാൾ ജീവ കാരുണ്യ പ്രവർത്തനം അനിവാര്യമാക്കുന്ന വ്യവസ്ഥിതി ഇല്ലായ്മ വരു ത്തുകയെന്നതാണ് ക്രിസ്ത്യാനികൾ ലക്ഷ്യമാക്കേണ്ടത്.

ക്രിസ്ത്യാനികളും കമ്മ്യൂണിസ്റ്റുകാരും തമ്മിൽ യോജിപ്പുകളുടെ ഒട്ടേറെ മേഖലകളുണ്ട്. കമ്യൂണിസ്റ്റ് പാർട്ടിക്ക് വോട്ടു ചെയ്യാറുണ്ടെന്ന കാര്യം ഒസ്താത്തിയോസ് തിരുമേനി പരസ്യമായി പറഞ്ഞിട്ടുണ്ട്. മനു ഷ്യരെ മനുഷ്യരിൽ നിന്നകറ്റി നിർത്തുന്ന എല്ലാ വേർതിരിവുകളും ചരി ത്രത്തിന്റെ സൃഷ്ടിയാണ്. മനുഷ്യരാണ് ചരിത്രം നിർമ്മിക്കുന്നത്. ചരി ത്രത്തിൽ സംഭവിച്ച തെറ്റുകൾ തിരുത്തിക്കൊണ്ട് പുതിയ ചരിത്രം സൃഷ്ടി ക്കാനുള്ള കടമ അവർക്കുണ്ട്.

വർഗരഹിത സമൂഹം ഒരു ഉട്ടോപ്യ ആണെന്ന വിമർശനത്തെ ഒസ്താ ത്തിയോസ് തിരുമേനി ഇങ്ങനെ നേരിട്ടു: “ഉട്ടോപ്യകളെല്ലാം നഷ്ടപ്പെട്ട ഒരു ലോകത്തേക്കാൾ എന്തുകൊണ്ടും മെച്ചം, ഉട്ടോപ്യകളെക്കുറിച്ചുള്ള വിദൂര പ്രതീക്ഷകൾ എങ്കിലും വച്ചുപുലർത്തുന്ന ഒരു ലോകമാണ്. ഉട്ടോ പ്യകളെ മുന്നിൽ കണ്ടുകൊണ്ട് മനുഷ്യൻ നടത്തിയ പ്രയാണമാണ് ഇതു വരെ മനുഷ്യൻ കൈവരിച്ച നേട്ടങ്ങളെല്ലാം. ഇനിയും അതു തുടരുക തന്നെ വേണം.”

മുഖ്യധാരാ സഭകൾ പാവപ്പെട്ടവന്റെ ഭൗതികവിമോചനം ലക്ഷ്യമാ ക്കുന്ന വിമോചന ദൈവശാസ്ത്രത്തെ സ്വന്തം അണികളിൽ നിന്നും മറച്ചു വച്ചിരിക്കുകയാണ്. പ്രവാചകന്മാരും യേശുക്രിസ്തുവും പഠിപ്പിച്ച വർഗരഹിതസമൂഹത്തെക്കുറിച്ചുള്ള ഉൾക്കാഴ്ചയും, ആദിമസഭാ പിതാ ക്കന്മാർ ആവിഷ്ക്കരിച്ച ത്രിത്വ സിദ്ധാന്തവും ശരിയായ അർത്ഥത്തിൽ പ്രചരിപ്പിച്ചാൽ അതിൽനിന്നു വേറിട്ടൊരു വിമോചന ദൈവശാസ്ത്ര ത്തിന്റെ ആവശ്യമേ വരുന്നില്ല. ക്രൈസ്തവ ദൈവശാസ്ത്രം അടിസ്ഥാ നപരമായി വിമോചന ദൈവശാസ്ത്രമാണ്. സമൂഹത്തിൽ പൊതുവേയും ക്രൈസ്തവസഭകളിൽ പ്രത്യേകിച്ചും അനിവാര്യമായ വർഗസമരത്തിന്റെ പ്രത്യയശാസ്ത്രമാണ് ക്രൈസ്തവ ദൈവശാസ്ത്രം. മാർക്സിസത്തിലെ വർഗസമരമല്ല ക്രൈസ്തവമായ വർഗസമരം. അത് ഹിംസയെയോ അക്ര മത്തെയോ അനുകൂലിക്കുന്നില്ല. ഓരോ ക്രിസ്ത്യാനിയും സ്വയം നട

ത്തുന്ന സമരത്തിൽ നിന്നും വേണം വർഗരഹിത സമൂഹം സ്ഥാപിക്കാനുള്ള ക്രൈസ്തവ വർഗസമരം ആരംഭിക്കേണ്ടത്.

വർഗരഹിത സമൂഹം ലക്ഷ്യമാക്കുന്നത് ഒരു ആഗോള സമൂഹത്തെയാണ്. എന്നാൽ ഇന്നു നടക്കുന്ന ആഗോളവൽക്കരണം ലക്ഷ്യമാക്കുന്നത് സമ്പന്നരുടെ ഒരു ആഗോള പറുദീസായാണ്. ഇത് എല്ലാവിധ ക്രൈസ്തവ നീതിക്കും എതിരാണ്. ബൈബിളിലെ ധനവാൻ, ലാസർ കഥയ്ക്കു സാർവദേശീയമാനം കൈവന്നിരിക്കുകയാണ്. ധനവാന്റെ വീട്ടുപടിക്കൽ അയാളുടെ മേശയിൽ നിന്നു വീഴുന്ന അപ്പക്കഷണത്തിനായി നായ്ക്കളുമായി മത്സരിക്കുന്ന ലാസർ ഇന്നൊരു സാർവദേശീയ യാഥാർത്ഥ്യമായിരിക്കുന്നു. ലാസർ സ്വർഗ്ഗത്തിലും ധനവാൻ നരകത്തിലും തള്ളപ്പെടുന്ന അവസ്ഥയാണ് ഭൂമിയിൽ സ്ഥാപിതമാകുന്ന സ്വർഗ്ഗരാജ്യം. അതിനായുള്ള പ്രാർത്ഥനയും പ്രത്യാശയുമാണ് ക്രിസ്ത്യാനിയുടെ കരുത്ത്. അതു യാഥാർത്ഥ്യമാകുന്നതുവരെ ക്രിസ്ത്യാനികൾ ധനവാനെ സ്തുതിക്കുകയും ലാസറിനെ നിന്ദിക്കുകയും ചെയ്യണം എന്നു പറയുന്നതിൽ ക്രിസ്തീയതയില്ല. അതു സാമാന്യ നീതിക്കു നിരക്കുന്നതുമല്ല. അതിനാൽ വർഗരഹിത സമൂഹത്തിനായുള്ള ഒസ്താത്തിയോസ് തിരുമേനിയുടെ ദൈവശാസ്ത്രത്തെ പോരാട്ടത്തിന്റെ ദൈവശാസ്ത്രമെന്നു വിളിച്ചാലും തെറ്റാവുകയില്ല.

ഒസ്താത്തിയോസ് തിരുമേനി, എപ്പോഴും വലിയ വേഗതയിൽ നടക്കുകയും, സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന വ്യക്തിയാണ്. അദ്ദേഹത്തിന്റെ വ്യക്തിത്വമുദ്രയായ ഈ വേഗതയ്ക്ക് ക്രിസ്തീയമായ ഒരു അർത്ഥമുണ്ട്. പകലുള്ളിടത്തോളം ഞാൻ പ്രവർത്തിക്കുന്നു എന്ന ക്രിസ്തുവചനം സ്വന്ത ജീവിതത്തിൽ ഏറ്റുവാങ്ങിയ ആളാണ് പൗലോസ് അപ്പോസ്തലൻ. ക്രിസ്തീയ സുവിശേഷത്തിനുവേണ്ടി ആദിമ നൂറ്റാണ്ടുകളിൽ ഏറ്റവുമധികം യാത്ര ചെയ്തയാളുമാണ് അദ്ദേഹം.

ഒസ്താത്തിയോസ് തിരുമേനി, ഈ സുവിശേഷ വേഗതയുടേയും തീക്ഷ്ണതയുടേയും പൈതൃകം ഏറ്റുവാങ്ങി. അതുകൊണ്ടാണ് അദ്ദേഹം പൗലോസ് ശ്ലീഹായെപ്പോലെ നടപ്പിലും എടുപ്പിലും വാക്കിലും പ്രവൃത്തിയിലും വേഗത കാണിച്ചത്. 94-ാം വയസ്സിലും എന്തു കണ്ടാലും വായിക്കാനും അതിനെക്കുറിച്ചും അഭിപ്രായം പറയാനും ചർച്ചകൾ ആരംഭിക്കാനും ഒസ്താത്തിയോസ് തിരുമേനി കാണിച്ച തിടുക്കം അദ്ദേഹത്തിന്റെ ആദ്ധ്യാത്മികതയുടെ ഭാഗം തന്നെയാണ്. അദ്ദേഹത്തിന്റെ അദ്വൈത സിദ്ധാന്തം ഭാഷാപരമായി ശരിയായ പ്രയോഗമാണെങ്കിലും താത്വികതലത്തിൽ ക്രിസ്തീയ വേദശാസ്ത്രവുമായി ചേർക്കാൻ പ്രയാസമുള്ള ഒരാശയമാണ്. ഇക്കാര്യം അദ്ദേഹത്തിന്റെ ശിഷ്യരും

സ്നേഹിതരും ചൂണ്ടിക്കാണിക്കുകയും ചെയ്തു. എങ്കിലും അവരുടെ വിമർശനങ്ങളെയും കൂടി ഉൾക്കൊണ്ട് തന്റെ ചിന്തയ്ക്ക് പുതിയ മാന ങ്ങൾ നൽകുവാൻ അദ്ദേഹം വ്യഗ്രത കാണിച്ചു. ഇത് വേഗതയുടെ മറ്റൊരു മാനസിക – ബൗദ്ധിക ഭാവമാണ്. ഈ വേഗത നമ്മുടെ യാഥാർ ത്ഥ്യത്തിന്റെ ഉള്ളിലുള്ള ഒരു ചൈതന്യമാണ്. ജഡവസ്തുക്കളെന്നും, അചേതനമെന്നും നാം പറയുന്ന വസ്തുക്കളുടെ ഉള്ളിൽ അതിദ്രുതമായ ചലനമുണ്ട്. അണുവിനുള്ളിൽ കണികകളും ഇലക്ട്രോണുകളും സഞ്ച രിക്കുന്ന വേഗത നമ്മുടെ സങ്കല്പത്തിനതീതമാണ്. ഭൗതിക പ്രപഞ്ച ത്തിലെ വിവിധ ശക്തികൾ തമ്മിലുള്ള സംഗമങ്ങളും സംഘർഷങ്ങളും വസ്തുവിനുള്ളിൽ നടക്കുന്നുണ്ട്. പക്ഷേ, പുറമെ അത് അചേതനമായി നമുക്കു തോന്നുകയും ചെയ്യും. ഏതാണ്ട് ഇതേപോലെ തിരുമേനിയുടെ ആന്തരിക ചൈതന്യം എപ്പോഴും ദ്രുതമാവുന്നു. ചെറുപ്പത്തിൽ കൽക്ക ത്തയിൽ വച്ച് അദ്ദേഹം എഴുതിയ പുസ്തകത്തിന്റെ പേര് New Life in an Old Church എന്നാണ്. അത് പ്രതീകാത്മകമായ ഒരു ശീർഷകമാണ്. കേസിലും വഴക്കിലുംപെട്ട് ജഡതയാർന്ന ഒരു പുരാതന സഭയുടെ ആന്ത രിക ചലനത്തെക്കുറിച്ചും ചൈതന്യത്തെക്കുറിച്ചുമാണ് ഈ പുസ്തക ത്തിൽ സംസാരിക്കുന്നത്.

നമ്മുടെ സമൂഹത്തെ സംബന്ധിച്ചും ഇതു ശരിയാണ്. അനീതിയും അഴിമതിയും മൂലം ജീർണാവസ്ഥയിൽ ദിശാബോധമില്ലാതെ നട്ടം തിരി യുന്ന ഒരു സമൂഹത്തിന്റെ ഉള്ളിൽ ജീവിച്ചുകൊണ്ടാണ് അദ്ദേഹം ചൈതന്യപൂർണ്ണമായ സ്വപ്നങ്ങൾ കൊരുത്തത്. ജാതി വർഗ വർണ വ്യത്യാസങ്ങൾ കൊണ്ട് ജഡീഭവിച്ച ഒരു സമൂഹത്തിനുള്ളിൽ വർഗര ഹിതസമൂഹം എന്ന പ്രയോഗം സൃഷ്ടിക്കണമെങ്കിൽ തന്നെ അത്യപൂർവ്വ മായ ആന്തരിക ചൈതന്യമുള്ള ഒരു വ്യക്തിത്വം ആവശ്യമാണ്.

'ഭാവിയിലേക്ക് ഓടിക്കയറുന്ന മനുഷ്യൻ' എന്ന ശീർഷകം തിരുമേ നിക്ക് യോജിച്ചതാണ്. നാമൊക്കെ സാധാരണഗതിയിൽ കാലത്തിന്റെ ഇരകളാണ്. അതായത് കാലത്തിന്റെ ഒഴുക്കിൽ നാമൊക്കെ ഒഴുകിപ്പോ കുന്നു എന്നർത്ഥം. നമ്മുടെ വേഗത കാലപ്രവാഹത്തിന്റെ വേഗത മാത്ര മാണ്. അതുകൊണ്ട് നമ്മുടെ അടുത്തേക്ക് വരുന്നതാണ് നമ്മെ സംബ ന്ധിച്ച ഭാവി. എന്നാൽ തിരുമേനി പ്രവാഹവേഗതയ്ക്ക് മുമ്പായി നീന്തി ക്കടന്ന് ഭാവിയെ സൃഷ്ടിക്കുന്ന ആളാണ്. ഇതൊരു ദാർശനികന്റെയും പ്രവാചകന്റെയും ധർമ്മമാണ്. മറ്റാളുകൾ കാണാത്ത ദൂരത്തിൽ കാണു കയും ഭാവി സുഗമമാകുന്നതിനു മുമ്പു തന്നെ ഓടിക്കയറി ഭാവിയെ രൂപപ്പെടുത്തുകയും ചെയ്യുക. ഇങ്ങനെയുള്ള ആളുകൾ ലോകത്തിലെ ല്ലെങ്കിൽ നാമൊക്കെ ഒഴുക്കിൽപെടുകയും ഒഴുക്ക് എവിടേക്കു കൊണ്ടു പോകുന്നോ അവിടേക്ക് മാത്രം പോവുകയും ചെയ്യും. എന്നാൽ ഭാവിയെ

സൃഷ്ടിക്കുന്നവർ പുതിയ ലോകത്തെ സൃഷ്ടിക്കുന്നവരാണ്. അവർ ദൈവരാജ്യത്തെ ബലാൽക്കാരം ചെയ്യുന്നവരാണ്. അങ്ങനെ പുതിയ ലോകങ്ങൾ നിരന്തരം സൃഷ്ടിക്കപ്പെടുന്നില്ലെങ്കിൽ മനുഷ്യനു ഭാവിയില്ല എന്നർത്ഥം. പിന്നെ വെറും കാലപ്രവാഹം മാത്രമാണ്. ആ പ്രവാഹ ത്തിൽ കടപുഴുകി ഒഴുകുന്ന വൻ മരങ്ങളെപ്പോലെ അല്ലെങ്കിൽ ഒഴു ക്കിൽ ഒതളങ്ങ പോലെ നാമൊക്കെ എവിടെങ്കിലും ചെന്ന് അടിയുന്നു എന്നു മാത്രം.

ദൈവം നമുക്ക് നൽകിയ സർഗശക്തിയാണ് നമ്മുടെ ദൈവസ്വരൂപ ത്തിന്റെ കാതൽ. ഈ സർഗശേഷി കൊണ്ടാണ് നാം നമ്മെത്തന്നെയും നമ്മോടൊപ്പം ലോകത്തെയും ദൈവസാദൃശ്യത്തിൽ രൂപാന്തരപ്പെടുത്തു ന്നത്. അങ്ങനെ നമ്മുടെ സമൂഹത്തെ രൂപാന്തരപ്പെടുത്തുന്ന അല്ലെങ്കിൽ ദൈവീകരിക്കുന്ന സർഗചൈതന്യമാണ് ഒസ്താത്തിയോസ് തിരുമേനി യുടെ വേഗതയുടെ സാരാംശം.

വേഗതയുടെ മറ്റൊരു പ്രധാനപ്പെട്ട സ്വഭാവം, പ്രധാനവും അപ്രധാന വുമായ കാര്യങ്ങളെ തമ്മിൽ വേർതിരിച്ചറിയാൻ അതിനു സാധിക്കുന്നു എന്നാണ്. വേഗത തിരുമേനിയുടെ കൂടപ്പിറപ്പാണ്. കൊച്ചു കാര്യങ്ങൾ ക്കുവേണ്ടി തിരുമേനി സമയം കളയാറില്ല. ജീവൻമരണ സമരത്തിലാണ് തിരുമേനി. എപ്പോഴും സുവിശേഷത്തിന്റെ കാതലായ ദൗത്യത്തിലേക്ക് അദ്ദേഹം വിരൽ ചൂണ്ടി. “ഞാൻ വിശന്നിരുന്നു. നിങ്ങൾ എനിക്ക് ഭക്ഷി പ്പാൻ തന്നു, ദാഹിച്ചിരുന്നു, നിങ്ങൾ എനിക്കു കുടിപ്പാൻ തന്നു.” ഇത് സുവിശേഷത്തിന്റെ കാതലാണ്. കാരണം അന്ത്യന്യായവിധിയിൽ സ്രഷ്ടാവ് ഉപയോഗിക്കുന്ന ഏക മാനദണ്ഡം ഇതാണ്. വേദശാസ്ത്രപ രമോ, താത്വികമോ ആയ ശരിയും തെറ്റുമല്ല അവിടെ മാനദണ്ഡം. ഈ ചെറിയവർക്കായി നിങ്ങൾ എന്തു ചെയ്തു എന്നാണ് ചോദ്യം. കർത്താ വിന്റെ പരസ്യശുശ്രൂഷയുടെ ആത്മാവിലും അതാണല്ലോ നമ്മൾ കാണു ന്നത്. നസ്രേത്തിലെ പള്ളിയിൽ ന്യായപ്രമാണം വായിച്ച കർത്താവ് യെശയ്യാ പ്രവാചകന്റെ പ്രസിദ്ധ വാക്യമാണ് ഉരുവിട്ടത്. “ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്യുകയാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്. ബദ്ധന്മാർക്ക് വിടുതലും കുരുട ന്മാർക്ക് കാഴ്ചയും പ്രസംഗിക്കുവാനും പീഡിതന്മാരെ വിടുവിച്ചയക്കു വാനും എന്നെ അയച്ചിരിക്കുന്നു.” ഈ രണ്ടു വേദഭാഗങ്ങളിൽ നിന്നും സുവിശേഷത്തിന്റെ കാതലായ ദൗത്യം എന്താണെന്ന് നമുക്കു മനസി ലാകും. തിരുമേനി അതു മനസിലാക്കിയതുകൊണ്ടാണ് തന്റെ സുവി ശേഷ പ്രസംഗത്തെ നിരന്തരമായ മനുഷ്യസേവന പ്രവർത്തനങ്ങളിലൂടെ പൂർത്തീകരിച്ചത്. മിഷൻ എന്നു പറഞ്ഞാൽ മാർ ഒസ്താത്തിയോസിന് ദൈവത്തിന്റെ മനുഷ്യസ്നേഹത്തിന്റെ സാക്ഷാത്കാരമാണ്. ❑

# 31

# മാർ ഒസ്താത്തിയോസിന്റെ ധനതത്വശാസ്ത്രം

## പ്രൊഫ. ജോൺ കുര്യൻ

ക്രിസ്ത്യാനികളുടെ പണത്തോടുള്ള സമീപനം എന്തായിരിക്കണം? അതിന് വ്യക്തമായ ഒരു രൂപരേഖ തന്റെ പ്രസംഗങ്ങളിലൂടെയും ലേഖനങ്ങളിലൂടെയും മാർ ഒസ്താത്തിയോസ് നമുക്ക് നൽകിയിരിക്കുന്നു.

പണത്തെ 'ആറാമത്തെ ഇന്ദ്രിയ'മായിട്ടാണ് എഴുത്തുകാരൻ സോമർസെറ്റ് മോം വിശേഷിപ്പിച്ചിരിക്കുന്നത്. ഈ ലോകസുഖങ്ങളെല്ലാം നാം അനുഭവിക്കുന്നത് അഞ്ച് ഇന്ദ്രിയങ്ങളിലൂടെയാണ്. പഞ്ചേന്ദ്രിയങ്ങളിലൂടെ ഇത് അനുഭവിക്കണമെങ്കിൽ പണം വേണം എന്നാണ് മോം ഇവിടെ സൂചിപ്പിക്കുന്നത്. എന്നാൽ ധനത്തിന്റെ മറ്റൊരു വശമാണ് മാർ ഒസ്താത്തിയോസ് നമുക്ക് കാട്ടിത്തരുന്നത്. വി. മത്തായിയുടെ സുവിശേഷം 13-ാം അദ്ധ്യായത്തിൽ വിതക്കുന്നവന്റെ ഉപമയിൽ 'ധനത്തിന്റെ വഞ്ചന' യെക്കുറിച്ച് പറയുന്നു. "മുള്ളിന്നിടയിൽ വിതക്കെപ്പെട്ടതോ, ഒരുവൻ വചനം കേൾക്കുന്നു എങ്കിലും ഈ ലോകത്തിന്റെ ചിന്തയും ധനത്തിന്റെ വഞ്ചനയും വചനത്തെ ഞെരുക്കീട്ടു നിഷ്ഫലനായിത്തീരുന്നതാകുന്നു" (13:22).

ധനവാന്മാരെല്ലാം ധനത്തിന്റെ വഞ്ചനയിൽപ്പെടണമെന്നില്ല. വേദപുസ്തകത്തിലെ ഉദാഹരണങ്ങൾ നിരത്തിക്കൊണ്ട് തിരുമേനി ഇവരെ രണ്ടു വിഭാഗമായി തിരിക്കുന്നു - ധനമോഹികളായ ധനവാന്മാരും, ധനമോഹികളല്ലാത്ത ധനവാന്മാരും. ലോത്ത് ഒന്നാം വിഭാഗത്തിൽ പെടുന്നു; അബ്രഹാം രണ്ടാം വിഭാഗത്തിലും. ഉല്പത്തി പുസ്തകം 13-ാം അദ്ധ്യായം 9 മുതൽ 18 വരെയുള്ള വാക്യങ്ങളിൽ അബ്രഹാമിന്റെ ഔദാര്യവും ലോത്തിന്റെ ദ്രവ്യാഗ്രഹവും വിവരിച്ചിരിക്കുന്നു. നീരൊഴുക്കുള്ള സോദാം ഗൊമോറാ പ്രദേശം തെരഞ്ഞെടുത്ത ലോത്തിന് പിന്നീടുണ്ടായ അനുഭവം നമുക്കറിയാം. അബ്രഹാമിനെപ്പോലെ ദ്രവ്യാഗ്രഹമില്ലാത്ത ധനവാന്മാരെയാണ് ലോകത്തിന് ആവശ്യമെന്ന് തിരുമേനി എടുത്തു പറഞ്ഞിരിക്കുന്നു. പുതിയനിയമത്തിൽ യൂദാ ഇസ്കര്യോത്താവും, അനന്യാസും, സഫീറയുമൊക്കെ ഉദാഹരണങ്ങളായി കാട്ടിയിരിക്കുന്നു.

മനുഷ്യരെ നാലു വിഭാഗമായി മാർ ഒസ്താത്തിയോസ് തിരുമേനി തരം തിരിച്ചിരിക്കുന്നു.

1. ദൈവത്തെ മാത്രം സേവിക്കുന്നവർ (അപൂർവ്വം സന്യാസിമാരും ഭക്തന്മാരും). 2. മാമ്മോനെ മാത്രം സേവിക്കുന്നവർ. 3. ദൈവത്തേയും മാമ്മോനേയും ഒരേസമയം സേവിക്കുന്നവർ. 4. കാര്യവിചാരകത്വബോധ ത്തോടെ ദൈവത്തിന്റെ ഇഷ്ടപ്രകാരം ധനം ഉപയോഗിക്കുന്നവർ.

ഇതിൽ സാധാരണ മനുഷ്യരെല്ലാം മൂന്നാം വിഭാഗത്തിൽപെടുന്നവ രാണെന്നു പറയാം. നാലാം വിഭാഗത്തിലേക്കുള്ള പ്രയാണമായിരിക്കണം നമ്മുടെ ജീവിതം.

ദരിദ്രന്മാർ നിറഞ്ഞ ഈ ലോകത്തിൽ ധനവാനായി ജീവിക്കുന്നത് പാപമാണെന്ന് പഠിപ്പിച്ച മാർ ഒസ്താത്തിയോസ് ലോകത്തിലെ ഏറ്റവും വലിയ ധനവാനായിരുന്ന ബിൽ ഗേറ്റ്സിനെക്കുറിച്ച് 'മലങ്കരസഭാ മാസിക'യിൽ കവിതയെഴുതിയത് വായനക്കാരെ അത്ഭുതപ്പെടുത്തി ക്കാണും. തിരുമേനിയെ ഇതിന് പ്രേരിപ്പിച്ചത് ബിൽ ഗേറ്റ്സ് എടുത്ത ഒരു തീരുമാനമാണ്. തന്റെ സമ്പത്തിന്റെ നല്ലൊരു ഭാഗം അദ്ദേഹം മൂന്നാം ലോക രാജ്യങ്ങളിലെ ദാരിദ്ര്യത്തിൽ കഴിയുന്നവരെ സഹായിക്കുവാനായി മാറ്റിവച്ചു. ലോകത്തിലെ മറ്റു കോടീശ്വരന്മാരുടെ കണ്ണു തുറപ്പിക്കാൻ ഈ തീരുമാനം സഹായിച്ചു. ബിൽ ഗേറ്റ്സ് ധനമോഹിയല്ലാത്ത ധന വാന്റെ ലിസ്റ്റിൽ ഉൾപ്പെട്ടു.

അപ്പോൾ ധനവാനായിരിക്കുന്നത് അതിൽ തന്നെ പാപമല്ല, അതി നോടുള്ള സമീപനമാണ് ഒരുത്തനെ പാപിയാക്കുന്നത്. പണം ഒരു വിഗ്ര ഹമായിത്തീരുന്നത് അപകടമാണ്. ഒരു ക്രിസ്ത്യാനിക്ക് ഇതിന് ചെയ്യാ വുന്ന രണ്ടു കാര്യങ്ങളുണ്ട്.

1. സമ്പത്തെല്ലാം ദൈവത്തിന്റേതാണെന്നും താൻ അതിന്റെ കാര്യ വിചാരകൻ മാത്രമാണെന്നും തിരിച്ചറിയുക. 2. എല്ലാ വരുമാനത്തിന്റെയും ദശാംശമെങ്കിലും ദൈവികവേലയ്ക്കായും അന്യരെ സഹായിക്കാനും മാറ്റിവയ്ക്കുക.

തിരുമേനി സ്ഥാപിച്ച നാംസ് സംഘടനയിൽ അംഗമായിരിക്കാൻ ഒരു വ്യക്തി ദശാംശം കൊടുക്കുന്നവനായിരിക്കണം. ദശാംശം കൊടുക്കുന്ന തിൽ നിന്ന് ദൈവം ആരെയും ഒഴിവാക്കിയിട്ടില്ലെന്ന് തിരുമേനി നമ്മെ ഓർമ്മിപ്പിക്കുന്നു. പഴയനിയമത്തിലെ ഭാഗപത്ര പ്രമാണ പ്രകാരം ബാക്കി പതിനൊന്നു ഗോത്രക്കാർ ലേവി ഗോത്രത്തിന് ദശാംശം കൊടുക്കണം. ലേവി ഗോത്രക്കാർ അഹറോന് ദശാംശം കൊടുക്കണം. അഹറോൻ ദൈവാലയത്തിലെ യാഗസാധനങ്ങൾ വാങ്ങാൻ ദശാംശം കൊടുക്കണം.

പുതിയനിയമത്തിൽ കാര്യവിചാരകത്വമാണ് കർത്താവ് പഠിപ്പിക്കുന്ന പ്രധാന വിഷയം. ഉടമസ്ഥനായ ദൈവത്തിന്റെ ഇഷ്ടപ്രകാരം വേണം നാം സമ്പത്ത് വിനിയോഗിക്കുവാൻ.

ധനം സൃഷ്ടിക്കുന്ന വഞ്ചനയിൽ നിന്നും മോചനം ലഭിക്കാൻ മാർ ഒസ്താത്തിയോസ് നിർദ്ദേശിക്കുന്ന ഒറ്റമൂലി വി. ത്രിത്വത്തിലെ പങ്കിടീൽ നമ്മുടെ ജീവിതത്തിലും പ്രായോഗികമാക്കുക വഴിയാണ്. ത്രിത്വമാകുന്ന നിത്യകുടുംബത്തിൽ സ്നേഹം നിത്യമായി പങ്കിട്ടുകൊണ്ടിരിക്കുന്നു. അതിന്റെ തെളിവാണ് മനുഷ്യാവതാരം. സ്നേഹമുള്ളിടത്ത് പങ്കിടീലും ഉണ്ട്.

ധനത്തിന്റെ വഞ്ചന സമൂഹത്തിൽ വർദ്ധിക്കാൻ ഒരു പ്രധാന കാരണം മുതലാളിത്ത വ്യവസ്ഥിതിയാണെന്ന് മാർ ഒസ്താത്തിയോസ് സമർത്ഥിക്കുന്നു. ലോകത്തിലുള്ള ആകെ സ്വത്തിന്റെ 80 ശതമാനം 20 ശതമാനം സമ്പന്നർ കൈയടക്കി വച്ചിരിക്കുന്നു. ധനം പങ്കിടുന്ന കാര്യത്തിൽ കമ്മ്യൂണിസം മുതലാളിത്തത്തേക്കാൾ വളരെ മെച്ചമാണെന്ന് തിരുമേനി വാദിക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസരീതി മുതലാളിത്ത വ്യവസ്ഥിതിയെ അടിച്ചേൽപ്പിക്കുന്നതും അതിനെ നീതികരിക്കുന്നതുമാണ്. ഈ വിദ്യാഭ്യാസം ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് തെറ്റല്ല എന്ന് പഠിപ്പിക്കുന്നു.

ധനത്തിന്റെ വഞ്ചനയിൽ നിന്ന് ക്രിസ്തീയ സഭകൾക്കും മോചനം ലഭിച്ചിട്ടില്ലെന്ന് തിരുമേനി ഓർമ്മിപ്പിക്കുന്നു. "ഈ ലോകത്തിൽ സ്വത്തു കൂടുന്നത് സന്യാസപ്രസ്ഥാനങ്ങൾക്കും സഭയ്ക്കും ഭൂഷണമല്ല. ... ദരിദ്രലോകത്ത് സമ്പന്നമായിരിക്കുന്ന സഭ ധനത്തിന്റെ വഞ്ചനയിൽ കിടന്ന് കറങ്ങുകയാണ്" (മാർ ഒസ്താത്തിയോസ്, പ്രസംഗപീഠത്തിലെ സുവർണ്ണരേഖകൾ, സി.എസ്.എസ്., പേജ് 80).

മാർ ഒസ്താത്തിയോസ് ഇതെല്ലാം എഴുതിക്കഴിഞ്ഞ ശേഷമാണ് നമ്മെ ഞെട്ടിപ്പിച്ച 2 ജി സ്പെക്ട്രം കേസും 'കോൾ-ഗേറ്റും' മറ്റും മാധ്യമങ്ങളിലൂടെ നാം അറിയാനിടയായത്. ക്രിക്കറ്റ് പോലുള്ള കളികൾ പണ്ട് മാനസികോല്ലാസത്തിന് മാത്രമുള്ളതായിരുന്നു. IPL അതിനെ കച്ചവടച്ചരക്കാക്കിയിരിക്കുന്നു. ക്രിക്കറ്റു കളിക്കാരെ ഓപ്പൺ മാർക്കറ്റിൽ വാങ്ങുകയും വിൽക്കുകയും ചെയ്യുന്നു! സ്ത്രീകളും കുട്ടികളും ധനസമ്പാദനത്തിനുള്ള മാർഗ്ഗമായി മാറിയിരിക്കുന്നു. പണം കൊണ്ട് മാത്രമാണ് ഈ ലോകത്ത് സന്തോഷം ലഭിക്കുന്നതെന്ന് ഇന്നത്തെ ലോകം തെറ്റിദ്ധരിച്ചിരിക്കുന്നു. അവനവന്റ ആവശ്യത്തിന് മാത്രമുള്ള ധനം ഓരോരുത്തർക്കും മതിയെന്നു വച്ചാൽ ലോകത്ത് ദാരിദ്ര്യം ഉണ്ടാകയില്ല. ധനം പങ്കിടുന്ന ഒരു പുതിയ ലോകം സ്വപ്നം കണ്ടുകൊണ്ടാണ് മാർ ഒസ്താത്തിയോസ് ഈ ലോകം വിട്ടത്.



# 32

# ദർശനങ്ങളുടെ ഇടയൻ

## ഡോ. മാത്യു പി. ജോർജ്, പത്തനംതിട്ട

പ്രാർത്ഥനയിലൂടെയും പ്രവൃത്തിയിലൂടെയും മനുഷ്യഹൃദയങ്ങളിൽ ഒരിക്കലും മായാത്ത മുദ്ര പതിപ്പിച്ച ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ദർശനങ്ങൾ ദൈവസ്നേഹത്തിൽ നിന്നും രൂപംപ്രാപിച്ചവയാണ്. വിണ്ണിൽനിന്നും മണ്ണിലേക്ക് താണിറങ്ങിയ സ്വർഗ്ഗീയസ്നേഹം തന്റെ ജീവിതത്തിലൂടെ ലോകത്തിന് പകർന്നു നൽകാൻ കഴിഞ്ഞു എന്നതാണ് തിരുമേനിയുടെ ആത്യന്തിക വിജയം. വാക്കുകളിൽ അഗ്നി ജ്വലിപ്പിച്ച് പ്രവർത്തന പന്ഥാവിലൂടെ ചടുലതയോടെ മുന്നേറിയ തിരുമേനി ഭാരതത്തിന്റെ സുവിശേഷീകരണത്തെക്കുറിച്ചും നിരാലംബന്റെ അവലംബത്തെക്കുറിച്ചും പുലർത്തിയ ദർശനങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എന്നും ഉയർത്തിപ്പിടിക്കാൻ കഴിയുന്ന കീർത്തിമുദ്രകളായി മാറി.

നീതിക്കും ന്യായത്തിനും വേണ്ടി ദാഹിക്കുന്ന മനസ്സായിരുന്നു തിരുമേനിയുടേത്. "ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടുപോലെയും കവിഞ്ഞൊഴുകട്ടെ" എന്ന് ആഹ്വാനം ചെയ്ത ആമോസ് പ്രവാചകന്റെ ജീവിതവും വാക്കുകളും തിരുമേനിയുടെ പ്രവർത്തന പഥത്തിന്റെ ഊർജ്ജമായിരുന്നു. ആദ്യകാല പ്രസംഗങ്ങളുടെയും പ്രവർത്തനങ്ങളുടേയും അടിസ്ഥാനം ഈ ദർശനം തന്നെയായിരുന്നു. അർഹമായ നീതിയും ന്യായവും മറിച്ചുകളയുന്നതിനെതിരെയുള്ള ശക്തമായ ആഹ്വാനങ്ങളായിരുന്നു പ്രസംഗങ്ങളിൽ നിറഞ്ഞു നിന്നിരുന്നത്. ദരിദ്രനും നിരാലംബനും ലഭിക്കേണ്ട നീതിയെക്കുറിച്ചും അവന് പകർന്നു നൽകേണ്ട കരുണയെക്കുറിച്ചുമുള്ള ചിന്തകൾ തിരുമേനിയുടെ പ്രവർത്തനങ്ങൾക്ക് ചടുലത നൽകി.

ദരിദ്രലോകത്തിൽ ധനവാനായിരിക്കുന്നത് പാപം എന്ന് വിശ്വസിച്ചിരുന്ന തിരുമേനി എന്നും ദരിദ്രന്റെ പക്ഷം ചേർന്നിരുന്നു. ദരിദ്രനെക്കുറിച്ചുള്ള വേദനയാണ് തിരുമേനി എഴുതിയ ഒരു പുസ്തകത്തിന് ആ പേര് തന്നെ നൽകാൻ തിരുമേനിയെ പ്രേരിപ്പിച്ചത്. സമ്പത്ത് എന്നത് പങ്കിടേണ്ടതാണെന്നും പങ്കിടാത്ത സമ്പത്ത് ദൈവസ്നേഹത്തിന് വിരുദ്ധമാണെന്നും തിരുമേനി വിശ്വസിച്ചിരുന്നു. മിഷൻ പ്രവർത്തനങ്ങളെക്കുറിച്ചുള്ള ദർശനങ്ങൾ ശക്തി പ്രാപിച്ചപ്പോൾ അതോടൊപ്പം ഈ വസ്തുതയും ജനഹൃദയങ്ങളിൽ എത്തിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞു.

അതിന്റെ പ്രതിഫലനമാണ് ഇന്നും തിരുമേനിയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന ജനങ്ങളുടെ സഹകരണം. കേരളത്തിനകത്തും പുറത്തുമായി വ്യാപിച്ചു കിടക്കുന്ന ആതുര സേവനരംഗം സമൂഹത്തിന് മുന്നിൽ ദൈവസ്നേഹത്തിന്റെ സാക്ഷ്യമായി ഇന്ന് മാറിയതിനു പിന്നിൽ തിരുമേനിയുടെ ദർശനങ്ങൾ ആണ് എന്നത് വിസ്മരിക്കുവാൻ കഴിയാത്ത ഒരു വസ്തുതയാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് കരുത്തും ദർശനവും പകർന്നു നൽകാൻ കഴിഞ്ഞതാണ് തിരുമേനിയുടെ ഏറ്റവും വലിയ സംഭാവന. സ്നേഹത്തിന്റെയും സാഹോദര്യത്തിന്റെയും സമത്വത്തിന്റെയും സ്വപ്നങ്ങളായിരുന്നു തിരുമേനിയുടെ കരുത്ത്. മിഷൻ ബോർഡ് പ്രസിഡന്റ് എന്ന നിലയിൽ മിഷൻ പ്രവർത്തനങ്ങൾക്കെല്ലാം ചുക്കാൻ പിടിച്ചത് തിരുമേനിയായിരുന്നു. വിശക്കുന്നവന്റെ വിശപ്പ് അകറ്റുകയും, അനാഥന്റെ അനാഥത്വം ഇല്ലാതാക്കുകയുമാണ് ഏറ്റവും വലിയ സുവിശേഷം എന്ന് വിശ്വസിച്ചിരുന്ന മഹാ ഇടയൻ തന്റെ ജീവിതം സമർപ്പിച്ചതും അതിനുവേണ്ടിയായിരുന്നു.

മനുഷ്യജീവിതത്തിന്റെ എല്ലാ മേഖലകളെക്കുറിച്ചും വ്യക്തമായ കാഴ്ചപ്പാടുകൾ പുലർത്താൻ തിരുമേനിക്ക് കഴിഞ്ഞിരുന്നു. മുതലാളിത്തം, സോഷ്യലിസം, കമ്യൂണിസം, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, ഭരണവർഗ്ഗങ്ങൾ, മാധ്യമങ്ങൾ, എക്യൂമെനിസം തുടങ്ങി സമസ്ത മേഖലകളെക്കുറിച്ചുമുള്ള ദർശനങ്ങൾ വ്യക്തമായി പ്രകടിപ്പിക്കുവാൻ തിരുമേനി ധൈര്യം കാട്ടിയിരുന്നു. പലരും പറയുവാൻ മടിക്കുന്ന കാര്യങ്ങൾ ധൈര്യത്തോടും ആത്മവിശ്വാസത്തോടും അവതരിപ്പിക്കുവാൻ കഴിഞ്ഞത് ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ നിലപാടുകൾ കൊണ്ട് മാത്രമായിരുന്നു.

'സുവിശേഷദൗത്യവും സ്ഥിതിസമത്വവും' എന്ന ഗ്രന്ഥത്തിൽ സഭയുടെ സ്ഥാപനങ്ങൾ മിഷന് തടസ്സമാകാതെ എങ്ങനെ പ്രവർത്തിക്കണം എന്ന് ഓർമ്മിപ്പിക്കുന്നു: "സ്ക്കൂളുകളും ആശുപത്രികളും ഇന്ന് മിഷന് സഹായിച്ച കാലം മാറി പലയിടത്തും തടസ്സമായിക്കൊണ്ടിരിക്കുകയാണ്. അതിന് മകുടോദാഹരണം കേരള സഭകൾ കേരളത്തിൽ നടത്തുന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളാണ്. ഇംഗ്ലീഷ് മീഡിയം സ്ക്കൂൾ ഇന്ന് ചൂഷണോപാധിയും ലാഭമാർഗ്ഗവും കച്ചവടവുമായി മാറിയിരിക്കുന്നു എന്ന് മനസ്സാക്ഷി നഷ്ടപ്പെടാത്തവർക്ക് അറിയാം. പല മിഷനാശുപത്രികളും ദരിദ്രർക്ക് എത്തി നോക്കാൻ സാദ്ധ്യമല്ല. കോളജുകളിലെ പകിടി നിമിത്തം ദരിദ്രരായ അപേക്ഷകർക്ക് ജോലി സാദ്ധ്യത ഇല്ലാതെയായിതിക്കുന്നു." മാർഗ്ഗവും ലക്ഷ്യവും മറന്ന് മുന്നേറുവാൻ പലരും കൊതിക്കുമ്പോൾ അശരണരുടെയും ആലംബഹീനരുടേയും ഇടയൻ ചില സത്യങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു.

മുതലാളിത്തത്തിനെതിരെ ശക്തമായ നിലപാടുകൾ തിരുമേനി എന്നും സ്വീകരിച്ചിരുന്നു. സമ്പന്നരാജ്യങ്ങൾ നടത്തുന്ന ചൂഷണങ്ങളെ ശക്ത മായ ഭാഷയിൽ അപലപിച്ചിരുന്നു. അമേരിക്ക പോലെയുള്ള ലോകരാ ഷ്ട്രങ്ങൾ ശക്തമായി നിന്നിരുന്ന 1948-ൽ തന്നെ അമേരിക്കയുടെയും മറ്റ് മുതലാളിത്ത രാജ്യങ്ങളുടേയും തകർച്ച തിരുമേനി പ്രവചിച്ചിരുന്നു. അന്ന് ആർക്കും അത് വിശ്വസിക്കുവാൻ കഴിയുമായിരുന്നില്ല. എന്നാൽ 2008 മുതൽ പടർന്നുപിടിച്ച സാമ്പത്തിക മാന്ദ്യവും തകർച്ചയും നമുക്ക് വ്യക്തമാക്കിത്തരുന്നത് തിരുമേനിയുടെ പ്രവാചക ദർശനത്തിന്റെ മഹ ത്വത്തെയാണ്. ആഗോളവത്ക്കരണവും ഉദാരവത്ക്കരണവുമൊക്കെ അരങ്ങ് തകർത്ത് ആടുമ്പോഴും ലോകത്തിന്റെ നാനാഭാഗത്തും പട്ടിണി കിടന്ന് മരിക്കുന്നവരുടെ എണ്ണം കൂടുന്നു എന്നത് തിരുമേനിയുടെ മന സ്സിനെ ഏറെ വേദനിപ്പിച്ചിരുന്നു. അതുകൊണ്ടാണ് പങ്കിടാത്ത സമ്പത്ത് അനീതിയാണെന്ന ദർശനം തിരുമേനി പുലർത്തിയിരുന്നത്.

'വർഗ്ഗരഹിത സമൂഹം' എന്ന ദർശനവും ഏറെ ചർച്ച ചെയ്യപ്പെട്ട ഒന്നായിരുന്നു. ദൈവസ്നേഹം പങ്കുവെയ്ക്കാനുള്ളതാണ്. സ്നേഹ ത്തിന്റെ പങ്കുവെയ്ക്കൽ സമൂഹത്തിന് പുതുജീവൻ പകർന്നു നൽകും എന്നും തിരുമേനി വിശ്വസിച്ചിരുന്നു. അതിനാൽ ജാതി-വർണ്ണ-വർഗ്ഗ വ്യത്യാസങ്ങൾക്ക് ദൈവസ്നേഹത്തിന് മുന്നിൽ നിലനിൽപ്പില്ല എന്ന് തിരുമേനി പഠിപ്പിച്ചു. അങ്ങനെയാണ് 1977-ലെ ഒരു കൺവൻഷൻ പ്രസം ഗവേദിയിൽ "ത്രിയേക ദൈവം എല്ലാവർക്കും ദൈവം ഹിന്ദുവിനും മുസൽമാനും" എന്ന് തിരുമേനി പാടിയത്. ഇത്തരം ദർശനങ്ങളാണ് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയെ വേറിട്ട ദർശനങ്ങ ളുടെ ഇടയനാക്കി മാറ്റിയത്.

"ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതിയെനിക്ക്, ജീവനും മര ണവും ഒരുപോലെ കാൽവറി തന്നൊരു വൻ ധൈര്യം" എന്ന് പാടി പഠി പ്പിച്ച തിരുമേനി തലമുറകൾക്കായി പകർന്നുതന്ന ദർശന സൗഭാഗ്യങ്ങൾ നഷ്ടപ്പെടുത്താതെ ജ്വലിപ്പിച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാവി പ്രവർത്തനങ്ങൾക്ക് കരുത്ത് പകരാൻ ഏവർക്കും കഴിയട്ടെ.



# 33

# മലങ്കരസഭയുടെ സഞ്ചാര സുവിശേഷം

## ഫാ. കെ. കെ. ഗീവർഗീസ് നല്ലില

'മാനവ സേവ മാധവസേവ' എന്ന ആപ്തവാക്യം ജീവിത വ്രതമായി സ്വീകരിച്ച ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, സ്നേഹജ്വാല യായി അനേക ഹൃദയങ്ങളിൽ കത്തിപ്പടർന്നു. നൂതനാശയങ്ങളിലൂടെ വൈജ്ഞാനിക വേദശാസ്ത്ര മണ്ഡലത്തിൽ വിസ്ഫോടനം സൃഷ്ടിച്ച യുഗപ്രഭാവൻ, പാവങ്ങളുടെ പടത്തലവൻ, പ്രചോദന സ്രോതസ്സായ മാസ്മരിക വ്യക്തിത്വത്തിനുടമ, പറയുന്നത് പ്രവർത്തിക്കുകയും പ്രവർത്തിക്കുന്നത് മാത്രം പറയുകയും ചെയ്ത് വാക്കും പ്രവൃത്തിയും സമന്വയിപ്പിച്ച പിതാവ്, വേദപുസ്തക വായന ജീവിതവ്രതമാക്കിയ തിരു മേനി, വേദപുസ്തകത്തിൽ നിന്ന് ആശയങ്ങൾ കണ്ടെത്തി (കാവൽക്കാരാ രാത്രി എന്തായി, ആമോസേ നീ എന്തു കാണുന്നു? ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോടുപോലെയും കവിഞ്ഞൊഴുകട്ടെ) പ്രഘോഷണവേദിയിൽ പ്രകമ്പനം സൃഷ്ടിച്ച ആത്മീയാചാര്യൻ, അറി യുംതോറും ആഴമായ അടുപ്പം സൃഷ്ടിക്കുന്ന വിസ്മയം, ആത്മാർത്ഥത ജീവിതവ്രതമാക്കിയ മാതൃകാപുരുഷൻ, സാമ്പത്തികകാര്യങ്ങളിൽ സുതാര്യത എന്തെന്ന് കാട്ടിക്കൊടുത്ത ഇടയ ശ്രേഷ്ഠൻ, ദരിദ്രലോക ത്ത് സമ്പന്നനായിരിക്കുന്നത് പാപമാണെന്നു പഠിപ്പിച്ച തിരുമേനി, സാമൂ ഹിക പ്രതിബദ്ധതയെപ്പറ്റി നിരന്തരമായി ഉദ്ബോധിപ്പിച്ച നല്ല ഇടയൻ..... അഭിവന്ദ്യ തിരുമേനിയെക്കുറിച്ചുള്ള വിശേഷണങ്ങൾക്ക് അതിരു കുറി ക്കുവാൻ കഴിയില്ല.

### മാർ ഒസ്താത്തിയോസും മിഷനും

സുവിശേഷദൗത്യം സഭയുടെ പ്രഥമ ദൗത്യമാണെന്നും അതിൽ അമാന്തം ഉണ്ടാകരുതെന്നും തിരുമേനി നിരന്തരം ഉദ്ബോധിപ്പിച്ചു. സ്നേഹത്തിന്റെയും സേവനത്തിന്റെയും പ്രായോഗികതയിലൂടെ തിരു മേനി മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രേഷിതരംഗം പ്രോജ്വലമാക്കി. ക്രിസ്തുവിന് സഭ സാക്ഷ്യം വഹിക്കുന്നത് തന്റെ വചനത്തിലൂടെയും പ്രവൃത്തിയിലൂടെയും പ്രഘോഷിച്ചുകൊണ്ടാണ്. അടിസ്ഥാനപരമായി ഒരു ക്രിസ്ത്യാനിയുടെ വിളി രണ്ടു കാര്യങ്ങൾക്കാണ്. ഒന്ന് യേശുവി നോടു കൂടി ആയിരിക്കുക. രണ്ട്, യേശുവിനാൽ അയക്കപ്പെടുക (മർക്കോ.

3.14). പരസ്പര പൂരകങ്ങളായ ഈ വേദപുസ്തക യാഥാർത്ഥ്യം തിരുമേനി തിരിച്ചറിഞ്ഞു. അതുകൊണ്ട് തന്നെ സുവിശേഷദൗത്യം തന്റെ ജീവിത വ്രതമായെടുത്ത് സഭയുടെ മിഷൻ രംഗത്ത് നൂതനാശയങ്ങളും പദ്ധതികളും ആവിഷ്ക്കരിച്ചു നടപ്പാക്കി. ഈ നൂറ്റാണ്ട് ദർശിച്ച മിഷനറിമാരിൽ പ്രഥമഗണനീയനാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്. 'വഴിയിൽ വച്ച് അവർ തളർന്നു പോകും' എന്ന ക്രിസ്തു വേദന തന്റേതാക്കി മാറ്റിയ പിതാവ്, സഹജീവികളോടുള്ള സ്നേഹം പ്രകടമാക്കേണ്ടത് പ്രവൃത്തികളിലൂടെയാണെന്ന് ഉദ്ബോധിപ്പിച്ചു. അതിന്റെ പ്രകടമായ ഉദാഹരണങ്ങളാണ് കേരളത്തിലും പുറത്തുമായി പ്രവർത്തിച്ചു വരുന്ന ബാലഭവനങ്ങളും വൃദ്ധമന്ദിരങ്ങളും മറ്റും. തന്റെ ഈ ദർശനത്തിന്റെ ദിശാബോധം സഭയ്ക്കും ലോകത്തിനും നൽകുവാൻ തിരുമേനി അശ്രാന്ത പരിശ്രമം നടത്തി. "ഈ എളിയവരിൽ ഒരുവന് നിങ്ങൾ ചെയ്തേടത്തോളമെല്ലാം എനിക്ക് ചെയ്തു" (വി. മത്താ. 25:40) എന്ന ക്രിസ്തുവാക്യം ജീവിതത്തിലും പ്രവൃത്തിയിലും അന്വർത്ഥമാക്കി.

## സഞ്ചാര മിഷൻ: സ്നേഹസന്ദേശം

ഒസ്താത്തിയോസ് തിരുമേനിയുടെ മനസിലുദിച്ച മനോഹരമായൊരാശയമായിരുന്നു സഭയ്ക്ക് ഒരു സഞ്ചാര സുവിശേഷ പദ്ധതി ഉണ്ടാകുകയെന്നുള്ളത്. ജർമ്മനിയിലെ വെസ്റ്റ് ഫാലിയാ ചർച്ചിന്റെ ഡോ. ഹാൻസ് തിമ്മയുമൊത്തുള്ള ഒരു വിദേശയാത്രയിലാണ് ഈയൊരാശയം പങ്കുവയ്ക്കുന്നത്. തന്റെ മുൻഗാമിയായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മാതൃക തിരുമേനിയെ സ്വാധീനിച്ചിരുന്നു. മതസൗഹാർദത്തിന്റെ പ്രണവ മന്ത്രങ്ങൾ ഉയരുന്ന പവിത്രഭൂമിയും ആർഷ സംസ്കൃതിയുടെ കളിത്തൊട്ടിലുമായ ഭാരതത്തിന്റെ മതസൗഹാർദ്ദത്തിനു പോറലേൽപ്പിക്കാതെ ക്രിസ്തു സുവിശേഷത്തിന്റെ കതിരൊളി ഭാരതീയർക്ക് നൽകുകയെന്നതായിരുന്നു തിരുമേനി ഇതിലൂടെ ആഗ്രഹിച്ചത്. "ത്രിയേക ദൈവം എല്ലാവർക്കും ദൈവം. ഹിന്ദുവിനും മുസൽമാനും", "മതം മാറ്റത്തെക്കാൾ മനം മാറ്റമാണ് ആവശ്യം" തുടങ്ങിയവയായിരുന്നു തിരുമേനി സമൂഹത്തിന് കൈമാറിയ സന്ദേശം.

ഈയൊരു ലക്ഷ്യം മുൻനിർത്തിയാണ്, 1993-ൽ 'സ്നേഹസന്ദേശം' എന്ന പ്രസ്ഥാനം ഒസ്താത്തിയോസ് തിരുമേനി ആരംഭിച്ചത്. ഓർത്തഡോക്സ് വൈദികസെമിനാരിയിലെ മുഖ്യ ലൈബ്രേറിയൻ ബഹു. സി. സി. ചെറിയാനച്ചനായിരുന്നു ഇപ്രകാരമൊരു പേര് നിർദ്ദേശിച്ചത്. തിരുമേനിക്കത് സ്വീകാര്യമായി. കല്ലൂപ്പാറ സ്വദേശി കെ. വൈ. വിൽസനച്ചനായിരുന്നു പ്രാരംഭ കൺവീനർ. വെസ്റ്റ് ഫാലിയ ചർച്ച് സംഭാവന ചെയ്ത വാഹനമായിരുന്നു ഉപയോഗിച്ചിരുന്നത്. കേരളത്തിലും പുറത്തുമായി നൂറു

കണക്കിന് പള്ളികളിൽ ശുശ്രൂഷകൾ നടത്തി. പ. സുന്നഹദോസിന്റെ അംഗീകാരത്തോടെ സഭാ മിഷൻ ബോർഡിന് കീഴിൽ പ്രവർത്തിക്കുന്ന ഈ പ്രസ്ഥാനം സഭാവിശ്വാസികളിൽ ആത്മീയ ചൈതന്യവും സാമൂഹികാവബോധവും വളർത്തിയെടുക്കുവാൻ പരിശ്രമിക്കുന്നു. ദുബായ്-കുവൈറ്റ് ഇടവകകൾ സംഭാവന ചെയ്ത വാഹനമാണ് ഇപ്പോൾ ഉപയോഗിക്കുന്നത്.

പ. ബാവാ തിരുമേനി പ്രേടണും ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് പ്രസിഡന്റും, ഡോ. യൂഹാനോൻ മാർ തേവോദോറോസ് വൈസ് പ്രസിഡന്റും, ഫാ. ഡോ. ഒ. തോമസ്, ഡോ. മാത്യു വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ, ഫാ. ജേക്കബ് മാത്യു തുടങ്ങിയവർ കമ്മിറ്റി അംഗങ്ങളും ആയി വൈദികരും അൽമായരും ഉൾപ്പെട്ട ഒരു ടീമാണ് 'സ്നേഹസന്ദേശ'ത്തിൽ പ്രവർത്തിക്കുന്നത്.

ഭാരതത്തിലെ 22 സംസ്ഥാനങ്ങളിൽ നമ്മുടെ പള്ളികളിലും, കുവൈറ്റ്, ബഹ്റിൻ, ഒമാൻ, ഖത്തർ, ദുബായ്, അബുദാബി, അൽ-ഐൻ തുടങ്ങിയ വിദേശരാജ്യങ്ങളിലെ ദേവാലയങ്ങളിലും കേരളത്തിലെ നൂറുകണക്കിന് പള്ളികളിലും ശുശ്രൂഷകൾ വിജയകരമായി പൂർത്തീകരിച്ചു. ശുശ്രൂഷ നടത്തിയ പള്ളികളിൽ വീണ്ടും ക്ഷണിക്കുന്നുയെന്നത് ഈ ശുശ്രൂഷയ്ക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന അംഗീകാരമാണ്.

## ഇടവകതല പ്രവർത്തനങ്ങൾ

പാട്ടുകളുടെ ആശയം വിശദീകരിച്ച് സംഗീതോപകരണങ്ങളുടെ അകമ്പടിയോടെ സുവിശേഷഗാനങ്ങളും ആരാധനാഗീതങ്ങളും അടങ്ങിയ ഗാനശുശ്രൂഷ, ദൈവവചന പ്രഘോഷണം, സഭയുടെ സത്യവിശ്വാസങ്ങൾ വിശദീകരിക്കുന്ന ക്ലാസ്സുകൾ, മാതൃകാ കുടുംബജീവിതം നയിക്കുന്നതിനാവശ്യമായ മാർഗ്ഗനിർദ്ദേശങ്ങളടങ്ങിയ കുടുംബസംഗമം, സാമൂഹിക തിന്മകൾ, വർഗ്ഗീയത, മദ്യപാനം, മയക്കുമരുന്ന്, ദാരിദ്ര്യം, സാമ്പത്തികഅസമത്വം ഇവയ്ക്കെതിരെയുള്ള പ്രബോധനങ്ങളടങ്ങിയ പരസ്യ സുവിശേഷയോഗം, ഭവന സന്ദർശനം, മദ്ധ്യസ്ഥ പ്രാർത്ഥന, സമർപ്പണ ശുശ്രൂഷ, കൗൺസലിംഗ് തുടങ്ങിയവ ക്രമീകരിച്ചിരിക്കുന്നു. വൈദികരും, ശെമ്മാശന്മാരും, സുവിശേഷകരും ഇടവകയിൽ മൂന്നുനാല് ദിവസങ്ങൾ താമസിച്ചുകൊണ്ട് ശുശ്രൂഷകൾക്ക് നേതൃത്വം നൽകുന്നു.

## സ്നേഹസന്ദേശം: മുഖ്യ ലക്ഷ്യങ്ങൾ

1. ദൈവീകരണം, 2. ഭാരതസുവിശേഷീകരണം, 3. സഭാവിശ്വാസികളുടെ ആത്മീയ ഉണർവ്, 4. യുവതീ-യുവാക്കളെ ക്രിസ്തുവിനായ് നേടുക, 5. സാമൂഹിക സേവന പ്രവർത്തനങ്ങൾ, 6. വി. വേദപുസ്തകവും

വിശ്വാസവും വളർന്നുവരുന്ന തലമുറയിലേക്ക് അനുകാലികമായി കൈമാറുക, 7. സ്കൂൾ, കോളജ് വിദ്യാർത്ഥികളെ കേന്ദ്രീകരിച്ച് ലഹരി വിരുദ്ധ ബോധവൽക്കരണം, 8. പുതിയ വിശ്വാസങ്ങളിലേക്ക് പുതിയ തലമുറ പോകുന്നതിനെ തടയുക.

**ഇടവക ശുശ്രൂഷകൾ**

ഇടവകതലത്തിൽ മൂന്ന് ദിവസത്തെ ശുശ്രൂഷകൾ നടത്തപ്പെടുന്നു. ഗാനശുശ്രൂഷ, വചനപ്രഘോഷണം, വിശ്വാസപ്രബോധനം, ബാല-യുവ ജന കൺവൻഷൻ, പരസ്യ സുവിശേഷയോഗം, ഭവനസന്ദർശനം, കൗൺസലിംഗ്, കുടുംബസംഗമം, ലഘുലേഖാ വിതരണം, മദ്ധ്യസ്ഥ പ്രാർത്ഥന, കാൻഡിൽ പ്രയർ, സമർപ്പണ ശുശ്രൂഷ.

**ഉപസംഹാരം**

ഒരാൾ എങ്ങനെ ജീവിച്ചു എന്നതല്ല എപ്രകാരം ജീവിച്ചു എന്നതാണ് പ്രാധാന്യം. ഗാന്ധിജിയുടെ മരണം അറിഞ്ഞപ്പോൾ ഐൻസ്റ്റീൻ പ്രതികരിച്ചത് ഇപ്രകാരമായിരുന്നു. “ഇങ്ങനെയൊരു മനുഷ്യൻ ജീവിച്ചിരുന്നുയെന്നത് അടുത്ത നൂറ്റാണ്ടിലെ ജനങ്ങൾ വിശ്വസിക്കുമോ?” ഒസ്താത്തിയോസ് തിരുമേനിയെപ്പോലൊരു മഹാചാര്യനെ മലങ്കരസഭയ്ക്ക് തന്ന ദൈവത്തിന് അളവറ്റ നന്ദി. “എന്നാൽ ബുദ്ധിമാന്മാർ ആകാശമണ്ഡലത്തിലെ പ്രഭ പോലെയും പലരേയും നീതിയിലേക്ക് തിരിക്കുന്നവർ നക്ഷത്രങ്ങളെപ്പോലെയും എന്നും എന്നേക്കും പ്രകാശിക്കും” (ദാനി. 12.3). വന്ദ്യ പിതാവേ, ഞങ്ങളുടെ ഹൃദയങ്ങളിൽ അങ്ങേയ്ക്ക് മരണമില്ല!



# 34

# സ്നേഹത്തിന്റെ ആത്മാവുമായി...

## സാറാമ്മ സിറിയക്ക്, തോട്ടയ്ക്കാട്

"ദൈവസ്നേഹം വർണ്ണിച്ചീടാൻ വാക്കുകൾ പോരാ,
നന്ദിചൊല്ലി തീർക്കുവാനീ ജീവിതം പോരാ."

ഈ കവിതയുടെ ആഴം ലോകത്തിന് കാഴ്ച വെച്ച്, നമ്മിൽനിന്നും മറഞ്ഞ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പഠിപ്പിക്കലുകളിൽ നിന്നും ജീവിതത്തിൽ നിന്നും മനസ്സിലാക്കാൻ സാധിച്ചതാണ് സ്നേഹം. തിരുമേനിയുടെ ദർശനങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടത് സ്നേഹം (അഗപ്പാ) തന്നെ ആയിരുന്നു. ദൈവസ്നേഹം എന്താണ് എന്ന് മനസ്സിലാക്കി അവസാനത്തോളം അത് മറ്റുള്ളവരിലേക്ക് പകരുന്നതിനും ആഗ്രഹിച്ച അദ്ദേഹത്തിന്റെ സൃഷ്ടിയാണ് INAMS. യേശുതമ്പുരാൻ സ്വർഗ്ഗാരോഹണത്തിന് മുമ്പായി ശ്ലീഹന്മാരെ വിളിച്ച് ലോകത്തിന്റെ അതിർത്തിയോളം എത്തി സുവിശേഷം അറിയിക്കണം എന്നാവശ്യപ്പെട്ടതുപോലെ, ലോകാവസാനത്തോളം ഈ സുവിശേഷം ലോകത്തിന് മുമ്പിൽ പ്രവൃത്തിയിൽ കാഴ്ച വെയ്ക്കണം എന്നുള്ള ആഗ്രഹം വെളിപ്പെടുത്തിയിട്ടാണ് ഒസ്താത്തിയോസ് തിരുമേനി ഈ ലോകവാസം വെടിഞ്ഞത്.

തിരുമനസ്സിന്റെ ജീവിത ദർശനത്തിന്റെ അടിസ്ഥാനം ത്രിത്വ സ്നേഹത്തിൽ ഉറച്ചതായിരുന്നു. 'ദൈവം സ്നേഹമാണ്' എന്ന വചനം അദ്ദേഹം സ്വീകരിച്ചു. അതേപ്പറ്റി കൂടുതൽ പഠിച്ചു. ദൈവം ഏകനായാൽ അവിടെ സ്നേഹം ഇല്ല. ദൈവം രണ്ടായാൽ അവിടെ സ്നേഹം കൊടുക്കലും വാങ്ങലും മാത്രമേ നടക്കുകയുള്ളൂ. മൂന്നാമതൊരാൾ കൂടി ഉണ്ടായാൽ മാത്രമേ അവിടെ പങ്കിടീൽ (sharing) നടക്കുകയുള്ളു. അതിന് ഉദാഹരണമായി കുടുംബത്തെയാണ് തിരുമേനി മാതൃകയാക്കിയത്. ഒരു ഭവനത്തിൽ ഭാര്യയും ഭർത്താവും മാത്രം ആയാൽ അവർക്ക് അന്യോന്യം സ്നേഹം കൊടുക്കുകയും വാങ്ങുകയും ചെയ്യാൻ സാധിക്കുകയുള്ളു. ഒരു കുഞ്ഞ് ജനിച്ചാൽ മാത്രമേ അവർക്ക് അവരുടെ സ്നേഹം പകരുവാൻ സാധിക്കുകയുള്ളു. അപ്പോൾ മാത്രമേ ഒരു കുടുംബം പൂർണ്ണമാവുകയുള്ളു.

എല്ലാം സ്വന്തമായി കരുതി കൂട്ടിവയ്ക്കുന്നവർക്ക് മരണം വന്നടുക്കുമ്പോൾ ഒന്നും കൊണ്ടുപോകുവാൻ സാധ്യമല്ല. ജനിച്ചപ്പോൾ നാം ഒന്നും കൊണ്ടു വന്നില്ല. ഇവിടെ ഉള്ളതെല്ലാം നാം ഇവിടെ നിന്നും നേടിയ

താണ്. അത് മറ്റുള്ളവർക്കും കൂടി അവകാശപ്പെട്ടതാണ്. അവരവരുടെ ആവശ്യം കഴിഞ്ഞുള്ളത് മറ്റുള്ളവർക്ക് (ഇല്ലാത്തവർക്കായി) പങ്കുവയ്ക്കണം. ലോകത്തിലുള്ള പണക്കാരുടെ ദശാംശം മാറ്റിവയ്ച്ചാൽ പോലും ലോകത്തിലെ പട്ടിണി മാറ്റി എടുക്കാൻ സാധിക്കും എന്ന് തിരുമേനി പറയുമായിരുന്നു.

തിരുമേനിയിൽ നിന്നും പ്രവഹിച്ചുകൊണ്ടിരുന്ന ഈ ദൈവസ്നേഹം ഇന്ന് ഭാരതത്തിന്റെ അങ്ങോളമിങ്ങോളം അനേകരെ ആശ്വസിപ്പിക്കുന്ന കേന്ദ്രങ്ങളായിത്തീർന്നിട്ടുണ്ട്. ശെമ്മാശ്ശനായിരുന്ന കാലത്ത് വഴിയിൽ ഒരു കുഞ്ഞിനെ കാക്ക കൊത്തിപ്പറിക്കുന്നതു കണ്ട് മനം നൊന്ത് ആരംഭിച്ച ബാലഭവനങ്ങൾ ഇന്ന് കേരളത്തിനകത്തും പുറത്തും അനേക കുഞ്ഞുങ്ങളെ ഉയർന്ന നിലയിൽ എത്തിച്ചേരാൻ സഹായിച്ചു. അവർക്ക് ഇന്ന് ഒന്നേ പറയാനുള്ളൂ: “എവിടെയോ ഫുട്പാത്തുകളിൽ അലഞ്ഞു തിരിഞ്ഞ് പിടിച്ചുപറിക്കാരോ, ഗുണ്ടകളോ ആകേണ്ടിയവരായിരുന്നു ഞങ്ങൾ. എന്നാൽ തിരുമേനി അപ്പച്ചൻ ഇന്ന് ഞങ്ങളെ ലോകത്തിന് വേണ്ടിയവരാക്കി, മനുഷ്യരെ സ്നേഹിക്കുന്നവരാക്കി തീർത്തിരിക്കുകയാണ്. ആ പിതാവിന്റെ ഭവനത്തിൽ ഞങ്ങൾക്ക് കിട്ടിയ സ്നേഹം മറ്റൊരിടത്തും ഞങ്ങൾക്ക് ലഭിക്കുകയില്ല. വിവാഹിതരായി പല സ്ഥലത്തും ജോലി നോക്കുന്നവരുണ്ട്. അവധിക്ക് വന്നാൽ ആ കുടുംബത്തിൽ ചെന്ന് അവിടെയുള്ളവരെ കണ്ടിട്ടേ അവർ മറ്റൊരിടത്ത് പോവുകയുള്ളു. ഏതു നേരവും ഈ ബാലഭവനങ്ങൾ അവരെ സ്വാഗതം ചെയ്യുന്നവയാണ്. ഇന്നത്തെ പ്രവണത വൃദ്ധസമൂഹത്തോട് അവജ്ഞ കാണിക്കുന്നതിലാണല്ലോ? ഇത് മനസ്സിലാക്കി വഴിയാധാരമാകുന്ന വൃദ്ധ മാതാപിതാക്കളെ സംരക്ഷിക്കാനായി വൃദ്ധ സദനങ്ങളും രൂപംകൊണ്ടിട്ടുണ്ട്.

നവതി ആഘോഷങ്ങൾക്കു ശേഷവും തിരുമേനി പുസ്തകങ്ങൾ എഴുതുകയും, അനേകരുടെ കണ്ണുനീർ തുടക്കുകയും ചെയ്തു. ആ സമയം പത്രത്തിൽ കണ്ട ഒരു കുറിപ്പ് അദ്ദേഹത്തെ വളരെ ദുഃഖിപ്പിച്ചു. “ഒറീസ്സയിൽ പെൺകുഞ്ഞുങ്ങളെ ജീവനോടെ കുഴിച്ചിടുന്നു.'' അതോടെ മനസ്സും, ചിന്തയും എല്ലാം അതേപ്പറ്റിയായി. ഉറക്കമില്ലാത്ത രാത്രികൾ തള്ളിനീക്കി. പലരെയും സമീപിച്ചു. അവിടെ ഒരു ബാലികാഭവനം തുടങ്ങണം. ആവശ്യമില്ലാത്ത കുഞ്ഞുങ്ങളെ ലോകത്തിന്റെ വെളിച്ചം കാണിച്ചുകൊടുക്കുവാൻ സഹായിക്കണം. അതിനുള്ള പല പരിപാടികളും ആസൂത്രണം ചെയ്യുവാൻ ഉത്സാഹിച്ചു. ആ ആഗ്രഹം മരിക്കുവോളം ഹൃദയം നിറയെ സൂക്ഷിച്ചു.

'സ്നേഹത്തിന്റെ ഒരു നവോത്ഥാനം' ഉണ്ടാകണം എന്നാഗ്രഹിച്ചു. അദ്ദേഹത്തിന്റെ പുസ്തകങ്ങളിൽ പലതും അതേക്കുറിച്ചായിരുന്നു. സത്യവും അസത്യവും തമ്മിലുള്ള അതിർവരമ്പുകൾ നേരിയതാണ്.

സ്നേഹത്തിന് മാത്രമേ നിജസ്ഥിതി വെളിപ്പെടുത്തുവാൻ സാധിക്കുകയുള്ളു. സ്നേഹത്തെ സേവനമാക്കി മാറ്റണം. ഇങ്ങനെയുള്ളവർ ദൈവത്തിന്റെ സഹപ്രവർത്തകരാണ്. അവർ നീതിയിൽ ദൈവത്തിന്റെ മുഖം കാണും. തങ്ങളിൽ താഴ്ന്നവരെ സഹായിക്കുകയും കരുതുകയും ചെയ്യുന്നവർ ദൈവമുമ്പാകെ ശ്രേഷ്ഠന്മാരായിത്തീരും. ദുഃഖിക്കുന്ന ഏവർക്കും സഹായം ചെയ്യണമെന്നാണ് സർവ്വ മതങ്ങളും പഠിപ്പിക്കുന്നത്. തിന്മയെ കൈവിട്ട് നന്മയെ സ്വീകരിക്കാനുള്ള കഴിവ് മനുഷ്യൻ നേടണം.

മതത്തിനുവേണ്ടി മരിക്കുന്ന മതമൗലികതയല്ല, മനുഷ്യനുവേണ്ടി ജീവിക്കുന്ന മനുഷ്യരുണ്ടാകണം. "സ്നേഹമാണഖിലസാരമൂഴിയിൽ" എന്ന കുമാരാനാശാന്റെ കവിതാശകലം ഇവിടെ അർത്ഥപൂർണ്ണമായിത്തീരട്ടെ. സ്നേഹത്തിന്റെ നവോത്ഥാനം ഉണ്ടായാൽ കോടികൾ കൂട്ടിവയ്ക്കുന്ന കോടീശ്വരന്മാർ അത് പങ്കിടുവാൻ തുടങ്ങും. സ്വർണ്ണം വിറ്റ് അത് ഭക്ഷണ സാധനങ്ങൾ ഉല്പാദിപ്പിക്കുവാൻ മനുഷ്യൻ തയ്യാറാകും. മനുഷ്യഹൃദയങ്ങളിൽ ഇപ്രകാരമുള്ള ഒരു മാറ്റം ഉണ്ടാക്കുവാൻ സ്നേഹത്തിന് സാധിക്കട്ടെ!



# 35

# വെളിച്ചം വിതറിയ പ്രവാചകൻ

## അജിത് പോൾ തോമസ്

ദൈവം പകരുന്ന ദർശനങ്ങൾ ലഭിച്ച മഹത്വ്യക്തികളെ ലോക ചരിത്രം പരിശോധിക്കുമ്പോൾ കാണാവുന്നതാണ്. വിപ്ലവകരമായ ആശയങ്ങൾ പറഞ്ഞുവച്ചവരുണ്ട്, അതിനെ നടപ്പിലാക്കാൻ ശ്രമിച്ചവ രുമുണ്ട്. പക്ഷേ, പ്രായോഗികതലത്തിൽ മാറ്റങ്ങൾക്ക് വൻ വിലകൊടു ക്കേണ്ടി വന്നിട്ടുള്ള ചരിത്രവും നമുക്കറിയാം. എന്നാൽ തങ്ങൾ ജീവി ക്കുന്ന സാമൂഹികസ്ഥിതിക്ക് അനുസൃതമായി സമൂഹത്തിന്റെ നന്മ യ്ക്കായി തനിക്കു ലഭിച്ച ദർശനത്തെ പ്രായോഗികതലത്തിൽ കൊണ്ടു വരുവാനും അതിനുവേണ്ട പ്രചാരം ലഭിക്കത്തക്ക കർമ്മപദ്ധതികൾ തയ്യാറാക്കുന്നതിനും കഴിഞ്ഞ പരിശുദ്ധനാണ് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത. സമൂഹത്തോടുള്ള പ്രതിബദ്ധത, മാനുഷീകമൂല്യങ്ങളിലുള്ള അടിയുറച്ച വിശ്വാസം എന്നിവ അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നു. അനീതിക്കും അസമത്വത്തിനും അതിക്രമങ്ങൾക്കു മെതിരെ ജ്വലിക്കുന്ന പ്രേരകശക്തിയും മനുഷ്യസ്നേഹത്തിന്റെ ഉത്തമ മാതൃകയും ക്രാന്തദർശിയും പണ്ഡിതനും ദൈവനീതിക്ക് കീഴ്പ്പെട്ടവനും താനുൾപ്പെടുന്ന സമൂഹത്തോടും സഹജീവികളോടും തന്നാലാവുംവിധം കടമ നിർവ്വഹിക്കുവാൻ ശ്രമിച്ച ആളുമാണ്. ദരിദ്രലോകത്തിൽ സമ്പന്ന നായി ജീവിക്കുന്നത് പാപംഎന്ന് സമർത്ഥിച്ച തിരുമേനി കോടീശ്വരനായ ബിൽഗേറ്റ്സിന്റെ നന്മ കണ്ട് അനുമോദിക്കുമ്പോൾ അക്ഷമരാകുന്നവരെ കാണുമ്പോഴും അദ്ദേഹത്തിന് കുലുക്കമില്ല. താൻ ആരുടെയും തടവറ യിലല്ല എന്ന് അദ്ദേഹം തെളിയിക്കുന്നു. ഇതൊക്കെ കാണിക്കുന്നത് അദ്ദേഹത്തിനു ലഭിച്ച ദർശനങ്ങളുടെ ഉറപ്പാണ്.

ഏതു കാലത്തും മനുഷ്യനെ അലട്ടിക്കൊണ്ടിരുന്ന പ്രധാന ചോദ്യ ങ്ങൾ ദൈവത്തെ സംബന്ധിച്ചവയായിരുന്നു. ദൈവം ആരാണ്? എന്താണ്? എവിടെയാണ്? എന്നെല്ലാമുള്ള ചോദ്യങ്ങൾക്ക് മനുഷ്യൻ ഉത്തരം കണ്ടുപിടിക്കാൻ ശ്രമിച്ചതിന്റെ പരിണിതഫലങ്ങളാണ് കഥകളും ഇതിഹാസങ്ങളും. എന്നാൽ ഈ ചോദ്യത്തിനുത്തരം ഒറ്റവാചകത്തിൽ ക്രിസ്തു കാട്ടിത്തരുന്നു. ദൈവം സ്നേഹമാണ്. ഈ ഒറ്റ വാചകത്തിൽ എല്ലാചോദ്യങ്ങളുടെയും ഉത്തരം സാരാംശത്തിൽ അടങ്ങിയിരിക്കുന്നു. 'സ്നേഹമാണഖിലസാരമൂഴിയിൽ' എന്ന ആശാന്റെ വരികൾ എല്ലാ വർക്കും സുപരിചിതമാണ്. സ്നേഹത്തെപ്പറ്റി വി. പൗലോസും വി. യോഹന്നാൻ ശ്ലീഹായും നിർവ്വചിച്ചിട്ടുണ്ട്. ലോകാരംഭം തൊട്ട് ദൈവീ

കതയെ മനുഷ്യനു മനസ്സിലാക്കിക്കൊടുക്കുവാനുള്ള ദൈവത്തിന്റെ പദ്ധതികൾ പ്രവാചകന്മാരിൽ കൂടിയും ദീർഘദർശിമാരിൽ കൂടിയും ലോകത്തിനു വെളിവാക്കാൻ ദൈവം ശ്രമിക്കുമ്പോൾ ദൈവത്തെയും അവന്റെ നിയമങ്ങളെയും വികലമാക്കി മനുഷ്യന് ദൈവം ഭാരമുള്ള നുകവും ഭീതികരമായ ഒരനുഭവവുമാക്കിത്തീർക്കുന്നവരെയാണ് പഴയനിയമകാലത്ത് കാണാൻ കഴിയുന്നത്. രക്ഷയുടെയും വീണ്ടെടുപ്പിന്റെയും കാലത്ത് ദൈവം സ്വയം അവതരിച്ച് ദൈവേഷ്ടവും ദൈവീകത്വവും അവതരിപ്പിക്കുന്നതാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരപ്രവർത്തനങ്ങൾ.

ക്രിസ്തു തരുന്ന മിഷൻ എന്താണ്? ക്രിസ്തു ന്യായപ്രമാണങ്ങളെ തുച്ഛീകരിക്കാതെ അതിനെ സാമാന്യജനങ്ങൾക്ക് പരിചയപ്പെുത്തിക്കൊടുക്കുകയാണ് ചെയ്യുന്നത്. ദൈവം സ്നേഹമാകുന്നു എന്ന വലിയ സത്യവും നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം എന്ന പരമപ്രധാനമായ കല്പനയുമാണ് ക്രിസ്തു നൽകുന്നത്. പത്തു കല്പനകളിൽ ദൈവത്തിന് എന്തിലും മുമ്പിൽ സ്ഥാനം നൽകണമെന്നും നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം എന്നു പറയുന്നതിൽ കൂടി കല്പനകളുടെ ചുരുക്കമാണ് ക്രിസ്തു നല്കുന്നത്. നല്ല ശമരിയക്കാരന്റെ ഉപമയിൽക്കൂടി ഒരു ശമര്യക്കാരനെ മാതൃകയായി അവതരിപ്പിച്ച് സ്വന്തജനത്തിന് വിവേകം നല്കുവാൻ ശ്രമിക്കുന്നു.

മനുഷ്യന്റെ പ്രവൃത്തികൾക്ക്, സഹജീവിയോടുള്ള അനുകമ്പ, കരുതൽ എന്നിവയ്ക്ക് പ്രാധാന്യം നൽകുന്നു. ആരാധനയേക്കാൾ പ്രാധാന്യം നല്കിക്കൊണ്ടാണ് സൽപ്രവൃത്തിയെ അവതരിപ്പിക്ക പ്പെടുന്നത്. രോഗികളെയും സമൂഹത്തിൽ വെറുക്കപ്പെട്ടവരെയും കരുതുവാൻ ക്രിസ്തു പഠിപ്പിക്കുന്നു. ഈ ആശയഗതി ഹൃദയത്തിൽ പേറുന്നുണ്ട് നമ്മുടെ ഒസ്താത്തിയോസ് തിരുമേനി. ദൈവം കാട്ടിയിരിക്കുന്ന പരമമായ സ്നേഹം അത് മാനവരാശിയെ മൊത്തത്തിൽ കണ്ടുകൊണ്ടുള്ള വീണ്ടെടുപ്പായിരുന്നു. അതിന് തെരഞ്ഞെടുക്കപ്പെട്ട കൂട്ടങ്ങളെ ഉപയോഗിക്കുകയായിരുന്നു. അവരിൽക്കൂടിയും അവർ തെരഞ്ഞെടുക്കുന്നവരിൽക്കൂടിയും ദൈവികസ്നേഹത്തിന്റെ പ്രവൃത്തിഫലം ലോകമെമ്പാടും വ്യാപിപ്പിക്കുക എന്നതാണ് ക്രിസ്തു നൽകുന്ന മിഷൻ. ആ മിഷനാണ് ഒസ്താത്തിയോസ് തിരുമേനി തന്റെ ഹൃദയത്തിൽ വഹിക്കുന്നത്.

തന്റെ ദർശനങ്ങളെ പ്രാവർത്തികതലത്തിൽ നിലനിർത്തുന്നതിന് അദ്ദേഹം ശ്രദ്ധിക്കുന്നു എന്നതിന്റെ തെളിവാണ് നാംസും ജൂണിയർ നാംസും. മിഷൻ ബോർഡിന്റെ പ്രസിഡന്റ് എന്ന നിലയിൽ സഭയുടെ മിഷൻപ്രവർത്തനങ്ങളുടെയെല്ലാം ചുക്കാൻ പിടിച്ചത് അദ്ദേഹമാണ്. ആരോഗ്യം ഉള്ളപ്പോൾ തന്നെ ഭദ്രാസനച്ചുമതലപോലും അതിനായി

അദ്ദേഹം ത്യജിച്ചു. കുഷ്ഠരോഗികൾ, എയ്ഡ്സ് രോഗികൾ അവരുടെ നിരപരാധികളായ കുടുംബക്കാർ, അനാഥർ എന്നിങ്ങനെ സമൂഹത്തിൽ ഒറ്റപ്പെട്ടുപോകുന്നവരെ കരുതുന്നതിൽ അദ്ദേഹത്തിന്റെ ഹൃദയം എപ്പോഴും തുടികൊട്ടിയിരുന്നു.

തിരുമേനിയുടെ ശിഷ്യഗണത്തിന് പ്രായഭേദങ്ങളില്ല. പ്രത്യേകാൽ, കുട്ടികളോടുള്ള അദ്ദേഹത്തിന്റെ സ്നേഹവും വാൽസല്യവും അവരിലുള്ള പ്രതീക്ഷയും ഞാൻ നേരിട്ടറിഞ്ഞിട്ടുണ്ട്. നാളെയുടെ രൂപം പരിണമിക്കന്നത് അവരിൽക്കൂടിയാണെന്ന് തിരുമേനിക്ക് ബോദ്ധ്യമുണ്ട്. തങ്ങളെ അടുത്തു വിളിക്കുകയും കഥകൾ പറഞ്ഞുതരികയും സമ്മാനങ്ങൾ നൽകുകയും ചെയ്യുന്ന തിരുമേനിയെ കുട്ടികൾ മറക്കുകയില്ല. ആ സ്നേഹവാത്സല്യങ്ങൾ ഞാൻ നേരിട്ടനുഭവിച്ചിട്ടുണ്ട്. ജൂണിയർ നാംസ്, നാംസ് കോൺഫറൻസുകളിൽ സംബന്ധിക്കുമ്പോഴൊക്കെ അദ്ദേഹത്തിന്റെ കൈപിടിച്ചു നടക്കുവാനും കഥകൾ കേൾക്കുവാനും പ്രതിജ്ഞ ഏറ്റുപറയുവാനുമുള്ള ഭാഗ്യം എനിക്കു ലഭിച്ചിട്ടുണ്ട്. എന്റെ ജീവിതം എന്റെ തീരുമാനമല്ല ദൈവത്തിന്റേതത്രെ എന്നു പറയുവാൻ അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചു. ഇങ്ങനെയൊരു സന്ദർഭത്തിൽ അദ്ദേഹം എഴുതിയ ഒരു ലേഖനം എന്നെക്കൊണ്ടു വായിപ്പിക്കുകയും അത് വിവരിച്ചു തരികയും ചെയ്തു. ബിൽഗേറ്റ്സിനെപ്പോലെയുള്ള കോടീശ്വരന്മാർ ദരിദ്രലോകത്തിന് ഒരു അനുഗ്രഹം എന്നായിരുന്നു അദ്ദേഹത്തിന്റെ ആ ലേഖനത്തിന്റെ തലക്കെട്ട്. ധനം സമ്പാദിക്കുന്നത് ഒരു പാപം അല്ലെന്നും അതിനു സാധിക്കാത്തവർക്കുവേണ്ടി ദൈവം നമ്മെ ഏല്പിക്കുന്നതാണെന്നും നമ്മുടെ ധനം കൂട്ടിവയ്ക്കാതെ അതിനർഹരായവർക്കുവേണ്ടി അത് വിനിയോഗിക്കണം എന്നും ഞങ്ങളെ പഠിപ്പിച്ചു. തങ്ങളുടെ മാതാപിതാക്കന്മാരിൽ നിന്നു പഠിച്ചതുപോലെ തങ്ങളുടെ കോടിക്കണക്കിനുള്ള സ്വത്ത് ദാനംചെയ്യുന്ന ബിൽ ഗേറ്റ്സിനെയും ഭാര്യ മിലിൻഡയെയും കുറിച്ച് ഞങ്ങൾക്കു പറഞ്ഞുതന്നു.

ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവീൻ, അവരെ തടയരുത്എന്ന തിരുവചനം അദ്ദേഹത്തിന്റെ കാതിൽ എപ്പോഴും മുഴങ്ങുന്നുണ്ട്. മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ സ്വാർത്ഥരായി വളർത്തുന്ന പ്രവണതയെ അദ്ദേഹം എതിർക്കുന്നു. പ്രമുഖദിനപ്പത്രമായ ദി ഹിന്ദുവിൽ ബിൽ ഗേറ്റ്സിന്റെ ഭാര്യ മിലിൻഡയുമായി വന്ന അഭിമുഖം ചൂണ്ടിക്കാട്ടി അവരെ ബാല്യത്തിൽത്തന്നെ മാതാപിതാക്കൾ ദാനശീലം പഠിപ്പിച്ചു എന്നത് ഞങ്ങൾക്ക് ബോദ്ധ്യം വരുത്തി.

തിരുമേനി ജീവിച്ചത് ഒരു സാങ്കല്പികലോകത്തല്ല. അനീതിയും അക്രമവും നിറഞ്ഞ ഈ ലോകത്തിൽ വെളിച്ചം വിതറിയ ഒരു പ്രവാചകൻ തന്നെയാണ് തിരുമേനി. ദേശമെമ്പാടും ക്രിസ്തുസന്ദേശം ഉള്ളിൽ

വഹിക്കുന്ന ക്രിസ്തുശിഷ്യന്മാരെ സംഘടിപ്പിച്ച് രോഗികൾക്കും ദരിദ്ര ർക്കും ആലംബഹീനർക്കുംവേണ്ടി പ്രവർത്തിക്കുകയും പ്രാർത്ഥിക്കു കയും അവർക്കുവേണ്ടിയുള്ള മിഷൻ പ്രവർത്തനങ്ങളിൽ സഹായിക്കു കയും ചെയ്യണമെന്ന് തിരുമേനി ഞങ്ങളെ പഠിപ്പിച്ചു. ഒരുവൻ ക്രിസ്ത്യാ നിയാകുന്നത് ഞാനെന്ന ഭാവം വിട്ട് നമ്മിൽ വസിക്കുന്നത് ക്രിസ്തുവാ ണെന്ന ബോധം ഉണ്ടാകുമ്പോഴാണെന്ന് തിരുമേനി ഞങ്ങളെ ഓർമ്മി പ്പിച്ചു. ദൈവമുമ്പാകെ എല്ലാവരും ഒന്നാണ്. ധനികനും യജമാനനും ദാസനും എല്ലാവരും അങ്ങനെ തന്നെ.

അദ്ദേഹത്തിന്റെ സേവനങ്ങൾക്ക് ജാതിമതഭേദമില്ല. വിശാലമായ മതസൗഹാർദ്ദവീക്ഷണമാണ് തിരുമേനിയുടേത്. ആരാധനയ്ക്കും മിഷൻ പ്രവർത്തനങ്ങൾക്കും ജീവിതം പൂർണ്ണമായും തിരുമേനി സമർപ്പിച്ചു. സഭ യുടെയും മിഷൻബോർഡിന്റെയും പ്രവർത്തനങ്ങൾ അറിയുവാനും മിഷൻപ്രവർത്തനങ്ങളിൽ തങ്ങളാലാകുംവിധം സഹായിക്കുവാനും ഭക്തിസാന്ദ്രമായ അന്തരീക്ഷത്തിൽ പ്രാർത്ഥിക്കുവാനും അനേകംപേർ മാവേലിക്കര മിഷൻകേന്ദ്രത്തിലെത്തുന്നു. അവിടെയാണ് ക്രിസ്തീയത യുടെ വിജയം. തിരുമേനിയുടെ പ്രധാനദർശനം സ്നേഹം തന്നെയാണ്. അദ്ദേഹത്തിന്റെ കാലികമായ മറ്റു ദർശനങ്ങൾ സ്നേഹത്തെ ആസ്പദ മാക്കിയാണ്. അദ്ദേഹത്തെപ്പോലെ വായിക്കുകയും ചിന്തിക്കുകയും എഴുതുകയും ചെയ്തിട്ടുള്ള ബിഷപ്പുമാർ വേറെയുണ്ടോ എന്നു സംശയം. അറുപത്തിയഞ്ചിലധികം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച തിരുമേനി അതിൽക്കൂടി വിവിധങ്ങളായ ദർശനങ്ങൾ നമുക്ക് വെളിവാ ക്കിത്തന്നു.

അദ്ദേഹത്തിന്റെ ദർശനങ്ങളിൽ മനുഷ്യസ്നേഹം എന്നത് പരമ പ്രധാനമാണ്. കണ്ണിനെ ഇമ സംരക്ഷിക്കുപോലെ ഗതിയറ്റവർക്കായി അദ്ദേഹത്തിന്റെ ഹൃദയം തുടിച്ചുകൊണ്ടിരിക്കുന്നു. സാർവ്വലൗകീകമായ, മതങ്ങൾക്കോ ചക്രവാളങ്ങൾക്കോ അതീതമായൊരു മാനവികസങ്ക ൽപ്പവും, വിശാലമായൊരു മതസങ്കല്പവും, രക്ഷാസിദ്ധാന്തവും അദ്ദേ ഹത്തെ വ്യത്യസ്തനാക്കുന്നു. ദൈവമുമ്പാകെ എല്ലാവരും തുല്യരാണ്. ദരിദ്രനും ധനികനും യജമാനനും ദാസനും എല്ലാവരും അങ്ങനെതന്നെ. തിരുമേനിയുടെ കാഴ്ചപ്പാടിൽ ശരിയായ മാർഗ്ഗത്തിൽ ധനം സമ്പാദിക്കു ന്നത് പാപമല്ല. ദരിദ്രർക്കും അശരണർക്കും അർഹമായ പങ്ക് മാറ്റിവച്ച് പൊതുനന്മയ്ക്കായി അതുവിനിയോഗിച്ച് ദാരിദ്ര്യവും ക്ഷാമവും മാറ്റുവാൻ ശ്രമിക്കണം. മാത്രമല്ല മനുഷ്യരുടെ വളർച്ച പ്രകൃതിയുടെ താളംതെറ്റി ക്കുന്നതാകരുത്. ഏദൻതോട്ടത്തിന്റെ അനുഭവംപോലെ പ്രകൃതിയെയും സർവ്വസൃഷ്ടിയെയും സംരക്ഷിക്കുവാനുള്ള ചുമതല നമുക്കുണ്ട്.

ബലഹീനർക്കും സമൂഹത്തിൽ ഒറ്റപ്പെട്ടവർക്കും വേണ്ടിയാണ്

തിരുമേനിയുടെ സേവനങ്ങൾ. കുഷ്ഠരോഗികൾ, എയ്ഡ്സ് രോഗികൾ, അന്ധർ,വികലാംഗർ, ദരിദ്രർ എന്നിവരെ മടിച്ചുനില്ക്കാതെ ശുശ്രൂഷിക്കുകയും അവരുടെ സേവനത്തിനായി കലഹണ്ടി, യാച്ചാരം, ബാംഗ്ലൂർ എന്നിവിടങ്ങളിലെ പ്പോലെ അനേക സ്ഥാപനങ്ങൾ ആരംഭിക്കുകയും ചെയ്തു. അന്ധന്റെ അവസ്ഥയ്ക്ക് കാരണം അവന്റെയോ അവന്റെ മാതാപിതാക്കളുടെയോ പാപമല്ല പ്രത്യുത, ദൈവമഹത്വം വെളിപ്പെടുവാനാണെന്ന ദൈവവചനം തന്റെ പ്രവർത്തനത്തിലൂടെ തിരുമേനി തെളിയിക്കുന്നു.

സമൂഹത്തിലെ എല്ലാവരേയും ഉൾക്കൊള്ളുന്ന നിത്യസ്നേഹകൂടാരം വിഭാവനം ചെയ്യുന്ന മനുഷ്യദർശനമാണ് ഒസ്താത്തിയോസ് തിരുമേനി വിഭാവനം ചെയ്യുന്നത്. കാലശിലകളിൽ ഈ ദർശനം മുദ്രിതമായിരിക്കും എന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

*(പത്തനംതിട്ടയിൽ നടന്ന ജൂനിയർ ഐനാംസ് കോൺഫറൻസിൽ അവതരിപ്പിച്ച പ്രബന്ധം)*



# 36

# വേഗതയുടെ സാരഥിയായി...

## പി. റ്റി. തങ്കച്ചൻ

മുപ്പത്തിയാറ് വർഷം സമ്മാനിച്ച അനുഭവങ്ങൾ എങ്ങനെ ഹ്രസ്വമായി എഴുതിത്തീർക്കും? ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് എന്ന ഭക്തനും, ബഹുമുഖപ്രതിഭയും, മനുഷ്യസ്നേഹിയുമായ മഹാപുരോ ഹിതനോടൊപ്പമുള്ള എന്റെ പ്രവർത്തനകാലഘട്ടം ജീവിതത്തിലെ എറ്റവും അനുഗ്രഹിക്കപ്പെട്ട നിമിഷങ്ങളായിരുന്നു.

ഓരോ മനുഷ്യനെയും മനുഷ്യനായിക്കണ്ട മനുഷ്യസ്നേഹിയായി രുന്നു ഒസ്താത്തിയോസ് തിരുമേനി. മനം മടുപ്പിക്കുന്ന ഒരു വാക്കോ പ്രവൃത്തിയോ തിരുമേനിയിൽ നിന്നും ഒരിക്കൽപോലും എനിക്ക് നേരി ടേണ്ടി വന്നിട്ടില്ല. ശകാരം വളരെ കടുത്തതാണെങ്കിലും തിരുമേനിയുടെ സ്നേഹത്തിനും കരുതലിനും മുമ്പിൽ അതെല്ലാം നിസ്സാരമായിരുന്നു. ബാല്യകാലത്ത് കഷ്ടതകൾ അനുഭവിച്ച തിരുമേനിക്ക് മറ്റുള്ളവരുടെ കഷ്ടതയും പ്രയാസവും നന്നായി മനസ്സിലാകുമായിരുന്നു. അനേകം വ്യക്തികൾക്ക് സ്വന്തം കാലിൽ നിൽക്കുവാനുള്ള മാർഗ്ഗം മാർ ഒസ്താ ത്തിയോസ് തിരുമേനി കാണിച്ചുകൊടുത്തു. അനേകംപേർക്ക് തിരുമേനി പ്രകാശം പകർന്നു. യാത്രകൾക്കിടയിൽ പരിചയക്കാർ ഉണ്ടെങ്കിൽ അവിടെ കയറണം എന്നത് തിരുമേനിക്ക് നിർബന്ധമായിരുന്നു. എത്ര ബുദ്ധിമുട്ടിയാലും വീടുകൾ കണ്ടെത്തും. ജാതിമതവ്യത്യാസം കൂടാതെ എല്ലാവരെയും അദ്ദേഹം സ്നേഹിച്ചിരുന്നു. ഒസ്താത്തിയോസ് തിരു മേനിയുടെ വേഗതയ്ക്ക് ഒപ്പം ഓടിയെത്തിയില്ലെങ്കിൽ ദേഷ്യപ്പെടും. വാക്കിലും ചിന്തയിലും പ്രവൃത്തികളിലും അത്രയ്ക്ക് വേഗതയാണ്.

വി. കുർബാനയ്ക്ക് മുമ്പ് നിശബ്ദത നിർബന്ധമായിരുന്നു. പട്ടംകൊട പോലെയുള്ള ശുശ്രൂഷകൾക്ക് മുമ്പ് ദിവസങ്ങളോളം മൗനമായി ധ്യാനി ക്കുമായിരുന്നു. വി. കുർബാനയുള്ള ദിവസം സന്ധ്യമുതലേ ഒരുങ്ങും. വിവാഹം പോലെയുള്ള കൂദാശകൾക്ക് പോകുമ്പോൾ വധൂവരൻമാ രുടെ പേരും വിലാസവും എല്ലാം വിശദമായി ശെമ്മാശന്മാരോട് ചോദിച്ച് മനസ്സിലാക്കും. പള്ളിയിൽ എത്തുന്നതുവരെ മൗനമായി പ്രാർത്ഥിക്കും.

സ്വന്തമായി ഒന്നും സമ്പാദിച്ച് വയ്ക്കാതെ ഉള്ളത് പങ്കിട്ടുകൊടുത്ത ജീവിതമായിരുന്നു തിരുമേനിയുടേത്. ആരും അറിയാതെ അനേകരെ അദ്ദേഹം സഹായിച്ചിരുന്നു. വരവു ചെലവു കണക്കുകൾക്ക് സുതാര്യത

വരുത്തുവാൻ രസീത് നൽകിയിരുന്നതിനാൽ അത്തരം ഫണ്ടിൽ നിന്നുള്ള സംഭാവനകൾക്ക് രേഖകൾ സൂക്ഷിച്ചിരുന്നു. അന്നന്ന് ചെയ്യേണ്ട കാര്യങ്ങൾ തീർത്തിട്ടേ അദ്ദേഹം ഉറങ്ങിയിരുന്നുള്ളൂ. അതത് ദിവസം ഏൽപ്പിച്ചതും ചെയ്തുതീർത്തതും സുത്താറയ്ക്ക് മുമ്പായി ശെമ്മാശന്മാർ അറിയിക്കും. ഒരു കാര്യം ചെയ്യണം എന്ന് തോന്നിയാൽ എത്ര ബുദ്ധിമുട്ടിയാലും, പ്രാർത്ഥിച്ച് സംഗതി നടത്തുമായിരുന്നു. ഇന്ന് കാണുന്ന പല പ്രസ്ഥാനങ്ങൾക്കും പുറകിൽ അത്തരം കൃത്യതയുടെയും സർവ്വോപരി പ്രാർത്ഥനയുടെയും അടിസ്ഥാനമുണ്ട്. പ്രകൃതി ക്ഷോഭ ങ്ങൾ ഉണ്ടായപ്പോൾ ഉറക്കം പോലും ഉപേക്ഷിച്ചാണ് ഒസ്ത്താത്തിയോസ് തിരുമേനി പ്രവർത്തനങ്ങൾ നടത്തിയത്.

എവിടെയായിരുന്നാലും ഒരു വേദപുസ്തകവും, ലൈറ്റും കിടക്കയോട് അടുത്ത് നിർബന്ധമായിരുന്നു. തനിയെ വായിച്ചും, വായിച്ചുകേട്ടും, വേദ പുസ്തകം ഹൃദയത്തിൽ പകർത്തിയെഴുതി. ജീവിതത്തിലെ അവസാന ദിനങ്ങളിലും വേദപുസ്തകം വായിപ്പിച്ച് കേൾക്കുമായിരുന്നു. ഒസ്താ ത്തിയോസ് തിരുമേനിക്ക് പ്രാർത്ഥന ജീവശ്വാസമായിരുന്നു. പ്രാർത്ഥനാ മനുഷ്യന്റെ ഭാവങ്ങൾ തിരുമേനി പ്രകടിപ്പിച്ചിരുന്നില്ല. ഏത് പ്രായക്കാ രെയും തിരുമേനിയോട് അടുപ്പിച്ച് യേശുക്രിസ്തുവിനെ ചൂണ്ടിക്കാണിച്ച് കൊടുക്കും. പാട്ടുകൾ പാടിക്കും, പ്രാർത്ഥിപ്പിക്കും. മേൽപ്പട്ടത്തിന് അടുത്ത പരിവേഷങ്ങൾ ഒന്നും കൂടാതെ ഒരു മകനെപ്പോലെ എന്നെ സ്നേഹിച്ച ഒസ്താത്തിയോസ് തിരുമേനിയെക്കുറിച്ച് അനേകം എഴുതു വാനുണ്ട്.

ഞാൻ രോഗിയായിക്കിടന്നപ്പോൾ തിരുമേനി ഏറെ ബുദ്ധിമുട്ടി എന്നെ കാണുവാൻ വന്നു. എന്റെ ആവശ്യങ്ങളും, സങ്കടങ്ങളും ഞാൻ പറ യാതെ മനസ്സിലാക്കി. കരുതി, സ്നേഹിച്ചു.

അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ ഭൗതികശരീരം കബ റിൽ വച്ചപ്പോൾ ഞാൻ പൊട്ടിക്കരഞ്ഞുപോയി...! എന്നാൽ ഇന്ന് തിരു മേനി ഏറെ ശക്തനായി എപ്പോഴും എന്റെ കൂടെയുണ്ട് എന്ന് ഞാൻ തിരിച്ചറിയുന്നു. ഒസ്താത്തിയോസ് തിരുമേനി ദൈവത്തെയും മനുഷ്യ രെയും സ്നേഹിച്ചു. ദൈവത്തിനു പ്രിയനായി ജീവിച്ചു.

*(ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ സന്തത സഹചാ രിയും സാരഥിയുമായിരുന്നു പി. റ്റി. തങ്കച്ചൻ)*



# 37

# The Vision of Mar Osthathios

**John Kunnathu**

### Transition from Evangelical to Ecumenical

Successfully completing an eventful and fruitful life, Metropolitan Geevarghese Mar Osthathios has passed on to the other side of the veil. A close examination of his vision of life and the mission he accomplished based on it will certainly yield very valuable lessons for us.

Growing up as a teenager in the sixties and seventies in India, I had Fr. M. V. George (the previous name of the metropolitan) as an inspiration, a role model, and a guide. With the anxieties and uncertainties of the baby boom period, I was eagerly looking for a source of wisdom I could trust and follow. Fr. M.V. George was someone who could sense the pulse of the new generation and successfully communicate with them. His ability and willingness to communicate with the young people attracted hundreds of them to his camps and conferences, and I was fortunate to be among them. I eagerly read his books and tried to internalize bits and pieces of wisdom from him. Today when I look back I can see his tremendous influence in laying a foundation to my life.

The one primary characteristic of the vision of this great man is that it was dynamic. He began with an evangelical view of life, but eventually his view underwent a radical transition to become ecumenical. An open mind with a willingness to learn was the secret behind this transition. He remained a student willing to learn from others throughout his lifetime. He shared his thoughts with others through his books and his talks. He always had a thought-provoking idea to share with others. At the same time, he was willing to listen to anyone and learn from them. He kept his mind fresh like the good field in Jesus' Parable, so he could be fruitful a hundred-fold.

### The Evangelical Upbringing

Mar Osthathios writes in his autobiography that his father was from the Marthoma church, and he joined his mother in her family, which was in Orthodox Church, and he was brought up in the Orthodox faith. He further admits that he got the first knowledge of the Bible from a preacher in Marthoma Church, who used to visit his home weekly—Padikaleth Thomas Upadeshi. At the age of fourteen, he dropped out from school due to household financial difficulties, and joined a well-known revival preacher of that time, Aleyamma Oommen, as a preacher. A kind priest who heard his speech provided financial assistance to continue his studies. Thus he continued his studies and graduated from High school. He joined a teacher training course, and became a school teacher. During this time, he used to be a companion of Sadhu Kochukunju Upadeshi, a legendary preacher in Marthoma church. One day, hearing his speech in Othara, Abraham Marthoma Metropolitan encouraged him to join the Leonard Theological Seminary in Jabalpur and helped him to obtain scholarship. During his stay in Jabalpur from 1943 to

47, he witnessed so many events related to the Indian Independence struggle, and he participated in relief activities as a part of London Mission Society. In 1948 he was ordained as a deacon, and he went to the United States to continue his studies with a scholarship. He took Master degree from Drew University in Philosophy, and later he took another Master degree in Theology from Union Theological Seminary. His professors included Paul Tillich, Reinhold Niebuhr, and Edwin Lewis. Coming back from there in 1951, he bought some land and built a Gospel Hall in Mavelikara, where he started summer classes and other religious educational activities. In 1952, he joined the Orthodox Theological Seminary as its vice principal. He started St. Paul's Gospel team, and its parish-level units began to function. He became a preacher of high demand in Gospel conventions. In 1956 he became a priest. In 1965, he was chosen to become a bishop; however, due to the suspicion of his evangelical bend of mind, he was not ordained until 1975.

There was a bishop in the church who inspired him. It was none other than Pathros Mar Osthathios. With a deep sense of the mission of the church, he had founded an organization—Sleeba Dasa Samooham (Society for the servants of the cross). He exemplified Christ through his life and he gained a lot of converts for the church. Accepting him as a role model, Fr. M.V. George took the name Osthathios when he became a bishop.

**An Orthodox Reform Movement**

The Roman Catholic Church and the various Protestant churches had very strong mission movements all over the world, and they were aggressively converting people to their own fold. Compared to them, the Orthodox churches were inactive. They were accused of being dead. Their focus was primarily upon strictly keeping their inherited belief system and traditions and passing them on to their next generation. They claimed to be the direct descendents of the true apostolic faith, and they accused the Catholics and Protestants for deviating from the true faith. In spite of this claim, they painfully realized that day after day they were losing people, who joined some other church that appeared active and dynamic.

This realization led many people in the Orthodox Churches all over the world to start a reformation within their churches. There were several waves of reformation within the Orthodox Church of India too. One of the early movements, led by Abraham Malpan, led to the formation of the Marthoma Church. This experience made the Orthodox Church treat all reform movements with suspicion. When Pathros Mar Osthathios and later Geevarghese Mar Osthathios initiated powerful waves of reform movements in the church, they were viewed with suspicion that one day they would lead to the formation of new independent communities like Marthoma Church.

The leaders of the Orthodox Church such as Baselius Geevarghese II and Baselius Mathews I agreed that the church needs to become dynamic, but they wanted the church to keep its traditional identity without joining or becoming a Protestant Church. The theological seminary in Kottayam was started with the purpose of educating the church to keep its traditional Orthodox identity. There were also other movements such as Sunday school, Student Movement, Vanitha Samajam, and youth movement to educate the people. They wanted people to understand how the Orthodox Church is

different from the Roman Catholic Church and the Protestant Churches. In order to understand this, they turned mainly to the church fathers—Greek and Syriac. The topic of the research chosen by Geevarghese Mar Osthathios in the Union Theological Seminary was the thought of a church father—St. Athanasius. The topic chosen by Paulos Mar Gregorios was the thought of another church father—Gregory of Nyssa. The topic of study chosen by Fr. K.M. George, the present principal of the theological seminary was the thought of Gregory of Nazians. Fr. V.C. Samuel also made substantial contribution to the field of Patristics.

The leaders of this Orthodox reform movement were treading a very narrow line. They wanted the dynamism of the Protestant Churches, but they didn't want to adopt their views. It was a very risky path indeed. Pathros Mar Osthathios and Geevarghese Mar Osthathios were daring leaders who took the challenge of leading the church along this narrow path. They had to constantly face very strong opposition from those who could not share their positive and daring attitude.

The leaders of the reform movement drew inspiration and guidance primarily from the western universities and the ecumenical movement. Although the universities in Europe and USA were started to reinforce the views of the western Christian churches, eventually they developed programs of religious studies independent of the church affiliation. That is how our leaders could get education on our eastern Christian tradition in the western universities. This reminds us of our national leaders who got education from Britain in order to help us become independent from Britain. The emergence of ecumenical movement also helped the Orthodox Churches assert their identity at the global level. Although the World Council of Churches began as an association of Protestant Churches, eventually it expanded to include the Orthodox Churches. The Orthodox Church of India also became a member of WCC, and its representatives rose to the leadership positions in WCC. Just fifty years ago, Orthodox Christianity was not considered a part of the world Christianity; it was almost unknown. There was nothing in the history books, of the world or of Christianity, about Orthodox Christianity in those days. Today the voice of the Orthodox churches is loud enough to be noticed, and Orthodoxy has asserted its identity. Orthodoxy has gained a place in the history books.

Metropolitan Paulos Mar Gregorios had a unique place in this reform movement. As the principal of the Orthodox Theological seminary and as a top leader of the World Council of Churches, he became the unquestioned leader of the reform movement. He was successful in clearly identifying how the eastern tradition of Christianity is different from the western traditions. When he came back from his studies in the west, first he joined Pathros Mar Osthathios. Soon he realized that he could not agree with Mar Osthathios in his understanding of Christian mission, and he left. He joined the theological seminary as its principal to lead a team of people with theological education. He developed a vision of church as the visible embodiment of the invisible Christ. Church has to do what Christ would do. It has to proclaim the good news of the Kingdom of God and stand with the oppressed. His participation in WCC and in the Council of Vatican II helped him develop this view.

Geevarghese Mar Osthathios grew up very much immersed in the views of the Protestant reform movement. It is evident from the fact that he was in the team of Sadhu

Kochukunju Upadeshi, that he was educated in Jabalpur Theological College, and that he started a Gospel hall. His model and inspiration was Pathros Mar Osthathios, who believed that the mission of the church was to convert nonChristians to Christianity. Paulos Mar Gregorios realized early enough that converting people was not the mission of the church, and eventually Geevarghese Mar Osthathios also realized this. Toward the end, he was against converting people from one religion or community to another one. He began to affirm as stated in John's epistle that love is the mark of true faith, and regardless of one's religious affiliation, what matters is love. He called for a conversion from selfishness to love, not from one religion or church or community to another one.

Here are a few quotes from "A Centenary Message For M.G.O.C.S.M": "Every church, religions and even secularists have the human right to believe in their own doctrine and practice their own worship or not to worship. Human right gives the freedom to belong to any religion or ideology. The secular humanists have no religion but they are also free to be atheists or rationalists or agnostics. This is the third millennium when democracy and human right have to be universally accepted."

"The first millennium of the church was a period when the rulers had the human right to kill people and make them martyrs. Emperors from the time of Nero downwards killed thousands of saints calling them heretics. Second millennium was the time when the church was divided and cut -asunder with bleeding on both sides. This third millennium needs a new missiology of love and universal sharing of the resources of the Heavenly Father for all His children.

Not only individuals but also religions must love each other. Love is the magnet that can unite all human pieces of iron in to one global vessel. 'Sheep stealing' of any religion is not mission. Anyone has the human-right to stay in one's own religion or ideology or change one religion and ideology. But forcible conversion impinges another's freedom."

Here is another quote from One Religion of Love: "What is your answer to the Christian claim that Jesus Christ is the only Savior of the world (St. Jn. 14:6; Acts. 4:12, etc.) ?

Those who have read my books like Theology Of A Classless Society and Sharing God and A Sharing World know that my Christology is not low as of modern Protestantism, but is as high as the Biblical, Patristic Christology. I believe the Creedal claim that Jesus Christ is very God of Very God, of the same essence of God. The stress of my theology is that the essence of God is divine love (agape), as revealed by Jesus Himself. Hence, Christ is pre-existent Logos (Word) or sabdaBrahma, without whom there is no salvation. Jesus Christ, God incarnate is the same as Logos Pre Incarnate and Post-Incarnate, without whom there is no other savior. This is an all inclusive claim and not an exclusive superiority claim. Salvation through the visible Church or the invisible Church known only to God and in all religions and cultures are Christ's as He is God and Man, at the same time. After all, only God can know who is saved and who is not saved. The tree is known by the fruit of divine love, expressed in life and example. God Triune, is Sat, Chit, Anand (Satchidananda), Compassionate Allah, Eternal Love in eternal sharing. Of course, such a claim is not to be enforced on anyone, but proclaimed only by those who have this holistic Christology (conviction)."

### Evangelical versus Ecumenical

The primary mark of evangelical Christianity is its focus on converting people from other religions and churches to their fold. This is due to their other-worldliness. They care only for the world in the future or in the world above. They do not care for the world here and now. They believe that at the return of Christ, they will be taken away from this world, and this world will be burned along with all the unsaved people. That is why evangelical Christians spend all their time and effort to save as many people as possible for the other world. They do not care much for the poverty and suffering of people. Even if they help the poor or suffering people, it will be as a means to get them join their church.

The primary mark of ecumenical Christianity is its focus on God's unconditional love for all people. If God loves everyone unconditionally as His children, the world is a family, and we should also love all people as our brothers and sisters. Jesus Christ lived on this earth as an embodiment of God's unconditional love, and the church has to be the visible body of the invisible Christ in today's world. Ecumenical Christianity is not other-worldly. It is not this-worldly either. It is one-worldly. It views the visible and invisible world as parts of one whole. There is only one world; only a part of it remains visible to us now.

The ecumenical leaders rejoice seeing any two nations or religious communities make peace with each other; whereas the evangelical leaders rejoice seeing two nations or communities break their relationship and fight with each other, for they see it as a fulfillment of the prophecy of the end times and as a sign of Christ's return. Ecumenical Christianity strives to mend broken relationships and build bridges, whereas evangelical Christianity strives to break relationships. Evangelical Christianity sees in the World Council of Churches an agency of Satan.

Metropolitan Geevarghese Mar Osthathios started with an evangelical view, but when he saw the evil lurking behind it, he quit it and adopted the ecumenical view. His involvement in the ecumenical movement and his theological education helped him make this transition. His close association with Metropolitan Paulos Mar Gregorios might have been a major influence. This ecumenical vision was behind his humanitarian activities, which include the orphanages he established throughout India, the relief work in Andhra Pradesh when the hurricane hit in 1976, and the various funds to help the poor.

### The Way Forward

In the past few decades we witnessed a great reform movement in the Indian Orthodox Church led by such great leaders like Paulos Mar Gregorios and Geevarghese Mar Osthathios. Both have gone to the other side of the veil leaving us here to enjoy the fruits of their labor and to continue their great mission. It is up to us now to understand the meaning of what they achieved and to follow their path. They have left with us a wealth of literature to learn and internalize their vision. We need to read them and learn what it means to be Orthodox Christians in today's world. We don't want our community to stay inactive anymore; we want it to be dynamic. We also want our community to keep its own identity.

❑

# 38

# മാർ ഒസ്താത്തിയോസിന്റെ രചനകൾ

1. *Student's Companion*, Study Department of the Orthodox Student Con ference, 1952
2. *New life in an Old Church*, Orthodox Syrian Church, Calcutta, 1963
3. *Jesus Christ and the New Humanity*, Orthodox Book House, Kottayam, 1966.
4. *My Lord and My God*, St. Paul's Books, Mavelikara, 1971; C.S.S, Tiruvalla, 2005
5. *Talks to Modern Youth*, Orthodox Church, Malaysia, 1972
6. *Forty Questions Answered*, St. Paul's Books, 1977
7. *Theology of a Classless Society*, (a) Luther work Press, London, (English Edition) 1979, (b) Orbis, U.S.A., 1980 (American Edition), (c). Luthersches Vertagshes, Hamburg, 1980 (German Edition), (d) C.L.S., Madras, 1980, (e) CSS, Tiruvalla, 2004
8. *Communion in the Body of Christ*, St. Paul's Books Depo., Mavelikara, 1981
9. *Sin of Being Rich in a Poor World*, C.L.S, Madras, 1983; CSS, Tiruvalla, 2003
10. *Sharing God and a Sharing World*. a) ISPCK, New Delhi, 1995. b) CSS Book, Tiruvalla 1999.
11. *Radiance of faith*, Divyabodhanam publications, Kottayam, 1991
12. *Daily Prayers*, Malankara Orthodox Mission Board Publications, Mavelikara, 2000
13. *One Religion of love*, CSS, Tiruvalla, 2003
14. *Atraita Theology and one religion of love*, CSS Thiruvalla, 2007.
15. God of Agape lead us to Justice & Peace, CSS, Thiruvalla, 2013.
16. *മൂന്നു വിശ്വാസസത്യങ്ങൾ*, ഓർത്തഡോക്സ് ചർച്ച് ബുക്ക് ഹൗസ്, കോട്ടയം, 1956.
17. *വി. സി. ഗീവറുഗീസ് അച്ചനും റോമാ സഭയും*, ഓർത്തഡോക്സ് സെമിനാരി, കോട്ടയം, 1957.
18. *ഞങ്ങൾ വിശ്വസിക്കുന്നു*, സി. എൽ. എസ്, തിരുവല്ല, 1963.
19. *ഫാ. സി. ഇ. ജോർജ് ജീവചരിത്രം*, എഡി.: ഫാ. എം. വി. ജോർജ്, കെ. വി. മാമ്മൻ, ക്രൈസ്തവാശ്രമം, മാങ്ങാനം, 1966.
20. *തുറന്ന കത്തിന് മറുപടി*, പഴയസെമിനാരി, കോട്ടയം, 1968.
21. *ദൈവം ഉണ്ടെന്നു തെളിയിക്കാമോ?*, ഓർത്തഡോക്സ് ചർച്ച് ബുക്ക് ഹൗസ്, കോട്ടയം, 1968

22. *പ്രഭാ*, എഡി. ഫാ. എം. വി. ജോർജ്, പ്രൊഫ. കെ. എം. തരകൻ, എം.ജി.ഒ.സി.എസ്.എം., കോട്ടയം, 1972.
23. *ക്രിസ്തീയ കാര്യവിചാരകത്വം*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1972
24. *അനുദിന മന്ന*, ഓർത്തഡോക്സ് ചർച്ച് ബുക്ക് ഹൗസ്, കോട്ടയം,1977
25. *നീയോ ദൈവത്തിന്റെ മനുഷ്യനായുള്ളോവേ....,* നിരണം ഭദ്രാസന പ്രസിദ്ധീകരണം, 1978
26. *ദൈവവിളി,* സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1979
27. *രക്ഷ ക്രിസ്തുവിൽ മാത്രമോ?*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1980
28. *കാവൽക്കാരാ രാത്രി എന്തായി?* (എഡി) മലങ്കര ഓർത്തഡോക്സ് മിഷൻ ബോർഡ്, 1980
29. *നിർമ്മനുഷ്യത്വം അഥവാ പ്രായോഗിക നിരീശ്വരത്വം*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1981
30. *ഭൂവിലശേഷം*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1983
31. *വിശ്വാസിയായിരിക്ക*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1984
32. *വിശ്വാസദീപ്തി,* ദിവ്യബോധനം, ഓർത്തഡോക്സ്, സെമിനാരി, കോട്ടയം, 1985
33. *തൂക്കുകട്ട*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1986
34. *സ്നേഹിക്ക, വചനം പ്രസംഗിക്കുക*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1987
35. *ധർമ്മദീപ്തി*, ദിവ്യബോധനം, ഓർത്തഡോക്സ് സെമിനാരി, കോട്ടയം,. 1987
36. *സുവിശേഷവും സ്ഥിതിസമത്വവും*, സി. എൽ. എസ്, തിരുവല്ല, 1989
37. *തെസ്സലോനിക്യ ലേഖനം ഒരു വ്യാഖ്യാനം*, ഓർത്തഡോക്സ് സെമിനാരി, കോട്ടയം, 1990
38. *വർഗരഹിത സമൂഹം*, ഡയലോഗ് ബുക്സ്, കണ്ണൂർ, 1990
39. *ഇതോ, മനുഷ്യശേഷി വികസനം,* സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1991.
40. *മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ: ഒരു പഠനം,* (സഹ ഗ്രന്ഥ കർത്താവ്), *എം.ഒ.സി., കോട്ടയം, 1992.*
41. *നാലു ഭൂഖണ്ഡങ്ങളിലൂടെ നാല്പതു യാത്രകൾ*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1993.
42. *മാഫിയ, സോഫിയ, ഗ്ലോറിയ*, സി. എൽ. എസ്, തിരുവല്ല, 1993.
43. *മനുഷ്യദർശനത്തിന്റെ നീർച്ചാലുകൾ*, കറന്റ് ബുക്സ്, കോട്ടയം, ഗ്ലോറിയാ പരമ്പര, 1995.

44. *ചിന്തകൾ സ്വപ്നങ്ങൾ*, ഗ്ലോറിയാ പരമ്പര, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1995.
45. *സഭാചിന്തകൾ*, ഗ്ലോറിയാ പരമ്പര, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1995.
46. *സ്നേഹസ്മരണകൾ*, ഗ്ലോറിയാ പരമ്പര, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1996
47. *സഭയും സാമൂഹ്യ പ്രതിബദ്ധതയും*, ദിവ്യബോധനം, ഓർത്ത ഡോക്സ് സെമിനാരി, കോട്ടയം, 1997
48. *വചനം തിരുവചനം*, സി.എസ്.എസ്., തിരുവല്ല. 1997
49. *സുവർണ്ണ ജൂബിലി സ്മരണകൾ*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേലിക്കര, 1997
50. *ദൈവം സ്നേഹമാകുന്നു അഥവാ ത്രിയേക ദൈവം എല്ലാവർക്കും ദൈവം*, മലങ്കര ഓർത്തഡോക്സ് മിഷൻ ബോർഡ് പ്രസിദ്ധീക രണം, മാവേലിക്കര, 1998
51. *കുരിശിലേക്കു തിരിയുക*, ക്രൈസ്തവ സാഹിത്യസമിതി, തിരുവല്ല, 1998.
52. *ഇടവിടാതെ പ്രാർത്ഥിപ്പീൻ*, സെന്റ് പോൾസ് ബുക്ക് ഡിപ്പോ, മാവേ ലിക്കര, 1998
53. *പ്രസംഗപീഠത്തിലെ സുവർണ്ണരേഖകൾ*, ക്രൈസ്തവ സാഹിത്യ സമിതി, തിരുവല്ല, 1999
54. *എഫ്രയീം മറിച്ചിടാത്ത ദോശ*, ഡയോസിഷൻ ബുക്ക് സെന്റർ, ബഥനി അരമന, തിരുവല്ല, 1999.
55. *മൂന്നാം സഹസ്രാബ്ദത്തിൽ സ്നേഹത്തിന്റെ ഏകമതം,* മിഷൻ ബോർഡ്, മാവേലിക്കര, 1999.
56. ക്രിസ്തീയ രക്ഷാ സിദ്ധാന്തത്തിന് ഒരു പുനർ വായന, സി. എസ്.എസ്., തിരുവല്ല, 2004.
57. *സഭാ ജീവിതം സാക്ഷ്യം ആധുനിക വെല്ലുവിളികൾ*, സി.എസ്.എസ്. തിരുവല്ല, 2003.
58. *ക്രിസ്തീയ രക്ഷാ സിദ്ധാന്തം: ഒരു പുനർ വായന*, സി.എസ്.എസ്. തിരുവല്ല, 2004.
59. *90 തിരുവചന പ്രാർത്ഥനകൾ*, സെന്റ് പോൾസ് മിഷൻ, മാവേലി ക്കര, 2005.
60. *91 തിരുവചന പ്രാർത്ഥനകൾ*, സി. എസ്. എസ്. തിരുവല്ല, 2005.
61. *92 തിരുവചന പ്രാർത്ഥനകൾ*, സി. എസ്. എസ്. തിരുവല്ല, 2007.
62. *ദൈവസ്നേഹം പ്രതികരണവും പ്രയോഗവും*. സെന്റ് പോൾസ്, മാവേലിക്കര, 2007.
63. *അദ്വൈത ദൈവശാസ്ത്രവും സ്നേഹത്തിന്റെ ഏകമതവും*, ഡി.സി. ബുക്സ്, കോട്ടയം, 2007

64. *ദരിദ്ര ലോകത്തിൽ ധനവാനായിരിക്കുന്നത് പാപം,* സി. എസ്. എസ്, തിരുവല്ല, 2008
65. *നിത്യസ്നേഹകൂടാരം*, സി.എസ്.എസ്., തിരുവല്ല, 2009.
66. *സോഷ്യലിസത്തിന്റെ ദൈവശാസ്ത്രം*, സി.എസ്.എസ്., തിരുവല്ല, 2011.

**Dissertations**

1. A Comparative study of the concepts of Incarnation and Avathara.
2. Concept of Sin and Salvation in Ramayana and in the Fourth Gospel.
3. Christology of St. Athanasios.
4. Concept of Avathara in Gita and in New Testament.

**Books/Souvenir about Dr. Geevarghese Mar Osthathios**

1. *Triune God - Love Justice Peace, K. M. Tharakan (ed), Ocym, Mavelikara, 1989*
2. *മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനം,* തോമസ് നീലാർമഠം (എഡി), ധിഷണ ബുക്സ്, കാർത്തികപ്പള്ളി, 1991.
3. *മാർ ഒസ്താത്തിയോസ് അശീതി ജന്മദിന-മെത്രാൻ സ്ഥാനാരോഹണ രജതജൂബിലി സ്മരണിക*, നിരണം ഭദ്രാസനം, 1999.
4. *അത് കർത്താവാകുന്നു,* തോമസ് നീലാർമഠം (എഡി), കമ്മ്യൂണിറ്റി ലീഡർഷിപ്പ് ഫൗണ്ടേഷൻ, കോട്ടയം, 2002.
5. *സ്നേഹ സംവേദനം*, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ബോധി ബുക്സ്, പന്തളം, 2010.
6. 'ദൈവകൃപയുടെ യാത്രാവഴിയിൽ', ജോസ് പാറക്കടവിൽ, സി.എസ്.എസ്., തിരുവല്ല, 2012.

(അപൂർണ്ണം)

**Website**

www.geevarghesemarosthathios.info

http://geevarghesemarosthathios.org/

(ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ തയ്യാറാക്കിയത്)